# ഭാവപ്രകാശം

## പൂൎവ്വഖണ്ഡം

(വ്യാഖ്യാനസഹിതം)



വ്യാഖ്യാതാ

ചേപ്പാട്ട് കെ. അച്ച്യുതവാൎയ്യർ

ശ്രീ. ലടകതനയ ശ്രീ ഭാവമിശ്രവിരചിതം

# ഭാവപ്രകാശം

## പൂർവ്വഖണ്ഡം.

ഭാഷാർത്ഥബോധിനീ വ്യാഖ്യാനസഹിതം.

---

വ്യാഖ്യാതാ,

ശാസ്ത്രപണ്ഡിതൻ

ചേപ്പാട്ട്, കെ. അച്യുതവാരിയർ.

പ്രകാശകന്മാർ,

എസ്. റ്റി. റെഡ്യാർ ആൻഡ് സൺസ്,

വി. വി. പ്രെസ്സ്—കൊല്ലം.

---

2—ാം പതിപ്പ് കാപ്പി—500.



1127.

# മുഖവുര.

ആയുർവേദഗ്രന്ഥത്തിൽ അത്യുത്തമമായ ഒന്നാണ് ഭാവപ്രകാശമെന്ന ഈ വൈദ്യഗ്രന്ഥം. ഇതിന്റെ കർത്താവ് ലടകമിശ്രപുത്രനും ഭിഷഗ്വരനും ആയ ഭാവമിശ്രനാണ്. ഇദ്ദേഹം മുന്നൂറുവർഷത്തിനു മുൻപ് ജീവിച്ചിരുന്ന ഒരു മഹാനുഭാവനാണെന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. ഇദ്ദേഹത്തിന്റെ ജനനം മഗധദേശത്തിലും ആയുർവേദപഠനം കാശിയിലും ആയിരുന്നു. അതിൻശേഷം പല ആയുർവേദഗ്രന്ഥങ്ങളെയും പരിശോധിച്ച് അതിലെ സാരാംശങ്ങളെ ക്രോഡീകരിച്ചുണ്ടാക്കിയിട്ടുള്ളതാണ് ഈ ഗ്രന്ഥം. ഇത് പൂർവ്വഖണ്ഡമെന്നും മദ്ധ്യമഖണ്ഡമെന്നും ഉത്തരഖണ്ഡമെന്നും മൂന്നു ഖണ്ഡമായിട്ടാണ് നിർമ്മിച്ചിട്ടുള്ളത്. . പൂർവ്വഖണ്ഡത്തിൽ, 1 ആയുർവേദപ്രകരണം, 2 സൃഷ്ടിപ്രകരണം, 3 ഗർഭപ്രകരണം, 4 ബാലപ്രകരണം, 5 ഔഷധഗുണപ്രകരണം, 6 ദിനചര്യ്യാദിപ്രകരണം, 7 മിശ്രവർഗ്ഗപ്രകരണം, 8 സ്നേഹപാനപ്രകരണം, 9 പഞ്ചകർമ്മപ്രകരണം, (വമനം, വിരേചനം, സ്നേഹവസ്തി, കഷായവസ്തി, നസ്യം ഇവ) 10 ധൂമപാനപ്രകരണം, 11 ഗണ്ഡൂഷാദിപ്രകരണം, 12 ലേപനപ്രകരണം, 13 മൂർദ്ധതൈലപ്രകരണം, 14 കർണ്ണപൂരണപ്രകരണം, 15 രക്തസ്രാവപ്രകരണം, 16 നേത്രനിർമ്മലീകരണപ്രകരണം, 17 അന്നപ്രകരണം ഇങ്ങനെ 17 പ്രകരണങ്ങളും; മദ്ധ്യമഖണ്ഡത്തിൽ ജ്വരരോഗാധികാരംമുതൽ ബാലരോഗാധികാരംവരെയുള്ള രോഗങ്ങളുടെ നിദാനവും ചികിത്സയും; ഉത്തരഖണ്ഡത്തിൽ വാജീകരണവിധിയും രസായനവിധിയും ആണ് വിവരിക്കപ്പെട്ടിരിക്കുന്നത്. ഇതിലെ വിഷയബാഹുല്യംകൊണ്ടും രചനാവൈശിഷ്ട്യംകൊണ്ടുമാണ് എനിക്ക് ഈ ഗ്രന്ഥത്തിനോട് അത്യധികം പ്രതിപത്തി തോന്നുന്നതിനും തന്നിമിത്തം ഇതിന് മലയാളവ്യാഖ്യാനം എഴുതുന്നതിനും സംഗതിയായിട്ടുള്ളത്. മൂലഗ്രന്ഥത്തിൽനിന്നും മലയാളവ്യാഖ്യാനത്തിൽ ചില്ലറ വ്യത്യാസം വരുത്തിയിട്ടുണ്ട്. അത് അദ്ധ്യേതാക്കളുടെയും വൈദ്യന്മാരുടെയും സൗകര്യത്തെ ഉദ്ദേശിച്ചാണ്. ഇതിന്റെ വ്യാഖ്യാനമായി ഹിന്ദിയിലുള്ള ഒരു വ്യാഖ്യാനമല്ലാതെ മറ്റു സംസ്കൃതവ്യാഖ്യാനമോ മലയാളവ്യാഖ്യാനമോ ഞാൻ കണ്ടിട്ടില്ല. "ഭിന്നരുചിർഹി ലോകഃ" എന്നുള്ള ആപ്തവാക്യമനുസരിച്ച് എന്റെ ഈ വ്യാഖ്യാനത്തിൽ വല്ല

തച്ചിഴകളോ സ്ഖലിതങ്ങളോ വന്നിട്ടുണ്ടെങ്കിൽ അതിനെ സദസദ്വ്യക്തിഹേതുക്കളായ സജ്ജനങ്ങൾ ക്ഷമിക്കണമെന്നുള്ള പ്രാർത്ഥനയോടും, ഈ വ്യാഖ്യാനം അദ്ധ്യേതാക്കൾക്കോ വൈദ്യന്മാർക്കോ ഉപകാരമായി തീരുന്നു എങ്കിൽ എന്റെ ഈ ശ്രമം സഫലമായി എന്നുള്ള മനസ്സന്തുഷ്ടിയോടുംകൂടി ഈ പൂർവ്വപ്രബന്ധം മഹാജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

25—2—114.
തിരുവനന്തപുരം.

എന്ന്, വ്യാഖ്യാതാ.

# വിഷയാനുക്രമണിക.

# ഭാവപ്രകാശം.

## ഭാവാർത്ഥബോധിനീവ്യാഖ്യാനസഹിതം.

---

# പൂർവ്വഖണ്ഡം.

---

### മംഗളം.

ഗജമുഖമമരപ്രവരം സിദ്ധികരം വിഘ്നഹർത്താരം
ഗുരുമവഗമനയനപ്രദമിഷ്ടകൃദിഷ്ടദേവതാം വന്ദേ. 1

### വ്യാഖ്യാതൃമംഗളം.

ശ്രീമദ്ഗുരുവരം സാക്ഷാ‘ദച്യുതം’ കരുണാകരം
നത്വാ ഭാവപ്രകാശസ്യ കുർവ്വേ ഭാവാർത്ഥബോധിനീം.

### വ്യാഖ്യാനപ്രാരംഭം.

താൻ ഉണ്ടാക്കാൻ ഭാവിക്കുന്ന ഗ്രന്ഥത്തിൻെറ നിർവ്വിഘ്നപരിസമാപ്തിക്കായി കവി, സർവ്വവിഘ്നഹർത്താവായ ഗണപതിയെയും ഗുരുവിനെയും ഇഷ്ടദേവതയെയും ആദ്യമായി വന്ദിക്കുന്നു:—സകലദേവന്മാരിലും ശ്രേഷ്ഠനും, അണിമാദ്യഷ്ടസിദ്ധികളെ പ്രദാനംചെയ്യുന്നവനും സർവ്വവിഘ്നങ്ങളെ നശിപ്പിക്കുന്നവനും ആയ ഗണപതിയെയും, ജ്ഞാനമാകുന്ന നയനത്തെ ദാനംചെയ്യുന്ന ഗുരുവരനെയും, അഭീഷ്ടഫലദാത്രിയായ ഇഷ്ടദേവതയെയും ഞാൻ വന്ദിക്കുന്നു.

### കവിവചനം.

ആയുർവ്വേദാഗമനം ക്രമേണ യേനാഭവദ്ഭൂമൌ
പ്രഥമം ലിഖാമി തദഹം നാനാതന്ത്രാണി സംദൃശ്യ. 2

ഈ ഭൂമിയിൽ ആയുർവ്വേദ (വൈദ്യ)ശാസ്ത്രത്തിൻെറ ആഗമനം ഏതൊരു ക്രമമനുസരിച്ചാണോ ഉണ്ടായതു്, ആ ക്രമത്തെ ഞാൻ പല ആയുർവ്വേദശാസ്ത്രങ്ങളും പരിശോധിച്ചു് ആദ്യമായി ഇവിടെ എഴുതാൻ ഭാവിക്കുന്നു.

## ആയുർവ്വേദലക്ഷണം.

ആയുർഹിതാഹിതം വ്യാധേർന്നിദാനം ശമനം തഥാ
വിദ്യതേ യത്ര വിദ്വദ്ഭിഃ സ ആയുർവ്വേദ ഉച്യതേ. 3

ആയുസ്സിന്നു് ഹിതമായും അഹിതമായും ഇരിക്കുന്ന പദാർത്ഥവും, രോഗത്തിന്റെ നിദാനവും (ലക്ഷണവും) ശമനവും (ചികിത്സയും) ഏതൊരു ശാസ്ത്രത്തിലാണോ പറയുന്നതു്, ആ ശാസ്ത്രത്തെയാണു് വിദ്വാന്മാർ ആയുർവ്വേദം എന്നു പറയുന്നതു്.

## ആയുർവ്വേദത്തിന്റെ നിരുക്തി.

അനേന പുരുഷോ യസ്മാദായുർവ്വിന്ദതി വേത്തി ച
തസ്മാന്മുനിവരൈരേഷ ആയുർവ്വേദ ഇതി സ്മൃതഃ. 4

ഗദ്യം—ശരീരജീവയോർയ്യോഗോ ജീവനം. തേനാവച്ഛിന്നഃ കാലഃ ആയുഃ. ആയുർവ്വേദാദാ ആയുഷ്യാണി അനായുഷ്യാണി ച ദ്രവ്യഗുണകർമ്മാണി ജ്ഞായന്തേ തേഷാം സേവനത്യാഗാഭ്യാമാരോഗ്യേണ ആയുർവ്വിന്ദതി. തേനൈവ ഹേതുനാ പരസ്യാപി ആയുർവ്വേത്തി ച.

ഏതൊരു ശാസ്ത്രത്താലാണോ മനുഷ്യർക്കു് ആയുസ്സു് ലഭിക്കുകയും മനുഷ്യർ ആയുസ്സിനെ അറിയുകയും ചെയ്യുന്നതു്, ആ ശാസ്ത്രത്തെയാണു് മുനിവരന്മാർ ആയുർവേദം എന്നുപറയുന്നതു്. (യേന ആയുഃ വിന്ദതി വേത്തി ച സ ആയുർവേദഃ ഇത്യർത്ഥഃ) ദേഹവും ജീവനുംകൂടി സംബന്ധിച്ചിരിക്കുന്നതിന്നു് ജീവനമെന്നും, ആ ജീവിതത്തോടുകൂടിയ കാലത്തിന്നു് ആയുസ്സെന്നും പറയുന്നു. ഈ ആയുർവേദശാസ്ത്രംവഴി ആയുഷ്യങ്ങളായും ആയുഷ്യങ്ങളല്ലാതെയും ഉള്ള ദ്രവ്യഗുണകർമ്മങ്ങളെ അറിഞ്ഞു് അവയിൽ ആയുഷ്യങ്ങളെ ശീലിക്കയും ആയുഷ്യങ്ങളല്ലാത്തവയെ ത്യജിക്കയും ചെയ്താൽ ആരോഗ്യമുണ്ടായി നമുക്കു് ദീർഘായുസ്സു ലഭിക്കും. ഇതുകൊണ്ടുതന്നെ അന്യന്നും ആയുഷ്യങ്ങളും അനായുഷ്യങ്ങളും ആയവയെ അറിഞ്ഞു് അവന്റെയും ആയുസ്സു വർദ്ധിപ്പിക്കാൻ സാധിക്കുകയും ചെയ്യും.

# ആയുർവേദപ്രകരണം.

### ബ്രഹ്മസംഹിതയുടെ ആവിർഭാവം.

വിധാതാഽഥർവസർവസ്വമായുർവേദം പ്രകാശയൻ
സ്വനാമ്നാ സംഹിതാം ചക്രേ ലക്ഷശ്ലോകമയീമൃജ്വീം. 5

തതഃ പ്രജാപതിം ദക്ഷം ദക്ഷം സകലകർമ്മസു
വിധിർബ്ബുദ്ധിനിധിഃ സാങ്ഗമായുർവ്വേദമുപാദിശൽ. 6

ആദ്യമായി ബ്രഹ്മാവ് അഥർവവേദത്തിന്റെ സർവസ്വമായ (സാരാംശമായ) ആയുർവേദത്തെ എടുത്ത് ലക്ഷം ശ്ലോകമുള്ളതും സ്വനാമത്താൽ അങ്കിതവും സരളവും ആയ സംഹിതയെ (ബ്രഹ്മസംഹിതയെ) നിർമ്മിച്ചു. അതിനുശേഷം ബുദ്ധിവാരിധിയായ ബ്രഹ്മാവ്, സകല കർമ്മങ്ങളിൽ ദക്ഷ (സമർത്ഥ)നായ ദക്ഷപ്രജാപതിക്ക് സാങ്ഗോപാങ്ഗമായ (ശല്യം, ശാലാക്യം, കായചികിത്സ, ഭൂതവിദ്യ, ബാലചികിത്സ, അഗദശാസ്ത്രം, രസായനതന്ത്രം, വാജീകരണം ഈ എട്ടംഗങ്ങളോടുകൂടിയ) ആയുർവേദത്തെ ഉപദേശിക്കുകയും ചെയ്തു.

### ദക്ഷസംഹിതയുടെ ഉത്ഭവം.

അഥ ദക്ഷഃ ക്രിയാദക്ഷഃ സ്വർവൈദ്യൗ വേദമായുഷഃ
വേദയാമാസ വിദ്വാംസൗ സൂര്യാംശൗ സുതസത്തമൗ. 7

ബ്രഹ്മാവിൽനിന്ന് ആയുർവേദം പഠിച്ചതിനുശേഷം സകല ക്രിയകളിൽസമർത്ഥനായ ദക്ഷപ്രജാപതി, സൂര്യന്റെ അംശഭൂതന്മാരും, വിദ്വാന്മാരും, ദേവശ്രേഷ്ഠന്മാരുമായ സ്വർഗ്ഗവൈദ്യന്മാരെ (അശ്വിനീദേവന്മാരെ) ഈ ആയുർവേദം പഠിപ്പിച്ചു.

### ആശ്വിനേയസംഹിതയുടെ ആവിർഭാവം.

ദക്ഷാദധീത്യ ദസ്രൗ വിതേനതുഃ സംഹിതാം സ്വീയാം
സകലചികിത്സകലോകപ്രതിപത്തിവിവൃദ്ധയേ ധന്യാം. 8

സ്വയംഭുവഃ ശിരശ്ഛിന്നം ഭൈരവേണ രുഷാഥ തൽ
അശ്വിഭ്യാം സംഹിതം തസ്മാത്തൗ ജാതൗ യജ്ഞഭാഗിനൗ.

ദേവാസുരരണേ ദേവാ ദൈത്യൈർയ്യേ സക്ഷതാഃ കൃതാഃ
അക്ഷതാസ്തേ കൃതാഃ സദ്യോ ദസ്രാഭ്യാമത്ഭുതം മഹൽ

വജ്റിണോഽഭൂദ്ഭുജസ്തംഭഃ സ ദസ്രാഭ്യാം ചികിത്സിതഃ
സോമാന്നിപതിതശ്ചന്ദ്രസ്താഭ്യാമേവ സുഖീകൃതഃ. 11

വിശീൎണ്ണാ ദശനാഃ പൂഷ്ണോ നേത്രേ നഷ്ടേ ഭഗസ്യ ച
ശശിനോ രാജയക്ഷ്മാഭൂദശ്വിഭ്യാം തേ ചികിത്സിതാഃ. 12
ഭാൎഗ്ഗവശ്ച്യവനഃ കാമീ വൃദ്ധഃ സൻ വികൃതിം ഗതഃ
വീൎയ്യവൎണ്ണസ്വരോപേതഃ കൃതോഽശ്വിഭ്യാം പുനൎയ്യുവാ. 13
ഏതൈശ്ചാന്യൈശ്ച ബഹുഭിഃ കൎമ്മഭിൎഭിഷജാം വരൗ
ബഭൂവതുർഭൃശം പൂജ്യാവിന്ദ്രാദീനാം ദിവൗകസാം. 14

അശ്വിനീപുത്രന്മാർ ദക്ഷപ്രജാപതിയിൽനിന്ന് വൈദ്യകവിദ്യ പഠിച്ച് എല്ലാ ചികിത്സകന്മാൎക്കും ചികിത്സാജ്ഞാനവൃദ്ധിക്കായി സ്വനാമാങ്കിതമായ സംഹിതയെ നിൎമ്മിച്ചു. അതിനുശേഷം ക്രുദ്ധനായ ഭൈരവനാൽ ഛേദിക്കപ്പെട്ട ബ്രഹ്മാവിന്റെ ശിരസ്സിനെ സംയോജിപ്പിക്കയും അതിനാൽ അവൎക്ക് യജ്ഞഭാഗം സിദ്ധിക്കയും ചെയ്തു. ഇതുകൂടാതെ, ദേവാസുരയുദ്ധത്തിൽ അസുരന്മാരാൽ മുറിക്കപ്പെട്ട ദേവന്മാരുടെ ശിരസ്സിലെ മുറിവുകൾ പെട്ടെന്നു ചികിത്സിച്ചു ഭേദമാക്കുക; ഇന്ദ്രനുണ്ടായ ഭുജസ്തംഭം ശമിപ്പിക്കുക; അമൃതില്ലാതിരുന്ന ചന്ദ്രന് അമൃതുണ്ടാക്കുക; പൂഷാവിന്റെ പൊടിഞ്ഞുപോയ ദന്തങ്ങളെയും, ഭഗന്റെ പൊട്ടിയ കണ്ണുകളെയും ചികിത്സിച്ചു ശരിയാക്കുക; ചന്ദ്രന്റെ രാജയക്ഷ്മാവു ശമിപ്പിക്കുക; ഭൃഗുവംശജനും, കാമിയും, വൃദ്ധനും, കുത്സിതരൂപനും ആയ ച്യവനമഹൎഷിക്ക് വീൎയ്യം, നിറം, സ്വരഗുണം ഇവയുണ്ടാക്കുക; മററു പല ചികിത്സകൾ ചെയ്യുക; ഇങ്ങനെയുള്ള പല അദ്ഭുതകൎമ്മങ്ങൾകൊണ്ട് ഈ അശ്വിനീദേവന്മാർ ഇന്ദ്രാദികളായ ദേവന്മാൎക്ക് ഏററവും പൂജ്യന്മാരായിത്തീരുകയുംചെയ്തു.

ഇന്ദ്രസംഹിതയുടെ ആവിർഭാവം.

സന്ദൃശ്യ ദസ്രയോരിന്ദ്രഃ കൎമ്മാണ്യേതാനി യത്നവാൻ
ആയുൎവ്വേദം നിരുദ്വേഗം തൗ യയാചേ ശചീപതിഃ. 15
നാസത്യൗ സത്യസന്ധേന ശക്രേണ കില യാചിതൗ
ആയുൎവ്വേദം യഥാധീതം ദദതുശ്ശതമന്യവേ. 16
നാസത്യാഭ്യാമധീത്യൈവ ആയുൎവ്വേദം ശതക്രതുഃ
അദ്ധ്യാപയാമാസ ബഹൂനാത്രേയപ്രമുഖാൻ മുനീൻ. 17

അശ്വിനീദേവന്മാരുടെ പൂൎവ്വോക്തങ്ങളായ അദ്ഭുതകൎമ്മങ്ങളെ കണ്ട് യത്നവാനായ ദേവേന്ദ്രൻ സംഭ്രമത്തോടുകൂടാതെ ആയുൎവ്വേദം പഠിപ്പിക്കണമെന്ന് അവരോടു യാചിച്ചു. അതിനുശേഷം സത്യസന്ധനായ ഇന്ദ്രനാൽ പ്രാൎത്ഥിതന്മാരായ ആ അശ്വിനീപുത്രന്മാർ, പഠിച്ചപോലെ ഇന്ദ്രന് ആയുൎവ്വേദശാസ്ത്രത്തെ

ഉപദേശിച്ചു. ഇങ്ങിനെ അശ്വിനീദേവന്മാരിൽനിന്നു് ആയുർവ്വേദം അഭ്യസിച്ച ദേവേന്ദ്രൻ അത്രിപുത്രന്മാർ തുടങ്ങിയ വളരെ മഹർഷികളെയും പഠിപ്പിച്ചു.

### ആത്രേയസംഹിതയുടെ ആവിർഭാവം.

ഏകദാ ജഗദാലോക്യ രോഗാകുലമിതസ്തതഃ
ചിന്തയാമാസ ഭഗവാനാത്രേയോ മുനിപുങ്ഗവഃ. 18

കിം കരോമി ക്വ ഗച്ഛാമി കഥം ലോകാ നിരാമയാഃ
ഭവന്തി സാമയാനേതാൻ ന ശക്നോമി നിരീക്ഷിതും.
ദയാലുരഹമത്യർത്ഥം സ്വഭാവോ ദുരതിക്രമഃ
ഏതേഷാം ദുഃഖതോ ദുഃഖം മമാപി ഹൃദയേഽധികം. 20

ആയുർവേദം പഠിഷ്യാമി നൈരുജ്യായ ശരീരിണാം
ഇതി നിശ്ചിത്യ ഗതവാനാത്രേയസ്ത്രിദശാലയം. 21
തത്ര മന്ദിരമിന്ദ്രസ്യ ഗത്വാ ശക്രം ദദർശ സഃ
സിംഹാസനസമാസീനം സ്തൂയമാനം സുരർഷിഭിഃ. 22

ഭാസയന്തം ദിശോ ഭാസാ ഭാസ്വത്പ്രതിമം തഥാ
ആയുർവേദമഹാചാര്യം ശിരോധാര്യം ദിവൗകസാം. 23

ശക്രസ്തം നിരീക്ഷ്യൈവ ത്യക്തസിംഹാസനഃ സ്ഥിതഃ
തമഗ്രേ പൂജയാമാസ ഭൃശം ശ്രുതിതപഃകൃശം. 24

കുശലം പരിപപ്രച്ഛ തദാഗമനകാരണം
സ മുനിർവക്തുമാരേഭേ നിജാഗമനകാരണം. 25

ദേവരാജ! ന ജാനാസി ദിവ ഏവ യതോ ഭവാൻ
വിധാത്രാ വിഹിതോ യത്നാത് ത്രിലോകീലോകപാലകഃ.

വ്യാധിഭിർവ്യഥിതാ ലോകാഃ ശോകാകുലിതചേതസഃ
ഭൂതലേ സന്തി സന്താപം തേഷാം ഹന്തും കൃപാം കുരു.

ആയുർവേദോപദേശം മേ കുരു കാരുണ്യതോ നൃണാം
തഥേത്യുക്ത്വാ സഹസ്രാക്ഷോഽധ്യാപയാമാസ തം മുനിം.

മുനീന്ദ്ര ഇന്ദ്രതഃ സാങ്ഗമായുർവേദമധീത്യ സഃ
അഭിനന്ദ്യ തമാശീർഭിരാജഗാമ പുനർമ്മഹീം. 29

അഥാത്രേയോ മുനിശ്രേഷ്ഠോ ഭഗവാൻ കരുണാകരഃ
സ്വനാമ്നാ സംഹിതാം ചക്രേ നാനാവസ്ഥാന്തകാരിണീം. 30

തതോഽഗ്നിവേശം ഭേഡം ച ജാതൂകർണ്ണം പരാശരം
ക്ഷീരപാണിം ച ഹാരീതമായുർവേദമപാഠയത്. 31

തന്ത്രസ്യ കർത്താ പ്രഥമമഗ്നിവേശോഽഭവൽ പുരാ
തതോ ഭേഡാദയശ്ചക്രുഃ സ്വം സ്വം തന്ത്രം കൃതാനി ച.
ശ്രാവയാമാസുരാത്രേയം മുനിവൃന്ദേന വന്ദിതം
ശ്രുത്വാ ച താനി തന്ത്രാണി ഹൃഷ്ടോഽഭൂദത്രിനന്ദനഃ. 33
യഥാവൽ സൂത്രിതം ദൃഷ്ട്വാ പ്രഹൃഷ്ടാ മുനയോഽഭവൻ
ദിവി ദേവർഷയോ ദേവാഃ ശ്രുത്വാ സാധ്വിതി ചാബ്രുവൻ

ഒരു ദിവസം മുനിസത്തമനായ ഭഗവാൻ ആത്രേയൻ സകലലോകവും രോഗാകുലമായിക്കണ്ടിട്ട്, ഇങ്ങനെ വിചാരിച്ചു:—"ഞാൻ എന്താണു ചെയ്യുക? ഏതു ദിക്കിലേക്കാണു പോകുക? ലോകങ്ങൾ എങ്ങിനെയാണ് നിരാമയന്മാരായിത്തീരുന്നതു? രോഗബാധിതന്മാരായ ഈ ജനങ്ങളെ കാണുന്നതിന് എനിക്ക് ശക്തിയില്ല. ഞാൻ വളരെ ദയാലുവാണ്. സാധുതയുള്ള സ്വഭാവം മാററാനസാദ്ധ്യം. ഈ ജനങ്ങളുടെ ദുഃഖം കണ്ടിട്ട് എന്റെ മനസ്സിലും വളരെ ദുഃഖമുണ്ടാകുന്നു. ജനങ്ങളുടെ രോഗത്തെ മാററുന്നതിനായി ആയുർവ്വേദം പഠിക്കണം." ഇങ്ങനെ നിശ്ചയിച്ച് ആത്രേയൻ സ്വർഗ്ഗത്ത് ഇന്ദ്രമന്ദിരത്തിൽ ചെന്നു, സിംഹാസനസ്ഥനും, ദേവർഷികളാൽ സ്തുതിക്കപ്പെടുന്നവനും സൂര്യതുല്യമായ തേജസ്സിനാൽ ദിക്കുകളെ പ്രകാശിപ്പിക്കുന്നവനും, ആയുർവ്വേദമഹാചാര്യനും, ശചീപതിയും ആയ ദേവേന്ദ്രനെ സന്ദർശിച്ചു. ഇന്ദ്രനാകട്ടെ അഭ്യാഗതനായ ആത്രേയനെ കണ്ട് ആസനത്തിൽനിന്ന് എഴുന്നേററ് കുശലപ്രശ്നാനന്തരം ആഗമനകാരണത്തെ ചോദിച്ചു. അപ്പോൾ ആത്രേയൻ, "അല്ലയോ ദേവേന്ദ്ര! ഭവാൻ കേവലം സ്വർഗ്ഗലോകത്തിനുമാത്രം അധിപതിയായിരിക്കുകയല്ല. അങ്ങ് മൂന്നുലോകത്തിന്റെയും അധിപനാണ്. അതിനാൽ ഞാൻ അവിടുത്തെ അടുക്കൽ അറിയിക്കുകയാണ്. ഭൂമിയിലുള്ള ജനങ്ങളെല്ലാം രോഗപീഡയാൽ പരവശരായിത്തീർന്നിരിക്കുന്നു. അവരുടെ സന്താപത്തെ ശമിപ്പിക്കുന്നതിനു ദയചെയ്ത് എനിക്ക് ആയുർവ്വേദത്തെ ഉപദേശിച്ചുതന്നാലും" എന്ന് അപേക്ഷിച്ചു. അനന്തരം ഇന്ദ്രൻ സാങ്ഗമായ ആയുർവ്വേദത്തെ ആത്രേയന് ഉപദേശിച്ചുകൊടുത്തു. ഇങ്ങനെ ഇന്ദ്രനിൽനിന്നു ആയുർവ്വേദത്തെ അഭ്യസിച്ച ആത്രേയൻ, അദ്ദേഹത്തെ ആശിസ്സുകൊണ്ട് അഭിനന്ദിച്ചിട്ട് പിന്നെയും ഭൂമിയിൽ വന്ന് ജനങ്ങളിൽ ഉള്ള അനുകമ്പനിമിത്തം സ്വനാമാങ്കിതമായ സംഹിതയെ (ആത്രേയസംഹിതയെ) നിർമ്മിച്ച്, അഗ്നിവേശൻ, ഭേഡൻ, ജാതൂകർണ്ണൻ, പരാശരൻ, ക്ഷീരപാണി, ഹാരീതൻ ഇടങ്ങിയ ശിഷ്യന്മാരെ ആയുർവ്വേദം പഠിപ്പിച്ചു. ഈ ആത്രി

ശിഷ്യന്മാരിൽ അദ്യമേ ആയുർവേദശാസ്ത്രം നിർമ്മിച്ചതു് അഗ്നിവേശമഹർഷിയാണു്. അതിനുശേഷം ഭേഡൻ മുതലായവരും ഓരോ ശാസ്ത്രങ്ങളെ നിർമ്മിച്ചു. ഇവർ പിന്നീടു് സ്വകൃതങ്ങളായ ശാസ്ത്രങ്ങളെ, മുനിവൃന്ദവന്ദിതനായ ആത്രേയനെ കേൾപ്പിക്കുകയും അദ്ദേഹം അതുകൊണ്ടു് സന്തുഷ്ടനായിത്തീരുകയും ചെയ്തു. ഇപ്രകാരം ഉണ്ടാക്കിയ ഈ ആയുർവേദശാസ്ത്രത്തെ കണ്ടു് മഹർഷികളും ദേവർഷികളും ദേവന്മാരും പ്രസന്നന്മാരായിട്ടു് ധന്യവാദംചെയ്തു് ഇവരെ അത്യന്തം പ്രശംസിച്ചു.

### ഭരദ്വാജസംഹിതയുടെ ആവിർഭാവം.

ഏകദാ ഹിമവൽപാർശ്വേ ഭരദ്വാജസ്യ സങ്ഗതാഃ
മുനയോ ബഹവസ്തേഷാം നാമഭിഃ കഥയാമ്യഹം. 35

ഭരദ്വാജോ മുനിവരഃ പ്രഥമം സമുപാഗതഃ
തതോങ്ഗിരാസ്തതോ ഗർഗ്ഗോ മരീചിർഭൃഗുഭാർഗ്ഗവൌ. 36

പുലസ്ത്യോഽഗസ്ത്യോഽസിതോ വസിഷ്ഠഃ സപരാശരഃ
ഹാരീതോ ഗൌതമഃ സാംഖ്യോ മൈത്രേയശ്ച്യവനോഽപി ച.
ജമദഗ്നിശ്ച ഗാർഗ്യശ്ച കശ്യപഃ കാശ്യപോഽപി ച
നാരദോ വാമദേവശ്ച മാർക്കണ്ഡേയഃ കപിഞ്ജലഃ. 38

ശാണ്ഡില്യഃ സകൌണ്ഡിന്യഃ ശാകുനേയശ്ച ശൌനകഃ
ആശ്വലായനസാംകൃത്യൌ വിശ്വാമിത്രഃ പരീക്ഷകഃ. 39

ദേവലോ ഗാലവോ ധൌമ്യഃ കാശ്യകാത്യായനാവുഭൌ
കാങ്കായനോ ബൈജവാപിഃ കുശികോ ബാദരായണഃ. 40
ഹിരണ്യാക്ഷശ്ച ലോകാക്ഷിഃ ശരലോമാ ച ഗോഭിലഃ
വൈഖാനസാ വാലഖില്യാസ്തഥൈവാന്യേ മഹർഷയഃ. 41

ബ്രഹ്മജ്ഞാനസ്യ നിധയോ യമസ്യ നിയമസ്യ ച
തപസസ്തേജസാ ദീപ്താ ഹൂയമാനാ ഇവാഗ്നയഃ. 42

സുഖോപവിഷ്ടാസ്തേ തത്ര സർവ്വേ ചക്രുഃ കഥാമിമാം
ധർമ്മാർത്ഥകാമമോക്ഷാണാം മൂലമുക്തം കളേബരം. 43
തപഃസ്വാദ്ധ്യായധർമ്മാണാം ബ്രഹ്മചര്യവ്രതായുഷാം
ഹർത്താരഃ പ്രസൃതാ രോഗാ യത്ര തത്ര ച സർവ്വതഃ. 44

രോഗാഃ കാർശ്യകരാ ബലക്ഷയകരാ
ദേഹസ്യ ചേഷ്ടാഹരാ
ദൃഷ്ടാ ഇന്ദ്രിയശക്തിസംക്ഷയകരാഃ
സർവ്വാംഗപീഡാകരാഃ

ധർമ്മാർത്ഥാഖിലകാമമുക്തിഷു മഹാ
    വിഘ്നസ്വരൂപാ ബലാൽ
പ്രാണാനാശു ഹരന്തി സന്തി യദി തേ
    ക്ഷേമം കുതഃ പ്രാണിനാം. 45

തത്തേഷാം പ്രശമായ കശ്ചന വിധി-
    ശ്ചിന്ത്യോ ഭവദ്ഭിർബ്ബുധൈ-
രത്ര്യാദ്യൈരിത്യുദീര്യ സംസദി ഭര-
    ദ്വാജം മുനിം തേऽബ്രുവൻ
ത്വം യോഗ്യോ ഭഗവൻ സഹസ്രനയനം
    യാചസ്വ ലബ്ധും ക്രമാ-
ദായുർവ്വേദമധീത്യ യം ഗദഭയാ-
    ന്മുക്താ ഭവാമോ വയം. 46

ഇത്ഥം സ മുനിഭിരത്ര്യാദ്യൈഃ പ്രാർത്ഥിതോ വിനയാന്വി
തൈഃ ഭരദ്വാജോ മുനിശ്രേഷ്ഠോ ജഗാമ ത്രിദശാലയം. 47

തത്രേന്ദ്രഭവനം ഗത്വാ സുരർഷിഗണമധ്യഗം
ദൃഷ്ടവാൻ വൃത്രഹന്താരം ദീപ്യമാനമിവാനലം. 48

ദൃഷ്ട്വൈവ സ മുനിം പ്രാഹ ഭഗവാൻ മഘവാ മുദാ
ധർമ്മജ്ഞ! സ്വാഗതം തേऽദ്യ മുനിം തം സമപൂജയൽ. 49

സോऽഭിഗമ്യ ജയാശീർഭിരഭിനന്ദ്യ സുരേശ്വരം
ഋഷീണാം വചനം സമ്യക് ശ്രാവയാമാസ തത്വതഃ. 50

വ്യാധയോ ഹി സമുത്പന്നാഃ സർവ്വപ്രാണിഭയങ്കരാഃ
തേഷാം പ്രശമനോപായം യഥാവദ്വക്തുമർഹസി. 51

അപാഠയന്മുനിം സാംഗമായുർവ്വേദം ശതക്രതുഃ
ജീവേദ്വർഷസഹസ്രാണി ദേഹീ നീരുങ് നിശമ്യ യം. 52

സോऽനന്തപാരം ത്രിസ്കന്ധമായുർവ്വേദം മഹാമുനിഃ.
യഥാവദചിരാൽ സർവ്വം ബുബുധേ തന്മനാ മുനിഃ. 53

തേനായുഃ സുചിരം ലേഭേ ഭരദ്വാജോ നിരാമയം
അന്യാനപി മുനീംശ്ചക്രേ നിതരാം സുചിരായുഷഃ 54

തതസ്തജ്ജനിതജ്ഞാനചക്ഷുഷ ഋഷയോऽഖിലാഃ
ഗുണാൻ ദ്രവ്യാണി കർമ്മാണി ദൃഷ്ട്വാ തദ്വിധിമാശ്രിതാഃ 55

ആരോഗ്യം ലേഭിരേ ദീർഘമായുശ്ച സുഖസംയുതം
ആയുർവ്വേദോക്തവിധിനാऽന്യേऽപി സ്യുർമ്മനുജാ യഥാ. 56

ഒരുദിവസം ദൈവഗത്യാ ഹിമവാൻപൎവ്വതത്തിന്റെ മുകളിൽ അനേകം മഹൎഷിമാർ വന്നുചേൎന്നു. അവരിൽ ആദ്യംവന്നതു മുനിശ്രേഷ്ഠനായ ഭരദ്വാജനാണു്. അതിനുശേഷം അംഗിരസ്സ്, ഗൎഗ്ഗൻ, മരീചി, ഭൃഗു, ഭാൎഗ്ഗവൻ, പുലസ്ത്യൻ, അഗസ്ത്യൻ, അസിതൻ, വസിഷ്ഠൻ, പരാശരൻ, ഹാരീതൻ, ഗൌതമൻ, സാംഖ്യൻ, മൈത്രേയൻ, ച്യവനൻ, ജമദഗ്നി, ഗാൎഗ്ഗ്യൻ, കശ്യപൻ, കാശ്യപൻ, നാരദൻ, വാമദേവൻ, മാൎക്കണ്ഡേയൻ, കപിഞ്ജലൻ, ശാണ്ഡില്യൻ, കൌണ്ഡിന്യൻ, ശാകുനേയൻ, ശൌനകൻ, ആശ്വലായനൻ, സാംകൃത്യൻ, വിശ്വാമിത്രൻ, പരീക്ഷകൻ, ദേവലൻ, ഗാലവൻ, ധൌമ്യൻ, കാമ്യൻ, കാത്യായനൻ, കങ്കായനൻ, വൈജവാപായനൻ, കുശികൻ, ബാദരായണൻ, ഹിരണ്യാക്ഷൻ, ലൌഗാക്ഷി, ശരലോമാവു്, ഗോഭിലൻ, വൈഖാനസൻ ബാലഖില്യൻ ഈ മഹൎഷിമാരും, ബ്രഹ്മജ്ഞാനനിധികളും യമനിയമാധിഷ്ഠാനഭൂതരും, തപസ്തേജസ്സിനാൽ ഹോമാഗ്നികളെപ്പോലെ ജ്വലിക്കുന്നവരും ആയ മറ്റു മഹൎഷിമാരും അവിടെ വന്നുചേൎന്നു. ഇങ്ങനെ എല്ലാ മഹൎഷിമാരുംകൂടി ആനന്ദമുദിതന്മാരായി ആ പൎവ്വതത്തിൽ ഇരുന്നു് ഇപ്രകാരം ഒരു കഥ പറയാൻതുടങ്ങി. “ധൎമ്മാൎത്ഥകാമമോക്ഷങ്ങൾക്കു മുഖ്യകാരണം ശരീരമാണു്. തപസ്സ്, വേദാദ്ധ്യയനം, ധൎമ്മം, ബ്രഹ്മചൎയ്യാദിവ്രതം, ആയുസ്സ് ഇവയെ നശിപ്പിക്കുന്ന രോഗങ്ങൾ എല്ലായിടവും വ്യാപിച്ചിരിക്കുന്നു. ഈ രോഗങ്ങൾ മനുഷ്യരുടെ ശരീരത്തിനു കാൎശ്യത്തേയും ബലക്ഷയത്തേയും ചെയ്യുന്നവയും, ശരീരചേഷ്ട, ഇന്ദ്രിയശക്തി ഇവയെ ഹനിക്കുന്നവയും സകല ശരീരത്തിലും പീഡയെ ചെയ്യുന്നവയും, ധൎമ്മം, അൎത്ഥം, സൎവ്വകാമം, മോക്ഷം ഇവയ്ക്കു വിഘ്നത്തെ ഉണ്ടാക്കുന്നവയും, ബലാൽ പ്രാണനെത്തന്നെ ഹരിക്കുന്നവയും ആകുന്നു. ഇപ്രകാരമുള്ള രോഗങ്ങൾ നിലനില്ക്കുമ്പോൾ പ്രാണികൾക്കു സുഖം എവിടെയാണു്? അതിനാൽ ഈ പാപാത്മാക്കളായ രോഗങ്ങളുടെ ശാന്തിക്കായി വിദ്വാന്മാരും യോഗ്യന്മാരുമായ നിങ്ങൾ എവരെങ്കിലും ഒരു കൌശലം ചിന്തിക്കുവിൻ.” ഇങ്ങനെ ആ മഹൎഷിമാർ സഭസ്സിൽ നിശ്ചയിച്ചു് ഭരദ്വാജനോടു പറഞ്ഞു:— “അല്ലയോ ഭഗവൻ! ഇക്കാൎയ്യത്തിനു് അങ്ങാണു യോഗ്യൻ. അങ്ങു് ഇന്ദ്രന്റെ അടുക്കൽചെന്നു് ആയുൎവ്വേദം പഠിക്കുന്നതിനു പ്രാൎത്ഥിക്കണം; പിന്നെ അങ്ങയുടെ അടുക്കൽനിന്നു് ഞങ്ങളും ആയുൎവ്വേദം പഠിച്ചു രോഗഭയത്തിൽനിന്നു മുക്തന്മാരായിക്കൊള്ളാം.” ഇപ്രകാരം വിനയശാലികളായ ആ മഹൎഷിമാരാൽ പ്രാൎത്ഥിതനായ ഭരദ്വാ-

ജൻ സ്വർഗ്ഗത്തുചെന്ന് ദേവർഷിഗണങ്ങളുടെ മധ്യത്തിൽ സ്ഥിതനും വൃത്രാസുരനെ കൊന്നവനും, അഗ്നിയെപ്പോലെ തേജസ്വിയും ആയ ദേവേന്ദ്രനെ കണ്ടു വന്ദിച്ചു. അനന്തരം ദേവേന്ദ്രൻ സന്തുഷ്ടനായിട്ട് ഭരദ്വാജമഹർഷിയോട്:—"അല്ലയോ ധർമ്മജ്ഞ! അങ്ങേയ്ക്കു കുശലമല്ലേ" എന്നു പറഞ്ഞ് അദ്ദേഹത്തെ പൂജിച്ചു. ഭരദ്വാജനാകട്ടെ ജയാശീർവചനങ്ങളാൽ ഇന്ദ്രനെ അഭിനന്ദിച്ച് മഹർഷിമാർ പറഞ്ഞയച്ച വാക്കിനെ പറയാൻതുടങ്ങി:—"അല്ലയോ ദേവേന്ദ്ര! ഭൂമിയിൽ എല്ലാ പ്രാണികൾക്കും ഭയങ്കരങ്ങളായ അനേകരോഗങ്ങൾ ഉണ്ടായിരിക്കുന്നു. ആ രോഗങ്ങളെ ശമിപ്പിക്കുന്നതിനു യോഗ്യമായ ഒരു ഉപായത്തെ (ആയുർവേദശാസ്ത്രത്തെ) ഞങ്ങൾക്ക് ഉപദേശിച്ചുതന്നാലും." ഇതു കേട്ട് ദേവേന്ദ്രൻ ഭരദ്വാജനായി സാംഗമായ ആയുർവേദത്തെ ഉപദേശിച്ചുകൊടുത്തു. ഈ ആയുർവേദശാസ്ത്രം പഠിച്ചാൽ എല്ലാ പ്രാണികൾക്കും രോഗരഹിതരായി ആയിരംവർഷം ജീവിച്ചിരിക്കാൻ സാധിക്കും. അതിനുശേഷം ഭരദ്വാജൻ അനന്തവും അപാരവും ആയ ആയുർവേദശാസ്ത്രം കുറച്ചു ദിവസംകൊണ്ട് വേണ്ടപോലെ പഠിച്ചു. അതിനാൽ അദ്ദേഹം രോഗരഹിതനും ദീർഘായുസ്സും ആയി തീരുകയും മറ്റു മഹർഷിമാരെ രോഗരഹിതരാക്കി ചെയ്യുകയും പിന്നീട് അനേകാങ്കിതമായ മഹാശാസ്ത്രത്തെ (ഭരദ്വാജസംഹിതയെ) നിർമ്മിക്കുകയും ചെയ്തു. അനന്തരം സകല മഹർഷിമാരും ഈ ഭരദ്വാജസംഹിതയിൽനിന്നുണ്ടായ ജ്ഞാനചക്ഷുസ്സിനാൽ ദ്രവ്യഗുണങ്ങളും ഔഷധങ്ങളും ചികിത്സകളും അറിഞ്ഞ് തദ്വിധികളെ അനുഷ്ഠിച്ച് ആരോഗ്യത്തോടും ദീർഘായുസ്സോടും സുഖത്തോടും കൂടിയവരായിത്തീരുകയും ചെയ്തു.

ചരകസംഹിതോല്പത്തി.

യദാ മത്സ്യാവതാരേണ ഹരിണാ വേദ ഉദ്ധൃതഃ
തദാ ശേഷശ്ച തത്രൈവ വേദം സാംഗമവാപ്തവാൻ. 57
അഥർവ്വാന്തർഗ്ഗതം സമ്യഗായുർവ്വേദം ച ലബ്ധവാൻ
ഏകദാ സ മഹീവൃത്തം ദ്രഷ്ടും ചര ഇവാഗതഃ. 58
തത്ര ലോകാൻ ഗദൈർഗ്ഗ്രസ്താൻ വ്യഥയാ പരിപീഡിതാൻ
സ്ഥലേഷു ബഹുഷു വ്യഗ്രാൻ മ്രിയമാണാംശ്ച ദൃഷ്ടവാൻ.
താൻ ദൃഷ്ട്വാതിദയായുക്തസ്തേഷാം ദുഃഖേന ദുഃഖിതഃ
അനന്തശ്ചിന്തയാമാസ രോഗോപശമകാരണം. 60

സഞ്ചിന്ത്യ സ സ്വയം തത്ര മുനേഃ പുത്രോ ബഭൂവ ഹ
പ്രസിദ്ധസ്യ വിശുദ്ധസ്യ വേദവേദാംഗവേദിനഃ. 61
യതശ്ചര ഇവായാതോ ന ജ്ഞാതഃ കേനചിദ്യതഃ
തസ്മാച്ചരകനാമ്നാസൗ വിഖ്യാതഃ ക്ഷിതിമണ്ഡലേ. 62
സ ഭാതി ചരകാചാര്യോ ദേവാചാര്യോ യഥാ ദിവി
സഹസ്രവദനസ്യാംശോ യേന ധ്വംസോ രുജാം കൃതഃ.
ആത്രേയസ്യ മുനേഃ ശിഷ്യാ അഗ്നിവേശാദയോഽഭവൻ
മുനയോ ബഹവസ്തൈശ്ച കൃതം തന്ത്രം സ്വകം സ്വകം.
തേഷാം തന്ത്രാണി സംസ്കൃത്യ സമാഹൃത്യ വിപശ്ചിതാ
ചരകേണാത്മനോ നാമ്നാ ഗ്രന്ഥോഽയം ചരകഃ കൃതഃ.

വിഷ്ണുഭഗവാൻ മത്സ്യമായി അവതരിച്ച് വേദത്തെ ഉദ്ധരിച്ചസമയം ശേഷഭഗവാൻ ആ സ്ഥാനത്തുവച്ച് മത്സ്യഭഗവാനിൽനിന്ന സാംഗോപാംഗമായ വേദത്തെ പഠിച്ചു. അപ്പോൾ അഥർവ്വവേദത്തിൽ അന്തർഭവിച്ച ആയുർവ്വേദശാസ്ത്രവും അറിയാൻ സംഗതിയായി. അതിനുശേഷം ഒരിക്കൽ ഭൂമിയിലെ വൃത്താന്തമറിയുന്നതിനായി ശേഷൻ ചരന്റെ (ദൂതന്റെ) വേഷം ധരിച്ച് ഭൂമിയിൽ വന്നുചേർന്നു. അപ്പോൾ ഭൂമിയിലുള്ള ജനങ്ങളെല്ലാം രോഗബാധയാൽ പീഡിതരായി പല സ്ഥലങ്ങളിൽ അലഞ്ഞുനടന്ന് മൃത്യുവശഗതന്മാരാകുന്നതുകണ്ട്, പരമദയാലുവായ ശേഷഭഗവാൻ ജനങ്ങളുടെ ദുഃഖത്താൽ സ്വയം ദുഃഖിതനായിട്ട് രോഗശമനോപായത്തെ ചിന്തിച്ച്, പ്രസിദ്ധനും വേദവേദാംഗവേദിയും വിശുദ്ധനും ആയ ഒരു മഹർഷിയുടെ പുത്രനായി ജനിച്ചു. പിന്നീട് ചരന്റെ (ദൂതന്റെ) വേഷത്തിൽ ആരാലും അജ്ഞാതനായി അദ്ദേഹം ഭൂമിയിൽ വന്നു. അതിനാൽ 'ചരകൻ' എന്ന നാമത്താൽ വിഖ്യാതനായിത്തീർന്ന് ദേവാചാര്യനായ ബൃഹസ്പതി ദ്യോവിൽ പ്രകാശിക്കുന്നതുപോലെ അനന്താംശനായ ചരകാചാര്യൻ ഭൂമിയിൽ പ്രകാശിച്ച് രോഗനാശത്തെ ചെയ്തു സഞ്ചരിച്ചു. പിന്നീട് ആത്രേയഭഗവാന്റെ ശിഷ്യന്മാരായി അഗ്നിവേശാദികളായ പല മഹർഷികൾ ജനിച്ച് സ്വനാമാങ്കിതമായ പല ആയുർവ്വേദശാസ്ത്രത്തെ നിർമ്മിച്ചു. അതിനുശേഷം ആ ശാസ്ത്രങ്ങളെ സമാഹരിച്ച് വിദ്വാനായ ചരകാചാര്യൻ തന്റെ നാമത്തിൽ 'ചരകസംഹിത' എന്ന ഗ്രന്ഥത്തെ നിർമ്മിക്കയുംചെയ്തു.

### ധന്വന്തരിസംഹിതയുടെ പ്രാദുർഭാവം.

ഏകദാ ദേവരാജസ്യ ദൃഷ്ടിർന്നിപതിതാ ഭുവി

തത്ര തേന നരാ ദൃഷ്ടാ വ്യാധിഭിർഭൃശപീഡിതാഃ. 66

താൻ ദൃഷ്ട്വാ ഹൃദയം തസ്യ ദയയാ പരിപീഡിതം
ദയാർദ്രഹൃദയശ്ശക്രോ ധന്വന്തരിമുവാച ഹ. 67

ധന്വന്തരേ! മുനിശ്രേഷ്ഠ! ഭഗവൻ കിഞ്ചിദുച്യതേ
യോഗ്യോ ഭവസി തസ്മാത്ത്വമുപകാരപരോ ഭവ. 68

ഉപകാരായ ലോകാനാം കേന കിം ന കൃതം പുരാ
ത്രൈലോക്യാധിപതിർവിഷ്ണുരഭൂന്മത്സ്യാദിരൂപവാൻ. 69

തസ്മാത്ത്വം പൃഥിവീം യാഹി കാശിമദ്ധ്യേ നൃപോ ഭവ
പ്രതീകാരായ രോഗാണാമായുർവ്വേദം പ്രകാശയ. 70

ഇത്യുക്ത്വാ സുരശാർദ്ദൂലഃ സർവ്വഭൂതഹിതേപ്സയാ
സമസ്തമായുഷോ വേദം ധന്വന്തരിമുപാദിശൽ. 71

അധീത്യ ചായുഷോ വേദമിന്ദ്രാദ്ധന്വന്തരിഃ പുരാ
ആഗത്യ പൃഥിവീം കാശ്യാം ജാതോ ബാഹുജവേശ്മനി. 72

നാമ്നാ തു സോഽഭവൽ ഖ്യാതോ
ദിവോദാസ ഇതി ക്ഷിതൌ
ബാല്യ ഏവ വിരക്തോഽഭൂ-
ച്ചചാര സുമഹത്തപഃ. 73

യത്നേന മഹതാ ബ്രഹ്മാ തം കാശ്യാമകരോന്നൃപം
തതോ ധന്വന്തരിർല്ലോകേ കാശിരാജോഽഭിധീയതേ.
ഹിതായ ദേഹിനാം സ്വീയാം സംഹിതാം വിഹിതാമുനാ
അഥ വിശ്വാത്ഥിതോ ലോകാൻ സംഹിതാം താമപാഠയൽ.

ഒരിക്കൽ ദേവേന്ദ്രൻ ഭൂമിയിലേക്ക നോക്കുകയുണ്ടായി. എല്ലാം ഭൂമിയിലുള്ള മനുഷ്യരെല്ലാം രോഗപരിപീഡിതന്മാരായി തീൎന്നിരിക്കുന്നതുകണ്ടു് ദയാർദ്രഹൃദയനായ ദേവേന്ദ്രൻ ധന്വന്തരിമഹൎഷിയോടു പറഞ്ഞു:—"അല്ലയോ ധന്വന്തരിമുനിശ്രേഷ്ഠ! ഭഗവൻ! ഞാൻ അല്പമൊരു സംഗതി ഭവാനോടു പറയാൻ ഭാവിക്കുകയാണു്. ഭവാൻ വളരെ യോഗ്യനാണു്. അതിനാൽ ലോകങ്ങൾക്കു കഴിയുന്നത്ര ഉപകാരം ചെയ്യണം. ലോകോപകാരത്തിനായി എന്തെല്ലാം കാൎയ്യങ്ങൾ എത്രയോ മഹാന്മാർ ചെയ്തിട്ടുണ്ടു്. ത്രൈലോക്യാധിപതിയായ മഹാവിഷ്ണുതന്നെ മത്സ്യകൂൎമ്മാദ്യനേകരൂപങ്ങളെ ധരിച്ചില്ലയോ? അതിനാൽ ഭവാൻ ഭൂമിയിൽ ചെന്നു് കാശിയിലെ രാജാവായി ജനിച്ചു് ആയുർവ്വേദശാസ്ത്രം പ്രകാശിപ്പിച്ചാലും." ഇങ്ങനെ അരുളിച്ചെയ്തു് ദേവേന്ദ്രൻ സർവ്വ

ഞങ്ങൾക്കും ശ്രുതമേകീടേണമെന്നുള്ള ആകാംക്ഷനിമിത്തം ധന്വന്തരിക്ക് ആയുർവേദം ഉപദേശിച്ചു. ധന്വന്തരിയാകട്ടെ ഇന്ദ്രനിൽനിന്ന് ആയുർവേദമഭ്യസിച്ചതിനുശേഷം ഭൂമിയിൽ വന്ന് കാശിയിൽ ഒരു ക്ഷത്രിയനഗരത്തിൽ ദിവോദാസൻ എന്ന വിഖ്യാതനായ രാജാവായി ജനിച്ചു. ദിവോദാസൻ ബാല്യത്തിൽതന്നെ വിരക്തനായി ഭവിച്ച് വളരെ കഠിനമായ തപസ്സ് അനുഷ്ഠിച്ചു എങ്കിലും ബ്രഹ്മാവ് വളരെ പണിപ്പെട്ട് അദ്ദേഹത്തെ കാശിരാജാവാക്കി അഭിഷേകം ചെയ്തു. അന്നുതുടങ്ങി ലോകർ ധന്വന്തരിയെ കാശിരാജൻ എന്നു പറഞ്ഞുവരുന്നു. അതിനുശേഷം ധന്വന്തരി സ്വനാമാങ്കിതമായ ധന്വന്തരിസംഹിത നിർമ്മിച്ച് വിദ്യാർത്ഥിലോകങ്ങളെ പഠിപ്പിക്കുകയും ചെയ്തു.

### സുശ്രുതസംഹിതയുടെ ഉത്ഭവം.

അഥ ജ്ഞാനദൃശാ വിശ്വാമിത്രപ്രമുഖതോഽവിദൻ
അയം ധന്വന്തരിഃ കാശ്യാം കാശിരാജോഽയമുച്യതേ. 76

വിശ്വാമിത്രോ മുനിസ്തേഷു പുത്രം സുശ്രുതമുക്തവാൻ
വത്സ! വാരാണസീം ഗച്ഛ ത്വം വിശ്വേശ്വരവല്ലഭാം. 77

തത്ര നാമ്നാ ദിവോദാസഃ കാശിരാജോഽസ്തി ബാഹുജഃ
സ ഹി ധന്വന്തരിസ്സാക്ഷാദായുർവേദവിദാം വരഃ 78

സർവ്വപ്രാണിദയാതീവ്രാദുപകാരമഹാമനാൽ
ആയുർവേദം പഠസ്വ ത്വം ലോകോപകൃതിഹേതവേ. 79

പിതുർവ്വചനമാകർണ്ണ്യ സുശ്രുതഃ കാശികാം ഗതഃ
തേന സാർദ്ധം സമധ്യേതും മുനിസൂനുശതം യയൗ. 80

അഥ ധന്വന്തരിം സർവ്വേ വാനപ്രസ്ഥാശ്രമേ സ്ഥിതം
ഭഗവന്തം സുരശ്രേഷ്ഠം മുനിഭിർബാഹുഭിഃ സ്തുതം. 81

കാശിരാജം ദിവോദാസം തേ പശ്യൻ വിനയാന്വിതാഃ
സ്വാഗതം ച തദാ ചാഹ ദിവോദാസോ യശോധനഃ. 82

കുശലം പരിപപ്രച്ഛ തഥാഗമനകാരണം
തതസ്തേ സുശ്രുതദ്വാരാ കഥയാമാസുരുത്തരം. 83

ഭഗവൻ മാനവാൻ ദൃഷ്ട്വാ വ്യാധിഭിഃ പരിപീഡിതാൻ
ക്രന്ദതോ മ്രിയമാണാംശ്ച ജാതാസ്മാകം ഹൃദി വ്യഥാ. 84

ആമയാനാം ശമോപായം വിജ്ഞാതും വയമാഗതാഃ
ആയുർവേദം ഭവാനസ്മാനധ്യാപയതു തത്ത്വതഃ. 85

അങ്ഗീകൃത്യ വചസ്തേഷാം നൃപതിസ്താനുപാദിശൽ
വ്യാഖ്യാതം തേന തേ യത്നാജ്ജഗൃഹുർമ്മുനയോ മുദാ. 86

കാശിരാജം ജയാശീർഭിരഭിനന്ദ്യ മുദാന്വിതാഃ
സുശ്രുതാദ്യാഃ സുസിദ്ധാർത്ഥാ ജഗ്മുർഗ്ഗേഹം സ്വകം
സ്വകം. 87

പ്രഥമം സുശ്രുതസ്തേഷു സ്വതന്ത്രം കൃതവാൻ സ്ഫുടം
സുശ്രുതസ്യ സഖായോഽപി പൃഥക് തന്ത്രാണി തേനിരേ. 88

സുശ്രുതേന കൃതം തന്ത്രം സുശ്രുതം ബഹുവിസ്തൃതം
തസ്മാത്തൽ സുശ്രുതം നാമ്നാ വിഖ്യാതം ക്ഷിതിമണ്ഡലേ.

പിന്നീട് വിശ്വാമിത്രപ്രഭൃതികളായ മഹർഷിമാർ ധന്വന്തരിയാണ് കാശിയിൽ കാശിരാജനായി ജനിച്ചിരിക്കുന്നത് എന്നു ജ്ഞാനദൃഷ്ടികൊണ്ടറിഞ്ഞു. അനന്തരം അവരിൽ വിശ്വാമിത്രൻ സ്വപുത്രനായ സുശ്രുതമഹർഷിയെ വിളിച്ച് ഇങ്ങനെ പറഞ്ഞു:—"അല്ലയോ വത്സ! നീ വിശ്വനാഥപ്രിയമായ കാശിയിലേക്കു പുറപ്പെടുക. അവിടെ ദിവോദാസൻ എന്ന പേരോടുകൂടിയവനും ക്ഷത്രിയവംശജനും ആയ കാശിരാജൻ വസിക്കുന്നുണ്ട്. അദ്ദേഹം ആയുർവ്വേദശാസ്ത്രജ്ഞന്മാരിൽവെച്ചു ശ്രേഷ്ഠനായ സാക്ഷാൽ ധന്വന്തരിയാണ്. സർവ്വപ്രാണികളിലും ദയയുള്ളവനും ഉപകാരപ്രദനും ആയ ആ ധന്വന്തരിയിൽനിന്ന് നീ ലോകോപകാരത്തിനായി ആയുർവ്വേദം അഭ്യസിച്ചാലും." ഇപ്രകാരമുള്ള പിതാവിന്റെ വാക്യംകേട്ട് സുശ്രുതൻ കാശിയിലേക്കു പുറപ്പെട്ടു. അദ്ദേഹമൊന്നിച്ച് ആയുർവ്വേദം പഠിക്കുന്നതിന് വളരെ മുനികുമാരന്മാരും പുറപ്പെട്ടിരുന്നു. അവർ, വാനപ്രസ്ഥാശ്രമത്തിൽ വർത്തിക്കുന്നവനും ഭഗവാനും ദേവശ്രേഷ്ഠനും വളരെ മഹർഷിമാരാൽ സ്തുതനും കാശിരാജനും ആയ ദിവോദാസനെ വിനയപുരസ്സരം ചെന്നു വന്ദിച്ചു. യശോധനനായ കാശിരാജനാകട്ടെ, അവർക്കു സ്വാഗതംചെയ്തതിനുശേഷം ക്ഷേമത്തെയും ആഗമനകാരണത്തെയും ചോദിച്ചു. അനന്തരം ആ മഹർഷികുമാരന്മാർ സുശ്രുതൻമുഖേന ഇങ്ങനെ ഉത്തരം അരുളിച്ചെയ്തു:—"അല്ലയോ ഭഗവൻ! വ്യാധിപീഡിതരായി രോദിക്കുന്നവരും മരിച്ചുതുടങ്ങിയിരിക്കുന്നവരും ആയ ജനങ്ങളെ കണ്ടിട്ട് ഞങ്ങൾക്ക് മനസ്സിൽ അത്യന്തം വ്യസനമുണ്ടാകുന്നു. ആ രോഗങ്ങളെ ശമിപ്പിക്കുന്നതിനുള്ള കൗശലമറിയുന്നതിനാണ് ഞങ്ങൾ വന്നിരിക്കുന്നത്. അതിനാൽ അങ്ങു ഞങ്ങളെ ആയുർവ്വേദം പഠിപ്പിച്ചാലും." കാശിരാജൻ അവരുടെ വാക്കിനെ അനുസരിച്ച് അവ-

ക്ക് ആയുൎവ്വേദം ഉപദേശിക്കയും അവർ അദ്ദേഹത്താൽ അരുളിച്ചെയ്യപ്പെട്ട ആയുൎവ്വേദത്തെ സന്തുഷ്ടരായിട്ട് വഴിപോലെ ഗ്രഹിക്കയും ചെയ്തു. അതിനുശേഷം സിദ്ധാൎത്ഥന്മാരായ സുശ്രുതാദികൾ അദ്ദേഹത്തെ ജയാശീർവ്വചനങ്ങളാൽ അഭിനന്ദിച്ച് തന്റെ തന്റെ ഗേഹങ്ങളിൽ എത്തിച്ചേൎന്നു. ആ മഹൎഷികളിൽ ആദ്യമായി സുശ്രുതനാണ് ആയുൎവ്വേദശാസ്ത്രത്തെ നിൎമ്മിച്ചത്. പിന്നീട് അദ്ദേഹത്തിന്റെ സഖാക്കളായ മുനികുമാരന്മാരും വെവ്വേറെ ആയുൎവ്വേദശാസ്ത്രങ്ങളെ നിൎമ്മിച്ചു. ഇങ്ങനെ ഓരോരുത്തരാലും ഉണ്ടാക്കപ്പെട്ട ശാസ്ത്രങ്ങളിൽ സുശ്രുതനാൽ ഉണ്ടാക്കപ്പെട്ടശാസ്ത്രം വളരെ ആളുകളാൽ ശ്രുതമായി. അതിനാൽ ആ സുശ്രുതന്റെ ആയുൎവ്വേദശാസ്ത്രത്തിന് 'സുശ്രുതം' എന്ന പേർ ഭൂമിയിൽ വിഖ്യാതമായിത്തീരുകയും ചെയ്തു.

ഇങ്ങനെ ഭാവപ്രകാശത്തിൽ ആയുൎവ്വേദ
പ്രകരണം കഴിഞ്ഞു.

---

## ഒന്നാം അദ്ധ്യായം.

---

### സൃഷ്ടിപ്രകരണം.

ആയുൎവ്വേദാബ്ധിമദ്ധ്യാദതിമതിമുനയോ
 യോഗരത്നാനി യത്നാൽ
ലബ്ധ്വാ സ്വാൻ സ്വാൻ നിബന്ധാൻ ദധുരഖിലജന-
 വ്യാധിവിധ്വംസനായ
തത്തദ്ഗ്രന്ഥാദ്ഗൃഹീതൈഃ സ്വവചനമണിഭിർ-
 ഭാവമിശ്രശ്ചികിത്സാ-
ശാസ്ത്രം ജാഡ്യാന്ധകാരം പ്രശമയിതുമിമം
 സംവിധത്തേ പ്രകാശം. 90
ശ്രീപതിപദപ്രസാദാദാശീർഭിർഭൂമിദേവാനാം
ഭാവപ്രകാശനാമ്നാ ഗ്രന്ഥോഽയം പഠ്യതാം സദ്വൈദ്യൈഃ.

വളരെ വളരെ വിലക്ഷണബുദ്ധിശാലികളായ മഹൎഷിമാർ ആയുൎവ്വേദമാകുന്ന സമുദ്രത്തിന്റെ മദ്ധ്യത്തിൽനിന്ന് ഔഷധിയോഗങ്ങളാകുന്ന രത്നങ്ങളെ പണിപ്പെട്ട സംഗ്രഹിച്ച് (സമുദ്രത്തിൽനിന്ന് ദിവ്യരത്നങ്ങളെ എടുക്കുന്നപോലെ ആയുൎവ്വേദത്തിൽനിന്ന് പല ദിവ്യയോഗങ്ങളെ സംഗ്രഹിച്ച്) സൎവ്വജനങ്ങ

ളുടെയും വ്യാധികളെ വിധ്വംസനം ചെയ്യുന്നതിനായി സ്വനാമമുദ്രിതങ്ങളായ ഒട്ടുവളരെ ഗ്രന്ഥങ്ങളെ നിർമ്മിച്ചു. ആ ഗ്രന്ഥങ്ങളിൽനിന്ന് ലഭിക്കപ്പെട്ട സുവചനമണികൾകൊണ്ട് ഭാവമിശ്രാചാര്യൻ ചികിത്സാശാസ്ത്രത്തിലുള്ള സാദ്ധ്യമാകുന്ന കൃതികളിനെ ശേഖരിപ്പിക്കുന്നതിനായി ഈ "ഭാവപ്രകാശ"ഗ്രന്ഥത്തെ നിർമ്മിച്ചു. ലക്ഷ്മീനാഥനായ മഹാവിഷ്ണുവിന്റെ പാദാരവിന്ദഭക്തികൊണ്ടും ബ്രാഹ്മണരുടെ ആശീർവാദങ്ങൾകൊണ്ടും ഈ ഭാവപ്രകാശത്തെ സർവ്വജനങ്ങളും പഠിക്കട്ടെ.

ഗദ്യം—ഏതസ്യ നിബന്ധസ്യ ഫലം ചികിത്സാ പുരുഷസ്യ പുരുഷസ്തു ചതുർവിംശതിതത്വജീവാത്മസമവായഃ. തസ്മാച്ചതുർവിംശതിതത്വാനാം ജീവാത്മനശ്ച സ്വരൂപനിരൂപണായ സൃഷ്ടിക്രമമാഹ. ആത്മാ ജ്യോതിശ്ചിദാനന്ദരൂപോ നിത്യശ്ച നിസ്പൃഹഃ നിർഗ്ഗുണഃ പ്രകൃതേര്യോഗാൽ സഗുണഃ കുരുതേ ജഗൽ. സഗുണഃ ഇച്ഛാദിയുക്തഃ.

സത്വം രജസ്തമശ്ചേതി ഗുണാസ്തസ്യാഃ പ്രകൃതേസ്ത്രയഃ
സാ ജഡാപി ജഗൽകർത്രീ പരമാത്മചിദാശ്രയാൽ. 93

ഗദ്യം—സതഃ സാധോർഭാവഃ സത്വം പ്രകാശകം ജ്ഞാനം സുഖഹേതുഃ. രജോ രാഗാത്മകം ദുഃഖഹേതുഃ. താമ്യതി ഗ്ലാനിം പ്രാപ്നോതി അനേനേതി തമഃ ആവരകം മോഹഹേതുഃ. ത്രയോ ഗുണാഃ സമാഃ പ്രകൃതിരിത്യർത്ഥഃ. തഥാ സതി ന്യൂനാധികഗുണാ വികൃതിഃ.

ഈ ഗ്രന്ഥരചനയുടെ മുഖ്യമായ ഫലം പുരുഷന് ചികിത്സ ചെയ്യുക എന്നുള്ളതാണ്. പുരുഷൻ എന്നു പറയുന്നതുതന്നെ 24 തത്വങ്ങളുടെയും ജീവാത്മാവിന്റെയും സമവായസംബന്ധമാണ്. അതിനാൽ 24 തത്വങ്ങളുടെയും ജീവാത്മാവിന്റെയും സ്വരൂപനിരൂപണത്തിനായി സൃഷ്ടിക്രമത്തെ പറയുന്നു.

ആത്മാവ് ജ്യോതിഃസ്വരൂപനും ചിദാനന്ദരൂപനും നിത്യനും (നാശരഹിതനും) നിസ്പൃഹനും (ഇച്ഛാഹീനനും) നിർഗ്ഗുണനും ആകുന്നു. എന്നാൽ, ആ ആത്മാവ് പ്രകൃതിയോടു ചേരുമ്പോൾ സഗുണൻ (സപ്രയോജനൻ) ആയിട്ട് സംസാരരൂപമായ ജഗത്തിനെ ഉണ്ടാക്കുന്നു. സത്വം, രജസ്സ്, തമസ്സ് എന്നീ ഗുണങ്ങൾ മൂന്നാണ്. അവ പ്രകൃതിക്കും തുല്യങ്ങളാണ്. ആ പ്രകൃതി സ്വതേ ജഡരൂപിണിയാണെങ്കിലും ചൈതന്യരൂപനായ പരമാത്മാവിന്റെ ആശ്രയത്താൽ ലോകത്തെ സൃഷ്ടിക്കുന്നു. സത്തിന്റെ— സാധുവിന്റെ, ഭാവമാണ് സത്വഗുണം, അതു പ്രകാ

ശകമായ ജ്ഞാനവും സുഖത്തിന്റെ കാരണവുമാണ്. രജോഗുണം, ശോകരൂപവും ദുഃഖഹേതുവുമാകുന്നു. ഏതൊന്നുകൊണ്ടാണോ ഗ്ലാനിയെ പ്രാപിക്കുന്നതു്, അതാണ് തമസ്സ്. ആ തമസ്സ്, ബുദ്ധിയെ ആവരണംചെയ്യുന്നതും, മോഹകാരണവും ആകുന്നു. ഈ മൂന്നു ഗുണങ്ങളും സമങ്ങളായിരിക്കുന്നതിന്നു പ്രകൃതിയെന്നും, കുറഞ്ഞോ കൂടിയോ ഇരിക്കുന്നതിന്നു വികൃതിയെന്നും പറയുന്നു.

അഥ സുശ്രുതമുപദിശൻ ധന്വന്തരിഃ പ്രകൃതേഃ സ്വരൂപവിശേഷണമാഹ—(ഇനിയും സുശ്രുതനെ ഉപദേശിക്കുന്ന ധന്വന്തരി പ്രകൃതിയുടെ സ്വരൂപവിശേഷണത്തെ പറയുന്നു.)

ഗദ്യം—സർവ്വഭൂതാനാം കാരണമകാരണം സത്വരജസ്തമോലക്ഷണമഷ്ടരൂപമഖിലസ്യ ജഗതഃ സംഭവഹേതുരവ്യക്തം നാമേതി. അസ്യായമർത്ഥഃ—അവ്യക്തം ന വ്യജ്യതേ ഇതി അവ്യക്തം മൂലപ്രകൃത്യപരപര്യായം, തത് സർവ്വഭൂതാനാം കാരണം—സമവായികാരണം, അകാരണം—ന വിദ്യതേ കാരണം യസ്യ തത്, സത്വരജസ്തമോലക്ഷണം—സമസത്വരജസ്തമഃസ്വരൂപം, അഷ്ടരൂപം—അവ്യക്തം, മഹാൻ, അഹംകാരഃ, പഞ്ചതന്മാത്രാണി ഇതി അഷ്ടൗ രൂപാണി യസ്യ തത്, യതഃ ഇന്ദ്രിയാണാം മഹാഭൂതാനാം ച കാരണതയാ മഹദാദയോ ഽപി സപ്ത പ്രകൃതയഃ ഏവമഖിലസ്യ ജഗതഃ സംഭവഹേതുരവ്യക്തമിത്യുപസംഹാരഃ.

ഈ പ്രകൃതി, സകലഭൂതങ്ങൾക്കു സമവായി കാരണവും, മറെറാന്ന് ഇതിന്റെ കാരണമല്ലാത്തതും, സത്വരജസ്തമഃസ്വരൂപവും, അവ്യക്തം, മഹാൻ, അഹങ്കാരം, പഞ്ചതന്മാത്രകൾ ഇങ്ങനെ എട്ടു രൂപങ്ങളുള്ളതും, ഇന്ദ്രിയങ്ങൾക്കും മഹാഭൂതങ്ങൾക്കും കാരണമാകയാൽ മഹദാദിസപ്തപ്രകൃതികളാകുന്ന സകലജഗത്തുകളുടെയും ഉൽപത്തിക്കു കാരണവും അവ്യക്തവും (വ്യക്തമായി പ്രകാശിക്കാത്തതും) ആകുന്നു.

## പ്രകൃതിപുരുഷന്മാരുടെ സാധർമ്മ്യം.

ഗദ്യം—ഉഭാവപ്യനാദീ ഉഭാവപ്യനന്തൌ ഉഭാവപ്യലിംഗൌ ഉഭാവപി നിത്യൌ ഉഭാവപ്യപരൌ ഉഭാവപി സർവ്വഗതൌ ഇതി.

ഉഭാവപിനിത്യൌ—ലയം കദാചിദപി ന യാതഃ, ഉഭാവപ്യപരൌ ന വിദ്യതേ പരോ ഽപരോ യാഭ്യാം താവപരൌ.

പ്രകൃതിയും പുരുഷനും ആകുന്ന രണ്ടുപേർ ആദിയും അന്തവുമില്ലാത്തവരും അലിംഗന്മാരും (അടയാളമില്ലാത്തവരും) നിത്യന്മാരും (നാശരഹിതന്മാരും) അപരന്മാരും (ഇവർ രണ്ടുപേർ

അല്ലാതെ അന്യന്മാരായി ആരുമില്ലാത്തവരും) സൎവ്വവ്യാപകന്മാരും ആകുന്നു.

### പ്രകൃതിപുരുഷന്മാരുടെ വൈധൎമ്മ്യം.

ഗദ്യം—ഏകാ തു പ്രകൃതിരചേതനാ ത്രിഗുണാ ബീജധൎമ്മിണീ പ്രസവധൎമ്മിണ്യമദ്ധ്യസ്ഥധൎമ്മിണീ ചേതി.

അചേതനാ—ജഡാ. ത്രിഗുണാ—ഗുണത്രയാത്മികാ. ബീജധൎമ്മിണീ—സൎവ്വേഷാം മഹദാദീനാം വികാരാണാം ബീജത്വേനാവസ്ഥിതാ, പ്രസവധൎമ്മിണീ—പുരുഷേണാക്രാന്താ ക്ഷോഭം പ്രാപ്യ സമ്യഗതിക്രമ്യ മഹദഹങ്കാരാദിക്രമേണ ജഗതഃ പ്രസവിത്രീ, അമദ്ധ്യസ്ഥധൎമ്മിണീ—സുഖദുഃഖശോകമോഹിനീ ന തു സുഖദുഃഖമോഹാദ്യുദാസീനാ, പുരുഷസ്തു ചേതനാവാൻ നിൎഗ്ഗുണോऽപ്രസവധൎമ്മാ അബീജധൎമ്മാ മദ്ധ്യസ്ഥധൎമ്മാ ചേതി.

നിൎഗ്ഗുണഃ—അവിദ്യമാനസത്വാദിഗുണഃ, അബീജധൎമ്മാ—മഹാപ്രളയേ മഹദാദീനാം വികാരാണാം പ്രകൃതാവിവ തസ്മിന്നനവസ്ഥാനാത്, മദ്ധ്യസ്ഥധൎമ്മാ—സുഖദുഃഖേച്ഛാദ്വേഷാദിഷ്വുദാസീനഃ.

പ്രകൃതിപുരുഷന്മാരിൽ പ്രകൃതി, ചേതന ഇല്ലാത്തതും മൂന്നു ഗുണങ്ങളും തുല്യമായി ഇരിക്കുന്നതും, മഹദാദികളായ എല്ലാ വികാരങ്ങളുടെയും വിത്തായി സ്ഥിതിചെയ്യുന്നതും, പുരുഷനാൽ ആക്രമിച്ചിട്ടു ക്ഷോഭിക്കാതെ മഹദഹങ്കാരാദിക്രമേണ ലോകങ്ങളെ പ്രസവിച്ചവളും, സുഖദുഃഖമോഹങ്ങളുള്ളതും, (സുഖദുഃഖമോഹത്തിൽനിന്നു് ഉദാസീനയല്ലാത്തവളും) ആകുന്നു.

പുരുഷനാകട്ടെ, ചൈതന്യവാനും സത്വാദിഗുണങ്ങളില്ലാത്തവനും, മഹാപ്രളയത്തിൽ പ്രകൃതിയിലെപ്പോലെ മഹദാദിവികാരങ്ങൾക്കു് ആധാരനല്ലാത്തവനും സുഖദുഃഖേച്ഛാദ്വേഷാദിരഹിതനും ആകുന്നു.

### പ്രകൃതിയുടെ നാമങ്ങൾ.

പ്രധാനം പ്രകൃതിഃ ശക്തിൎന്നിത്യാ ചാവികൃതിസ്തഥാ
ഏതാനി തസ്യാ നാമാനി പുരുഷം യാ സമാശ്രിതാ.

പ്രധാനം, പ്രകൃതി, ശക്തി, നിത്യം, അവികൃതി ഇവ പുരുഷനെ ആശ്രയിച്ചിരിക്കുന്ന പ്രകൃതിയുടെ നാമങ്ങളാണു്.

### പ്രകൃതിയുടെ ഗുണങ്ങൾ.

സത്വം രജസ്തമസ്ത്രീണി വിജ്ഞേയാഃ പ്രകൃതേൎഗ്ഗുണാഃ
തൈശ്ച യുക്തസ്യ ചിത്തസ്യ കഥയാമ്യഖിലാൻ ഗുണാൻ.

സത്വം, രജസ്സ്, തമസ്സ് ഇവ മൂന്നാണ് പ്രകൃതിയുടെ ഗുണങ്ങൾ. ഈ മൂന്നു ഗുണങ്ങളോടുകൂടിയ മനസ്സിൻെറ സൽഗുണങ്ങളെയും ഇനിയും പറയുന്നു.

സത്വഗുണത്തോടുകൂടിയ മനസ്സിൻെറ ലക്ഷണം.

ആസ്തിക്യം പ്രവിഭജ്യ ഭോജനമനുത്താപശ്ച തത്ഥ്യം വചോ
മേധാബുദ്ധിധൃതിക്ഷമാശ്ച കരുണാ ജ്ഞാനം ച നിർദ്ദംഭതാ
കർമ്മാനിന്ദിതമസ്പൃഹം ച വിനയോ ധർമ്മഃ സദൈവാദരാ-
ദേതേ സത്വഗുണാന്വിതസ്യ മനസോ ഗീതാ ഗുണാ ജ്ഞാ-
നിഭിഃ. 97

അസ്തി ധർമ്മമോക്ഷപരലോകാദികമിതി ബുദ്ധ്യാ ചരതീത്യാസ്തികസ്തസ്യ ഭാവ ആസ്തിക്യം; അനുത്താപഃ—അക്രോധഃ, ധൃതിഃ—ഉത്പന്നസ്യ ക്രോധാദേരവരോധ്യ പരമാഹിത്യം. ജ്ഞാനമാത്മജ്ഞാനം; നിർദ്ദംഭതാ—കപടാഭാവഃ, കർമ്മ അനിന്ദിതം, അസ്പൃഹം നിഷ്കാമം ച.

ആസ്തിക്യം, (ധർമ്മം, മോക്ഷം. പരലോകം മുതലായവയുണ്ടെന്നുള്ള ബുദ്ധിയോടുകൂടിയുള്ള സ്വഭാവം) ക്ഷിപ്രണിയമനസ്സിച്ചുള്ള ഭോജനം, കോപാഭാവം, സത്യവചനം, ധാരണാശക്തി ബുദ്ധി, ധൈര്യം, ക്ഷമ, ദയ, ആത്മജ്ഞാനം, ഡംഭില്ലായ്മ, (കപടാഭാവം) നിന്ദ്യമല്ലാത്ത കർമ്മം, നിഷ്കാമം, വിനയം, എല്ലായ്പോഴും ആദരത്തോടുകൂടിയുള്ള ധർമ്മം ഇവ സത്വഗുണവിശിഷ്ടമായ മനസ്സുള്ള പുരുഷൻെറ ലക്ഷണങ്ങളാണ്.

രജോഗുണയുക്തമായ മനസ്സിൻെറ ലക്ഷണം.

ക്രോധസ്താഡനശീലതാ ച ബഹുലം ദുഃഖം സുഖേച്ഛാധികാ
ദംഭഃ കാമുകതാ വ്യളീകവചനം ചാധീരതാഹംകൃതിഃ
ഐശ്വര്യാദഭിമാനിതാതിശയിതാനന്ദോടധികം ചാടനം
പ്രഖ്യാതാ ഹി രജോഗുണേന സഹിതസ്യൈതേ ഗുണാശ്ചേ-
തസഃ. 98

അളീകവചനം—മിഥ്യാകഥനം, അടനം—പൃഥ്വീപരിക്രമണം.

വലിയ കോപം, താഡനശീലത്വം, വളരെ ദുഃഖം, അധികമായ സുഖേച്ഛ, ഡംഭം, കാമം, അസത്യവചനം, അധൈര്യം, അഹങ്കാരം, ഐശ്വര്യത്താലുള്ള അഭിമാനിത, അത്യധികമായ ആനന്ദം നടിക്കുക, അധികമായ ദേശസഞ്ചാരം ഇവ രജോഗുണയുക്തമായ മനസ്സിൻെറ ലക്ഷണങ്ങളാണ്.

തമോഗുണയുക്തമായ മനസ്സിന്റെ ലക്ഷണം

നാസ്തിക്യം സുവിഷണ്ണതാതിശയിതാഽ-
ലസ്യം ച ദുഷ്ടാ മതിഃ
പ്രീതിർന്നിന്ദിതകർമ്മശർമ്മണി സദാ
നിദ്രാലുതാഹർന്നിശം
അജ്ഞാനം കില സർവ്വതോഽപി സതതം
ക്രോധാന്ധതാ മൂഢതാ
പ്രഖ്യാതാ ഹി തമോഗുണേന സഹിത-
സ്യൈതേ ഗുണാശ്ചേതസഃ. 99

തത്ര പ്രവൃദ്ധസത്ത്വസ്തു സാത്ത്വികഃ പുരുഷഃ സ്മൃതഃ
രാജസസ്താമസശ്ചൈവ ത്രിവിധസ്തേന മാനവഃ. 100

തതോഽഭവന്മഹത്തത്ത്വം ബുദ്ധിതത്ത്വാപരാഭിധം.

തതഃ—പ്രകൃതേഃ.

നാസ്തികത്വം, മനസ്സിൽ അധികമായ ഖേദം, വലിയ ആലസ്യം, നീചബുദ്ധി, നിന്ദിതകർമ്മത്തിലും നിന്ദിതസുഖത്തിലുമുള്ള സന്തോഷം, രാവും പകലും ഉറക്കം, അജ്ഞാനം, സദാസമയവും കോപം, മൂഢത ഇവ തമോഗുണവിശിഷ്ടമായ മനസ്സിന്റെ ലക്ഷണങ്ങളാണ്.

ഇവയിൽ അധികം സത്ത്വഗുണമുള്ള പുരുഷനെ സാത്ത്വികനെന്നും, അധികം രജോഗുണമുള്ള പുരുഷനെ രാജസനെന്നും, അധികം തമോഗുണമുള്ള പുരുഷനെ താമസനെന്നും പറയുന്നു. ഇങ്ങനെ മനുഷ്യൻ സംസാരത്തിൽ മൂന്നുതരത്തിലുണ്ട്. പ്രകൃതിയിൽനിന്ന് ബുദ്ധിതത്ത്വമെന്ന പേരോടുകൂടിയ മഹത്തത്ത്വം ഉത്ഭവിച്ചു.

ത്രിഗുണം സത്ത്വബഹുളം നിർമ്മലം സ്ഫടികോപമം
ചിച്ഛായയാപ്രാപ്തചൈതന്യം തദിച്ഛാമയമീരിതം. 102

ത്രിഗുണം ത്രയോ ഗുണാ യത്ര തത്, തച്ച സത്ത്വബഹുളം; അത്രായമഭിപ്രായഃ യഥാ, നിശ്ചലേ ഹ്രദാദൗ ബാഹ്യദ്രവ്യപാതാൽ തദീയം ജലം വർദ്ധതേ. തഥാ ചിദ്രൂപപുരുഷേക്ഷണാക്രമണാൽ ഇലൃഗുണത്രയാത്മികായാഃ പ്രകൃതേർജ്ഞാനഹേതുഃ പ്രകാശഃ സത്ത്വഗുണോ വൃദ്ധഃ പ്രവൃദ്ധഃ, സത്ത്വാത് പ്രകൃതേഃ സത്ത്വബഹുളം ബുദ്ധിതത്ത്വമഭവൽ.

ആ മഹത്തത്ത്വം ത്രിഗുണവിശിഷ്ടമാണെങ്കിലും, സത്ത്വഗുണഭൂയിഷ്ഠവും, സ്ഫടികംപോലെ നിർമ്മലവും ചിത്തിന്റെ ഛായ

യാൽ പ്രാപിക്കപ്പെട്ട ചൈതന്യത്തോടുകൂടിയതും ഇതരാമയവും അതാണെന്നു പറയപ്പെട്ടിരിക്കുന്നു. ത്രിഗുണവിശിഷ്ടമായ മഹത്തത്വം സത്വഗുണഭൂയിഷ്ഠമാകുന്നതു് എങ്ങിനെയാണു് എന്നാണെങ്കിൽ,—അനക്കമില്ലാതിരിക്കുന്ന ഹ്രദം (കയം) മുതലായവയിൽ വല്ല ദ്രവ്യങ്ങളിട്ടാൽ ആ ഹ്രദത്തിലെ ജലം വർദ്ധിക്കുന്നതുപോലെ, ചൈതന്യരൂപനായ പുരുഷൻെറ ആക്രമണത്താൽ മൂന്നു ഗുണങ്ങളും സമമായിരിക്കുന്ന പ്രകൃതിയിൽനിന്നു് ജ്ഞാനാദഹേതുവായി പ്രകാശിച്ചിരിക്കുന്ന സത്വഗുണം വർദ്ധിച്ചു് സത്വബഹുലമായ ബുദ്ധിതത്വം ഉണ്ടായി എന്നു ധരിച്ചുകൊള്ളണം.

> മഹതസ്ത്രിഗുണാജ്ജാതോऽഹംകാരസ്ത്രിഗുണാത്മകഃ
> സാത്വികോ രാജസശ്ചൈവ താമസശ്ചേതി സ ത്രിധാ.

മഹതഃ ബുദ്ധിതത്വാൽ, ത്രിഗുണാൽ—ത്രയോ ഗുണാ യസ്യ തതഃ, നനു—മഹത്തത്വം ത്രിഗുണാത്മകമേവ, കിമർത്ഥം മഹതസ്ത്രിഗുണാദിതി വിശേഷണമ്? സത്യം. ത്രിഗുണാദിതി പുനർവിശേഷണാദുക്തം സത്വബഹുലമിതി വിശേഷണമത്ര നാനുവർത്തതേ. തേനാഹങ്കാരോൽപാദകം മഹത്തത്വം ത്രിഗുണമപി രജോബഹുലം ബോദ്ധവ്യം. അഹങ്കാരസ്യ രജോഗുണാത്മകസ്യ മനോധർമ്മത്വാൽ അഹംകാരോऽഭിമാനവ്യാപാരഃ. അഹങ്കാരസ്ത്രിവിധസ്തമാഹ സാത്വിക ഇത്യാദി.

മഹത്തത്വത്തിൽനിന്നു് അഹങ്കാരത്തിൻെറ ഉൽപത്തിയെ കാണിക്കുന്നു:—മഹത്തത്വം ത്രിഗുണവിശിഷ്ടമാണെങ്കിലും രജോഗുണബഹുലമായ മഹത്തത്വത്തിൽനിന്നു് ത്രിഗുണത്തോടുകൂടിയ അഹങ്കാരം ഉത്ഭവിച്ചു. ആ അഹങ്കാരംതന്നെ സാത്വികാഹങ്കാരമെന്നും, രാജസാഹങ്കാരമെന്നും, താമസാഹങ്കാരമെന്നും മൂന്നുവിധത്തിലുണ്ടു്. ഇവിടെ മഹത്തത്വം ത്രിഗുണയുക്തമാണെന്നു മുൻപു പറഞ്ഞിരിക്കുന്ന സ്ഥിതിക്കു് 'മഹതഃ ത്രിഗുണാൽ' എന്നു മഹത്തത്വത്തിനു വിശേഷണം ചേർത്തതു്, എന്തിനാണു് എന്നാണെങ്കിൽ—ത്രിഗുണം എന്നു രണ്ടാമതും വിശേഷിപ്പിച്ചതുകൊണ്ടു് മഹത്തത്വം സ്വതേ സത്വബഹുലമാണെന്നു സ്പഷ്ടമായിരിക്കുന്നു. അതിനാൽ ഇവിടെ അഹങ്കാരം രജോഗുണമായ മനസ്സിൻെറ ധർമ്മമാകയാൽ, ത്രിഗുണമാണെങ്കിലും അഹങ്കാരോല്പാദകമായ മഹത്തത്വം രജോഗുണഭൂയിഷ്ഠമാണെന്നു് അറിഞ്ഞുകൊള്ളണം. അഹങ്കാരമെന്നതു് അഭിമാനവ്യാപാരമാണു്. അഹങ്കാരം മൂന്നുവിധമുണ്ടു്. അതിനെ "സാത്വികം" എന്ന മൂലത്തിലെ വചനംകൊണ്ടു കാണിച്ചിരിക്കുന്നു.

മൂന്നുവിധത്തിലുള്ള മഹത്തത്വത്തിന്റെ കാര്യങ്ങൾ.

ജാതാനി സാത്വികാത്തസ്മാദിന്ദ്രിയാണി സമാസതഃ
താനി ശ്രോത്രം ത്വചാ നേത്രം രസനാ നാസികാ തഥാ.
വാഗ്ഘസ്തശ്ചരണോപസ്ഥഗുദാന്യേകാദശം മനഃ
പഞ്ച ബുദ്ധീന്ദ്രിയാണ്യാഹുഃ പ്രാക്തനാനീതരാണി ച. 105
കർമ്മേന്ദ്രിയാണി പഞ്ചൈവ കഥയന്തി വിപശ്ചിതഃ

ബുദ്ധീന്ദ്രിയാണി ബുദ്ധേരാശ്രയത്വാൽ, കർമ്മേന്ദ്രിയാണി കർമ്മാശ്രയത്വാൽ, സാത്വികാദഹങ്കാരാജ്ജാതത്വാദിന്ദ്രിയാണി പ്രകാശകാനി ഭവന്തി, സത്വസ്യ പ്രകാശത്വാൽ.

മനോ ബുദ്ധീന്ദ്രിയം വിജ്ഞൈഃ കർമ്മേന്ദ്രിയമപി സ്മൃതം
മനോഽധിഷ്ഠിതമേവേദമിന്ദ്രിയം യൽ പ്രവർത്തതേ. 106

തേജോഗുണയുക്തമായ സാത്വികാഹങ്കാരത്തിൽനിന്നു ഇന്ദ്രിയങ്ങൾ ഉണ്ടായി. അവ, ൧ ശ്രോത്രം, ൨ ത്വക്ക്, ൩ നേത്രം, ൪ രസന, ൫ നാസിക, ൬ വാക്ക്, ൭ കയ്യ്, ൮ കാല്, ൯ ഉപസ്ഥം, ൧൦ ഗുദം, ൧൧ മനസ്സ് ഇവയാകുന്നു. ഇവയിൽ ആദ്യമുള്ള അഞ്ചിന്ദ്രിയങ്ങൾ (ശ്രോത്രം, ത്വക്ക്, നേത്രം, രസന, നാസിക.) ബുദ്ധ്യാശ്രിതങ്ങളാകയാൽ ബുദ്ധീന്ദ്രിയങ്ങളെന്നും, വാക്ക്, കയ്യ്, കാല്, ഉപസ്ഥം, ഗുദം ഇവ അഞ്ചിന്ദ്രിയങ്ങൾ കർമ്മാശ്രിതങ്ങളാകയാൽ കർമ്മേന്ദ്രിയങ്ങളെന്നും പറയുന്നു. ബുദ്ധിയുടെ ആശ്രയമുള്ളവ ബുദ്ധീന്ദ്രിയങ്ങളും, കർമ്മങ്ങളെ ആശ്രയിച്ചിരിക്കുന്ന ഇന്ദ്രിയങ്ങൾ കർമ്മേന്ദ്രിയങ്ങളും ആകുന്നു. സത്വം പ്രകാശരൂപമായതുകൊണ്ട് സാത്വികാഹങ്കാരത്തിൽനിന്നുണ്ടായ ഇന്ദ്രിയങ്ങളും പ്രകാശരൂപങ്ങളാണ്. ൧൧–ാമത്തെ ഇന്ദ്രിയമായ മനസ്സ് ബുദ്ധീന്ദ്രിയവും കർമ്മേന്ദ്രിയവുമാകുന്നു. എന്തെന്നാൽ എല്ലാ ഇന്ദ്രിയവും മനസ്സിനാൽ അധിഷ്ഠിതമായിട്ടാണ് പ്രവർത്തിക്കുന്നതു്.

ഇന്ദ്രിയവിഷയങ്ങൾ.

ശബ്ദഃ സ്പർശശ്ച രൂപഞ്ച രസോ ഗന്ധഃ ഹ്യനുക്രമാൽ
ബുദ്ധീന്ദ്രിയാണാം വിഷയാഃ സമാഖ്യാതാ മഹർഷിഭിഃ 107
വാച്യം ഗ്രാഹ്യശ്ച ഗന്തവ്യമാനന്ദം ത്യാജ്യമേവ ച
കർമ്മേന്ദ്രിയാണാം വിഷയാ ജ്ഞാതവ്യാ വിഷയോ ഹൃദഃ.

ഹൃദഃ—മനസഃ.

ശ്രോത്രത്തിനു ശബ്ദം, ത്വക്കിനു സ്പർശം, കണ്ണിനു രൂപം, നാക്കിനു രസം, മൂക്കിനു ഗന്ധം ഇവ ബുദ്ധീന്ദ്രിയങ്ങളുടെ വിഷ

യങ്ങളാണ്. വാക്കിന്ന പറയുക, കയ്യിന്ന ഗ്രഹിക്കുക, കാലിന്ന പോവുക, ഉപസ്ഥത്തിന്ന ആനന്ദം, ഗുദത്തിന്ന് മലം വെളിയിൽ കളയുക ഇവ കർമ്മേന്ദ്രിയങ്ങളുടെ വിഷയങ്ങളാകുന്നു. അറിയുക എന്നത് മനസ്സിന്റെ വിഷയമാണ്.

താമസാദപ്യഹങ്കാരാത്സൂക്ഷ്മമാത്രാണി സരാജസാൽ
പഞ്ചാല്പസത്വസംബന്ധാല്ലിംഗാനി ഭവന്തി ഹി. 109
ശബ്ദതന്മാത്രകം സ്പർശതന്മാത്രം രൂപമാത്രകം
രസതന്മാത്രകം ഗന്ധതന്മാത്രമിതി താനി തു. 110

ലിംഗാനി—ശമാഹ്ലാദിലിംഗാനി. താനി അദ്ഭുതസ്വഭാവാനി. ബാഹ്യേന്ദ്രിയാഗ്രാഹ്യാണി. ശബ്ദാദീന്യേവ തന്മാത്രാണി. താനി ച യോഗിഭിരേവ ഗ്രാഹ്യാണി. സാ സാ മാത്രാ യസ്മിൻ തത് തന്മാത്രം.

രജോഗുണയുക്തമായ താമസാഹങ്കാരത്തിൽനിന്ന് പഞ്ചതന്മാത്രങ്ങൾ ഉണ്ടായി. അവ അല്പമായ സത്വഗുണത്തിന്റെ സംബന്ധത്താൽ രാജസത്തിന്റെയും താമസത്തിന്റെയും ശമാഹ്ലാദികളായ ലിംഗങ്ങളായിത്തീരുന്നു. ശബ്ദതന്മാത്രം, സ്പർശതന്മാത്രം, രൂപതന്മാത്രം, രസതന്മാത്രം, ഗന്ധതന്മാത്രം ഇവയാണ് തന്മാത്രങ്ങൾ. ലിംഗങ്ങൾ എന്നതിന് ശമാഹ്ലാദിലിംഗങ്ങൾ എന്ന് അർത്ഥം. അവ അദ്ഭുതസ്വഭാവങ്ങളും ബാഹ്യേന്ദ്രിയങ്ങളാൽ ഗ്രാഹ്യങ്ങളും ആകുന്നു. ശബ്ദാദികൾതന്നെയാണ് തന്മാത്രകൾ (ശബ്ദതന്മാത്രകൾ മുതലായവ) എന്നു പറയപ്പെടുന്നത്. ആ തന്മാത്രകൾ യോഗികൾക്ക മാത്രമേ ഗ്രഹിക്കാൻ സാധിക്കയുള്ളൂ. അതതു മാത്ര ഏതൊന്നിൽ ഉണ്ടോ അതാണ് തന്മാത്രം. ശബ്ദമാത്രയുള്ളത് ശബ്ദമാത്രയും രൂപമാത്രയുള്ളത് രൂപമാത്രയും ആകുന്നു. ഇതുപോലെ ശേഷമുള്ളവയും ഗ്രഹിച്ചുകൊള്ളണം.

തന്മാത്രേഭ്യോ വിയദ്വായുവഹ്നിവാരിവസുന്ധരാ
ഏതാനി പഞ്ച ജായന്തേ മഹാഭൂതാനി തൽക്രമാൽ. 111

ഏകൈകാന്തരപരിവൃദ്ധ്യാ വിയദാദയോ ജായന്തേ ഇത്യർത്ഥഃ തദ്യഥാ—ശബ്ദതന്മാത്രാച്ഛബ്ദഗുണം വിയജ്ജായതേ. ശബ്ദതന്മാത്രസഹിതാൽ സ്പർശതന്മാത്രാച്ഛബ്ദസ്പർശഗുണോ വായുർജ്ജായതേ. ശബ്ദതന്മാത്രസ്പർശതന്മാത്രസഹിതാൽ രൂപതന്മാത്രാൽ ശബ്ദസ്പർശരൂപഗുണോ വഹ്നിർജ്ജായതേ. ശബ്ദതന്മാത്രസ്പർശതന്മാത്രരൂപതന്മാത്രസഹിതാദ്രസതന്മാത്രാൽ ശബ്ദസ്പർശരൂപരസഗുണം വാരി ജായതേ. ശബ്ദതന്മാത്രസ്പർശതന്മാത്രരൂപതന്മാ

ത്രരസതന്മാത്രസഹിതാദ് ഗന്ധതന്മാത്രാൽ ശബ്ദസ്പർശരൂപരസഗന്ധഗുണാ വസുന്ധരാ ജായതേ.

ശബ്ദാദിതന്മാത്രങ്ങളിൽനിന്ന് ആകാശം, വായു, അഗ്നി, ജലം, ഭൂമി ഈ അഞ്ചു മഹാഭൂതങ്ങൾ ഉണ്ടാകുന്നു. ശബ്ദാദികാരണഗുണങ്ങൾ അധികമായി ചേർന്ന് ആകാശാദികൾ ഉണ്ടാകുന്നു എന്നു സാരം. എങ്ങിനെയെന്നാൽ—ശബ്ദതന്മാത്രത്തിൽനിന്ന് ശബ്ദഗുണമായ ആകാശം ഉണ്ടാകുന്നു. ശബ്ദതന്മാത്രത്തോടുകൂടിയ സ്പർശതന്മാത്രത്തിൽനിന്ന് ശബ്ദസ്പർശഗുണത്തോടുകൂടിയ വായു ഉണ്ടാകുന്നു. ശബ്ദതന്മാത്രത്തോടും സ്പർശതന്മാത്രത്തോടും കൂടിയ രൂപതന്മാത്രത്തിൽനിന്ന് ശബ്ദസ്പർശരൂപഗുണവിശിഷ്ടനായ അഗ്നി ഉണ്ടാകുന്നു. ശബ്ദതന്മാത്രം, സ്പർശതന്മാത്രം, രൂപതന്മാത്രം, ഇവയോടുകൂടിയ രസതന്മാത്രത്തിൽനിന്ന ശബ്ദസ്പർശരൂപരസഗുണയുക്തമായ ജലം ഉണ്ടാകുന്നു. ശബ്ദതന്മാത്രം, സ്പർശതന്മാത്രം, രൂപതന്മാത്രം, രസതന്മാത്രം ഇവയോടുകൂടിയ ഗന്ധതന്മാത്രത്തിൽനിന്ന് ശബ്ദം സ്പർശം രൂപം രസം ഗന്ധം ഈ ഗുണങ്ങളോടുകൂടിയ ഭൂമി ഉണ്ടാകുന്നു. ഇങ്ങനെയാണ് പഞ്ചഭൂതങ്ങളുടെ ഉൽപത്തി.

മഹാഭൂതഗുണങ്ങൾ (ആകാശഗുണം)

ശബ്ദഃ ശ്രോത്രേന്ദ്രിയം വാപി ഛിദ്രാണി ച വിവിക്തതാ
വിയതഃ കഥിതാ ഏതേ ഗുണാ ഗുണവിചാരിഭിഃ. 112

വിവിക്തതാ—ശരീരാണാം ഭാവാനാം സിരാസ്നായ്വസ്ഥിപേശിപ്രഭൃതീനാം ജാതിവ്യക്തിഭ്യാം മിഥഃ പൃഥക്താ.

ശബ്ദം, ശ്രോത്രേന്ദ്രിയം, ഛിദ്രങ്ങൾ, വിവിക്തത ഇവ ആകാശത്തിന്റെ ഗുണങ്ങളാണെന്ന് ഗുണസംബന്ധമായ വിചാരത്തെ ചെയ്യുന്നവർ പറയുന്നു. സിര (ചെറുഞരമ്പ്) സ്നായു, അസ്ഥി, പേശി മുതലായ ശരീരഭാവങ്ങൾക്ക് ജാതിവ്യക്തികളിൽനിന്ന് അന്യോന്യമുള്ള ഭിന്നതയാണ് വിവിക്തത എന്നു പറയുന്നതു്.

വായുവിന്റെ ഗുണങ്ങൾ.

സ്പർശസ്ത്വഗിന്ദ്രിയം ചാപി ലഘുതാ സ്പന്ദനം തനോഃ
ചേഷ്ടാ സർവ്വശരീരസ്യ വായോരേതേ ഗുണാഃ സ്മൃതാഃ.

സ്പർശം, ത്വഗിന്ദ്രിയം, ലഘുത്വം, ശരീരത്തിന്റെ ചലനം സർവ്വശരീരത്തിന്റെ ചേഷ്ട ഇവ വായുവിന്റെ ഗുണങ്ങളാണ്.

### അഗ്നിയുടെ ഗുണങ്ങൾ.

**രൂപം നേത്രേന്ദ്രിയം പാകഃ സന്താപസ്തീക്ഷ്ണതാ തഥാ**
**വർണ്ണോ ഭ്രാജിഷ്ണുതാമർഷഃ ശൌര്യം വഹ്നേർഗ്ഗുണാ അമീ.**

രൂപം—ലാവണ്യം. പാകഃ—ഉദരാഗ്നിനാ ആഹാരപാകഃ. സന്താപഃ—ഔഷ്ണ്യം. തീക്ഷ്ണതാ—അത്യുഗ്രകാരിതാ. വർണ്ണോ—ശ്വേതാദിഃ. ഭ്രാജിഷ്ണുതാ—ദീപ്തിഃ അമർഷഃ—ക്രോധഃ.

രൂപം, (ലാവണ്യം) നേത്രേന്ദ്രിയം, പാകം (ഉദരാഗ്നികൊണ്ടുള്ള ആഹാരപാകം) സന്താപം (ചൂട്) തീക്ഷ്ണത (അത്യുഗ്രകാരിത്വം) വർണ്ണം (വെളുപ്പു മുതലായ നിറം) ഭ്രാജിഷ്ണുത (ദീപ്തി) അമർഷം (കോപം) ശൌര്യം ഇവ അഗ്നിയുടെ ഗുണങ്ങളാകുന്നു.

### ജലത്തിന്റെ ഗുണങ്ങൾ.

രസോ രസേന്ദ്രിയം ശൈത്യം സ്നേഹശ്ച ദ്രുതതാ തഥാ
സർവ്വദ്രവസമൂഹശ്ച ശുക്ലം വാരിഗുണാഃ സ്മൃതാഃ. 115

രസം, രസേന്ദ്രിയം (നാക്ക്) ശൈത്യം (തണുപ്പ്) സ്നേഹം (സ്നിഗ്ദ്ധഗുണം) ദ്രുതത്വം, സകലദ്രവസമൂഹം, ശുക്ലം ഇവ ജലത്തിന്റെ ഗുണങ്ങളാണ്.

### ഭൂമിയുടെ ഗുണങ്ങൾ.

ഗന്ധോ ഘ്രാണേന്ദ്രിയം ചാപി കാഠിന്യം ഗൌരവം തഥാ
വസുന്ധരാഗുണാ ഏതേ ഗദിതാ ഗുണവാദിഭിഃ. 116

ഗന്ധം (മണം) ഘ്രാണേന്ദ്രിയം, കഠിനത, ഗുരുത്വം ഇവ ഭൂമിയുടെ ഗുണങ്ങളാണ്.

### തന്മാത്രങ്ങളുടെ വിശേഷങ്ങൾ.

**ശബ്ദഃ സ്പർശശ്ച രൂപഞ്ച രസോ ഗന്ധശ്ച തൽക്രമാൽ**
**തന്മാത്രാണാം വിശേഷാഃ സ്യുഃ സ്ഥൂലഭാവമുപാഗതാഃ.**

**തൽക്രമാൽ—ശബ്ദതന്മാത്രാദിക്രമാൽ. വിശേഷാഃ, അനുഭവയോഗ്യൈഃ സുഖദുഃഖമോഹരൂപൈർധർമ്മൈർവിശേഷ്യന്ത ഇതി വിശേഷാഃ. അത്ര കർമ്മണി ഘഞ്പ്രത്യയഃ. തന്മാത്രാണി തു അവിശേഷാണി യതസ്താനി അനുഭവയോഗ്യൈഃ സുഖാദിഭിർവിശേഷ്ടും ന ശക്യന്തേ; സൂക്ഷ്മത്വാൽ.**

ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം ഈ അഞ്ചുകൾ ശബ്ദതന്മാത്രാദിക്രമേണ ഉള്ള തന്മാത്രങ്ങളുടെ വിശേഷങ്ങളാണ്. അനുഭവയോഗ്യങ്ങളായ സുഖദുഃഖമോഹരൂപധർമ്മങ്ങളാണ് വിശേഷങ്ങൾ എന്നു പറയപ്പെടുന്നതു്. ഇവിടത്തെ വിശേഷശ

ന്ദും കർമ്മത്തിൽ ഘഞ്°പ്രത്യയം വച്ചിട്ടുള്ളതാണ്. തന്മാത്രങ്ങളാകട്ടെ, അവിശേഷങ്ങളാകുന്നു. അവ സൂക്ഷ്മമായതുകൊണ്ട് അനുഭവയോഗ്യങ്ങളായ സുഖാദികളെ വിശേഷിപ്പിക്കാൻ അസാദ്ധ്യങ്ങളാണ്. (തന്മാത്രങ്ങളുടെ വിശേഷങ്ങളായ ശബ്ദാദികൾ അനുഭവയോഗ്യങ്ങളും തന്മാത്രങ്ങൾ സൂക്ഷ്മങ്ങളായതുംകൊണ്ട് അനുഭവയോഗ്യങ്ങളല്ലാത്തവയും ആകുന്നു എന്നു സാരം.)

പ്രകൃതേഃ കാരണായോഗാന്മതാ പ്രകൃതിരേവ സാ
മഹത്തത്വാദയഃ സപ്ത ശേഷകവികൃതയഃ സ്മൃതാഃ. 118

പ്രകൃതിരേവ കാരണം, ന തു കസ്യചിത് കാര്യമിത്യർത്ഥഃ. കാര്യാണി ഇന്ദ്രിയാണാം സവിഭൂതാനാം കാരണത്വാന്മഹർഷിഭി മഹത്തത്വാദയഃ സപ്ത—മഹാനഹങ്കാരഃ പഞ്ചതന്മാത്രാണി ച. ശേഷാഃ—പ്രകൃതിവികൃതയഃ കാര്യാണി.

പ്രകൃതി, സർവ്വത്തിന്റെയും കാരണരൂപമാണ്. ഒന്നിന്റെയും കാര്യമല്ല. അതിനാൽ വിദ്വാന്മാർ പ്രകൃതിയെ പ്രകൃതിയെന്നുതന്നെ പറയുന്നു. (വികൃതി എന്നു പറയുന്നില്ല എന്നുസാരം) കാര്യങ്ങൾ ഇന്ദ്രിയങ്ങളുടെയും സവിഭൂതങ്ങളുടെയും കാരണമായതുകൊണ്ട്, മഹർഷികൾ മഹത്തത്വാദികൾ ഏഴും (മഹാൻ, അഹങ്കാരം, പഞ്ചതന്മാത്രങ്ങൾ) ശക്തിയുടെ (പ്രകൃതിയുടെ) വികൃതികളെന്ന് (കാര്യങ്ങളെന്ന്) പറയുന്നു.

ഇന്ദ്രിയാണാം ച ഭൂതാനാം കാരണത്വാന്മഹർഷിഭിഃ
മഹത്തത്വാദയഃ സപ്ത പ്രോക്താഃ പ്രകൃതയോപി ച.

ഇന്ദ്രിയങ്ങൾ കാര്യങ്ങളും ഭൂതങ്ങളുടെ കാരണങ്ങളും ആയതുകൊണ്ട് മഹർഷികൾ മഹത്തത്വാദികളായ ഏഴിനെക്കൂടിയും പ്രകൃതികൾ എന്നു പറയുന്നു.

ദശേന്ദ്രിയാണി ചിത്തം ച മഹാഭൂതാനി പഞ്ച ച
ഏതാനി സൃഷ്ടിം ജാനദ്ഭിർവികാരാഃ ഷോഡശ സ്മൃതാഃ.

ശ്രോത്രാദികളായ ഇന്ദ്രിയങ്ങൾ ൧൦. മനസ്സ് ൧. മഹാഭൂതങ്ങൾ ൫. ഇങ്ങനെ പതിനാറെണ്ണം, സൃഷ്ടിയെ അറിയാവുന്നവർ ഷോഡശവികാരങ്ങൾ എന്നു പറയുന്നു. വികാരങ്ങൾ എന്നതിന് കാര്യങ്ങൾ എന്നർത്ഥം.

ഏവം ചതുർവിംശതിഭിസ്തത്വൈഃ സിദ്ധം വപുർഗ്ഗൃഹേ
ജീവാത്മാ നിയതേന്ദ്രിയശ്ച്യാ വസതി സ്വാന്തർഭൂതവാൻ.

അത്ര ശബ്ദാദീനാം വിഷയാദിമഹാഭൂതഗുണാനാം ധർമ്മിഭ്യോ ഭിന്നതയാ പൃഥക്ത്വം നിരസ്യന്നുക്താനാമുപസംഹാരമാഹ—

ചതുർവിംശതിഭിരിതി. താനി ച "പ്രകൃതയോഽഷ്ടൗ വികാരാഃ ഷോഡശ" ഇതി മഹത്തത്ത്വാനി പ്രകൃത്യാദീനി ഭാവാഃ, നിയതൈഃ ശുഭാശുഭകർമ്മണഃ, നിഘ്നഃ—ആയത്തഃ—സ്വാത്മജ്ഞവാൻ. മനോഭൂതയുക്തഃ.

ഇവിടെ ആകാശാദികളായ മഹാഭൂതങ്ങളുടെ ഗുണങ്ങളായ ശബ്ദാദികൾക്ക് ധർമ്മികളിൽനിന്ന് ഭേദമുണ്ടെങ്കിലും അവയുടെ ഭിന്നതയെ നിരസിക്കുന്നതിനായി "ഏവം ചതുർവിംശതിഭിഃ" എന്ന ശ്ലോകംകൊണ്ടു മുൻപറഞ്ഞ ഗുണങ്ങളെ ഉപസംഹരിക്കുന്നു:—പ്രകൃതികൾ ൮, വികാരങ്ങൾ ൧൬; ഇങ്ങനെ ൨൪ തത്വങ്ങളാൽ നിർമ്മിച്ചിരിക്കുന്ന ഈ ശരീരമാകുന്ന ഗൃഹത്തിൽ ജീവാത്മാവു് ശുഭാശുഭകർമ്മങ്ങൾക്ക് അധീനനായിട്ട് മനസ്സാകുന്ന ഭൂതത്തോടുചേർന്ന് നിവസിക്കുന്നു.

സ ദേഹീ കഥ്യതേ പാപപുണ്യദുഃഖസുഖാദിഭിഃ
വ്യാപ്തോ ബദ്ധശ്ച മനസാ കൃത്രിമൈഃ കർമ്മബന്ധനൈഃ. 122

സഃ—ജീവാത്മാ, തസ്യ—ദേഹിനഃ, ശരീരജീവാത്മനോഃ സംയോഗകാരകേണ മനസാ.

ജീവാത്മാവു ശരീരത്തിൽ നിവസിക്കുന്നതിനാൽ ആ ജീവാത്മാവിനെ 'ദേഹി' എന്നു പറയുന്നു. ആ ദേഹി, ശരീരജീവാത്മാക്കളുടെ സംയോഗകർത്താവായ മനസ്സിനോടുചേർന്ന് കൃത്രിമങ്ങളായ കർമ്മബന്ധനങ്ങൾക്ക് അധീനനായിത്തീരുന്നു. ഇതുതന്നെയാണ് പ്രാണികൾക്ക് കർമ്മബന്ധമുണ്ടാകുന്നതു് എന്നു സാരം.

സംയോഗാദസ്യ യേ ഗുണാ ഉത്പദ്യന്തേ താനാഹ: (മനസ്സംയോഗത്തിൽ ദേഹിക്കുണ്ടാകുന്ന ഗുണങ്ങൾ)

ഇച്ഛാദ്വേഷസുഖാനി ദുഃഖവിഷയജ്ഞാനം പ്രയത്നോ മനഃ-
സങ്കല്പശ്ച വിചാരണാ സ്മൃതിരഥോ ബുദ്ധിഃ കലാദിജ്ഞതാ
പ്രാണസ്യോപരിയാപനം ഹൃദവശാദ്വായോരധഃപ്രേരണം
നേത്രോന്മേഷനിമേഷകൃത്യകരണോത്സാഹാശ്ച ജീവഗുണാഃ

ഇച്ഛാ സുഖഹേതുഷ്വഭിലാഷഃ, ദ്വേഷോ ദുഃഖഹേതുഷ്വനഃപ്രവൃത്തിഃ, സുഖം പ്രീതിഃ, ദുഃഖം അപ്രീതിഃ, വിഷയജ്ഞാനം ശബ്ദാദിജ്ഞാനം, പ്രയത്നഃ കാര്യേ താത്പര്യം, മനഃ സംശയാത്മകം, തസ്യ കർമ്മ സങ്കല്പഃ, വിചാരണാ ഊഹാപോഹാഭ്യാം വസ്തുവിമർശഃ, സ്മൃതിഃ പൂർവാനുഭൂതസ്യാർത്ഥസ്യ സ്മരണം, ബുദ്ധിഃ നിശ്ചയാത്മികാ, കലാദിജ്ഞതാ ശില്പശാസ്ത്രാദിബോധഃ, പ്രാണസ്യ ഹൃദയസ്ഥിതസ്യ വായോഃ ഉപരിയാപനം സുഖാദിപ്രതിയ

പനം, ഗുദവാതാദേരധഃപ്രേരണം അപാനസ്യ അധഃപ്രേരണം, നേത്രോന്മേഷനിമേഷൌ നേത്രോന്മീലനനിമീലനേ, കൃത്യകരണോത്സാഹഃ കാൎയ്യാരംഭേ സാമാന്യേന ഉത്സാഹഃ, ജീവമനോയുക്തസ്യ ജീവാത്മനോऽമീ ഇച്ഛാദയോ ഗുണാഃ.

ഇതി ശ്രീമിശ്രലടകതനയശ്രീമന്മിശ്രഭാവവിരചിതേ—
ഭാവപ്രകാശേ സൃഷ്ടിപ്രകരണം പ്രഥമം. (൧)

ഇച്ഛ (സുഖകാരണമായ ആഗ്രഹം) ദ്വേഷം (ദുഃഖത്തിന്റെ കാരണമായ മനഃപ്രവൃത്തി,) സുഖം (സന്തോഷം) ദുഃഖം (അസന്തോഷം) വിഷയജ്ഞാനം (ശബ്ദാദി വിഷയങ്ങളുടെ അറിവു്) പ്രയത്നം (കാൎയ്യത്തിലുള്ള താല്പൎയ്യം) മനസ്സ് (ഇതു് എന്തൊരു വസ്തുവാണു് ഏതുപ്രകാരമുള്ളതാണു് എന്നുള്ള സംശയാത്മകബുദ്ധി) സങ്കല്പം (മനസ്സിന്റെ പ്രവൃത്തി) വിചാരണ (ഗുണദോഷങ്ങളെക്കൊണ്ടുള്ള വസ്തുവിചാരം) സ്മൃതി (മുൻപിൽ അനുഭവിച്ച കാൎയ്യത്തിന്റെ ഓൎമ്മ) ബുദ്ധി (നിശ്ചയരൂപമായ അറിവു്) കലാദിജ്ഞാനം (ശില്പശാസ്ത്രാദിജ്ഞാനം) പ്രാണന്റെ ഉപരിഭാഗത്തിലേക്കുള്ള യാപനം (ഹൃദയത്തിലുള്ള വായുവിനെ മുഖാദിയിലേക്കു പ്രാപിപ്പിക്കുക) ഗുദത്തിൽക്കൂടിയുള്ള വായുവിന്റെ അധഃപ്രേരണം (അപാനവായുവിനെ കീഴ്പ്പോട്ടാക്കുക) നേത്രോന്മേഷനിമേഷങ്ങൾ (കണ്ണുതുറക്കുകയും അടയ്ക്കുകയും ചെയ്യുക) കൃത്യകരണോത്സാഹം (കാൎയ്യാരംഭത്തിൽ സാമാന്യേന ഉള്ള ഉത്സാഹം) ഇവ മനസ്സോടുചേൎന്ന ജീവാത്മാവിന്റെ ഗുണങ്ങളാണു്.

ഇങ്ങനെ ഭാവപ്രകാശത്തിൽ സൃഷ്ടിപ്രകരണമെന്ന
ഒന്നാമദ്ധ്യായം കഴിഞ്ഞു.

---

## രണ്ടാം അദ്ധ്യായം.

### ഗൎഭപ്രകരണം.

ചികിത്സായാം ശരീരീ വ്യാധികൃതഃ, സ ശരീരീ യഥാ ഉല്പദ്യതേ തദ്ബോധയിതും ഗൎഭോൽപത്തിക്രമമാഹ. ഗൎഭോൽപത്തിഭൂമിസ്തു ഋതുസ്നാതാ സ്ത്രീ. തതോ ഋതുസ്നാതാസ്വരൂപമാഹ:-

ദ്വാദശാദ്വത്സരാദൂൎദ്ധ്വമാപഞ്ചാശത്സമാഃ സ്ത്രിയഃ
മാസി മാസി ഭഗദ്വാരാ പ്രകൃത്യൈവാൎത്തവം സ്രവേൽ 1

ആൎത്തവസ്രാവദിവസാദൃതുഃ ഷോഡശരാത്രയഃ
ഗൎഭഗ്രഹണയോഗ്യസ്തു സ ഏവ സമയഃ സ്മൃതഃ. 1

ചികിത്സ ശരീരിക്കാണ ചെയ്യേണ്ടതു്, ആ ശരീരി (ദേഹമുള്ളവൻ) എങ്ങിനെയുണ്ടാകുന്നു എന്നുള്ളതിനെ ബോധിപ്പിക്കുന്നതിനായി ഗൎഭോൽപത്തിക്രമത്തെ പറയുന്നു.—ഗൎഭമുണ്ടാകുന്നതു തീണ്ടാൎന്ന സ്ത്രീയ്ക്കാണ്. അതിനാൽ രജസ്വലയുടെ (തീണ്ടാൎന്നവളുടെ) സ്വരൂപത്തെ ആദ്യമായി വിവരിക്കുന്നു—

പന്ത്രണ്ടുവയസ്സിന്നുമേൽ അൻപതുവയസ്സുവരെ സാധാരണ സ്ത്രീകൾക്ക മാസംതോറും യോനിയിൽക്കൂടി ആൎത്തവരക്തം പുറപ്പെടുന്നു. ഋതുവായ ദിവസംമുതൽ ൧൬ രാത്രി ഋതുകാലമാണ്. ആ കാലത്താണ് ഗൎഭമുണ്ടാകുന്നതു്.

സൎവ്വാസാമേവ ചതുൎവ്വൎണ്ണസ്ത്രീണാം സൎവ്വവാദിസമ്മതഃ പൂൎവ്വോക്തഃ സമയഃ. ഗ്രന്ഥാന്തരേ തു വിശേഷഃ; തദ്യഥാ— സ്നാനദിവസാദൂൎദ്ധ്വം ദ്വാദശരാത്രാവധി ബ്രാഹ്മണ്യാഃ, ദശരാത്രാവധി ക്ഷത്രിയായാഃ, അഷ്ടരാത്രാവധി വൈശ്യായാഃ, ഷഡ്രാത്രാവധി ശൂദ്രായാഃ ഗൎഭധാരണേ ശക്തിഃ.

മുൻപറഞ്ഞ ഋതുകാലവ്യവസ്ഥ നാലുജാതിയിലുമുള്ള എല്ലാ സ്ത്രീകൾക്കും സൎവ്വസമ്മതമായി വിധിച്ചിരിക്കുന്നതാണ്. ചില ഗ്രന്ഥങ്ങളിൽ കുറച്ചു വ്യത്യാസമുണ്ട്. എങ്ങിനെ എന്നാൽ തീണ്ടാൎന്ന കുളിച്ചുകഴിഞ്ഞാൽ ൧൨ രാത്രി ബ്രാഹ്മണസ്ത്രീക്കും, ൧൦ രാത്രി ക്ഷത്രിയസ്ത്രീക്കും, ൮ രാത്രി വൈശ്യസ്ത്രീക്കും, ൬ രാത്രി ശൂദ്രസ്ത്രീക്കും ഗൎഭധാരണത്തിന്നു യോഗ്യമായ ശക്തിയോടുകൂടിയ കാലമാകുന്നു എന്നു കാണുന്നു.

## രജസ്വലയുടെ നിയമം.

ആൎത്തവസ്രാവദിവസാദഹിംസാ ബ്രഹ്മചാരിണീ
ശയീത ദൎഭശയ്യായാം പശ്യേദപി പതിം ന ച. 3

കരേ ശരാവേ പൎണ്ണേ വാ ഹവിഷ്യം ത്ര്യഹമാഹരേൽ
അശ്രുപാതനഖച്ഛേദമഭ്യംഗമനുലേപനം. 4

നേത്രയോരഞ്ജനം സ്നാനം ഹസനം ബഹുഭാഷണം
ആയാസം ഭൂമിലേഖനം പ്രവാതം ച വിവൎജ്ജയേൽ. 5

സ്ത്രീകൾക്ക് എന്നാണോ ആൎത്തവമുണ്ടാകുന്നതു് അന്നുമുതൽ മൂന്നുദിവസം കഴിയുന്നതുവരെ, ഹിംസാദികൎമ്മങ്ങൾ ചെയ്യാതെ ബ്രഹ്മചൎയ്യവ്രതത്തോടുകൂടി പുൽപായിൽ കിടക്കണം.

ഭർത്താവിനെക്കൂടിയും നോക്കരുത്. കട്ടിലിലോ പാത്രത്തിലോ ഇലയിലോ ഭക്ഷണം കഴിക്കണം. കരയുക, നഖംമുറിക്കുക, തേച്ചുകുളിക്കുക, കുഴമ്പുപൂശുക, കണ്ണെഴുതുക, കുളി, പകലുറക്കം, ഓടുക, ഉറക്കെയുള്ള ശബ്ദംകേൾക്കുക, ചിരി, വളരെ സംസാരിക്കുക ആയാസം, കിളയ്ക്കുക, വലിയ കാറ്റേൽക്കുക ഇവ വർജ്ജിക്കണം.

### നിഷിദ്ധങ്ങളായവ ചെയ്താലുള്ള ദോഷങ്ങൾ.

അജ്ഞാനാദ്വാ പ്രമാദാദ്വാ ലോഭാദ്വാ ദൈവതശ്ച വാ
സാ ചേൽ കുര്യാന്നിഷിദ്ധാനി ഗർഭോ ദോഷാംസ്തദാപ്നുയാൽ.
ഏതസ്യാ രോദനാദ്ഗർഭോ ഭവേദ്വികൃതലോചനഃ
നഖച്ഛേദേന കുനഖീ കുഷ്ഠീ ത്വഭ്യംഗതോ ഭവേൽ. 7
അനുലേപാത്തഥാ സ്നാനാൽ ദുഃഖശീലോഽഞ്ജനാദന്ധഃ
സ്വാപശീലോ ദിവാസ്വാപാച്ചഞ്ചലഃ സ്യാൽ പ്രധാവനാൽ. 8
അത്യുച്ചശബ്ദശ്രവണാദ് ബധിരഃ ഖലു ജായതേ
താലുദന്തോഷ്ഠജിഹ്വാസു ശ്യാവോ ഹസനതോ ഭവേൽ. 9
പ്രലാപീ ഭൂരികഥനാദുന്മത്തശ്ച പരിശ്രമാൽ
സ്ഖലതിർഭൂമിഖനനാദുന്മത്തോ വാതസേവനാൽ. 10

അറിവില്ലായ്മയാലോ പ്രമാദത്താലോ ലോഭത്താലോ പ്രാരബ്ധകർമ്മത്താലോ നിഷിദ്ധങ്ങളായ രോദനാദികളെ ചെയ്താൽ ഗർഭത്തിനു ദോഷങ്ങളുണ്ടാകും. ഋതുവായിരിക്കുന്നവൾ കരഞ്ഞാൽ ഗർഭത്തിന്റെ കണ്ണു വികൃതമാകും. നഖം മുറിച്ചാൽ ഗർഭത്തിലെ പ്രജയ്ക്കു കുഴിനഖമുണ്ടാകും. തേച്ചുകുളിച്ചാൽ പ്രജ കുഷ്ഠരോഗിയായിത്തീരും. കുഴമ്പു പൂശുക, കുളിക്കുക ഇവ ചെയ്താൽ ദുഃഖശീലനായ സന്താനമുണ്ടാകും.

ഋതുവായിരിക്കുമ്പോൾ കണ്ണെഴുതിയാൽ ഗർഭം അന്ധനായും പകലുറങ്ങിയാൽ നിദ്രാശീലനായും, ഓടിയാൽ ചപലനായും, അത്യുച്ചമായ ശബ്ദം കേട്ടാൽ ബധിരനായും (ചെവിപൊട്ടിയവനായും) ചിരിച്ചാൽ അണ്ണാക്ക്, പല്ല്, ചുണ്ട്, നാക്ക് ഈ ഭാഗങ്ങളിൽ കരുവാളിച്ച നിറമുള്ളവനായും വളരെ സംസാരിച്ചാൽ അർത്ഥമില്ലാതെ സംസാരിക്കുന്നവനായും ആയാസകരമായ കർമ്മം ചെയ്താൽ ഭ്രാന്തനായും, നിലംകിളച്ചാൽ കാലിടറുന്നവനായും വലിയ കാറ്റേറ്റാൽ ഉന്മത്തനായും ജനിക്കും.

### ഋതുസ്നാതയുടെ കൃത്യം.

പൂർവ്വം പശ്യേദൃതുസ്നാതാ യാദൃശം നരമങ്ഗനാ
താദൃശം ജനയേൽ പുത്രം തതഃ പശ്യേൽ പതിം പ്രിയം.

പ്രിയമിതി—ഭർത്തരി അസന്നിഹിതേ പുത്രാദികമപി പശ്യേൽ. ചതുർത്ഥാദിദിവസേƽപി രജോനിവൃത്തൗ സ്ത്രീ പത്യാ സംഗച്ഛേൽ ന തു രജോƽനിവൃത്തൗ.

പ്രവഹൽസലിലേ ക്ഷിപ്തം ദ്രവ്യം ഗച്ഛത്യധോ യഥാ
തഥാ വഹതി രക്തേ തു ക്ഷിപ്തം ബീജമധോ വ്രജേൽ. 12

ഋതുവായ സ്ത്രീ തീണ്ടാർന്നു കുളിച്ചതിനു ശേഷം എങ്ങിനെയുള്ള പുരുഷനെ ആദ്യം കാണുന്നുവോ അങ്ങിനെയുള്ള പുത്രനെ അവൾ പ്രസവിക്കും. അതിനാൽ ആദ്യമായി പ്രിയനായ ഭർത്താവിനെ കണ്ടുകൊള്ളണം. മൂലത്തിൽ 'പ്രിയ'മെന്നു പറഞ്ഞതുകൊണ്ടു ഭർത്താവ് അടുത്തില്ലെങ്കിൽ പുത്രാദികളെ കണ്ടാലും മതി എന്നു സൂചിപ്പിച്ചിരിക്കുന്നു. സ്ത്രീ നാലാംദിവസംമുതൽ രജസ്സ് ഒഴുകാതിരിക്കുന്ന സമയത്തേ പതിയോടു സംഗമിക്കാവൂ. രജസ്സ് ഒഴുകിക്കൊണ്ടിരിക്കുമ്പോൾ സംഗമിക്കരുത്. എന്തെന്നാൽ— ഒഴുകിക്കൊണ്ടിരിക്കുന്ന വെള്ളത്തിൽ ഇടുന്ന ദ്രവ്യം കീഴ്പോട്ടു പോകുന്നതുപോലെ. രക്തം ഒഴുകിക്കൊണ്ടിരിക്കുമ്പോൾ നിക്ഷേപിക്കപ്പെട്ട ശുക്ലം കീഴ്പോട്ടു പോകുകയേ ഉള്ളൂ. സഫലമായിത്തീരുകയില്ല എന്നു സാരം.

അഥ ഭർത്തൃകൃത്യം. തത്ര ഗർഭാധാനേ നിഷിദ്ധം വിഹിതം ച കാലം തയോഃ ഫലം ചാഹ (ഇനിയും ഭർത്തൃകൃത്യമാണ്.) അതിൽ ഗർഭാധാനത്തിൽ നിഷിദ്ധമായും വിഹിതമായും ഉള്ള കാലത്തെയും അവയുടെ ഫലത്തെയും പറയുന്നു:—

ആയുഃക്ഷയഭയാദ്ഭർത്താ പ്രഥമേ ദിവസേ സ്ത്രിയം
ദ്വിതീയേƽപി ദിനേ നൈവോപേയാദൃതുമതീം തഥാ 13
തത്ര യശ്ചാഹിതോ ഗർഭോ ജായമാനോ ന ജീവതി
ആഹിതോ യസ്തൃതീയേƽഹ്നി സ്വല്പായുർവികലാങ്ഗകഃ. 14
അഥ ചതുർത്ഥീ ഷഷ്ഠീ സ്യാദഷ്ടമീ ദശമീ തഥാ
ദ്വാദശീ ചാപി യാ രാത്രിസ്തസ്യാം താം വിധിനാ വ്രജേൽ.
വിധിനാ-ഗർഭാധാനോക്തവിധിനാ.
ഉത്തരോത്തരതോ വിദ്യാദായുരാരോഗ്യമേവ ച
തത്രാന്തരേ— പ്രജാസൗഭാഗ്യമൈശ്വര്യം ബലഞ്ചാദി-
ഗതാൽ ഫലം. 15

ഋതുവായ സ്ത്രീയുമായി ഭർത്താവ്, ൪-ാം ദിവസവും ൫-ാം ദിവസവും കുട്ടിയുടെ ആയുസ്സ് കുറയ്ക്കുന്നതുകൊണ്ട് സംഭോഗം ചെയ്യരുത്. ആ കാലത്തിൽ ഉൽപാദിപ്പിക്കപ്പെട്ട ഗർഭം പ്രസവിച്ചാലും ജീവനുള്ളതായിരിക്കയില്ല. ൬-ാം ദിവസം ഉൽപാദിപ്പിക്കപ്പെട്ട ഗർഭം സ്വല്പായുസ്സായും അംഗവൈകല്യത്തോടുകൂടിയുമിരിക്കും. അതിനാൽ ൮, ൰, ൰൨, ൰൪, ൰൬ ഈ ദിവസം രാത്രിയിൽ വിധിപോലെ (ഗർഭാധാനത്തിൽ പറയപ്പെട്ടിരിക്കുന്ന വിധിപോലെ) സ്ത്രീയുമായി സംഗമിക്കാം. ഈ പറയപ്പെട്ട ദിവസങ്ങളിൽ മേൽപ്പോട്ടു മേല്പോട്ടു ചെല്ലുന്നിടത്തോളവും പ്രജയ്ക്ക് ആയുസ്സും ആരോഗ്യവും വർദ്ധിച്ചിരിക്കും (൮-ാം ദിവസം സംഗമിക്കുന്നതിൽ കൂടുതലായി ൰൬ ഈ ദിവസം സംഗമിച്ചുണ്ടാകുന്ന സന്താനത്തിന് ക്രമത്തിൽ ആയുസ്സും ആരോഗ്യവും കൂടിയിരിക്കും.) തീണ്ടാർ കുളിച്ചതിനുശേഷം പുഷ്പദിവസം കൂടുതൽ ചെന്നിട്ട് സംഭോഗം ചെയ്യുന്നോ അത്രയും ആരോഗ്യം, ഐശ്വര്യം, ബലം ഇവ വർദ്ധിച്ചിരിക്കും എന്ന് വൈദ്യശാസ്ത്രത്തിലും പറഞ്ഞിട്ടുണ്ട്.

മനോഭവാഗാരമുഖേഽബലാനാം
തിസ്രോ ഭവന്തി പ്രകടാജനാനാം
സമീരണാ ചാന്ദ്രമസീ ച ഗൗരീ
വിശേഷമാസാമുപവർണ്ണയാമി. 16
പ്രധാനഭൂതാ മദനാതപത്രേ
സമീരണാ നാമ വിശേഷനാഡീ
തസ്യാ മുഖേ യത് പതിതം തു വീര്യം
തന്നിഷ്ഫലം സ്യാദിതി ചന്ദ്രമൗലിഃ. 17

യാ ചാപരാ ചാന്ദ്രമസീ ച നാഡീ
കന്ദർപ്പഗേഹേ ഭവതി പ്രധാനാ.
സാ സുന്ദരീ യോഷിതമേവ സൂതേ
സാധ്വ്യാ ഭവേല്പരതോത്സവേഷു. 18
ഗൗരീതി നാഡീ യദുപസ്ഥമാർഗേ
പ്രധാനഭൂതാ ഭവതി സ്വഭാവാൽ
പുത്രം പ്രസൂതേ ബഹുധാംഗനാ സാ
കഷ്ടാപരോഗ്യാ സുരതോപവിഷ്ടാ. 19

സ്ത്രീയുടെ കാമഭവനത്തിൽ (യോനിയിൽ) സമീരണ, ചാന്ദ്രമസി, ഗൗരി ഇങ്ങനെ മൂന്നു നാഡി ഉണ്ട്. അവയുടെ വിശേഷത്തെയാണ് ഇനിയും പറയുന്നത്. യോനിയിൽ സമീരണ

എന്ന നാഡി ഏററവും പ്രധാനമായുള്ളതാണ്. അതിന്റെ മുഖത്തു പതിച്ച ശുക്ലം നിഷ്ഫലമായിത്തീരും എന്നു ചന്ദ്രമൌലി (ശ്രീശിവൻ) പറയുന്നു. യോനിയുടെ ഉള്ളിൽ രണ്ടാമതായി ചാന്ദ്രമസി എന്ന പ്രധാന നാഡി ഉണ്ട്. അതിൽ ശുക്ലംവീണാൽ സ്ത്രീ പ്രജയുണ്ടാകും. ഈ നാഡിയിൽ ഋതുസ്രാവം അല്പം ചെയ്താൽ മതിയാകും.' യോനിയുടെ ഗർഭത്തിലുള്ള ഗൌരി എന്ന നാഡി സ്വഭാവേന തന്നെ പുത്രനെ പ്രസവിക്കുന്നതും സംഭോഗത്തിൽ കന്ദർപ്പാപരോധ്യവും ആകുന്നു.

ദമ്പതികളുടെ സംഗമത്തിൽ പുരുഷൻ ഇരിക്കേണ്ട രീതി.

സ്നാതശ്ചന്ദനലിപ്താംഗഃ സുഗന്ധസുമനോഽർച്ചിതഃ
ഭുക്തവൃഷ്യഃ സുവസനഃ സുവേഷഃ സമലംകൃതഃ. 20
താംബൂലവദനസ്തസ്യാമനുരക്തോഽധികസ്മരഃ
പുത്രാർത്ഥീ പുരുഷോ നാരീമുപേയാച്ഛയനേ ശുഭേ. 21

കുളിച്ചു ശരീരത്തിൽ ചന്ദനം മുതലായവ പൂശുക, മണമുള്ള പുഷ്പങ്ങൾ ധരിക്കുക. വൃഷ്യങ്ങളും (ശുക്ലവൃദ്ധികരങ്ങളും) ആയ സാധനങ്ങൾ ഭക്ഷിക്കുക, നല്ലവസ്ത്രമുടുക്കുക, ഉത്തമവേഷത്തോടുകൂടിയിരിക്കുക, അലങ്കാരങ്ങൾ ധരിക്കുക, താംബൂലചർവ്വണം ചെയ്യുക, സ്ത്രീയിൽ അനുരക്തനായിരിക്കുക, അധികം കാമമുണ്ടായിരിക്കുക, പുത്രനുണ്ടാകണമെന്നുള്ള സങ്കല്പത്തോടുകൂടിയിരിക്കുക, ഇങ്ങനെയുള്ള പുരുഷൻ ശുഭമായ കിടക്കയിൽ കിടന്നു് സ്ത്രീയുമായി സംഗമിക്കണം.

സംയോഗത്തിന് അയോഗ്യനായ പുരുഷൻ.

അത്യാശിതോഽധൃതിഃ ക്ഷുധാവാൻ സവ്യഥാംഗഃ പിപാസിതഃ
ബാലോ വൃദ്ധോഽന്യവേഗാർത്തസ്ത്യജേദ്രോഗീ ച മൈഥുനം.

വളരെ ഭക്ഷിച്ചവൻ, ധൈര്യമില്ലാത്തവൻ, വിശപ്പുള്ളവൻ, ശരീരത്തിനു വേദനയുള്ളവൻ, തണ്ണീർദാഹമുള്ളവൻ, ബാലൻ, വൃദ്ധൻ, മലമൂത്രവിസർജ്ജനാദി വേണമെന്നു തോന്നുന്നവൻ, രോഗി ഇങ്ങനെയുള്ളവർ മൈഥുനത്തെ (സ്ത്രീസംഗമത്തെ) ഉപേക്ഷിക്കണം.

സംയോഗത്തിനു യോഗ്യയായ സ്ത്രീ.

പുരുഷസ്യ ഗുണൈര്യുക്താ വിഹിതാ സ്നാനഭോജനാ
നാരീ ഋതുമതീ പുംസാ സംഗച്ഛേത്തു സുതാർത്ഥിനീ. 23

മുൻപു പുരുഷനു പറഞ്ഞ സ്നാനാദിഗുണങ്ങളോടുകൂടിയിരിക്കുക; അല്പമായി ഭോജനം കഴിക്കുക, പുത്രേച്ഛയോടു കൂടിയിരി

ന

ക്കുക, ഋതുകാലം(തീണ്ടാരിമുതൽ ഉള്ള ൧൬ ദിവസം, ൧൨ ദിവസമെന്നു പക്ഷാന്തരം) അതിക്രമിക്കാതിരിക്കുക. ഇങ്ങനെയുള്ള സ്ത്രീ പുരുഷന്മാരായി സംഭോഗം ചെയ്യണം.

### സംഭോഗത്തിന് അയോഗ്യയായ സ്ത്രീ.

രജസ്വലാ വ്യാധിമതീ വിശേഷാദ്യോനിരോഗിണീ
വയോധികാ ച നിഷ്കാമാ മലിനാ ഗർഭിണീ തഥാ. 24
ഏതാസാം സംഗമാൽ പുംസാം വൈഗുണ്യാനി
ഭവന്തി ഹി. 25

രജസ്വല (ആർത്തവരക്തം ഒലിച്ചുകൊണ്ടിരിക്കുന്നവൾ) രോഗിണി, വിശേഷിച്ചു യോനിരോഗമുള്ളവൾ, വയസ്സായവൾ, കാമമില്ലാത്തവൾ, മലിന, ഗർഭിണി ഇങ്ങനെയിരിക്കുന്ന സ്ത്രീകളുമായി സംഭോഗം ചെയ്താൽ പുരുഷൻ രോഗിയായിത്തീരും.

### രജസ്വലയായവളെ മൂന്നുദിവസം ഉപേക്ഷിക്കണമെന്നു പറഞ്ഞതിന്റെ കാരണം.

പ്രഥമേഽഹനി ചണ്ഡാലീ ദ്വിതീയേ ബ്രഹ്മഘാതിനീ
തൃതീയേ രജകീ പുംസാം യഥാ വർജ്ജ്യാ തഥാംഗനാ. 26

വ്യാധിമതീ ച വർജ്ജ്യാ. തത്ര സ്ത്രീണാം വ്യാധയഃ—പ്രദരാദയഃ—സ്തുല്യതാ നിഷിദ്ധാ. തത്രാപി വിശേഷാൽ യോനിരോഗിണീ.

സ്ത്രീകളെ രജസ്വലയെന്നു പറയുന്നതു് മൂന്നുദിവസംവരെയോ, അല്ലെങ്കിൽ എത്രദിവസം ആർത്തവരക്തം സ്രവിച്ചുകൊണ്ടിരിക്കുന്നുവോ അത്രയും ദിവസമോ ആണ്. തീണ്ടാർന്നവൾ ഒന്നാംദിവസം ചണ്ഡാലിയും രണ്ടാംദിവസം ബ്രഹ്മഹത്യാദോഷമുള്ളവളും മൂന്നാംദിവസം രജകിയും ആകുന്നു. അതിനാൽ ചണ്ഡാലാദികളെ എങ്ങനെയാണോ വർജ്ജിക്കുന്നതു് അതുപോലെ തീണ്ടാർന്ന സ്ത്രീയെയും ൩ ദിവസം വർജ്ജിക്കണം. "വ്യാധിമതീ ച വർജ്ജ്യാ" എന്നതു മുതൽ, മുൻപു് ൨൪-ാം ശ്ലോകത്തിൽ പറഞ്ഞതിന്റെ വിവരണം കാണിക്കുകയാണു്. സ്ത്രീകളുടെ വ്യാധികൾ പ്രദരം മുതലായവയാണു്. അതിനാൽ പ്രദരാദിരോഗങ്ങളുള്ള സ്ത്രീ സംഭോഗത്തിനു നിഷിദ്ധയാണു്. യോനിരോഗമുള്ളവൾ വിശേഷിച്ചും നിഷിദ്ധയാണെന്നു സാരം.

### ഗർഭോത്പത്തിക്രമം.

കാമാന്മിഥുനസംയോഗേ ശുദ്ധശോണിതശുക്രജഃ
ഗർഭഃ സംജായതേ നാര്യാഃ സ ജാതോ ബാല ഉച്യതേ. 27

കാമത്തോടുകൂടിയുള്ള സ്ത്രീപുരുഷന്മാരുടെ പരസ്പരസംയോഗത്താൽ ശുദ്ധമായ രക്തവും ശുക്ലവും ചേൎന്നു ഗർഭമുണ്ടാകുന്നു. അങ്ങിനെ ജനിക്കുന്ന കുട്ടിയെ ബാലൻ എന്നു പറയുന്നു.

ഗർഭഃ ശുദ്ധഃ, അശുദ്ധസ്തു ഗർഭോऽശുദ്ധശുക്ലശോണിതയോഗാദപി സംഭവത്യാർത്ഥേതി; യത ആഹ—(ഗർഭം ശുദ്ധമായും അശുദ്ധമായുമുണ്ടു്. ശുദ്ധശുക്ലശോണിത സംയോഗത്താലുണ്ടാകുന്ന ഗർഭം ശുദ്ധവും, അശുദ്ധങ്ങളായ ശുക്ലരക്തങ്ങളുടെ സംയോഗത്തിൽ നിന്നുണ്ടാകുന്ന ഗർഭം അശുദ്ധവും ആകുന്നു.) ഇനിയും ആ അശുദ്ധഗർഭത്തെയാണു കാണിക്കുന്നതു്.

ദമ്പത്യോഃ കുഷ്ഠബാഹുല്യാദ് ദുഷ്ടശോണിതശുക്രയോഃ
യദപത്യം തയോർജ്ജാതം ജ്ഞേയം തദപി കുഷ്ഠിതം-ഇതി. 28

കുഷ്ഠം സംജാതാ യസ്യ തത് കുഷ്ഠിതം, അത്ര താരകാദിത്വാദിതച്ച് പ്രത്യയഃ.

ഭാര്യാഭർത്താക്കന്മാർക്കു കുഷ്ഠമുണ്ടെങ്കിൽ അവരുടെ രക്തശുക്ലങ്ങളും ദുഷിച്ചിരിക്കും. അങ്ങിനെയുള്ളവർക്കുണ്ടാകുന്ന സന്താനവും കുഷ്ഠിതം (കുഷ്ഠരോഗത്തോടുകൂടിയതു്) എന്നു് അറിഞ്ഞുകൊള്ളണം. ഇവിടത്തെ "കുഷ്ഠിത"ശബ്ദത്തിനു്, സംജാതമായ കുഷ്ഠത്തോടുകൂടിയതു് എന്നർത്ഥമാണു്. കുഷ്ഠിതശബ്ദം താരകാദിഗണത്തിലുള്ളതാകയാൽ കുഷ്ഠശബ്ദത്തിൽനിന്നു് സംജാതാർത്ഥത്തിൽ 'ഇതച്' പ്രത്യയം വച്ചിട്ടു് സിദ്ധിച്ചിട്ടുള്ളതല്ലോ എന്നു സാരം.

യത്തു, 'വാതാദിദുഷ്ടരേതസഃ പ്രജോത്പാദനേ ന സമർത്ഥാഃ' ഇതി സുശ്രുതഃ. തത്ര ശുദ്ധപ്രജോത്പാദനേ ന സമർത്ഥാ ഇതി ബോദ്ധവ്യം. രോഗാദിനാ അശുദ്ധാസ്തു പ്രജാ വാതാദിദുഷ്ടശുക്രാ അപി ജനയന്തി, ജന്മാന്ധബധിരപങ്ഗ്വാദിസംഭവാത്.

"വാതാദികളാൽ ശുക്ലം ദുഷിച്ചവർ സന്താനോത്പാദനത്തിൽ സമർത്ഥന്മാരല്ല" എന്നു് സുശ്രുതൻ പറഞ്ഞിട്ടുണ്ടു്. എന്നാൽ അതിന്റെ അർത്ഥം ദുഷിച്ച ശുക്ലമുള്ളവർ ശുദ്ധമായ സന്താനങ്ങളെ ഉണ്ടാക്കുന്നതിനു സമർത്ഥന്മാരല്ല എന്നാണു്. ജാത്യന്ധന്മാരായും ബധിരന്മാരായും മുടന്തന്മാരായും ഇരിക്കുന്ന സന്താനങ്ങളെ ജനിക്കുന്നതുകൊണ്ടു്, രോഗാദികളാൽ അശുദ്ധമായും വാതാദികളാൽ ദുഷിച്ചും ഇരിക്കുന്ന ശുക്ലമുള്ളവർക്കും സന്താനമുണ്ടാകും എന്നു സിദ്ധമായിരിക്കുന്നു.

### ഗർഭമുണ്ടാകുന്ന വിധം.

ഋതൗ സ്ത്രീപുംസസംയോഗേ കാമവേഗവശാത്തയോഃ
മേഢ്രയോന്യഭിസംഘർഷാച്ഛരീരോഷ്മാനിലാഹതഃ. 29
പുംസഃ സർവ്വശരീരസ്ഥം രേതോ ദ്രാവയതേ തു തൽ
വായുർമ്മേഹനമാർഗ്ഗേണ പാതയത്യംഗനാഭഗേ. 30
തൽ സംസൃത്യ വ്യാത്തമുഖം യാതി ഗർഭാശയം പ്രതി
തത്ര ശുക്ലം തദാർത്തവേനാർത്തവേന യുതം ഭവേൽ. 31

ഋതുകാലത്തിൽ കാമവേഗത്താൽ സ്ത്രീപുരുഷന്മാർ തമ്മിൽ സംഗമിക്കുമ്പോൾ ലിംഗവും യോനിയുംകൂടിയുള്ള സംഘർഷം നിമിത്തം ശരീരോഷ്മാവു് വായുവിനാൽ താഡിതമായിട്ടു് പുരുഷന്റെ ശരീരത്തിൽ എല്ലായിടത്തും ഇരിക്കുന്ന ശുക്ലത്തെ ദ്രവിപ്പിക്കുന്നു. അതിനുശേഷം വായു ആ ശുക്ലത്തെ ലിംഗമാർഗ്ഗത്തിൽകൂടി സ്ത്രീയുടെ യോനിയിൽ പതിപ്പിക്കും. ഉടൻതന്നെ ആ ശുക്ലം സ്രവിച്ചു് വായു് തുറന്നിരിക്കുന്ന ഗർഭാശയത്തിൽചെന്നു് അവിടെ, പുരുഷശുക്ലത്തിന്റെ ഗതിപോലെ വന്നിരിക്കുന്നതായ ആർത്തവരക്തത്തോടു ചേരുന്നു. ഇങ്ങനെയാണു് ഗർഭമുണ്ടാകുന്നതു്.

### ഗർഭാശയത്തിന്റെ സ്വരൂപം.

ശംഖനാഭ്യാകൃതിര്യോനിസ്ത്ര്യാവർത്താ സാ ച കീർത്തിതാ
തസ്യാസ്തൃതീയേ ത്വാവർത്തേ ഗർഭശയ്യാ പ്രതിഷ്ഠിതാ. 32
യഥാ രോഹിതമത്സ്യസ്യ മുഖം ഭവതി രൂപതഃ
തൽസംസ്ഥാനാം തഥാരൂപാം ഗർഭശയ്യാം വിദുർബ്ബുധാഃ. 33

അയമർത്ഥഃ—ഗർഭശയ്യായാ മുഖം രോഹിതമത്സ്യസ്യേവ ഭവതി. യഥാ ച രോഹിതമത്സ്യസ്യ സ്ഥിതിർജ്ജലേ ഭവതി. തഥാ പിത്താശയപക്വാശയമദ്ധ്യേ ഗർഭശയ്യായാഃ സ്ഥിതിർഭവതി. രൂപമപി തസ്യൈവ ഭവതി, യഥാ രോഹിതസ്യ മുഖം സ്വല്പമാശയസ്തു മഹാനിത്യർത്ഥഃ.

സ്ത്രീകളുടെ യോനി, ശംഖിന്റെ നാഭിക്കു തുല്യവും മൂന്നു് ആവർത്തങ്ങളോടു (ചക്രങ്ങളോടു) കൂടിയതും ആകുന്നു. ആ യോനിയുടെ മൂന്നാമത്തെ ചക്രത്തിലാണു് ഗർഭാശയം സ്ഥിതിചെയ്യുന്നതു്. ഈ ഗർഭാശയം രോഹിതമത്സ്യത്തിന്റെ മുഖത്തിന്റെ രൂപത്തിലും അതിന്റെ ആകൃതിയിലും ആണെന്നാണു് പണ്ഡിതന്മാർ പറയുന്നതു്. ഇതിന്റെ ചുരുക്കം എന്തെന്നാൽ-രോഹിതമത്സ്യത്തിന്റെ മുഖം ചെറുതും ആശയം വലുതും ആയിരിക്കുന്നതുപോലെ, ഗർഭാശയത്തിന്റെയും മുഖം ചെറുതും ആശയം വലുതും ആണു്. രോഹിതമത്സ്യം എങ്ങിനെ വെള്ളത്തിൽ കിട

ക്കുന്നുവോ അതുപോലെ ഗർഭാശയം പിത്താശയത്തിന്റെയും പക്വാശയത്തിന്റെയും മധ്യത്തിൽ സ്ഥിതിചെയ്യുന്നു. രൂപവും രോഹിതമത്സ്യത്തിന്റേതുപോലെ തന്നെ.

ശുക്ലാർത്തവസമായോഗേ യദൈവ ഖലു ജായതേ
ജീവസ്തദൈവ വിശതി യുക്തഃ ശുക്ലാർത്തവാന്തരേ. 34
സൂക്ഷ്മാംശോഽസൂക്ഷ്മകണികാ ഉദധേസ്സ്യാദ്യഥാ തഥാ
വഹ്നേഃ സംജായതേ ജീവസ്തഥാ ശുക്ലാർത്തവാദ്യതാൽ. 35
ആത്മാനാദിരനന്തശ്ചാവ്യക്തോ വക്തും ന ശക്യതേ
ചിദാനന്ദസ്വരൂപോഽയം മനസാപി ന ഗമ്യതേ. 36
ഏവംഭൂതോഽപി ഭഗവാ ജീവിന്മാലയ തഥാ
അവിദ്യാസ്വീകൃതോ കർമ്മവശോ ഗർഭ വിശത്യസൌ 37

ഗർഭ — ചതുർവിംശതിതത്വാത്മക.

സ വേത്തി വേത്താ ദ്രഷ്ടാ. ഘ്രാതാ സ്പൃശത്യസൌ
ശ്രോതാ വക്താ ച കർത്താ ച ഗന്താ രന്താ ത്യജത്യപി.

ശുക്ലവും രക്തവും കൂടി എപ്പോൾ ഗർഭാശയത്തിൽ ചേരുന്നുവോ അപ്പോൾ ശുക്ലരക്തങ്ങളോടൊന്നിച്ചു് ജീവനും അതിൽ പ്രവേശിക്കുന്നു. സൂക്ഷ്മകണങ്ങളിൽ സൂക്ഷ്മശക്തി തട്ടുമ്പോൾ വഹ്നിയുണ്ടാകുന്നതുപോലെ ശുക്ലവും ആർത്തവരക്തവും കൂടി ചേരുമ്പോൾ ജീവൻ ഉണ്ടാകുന്നു. ഈ ജീവാത്മാവു് ആദിയും അന്തവും ഇല്ലാത്തവനും, അവ്യക്തനും, ഇന്നപ്രകാരമെന്നു പറയുന്നതിനു് അശക്യനും ജ്ഞാനാനന്ദസ്വരൂപനും മനസ്സുകൊണ്ടുപോലും ഗമിക്കാൻ വയ്യാത്തവനും ആണെങ്കിലും ലോകത്തിന്റെ മലിനവൃതയുടെ ശക്തിയാൽ കർമ്മത്തിനു് അധീനനായിട്ടു് അവിദ്യയെ (അജ്ഞാനത്തെ) സ്വീകരിച്ചു് ചതുർവിംശതിതത്വരൂപമായും ഗർഭരൂപമായും ഇരിക്കുന്ന ദേഹത്തിൽ പ്രവേശിക്കുന്നു. രസത്തെ അറിയുന്നതും, കാണുന്നതും, ഘ്രാണിക്കുന്നതും, സ്പർശിക്കുന്നതും, കേൾക്കുന്നതും, പറയുന്നതും, ചെയ്യുന്നതും, ഗമിക്കുന്നതും, രമിക്കുന്നതും, വിടുന്നതും ഈ ആത്മാവുതന്നെയാണു്.

ദിനേ വ്യതീതേ നിയതം സങ്കുചത്യംബുജം യഥാ
ഋതൌ വ്യതീതേ നാര്യാസ്തു യോനിഃ സംവ്രിയതേ തഥാ. 39

ഋതു രജോദർശനാൽ ഷോഡശദിനാത്മകഃ കാലഃ ഋതു നിരതു ഭഗദ്വാരം.

പകൽ അവസാനിച്ചാൽ നിയതമായും താമരപ്പൂവു് കൂമ്പുവും. അതുപോലെ ഋതുകാലം കഴിഞ്ഞാൽ സ്ത്രീകളുടെ യോ

സമങ്ങളായിരുന്നാൽ ഒരേവെച്ചുപോലെ നപുംസകപ്രജ ജനിക്കുന്നു. (ശങ്ക) സമാസമവും ആർത്തവരക്തം അധികമായിരിക്കുന്നതുകൊണ്ടു സ്ത്രീപ്രജയല്ലാതെ പുരുഷപ്രജയുണ്ടാവാൻ സംഗതിയില്ലല്ലൊ. ഇതിനാലാണ്, "ആർത്തവരക്തം നാലഞ്ജലിപ്രമാണമെന്നും, ശുക്ലം പ്രസൃതിമാത്രം (രണ്ടഞ്ജലിമാത്രം) എന്നും" പറയപ്പെട്ടിരിക്കുന്നതു്. അഷ്ടാംഗഹൃദയം ശാരീരസ്ഥാനത്തിലും ഇതിനെപ്പററി പറഞ്ഞിട്ടുണ്ടു്. എങ്ങിനെ എന്നാൽ—"മജ്ജ, മേദസ്സ്, വസ, മൂത്രം, പിത്തം, കഫം, മലം, രക്തം, രസം, ജലം ഇവ ഒന്നിനൊന്നു ഓരോ അഞ്ജലികൂടിയിരിക്കും. ഓജസ്സ്, മസ്തിഷ്കം (തലച്ചോറ്) ശുക്ലം ഇവ മൂന്നും ഓരോ അഞ്ജലിയും, മുലപ്പാൽ രണ്ടഞ്ജലിയും, ആർത്തവരക്തം നാലഞ്ജലിയും ആകുന്നു." ഈ പറഞ്ഞ അളവു സമധാതുവിന്റെ മാനമാണ്. ദോഷത്തിനു് വൃദ്ധിയോ ക്ഷയമോ ഉണ്ടായാൽ ധാതുക്കളും ക്ഷയിച്ചും വർദ്ധിച്ചും ഇരിക്കും. ഈ കാരണത്താൽ വീര്യം അല്പമായതുകൊണ്ടു പുരുഷപ്രജ എങ്ങിനെ ഉണ്ടാകുന്നു, എന്നു ശങ്കിക്കുന്നു എങ്കിൽ, അതിനെ ശങ്കിക്കേണ്ട. (സമാധാനം) ഗർഭാശയത്തിൽ വീഴുന്ന ശുക്ലവും ആർത്തവരക്തവുമാണ് ഗർഭമുണ്ടാകുന്നതിനു കാരണം. ചിലപ്പോൾ ശുക്ലം, ഏററവുമുള്ള സന്തോഷത്താലും, പാൽ മുതലായ ശുക്ലവർദ്ധകപദാർത്ഥങ്ങളെ അനുഭവിക്കുന്നതിനാലും, ശുക്ലംവർദ്ധിച്ചു് ഗർഭാശയത്തിൽ അധികമായി സ്രവിക്കും. ചിലപ്പോൾ വൈമനസ്യം മുതലായവകൊണ്ടു ശുക്ലം വളരെ കുറച്ചും സ്രവിക്കും. ഇങ്ങനെ ആർത്തവരക്തവും ഓരോ കാരണങ്ങളാൽ കൂടിയും കുറഞ്ഞും സ്രവിക്കാവുന്നതാണ്. അതിനാൽ, ശുക്ലാധിക്യത്തിൽ പുരുഷപ്രജയും, രക്താധിക്യത്തിൽ സ്ത്രീപ്രജയും ഉണ്ടാകും എന്നുപറഞ്ഞതിനു ദോഷമില്ല എന്നു സാരം.

### സുശ്രുതമതം.

**വൈലക്ഷണ്യാച്ഛരീരാണാമസ്ഥായിത്വാത്തഥൈവ ച**
**ദോഷധാതുമലാനാം തു പരിമാണം ന വിദ്യതേ. 46**

വൈലക്ഷണ്യാൽ—ദീർഘഹ്രസ്വകൃശാദിഭേദേന സാദൃശ്യാഭാവാൽ. അസ്ഥായിത്വാൽ—വയോഹാനിവൃദ്ധ്യാദിഭേദേന ഏകമാത്രാനവസ്ഥാനാൽ.

ശരീരങ്ങളുടെ വൈലക്ഷണ്യംകൊണ്ടും, അപ്രകാരംതന്നെ അസ്ഥായിത്വംകൊണ്ടും, ദോഷധാതുമലങ്ങളുടെ പരിമാണം അറിയാൻ പ്രയാസമാണ് എന്നു് സുശ്രുതാചാര്യനും പറഞ്ഞിട്ടുണ്ടു്. 'വൈലക്ഷണ്യം' എന്നതിനു്, ദൈർഘ്യം, ഹ്രസ്വത്വം,

സൗഗന്ധികഃ—സൗഗന്ധികസ്സ്യാൽ, നാസായോനിരിതി നാമാന്തരം. ബലം—മൈഥുനശക്തിം.

ദുർഗ്ഗന്ധപൂർണ്ണമായ യോനിയിൽ ഉണ്ടാകുന്നവനെ സൗഗന്ധികനപുംസകൻ എന്നു പറയുന്നു. അവന്നു യോനിയുടെയും ലിംഗത്തിന്റെയും മണംകൊണ്ടു ബലം (മൈഥുനശക്തി) ഉണ്ടാകുന്നു. നാസായോനി എന്നാണ് ഇവന്റെ മറ്റൊരു നാമധേയം.

### കുംഭീകലക്ഷണം.

യഃ സ്വേ ഗുദേഽബ്രഹ്മചര്യാദ്യഃ സ്ത്രീഷു പുംവൽ പ്രവർത്തതേ
സ കുംഭീക ഇതി ജ്ഞേയോ ഗുദയോനിസ്സ സംസ്മൃതഃ.

അബ്രഹ്മചര്യാത്, ബ്രഹ്മചര്യം—അമൈഥുനം, അബ്രഹ്മചര്യം—മൈഥുനം. കിന്തു, സ്ത്രീവദാചരിതഃ സ്വേ ഗുദേ പുരുഷാന്തരേണ മൈഥുനം തസ്മാൽ.

സ്ത്രീയെപ്പോലെ അധോഭാഗത്തിൽ ശയിച്ചു തന്റെ ഗുദത്തിൽ അന്യപുരുഷനെക്കൊണ്ടു മൈഥുനം ചെയ്യിപ്പിച്ചു വിശേഷമായിട്ടു സ്ത്രീകളിൽ പുരുഷനെപ്പോലെ പ്രവർത്തിക്കുന്നവനെ കുംഭീകനപുംസകനെന്നും, ഗുദയോനിയെന്നും പറയുന്നു. അബ്രഹ്മചര്യം എന്നതിനു (ബ്രഹ്മചര്യം—മൈഥുനാഭാവം ഇല്ലായ്ക) മൈഥുനം എന്നർത്ഥം.

### ഈർഷ്യകലക്ഷണം.

ദൃഷ്ട്വാ വ്യവായമന്യേഷാം വ്യവായേ യഃ പ്രവർത്തതേ
ഈർഷ്യകഃ സ ഇതി ജ്ഞേയോ ദൃഷ്ടിയോനിസ്സ സംസ്മൃതഃ. 59

അന്യരുടെ മൈഥുനം കണ്ടതിനുശേഷം മൈഥുനത്തിൽ പ്രവർത്തിക്കുന്നവൻ ഈർഷ്യകനപുംസകനാണ്. ഇവനെ 'ദൃഷ്ടിയോനി' എന്നും പറയും.

### ഷണ്ഡലക്ഷണം.

യോ ഭാര്യായാമൃതൗ മോഹാദംഗനേവ പ്രവർത്തതേ
തതഃ സ്ത്രീചേഷ്ടിതാകാരോ ജായതേ ഷണ്ഡസംജ്ഞകഃ. 60

സ്ത്രീചേഷ്ടിതാകാരഃ—സ്ത്രീചേഷ്ടിതഃ, സമേഹനോഽപി പുരുഷശക്തിരഹിതഃ. സ്ത്ര്യാകാരഃ—ശ്മശ്രുരഹിതഃ;

ഏതൊരു പുരുഷൻ അജ്ഞാനത്താൽ മോഹവാനായി സ്വഭാര്യയിൽ ആർത്തവകാലത്ത് സ്ത്രീയ്ക്കുതുല്യം താൻ താഴെ ശയിക്കയും സ്ത്രീയെ ഉപരിഭാഗത്തു കയറ്റി അവളെക്കൊണ്ടു മൈഥുനം ചെയ്യിക്കയും ചെയ്യുന്നു. അപ്പോൾ അവളിൽ ജനിക്കുന്ന കുട്ടി സ്ത്രീചേഷ്ടിതനായും (ലിംഗമുണ്ടെങ്കിലും പുരുഷശ

ക്കുതിയില്ലാതെയും) സ്ത്ര്യാകാരനായും (മീശയില്ലാത്തവനായും) ഇരിക്കുന്നു എങ്കിൽ അവൻ ഷണ്ഡൻ എന്ന നപുംസകനാണു്.

ഷണ്ഡയായ കന്യകയുടെ ലക്ഷണം.

ഋതൌ ഋതൌ പുരുഷവൽ പ്രവർത്തേതാംഗനാ യദി
തത്ര കന്യാ യദി ഭവേൽ സാ ഭവേന്നരചേഷ്ടിതാ. 61

പുരുഷവൽ സ്ത്രീയമാരുഹ്യ സാ തസ്യാ യോനൌ സ്വയോനി നികർഷണം കരോതി.

ഏതൊരു സ്ത്രീ ഋതുകാലത്തിൽ മോഹാവേശത്താൽ പുരുഷനെപ്പോലെ താൻ മുകളിൽകയറി പുരുഷനെ ബലാൽകാരേണ താഴെ കിടത്തി സംയോഗംചെയ്യുന്നു, അപ്പോൾ അവൾക്കു് ഉണ്ടാകുന്ന കുട്ടി സ്ത്രീയായും പുരുഷലക്ഷണമുള്ളവളായും ഇരിക്കയും പുരുഷനെപ്പോലെ സ്ത്രീയുടെ മുകളിൽകയറി അവളുടെ യോനിയിൽ തന്റെ യോനി ഉരസ്സുകയും ചെയ്യുന്നു എങ്കിൽ അവൾ ഷണ്ഡയായ കന്യകയാകുന്നു.

അന്യഗർഭപ്രകൃതി (അനസ്ഥിഗർഭലക്ഷണം)

യദാ നാര്യാവുപേയാതാം വൃഷസ്യന്ത്യൌ കഥംചന
മുഞ്ചന്ത്യൌ ശുക്രമന്യോന്യമനസ്ഥിസ്തത്ര ജായതേ. 62

അനസ്ഥിഃ—അത്രേഷദർത്ഥേ നഞ്, തേനാല്പകോമളാസ്ഥിരിത്യർത്ഥഃ

നപുംസകഗർഭപ്രകൃതിയെ പറഞ്ഞതിനുശേഷം വേറെയുള്ള ഗർഭപ്രകൃതികളെപ്പറയുന്നു:—നാരികൾ കാമാധീനകളായി പണിപ്പെട്ടു സംയോഗംചെയ്തു പരസ്പരം ശുക്ലത്തെ മോചിക്കുന്നു. അപ്പോൾ ഉണ്ടാകുന്ന പ്രജ അനസ്ഥി (അല്പകോമളാസ്ഥി) യായി ഭവിക്കുന്നു. (ഇവിടെ 'അനസ്ഥി' ശബ്ദത്തിലെ നഞ്, ഈഷദർത്ഥത്തിൽ (അല്പമെന്ന അർത്ഥത്തിൽ) ആയതിനാൽ, അനസ്ഥിശബ്ദത്തിനു് അല്പമായും കോമളമായും ഇരിക്കുന്ന അസ്ഥിയോടുകൂടിയതു് എന്നു് അർത്ഥം ധരിച്ചുകൊള്ളണം.)

കലലഗർഭലക്ഷണം.

ഋതുസ്നാതാ തു യാ നാരീ സ്വപ്നേ മൈഥുനമാചരേൽ
ആർത്തവം വായുരാദായ കുക്ഷൌ ഗർഭം കരോതി ഹി. 63

മാസി മാസി പ്രവർദ്ധേത സ ഗർഭോ ഗർഭലക്ഷണഃ
കലലം ജായതേ തസ്യാ വർജ്ജിതം പൈതൃകൈർഗ്ഗുണൈഃ

ഗർഭലക്ഷണഃ— പ്രകൃതഗർഭലക്ഷണഃ. പൈതൃകൈർ

ഗുണൈഃ— കേശശ്മശ്രുലോമനഖദന്തശിരാസ്നായുധമനീരേതഃ-പ്രഭൃതിഭിഃ.

തിരണ്ടാൽ കുളിച്ചതിന്റെശേഷം ഏതൊരു സ്ത്രീക്കാണൊ സ്വപ്നത്തിൽ പുരുഷനോടുകൂടി മൈഥുനംചെയ്തതായി തോന്നുന്നതു്, അവളുടെ ആർത്തവരക്തത്തെ വായു ആദാനംചെയ്തു് വയററിൽ ഗർഭത്തെ ഉണ്ടാക്കുന്നു. ആ ഗർഭം ഗർഭലക്ഷണങ്ങളോടു (സാധാരണഗർഭലക്ഷണങ്ങളോടു) കൂടി മാസംതോറും വളർന്നുവന്നു്, പിതാവിന്റെ ഗുണങ്ങളോടു (തലമുടി, കുരോമരോമം, നഖം, പല്ലു്, ഞരമ്പു്, ചെറുഞരമ്പു്, ധമനി, ശുക്ലം ഇവയോടു കൂടാതെ ജനിക്കുന്നു. അതിനു കലലം എന്നു പറയുന്നു.

സർപ്പാദ്യാകൃതിയിലുണ്ടാകുന്ന ഗർഭത്തിന്റെ കാരണം.

സർപ്പവൃശ്ചികകുഷ്മാണ്ഡാകൃതയോ വികൃതാശ്ച യേ
ഗർഭാസ്തേ ച യോഷിതസ്ത്വേ ജ്ഞേയാഃ പാപകൃതാ ഭൃശം
ഗർഭോ വാതപ്രകോപേന ദൌഹൃദേ വാവമാനിതേ
ഭവേൽ കുബ്ജഃ കുണിഃ പംഗുർമ്മൂകോ മിൻമിന ഏവ ച.

സർപ്പം, തേൾ, കുഷ്മാണ്ഡം (കുമ്പളങ്ങ) ഇവയുടെ ആകൃതിയിലോ അല്ലെങ്കിൽ വികൃതങ്ങളായോ ഗർഭങ്ങൾ ഉണ്ടാകുന്നു. അവ സ്ത്രീയുടെ പാപശക്തിയാൽ ഉണ്ടായവയാണെന്നു് അറിഞ്ഞുകൊള്ളണം. വാതകോപത്താലും, ദോഹളം (ഗർഭം ഉണ്ടാകുമ്പോൾ ഓരോ വസ്തുവിൽ തോന്നുന്ന ആഗ്രഹം) തടുക്കകൊണ്ടും കൂനൻ, കൈക്കു സ്വാധീനമില്ലാത്തവൻ. കാൽമുടന്തൻ, മൂകൻ, നിമ്മിനൻ ഇങ്ങനെ പലവിധത്തിലും ഗർഭം ഉണ്ടാകാം.

പുത്രന്മാരുടെ ആഹാരചേഷ്ടാഭേദത്തിനുള്ള കാരണം.

ആഹാരാചാരചേഷ്ടാഭിര്യാദൃശീഭിഃ സമന്വിതൌ
സ്ത്രീപുംസൌ സമുപേയാതാം തയോഃ പുത്രോഽപി താദൃശഃ 67

സന്താനങ്ങളുടെ ആഹാരവും ചേഷ്ടയും ഭിന്നിച്ചുകാണുന്നതിനുള്ള കാരണത്തെ പറയുന്നു:—സ്ത്രീപുരുഷന്മാർ, ഏതൊരു ആഹാരം, ആചാരം, പ്രവൃത്തി ഇവയോടുകൂടി മൈഥുനം ചെയ്യുന്നുവോ, അവരുടെ സന്താനവും അങ്ങിനെയുള്ള ആഹാരാചാരചേഷ്ടകളോടുകൂടി ജനിക്കുന്നു.

ഗർഭലക്ഷണം.

ഗർഭാശയഗതം ശുക്ലമാർത്തവം ജീവസംജ്ഞകഃ.
പ്രകൃതിം സവികാരാം ച തൽ സർവ്വം ഗർഭസംജ്ഞകം. 68

കാലേന വർദ്ധിതോ ഗർഭോ യദ്യങ്ഗോപാങ്ഗസംയുതഃ
ഭവേത്തദാ സ മുനിഭിഃ ശരീരീതി നിഗദ്യതേ. 69

അങ്ഗോപാങ്ഗസംയുതഃ — വ്യക്താങ്ഗോപാങ്ഗഃ.

ഇനിയും ഗർഭലക്ഷണത്തെ പറയുന്നു:— ഗർഭാശയത്തിൽ പ്രാപിച്ച ശുക്ലം, ആർത്തവം, ജീവൻ, പ്രകൃതി, വികാരം ഇവ എല്ലാംകൂടിയതാണ് ഗർഭം. ഈ ഗർഭം കാലംകൊണ്ടു വർദ്ധിച്ച് വ്യക്തങ്ങളായ അങ്ഗങ്ങളോടും ഉപാങ്ഗങ്ങളോടും കൂടിയതായി തീരുമ്പോൾ അതിനെ മുനികൾ 'ശരീരി' എന്നു പറയുന്നു.

മസ്തകാദ്യങ്ഗങ്ങൾ ഉണ്ടാകുന്ന ക്രമത്തെ പറയുന്നു.

തസ്യ ത്വങ്ഗാന്യുപാങ്ഗാനി യഥോക്താനി സുശ്രുതശാസ്ത്രതഃ
മസ്തകാദീനി കഥ്യന്തേ ശിഷ്യാഃ! ശൃണുത യത്നതഃ. 70

ആ ഗർഭത്തിന്റെ അങ്ഗങ്ങളും ഉപാംഗങ്ങളും സുശ്രുതശാസ്ത്രത്തിൽ നിന്നറിഞ്ഞു് ശിരസ്സു മുതൽ ഇവിടെ പറയുന്നു. അല്ലയോ ശിഷ്യന്മാരെ! നിങ്ങൾ ചെവിക്കൊടുത്തുകേട്ടുകൊള്ളുവിൻ!

ആദ്യമങ്ഗം ശിരഃ പ്രോക്തമുപാങ്ഗാനി കുന്തളാഃ
തസ്യാന്തർമസ്തുലുങ്ഗം ച ലലാടം ഭ്രൂയുഗം തഥാ. 71

ആദ്യത്തെ അംഗം ശിരസ്സാകുന്നു. തലമുടി ശിരസ്സിന്റെ ഉപാംഗമാണു്. ശിരസ്സിന്റെ ഉള്ളിൽ തലച്ചോറിരിക്കുന്നു. ആ പ്രകാരം നെററിയും രണ്ടു പുരികവും പിന്നീട്ട് ഉണ്ടാകുന്നു.

നേത്രദ്വയം തയോരന്തർവർത്തിനീ ദ്വേ കനീനികേ
ദൃഷ്ടിദ്വയം കൃഷ്ണഗോളൗ ശ്വേതഭാഗൗ ച വർത്മനീ. 72
പക്ഷ്മാണ്യപാങ്ഗൗ ശംഖൗ ച കർണ്ണൗ തച്ഛഷ്കുലീദ്വയം
പാളിദ്വയം കപോലൗ ച നാസികാ ച പ്രകീർത്തിതാ. 73
ഓഷ്ഠാധരൗ ച സൃക്കിണ്യൗ മുഖം താലു ഹനുദ്വയം
ദന്താശ്ച ദന്തവേഷ്ടാശ്ച രസനാ ചിബുകം ഗളഃ. 74

രണ്ടു കണ്ണു്, അതിന്റെ ഉള്ളിൽ രണ്ടു കൃഷ്ണമണി, രണ്ടു ദൃഷ്ടി, രണ്ടു കൃഷ്ണഗോളം, രണ്ടു ശ്വേതഭാഗം, (വെള്ള) പോളകൾ, നേത്രരോമങ്ങൾ, കടക്കണ്ണുകൾ ശംഖങ്ങൾ, (നെററിയുടെ അസ്ഥികൾ) രണ്ടു ചെവി, ചെവിയുടെ രണ്ടു ശഷ്കുലി, (ചെവിക്കുള്ളു മുറുക്കിന്റെ ആകൃതിയിൽ കാണുന്നതു്) രണ്ടു പാളി, രണ്ടു കപോലം, നാസിക, (മൂക്ക്) താഴത്തെയും മേൽഭാഗത്തെയും ഓഷ്ഠം, (ചുണ്ടു്) സൃക്കിണികൾ (രണ്ടു കടവായ്) മുഖം, താലു (അണ്ണാക്ക്) രണ്ടു ഹനു, പല്ലുകൾ, പല്ലിന്റെ ഊന്, നാക്ക് താടി, ഗളം ഇവയാണ് പിന്നത്തെ അംഗങ്ങൾ.

ന്നാണുണ്ടാകുന്നതു്. ഈ പ്ലീഹ, രക്തം ഓട്ടുന്ന ഞരമ്പുകളുടെ മൂലമാണു് എന്നു മഹർഷിമാർ പറയുന്നു. ഇടത്തുഭാഗത്തെ ഹൃദയത്തിന്റെ അധോഭാഗത്തിൽ രക്തത്തിന്റെ പതയിൽനിന്നു ഫുപ്ഫുസം എന്ന അവയവം ഉണ്ടാകുന്നു. വലത്തുഭാഗത്തെ ഹൃദയത്തിന്റെ താഴെയാണു് യകൃത്തെന്ന അവയവത്തിന്റെ സ്ഥിതി. ആ യകൃത്താകട്ടെ രഞ്ജകമെന്ന പിത്തത്തിന്റെ സ്ഥാനവും രക്തമൂലവും ആകുന്നു. ഹൃദയത്തിന്റെ വലത്തുവശത്തു താഴെയായി ക്ലോമം (പിപാസാസ്ഥാനം) സ്ഥിതിചെയ്യുന്നു. ഇതു് ജലങ്ങളെ വഹിക്കുന്ന ഞരമ്പുകളുടെ മൂലവും, തണ്ണീർദാഹത്തെ മറയ്ക്കുന്നതും ആണു്. ക്ലോമം=തിലകം. ഇതു് വാതരക്തജമാണു്. ഇതിനെപ്പറ്റി വൃദ്ധവാഗ്ഭടനും—രക്തവും വാതവും ചേർന്നു് കാലീടകം (ക്ലോമം) ഉണ്ടാകുന്നു എന്നു പറഞ്ഞിരിക്കുന്നു.

മേദഃശോണിതയോഃ സാരാദ്വൃക്കയോർയ്യുഗ്മകം മതൌ
തൌ തു പുഷ്ടികരൌ പ്രോക്തൌ ജഠരസ്ഥസ്യ മേദസഃ. 90

മേദസ്സിന്റെയും രക്തത്തിന്റെയും സാരാംശത്തിൽനിന്നു് രണ്ടു വൃക്കങ്ങൾ ഉണ്ടാകുന്നു. അവ ജഠരത്തിലിരിക്കുന്ന മേദസ്സിന്റെ പുഷ്ടിയെ ചെയ്യുന്നവയാണു്.

ഉക്താസ്സാർദ്ധാസ്ത്രയോ വ്യാമാഃ പുംസാമന്ത്രാണി സൂരിഭിഃ
അർദ്ധവ്യാമേന ഹീനാനി യോഷിതാഽന്ത്രാണി നിർദ്ദിശേൽ. 91

പണ്ഡിതന്മാർ പുരുഷന്മാരുടെ അന്ത്രങ്ങൾ (കുടലുകൾ) മൂന്നരമുഴമെന്നും, സ്ത്രീകളുടെ അന്ത്രങ്ങൾ മൂന്നു മുഴമെന്നും പറഞ്ഞിരിക്കുന്നു.

ഉണ്ഡുകശ്ചകടീ ചാപി ത്രികം വസ്തിശ്ച വംക്ഷണൌ
കണ്ഡരാണാം പ്രഭവാഃ സ്യാൽ സ്ഥാനം തച്ഛുക്ലമൂത്രയോഃ.
സ ഏവ ഗർഭസ്യാധാനം കുര്യാദ്ഗർഭാശയഃ സ്ത്രീയഃ
ശംഖനാഭ്യാകൃതിസ്ത്ര്യാവർത്തം ചാപി കീർത്തിതഃ. 93
തസ്യാസ്തൃതീയേ ചാവർത്തേ ഗർഭശയ്യാ പ്രതിഷ്ഠിതാ
വൃഷണൌ ഭവതഃ സാരാൽ കഫാസൃഗ്ഭ്യാം ച മേദസാം. 94
വീര്യവാഹിസിരാധാരൌ തൌ മതൌ പൌരുഷാവഹൌ
ഉരസ്യ മാനം സർവ്വസ്യ സാർദ്ധം സ്യാച്ചതുരംഗുലം. 95

ഉണ്ഡുകം, അരക്കെട്ടു്, ത്രികം (നട്ടെല്ലു്) വസ്തി, വംക്ഷണങ്ങൾ (കാലിന്റെ മടിവുകൾ) ഇവ കണ്ഡരകളുടെ (ഒരു വക ഞരമ്പുകളുടെ) ഉൽപ്പത്തിസ്ഥാനമാണു്. അതു് ശുക്ലത്തിന്റെയും മൂത്രത്തിന്റെയും സ്ഥാനവും സ്ത്രീകൾക്ക ഗർഭത്തെ ഉണ്ടാക്കു

ന്നു

ന്നതും ആകുന്നു. സ്ത്രീകളുടെ ഗർഭാശയത്തിൽ ശംഖനാഭിയുടെ ആകൃതിയിൽ മൂന്നു വലയത്തോടുകൂടി യോനി സ്ഥിതിചെയ്യുന്നു. ആ യോനിയുടെ മൂന്നാമത്തെ ആവർത്തത്തിലാണു് ഗർഭശയ്യ പ്രതിഷ്ഠിച്ചിരിക്കുന്നതു്. കഫം, രക്തം, മേദസ്സ് ഇവയുടെ സാരാംശത്തിൽ നിന്നു് രണ്ടു വൃഷണങ്ങൾ (അണ്ഡകോശങ്ങൾ) ഉണ്ടാകുന്നു. അവ രണ്ടും ശുക്ലത്തെ വഹിക്കുന്ന നാഡികളുടെ ആധാരങ്ങളും പൌരുഷത്തെ ഉണ്ടാക്കുന്നവയും ആകുന്നു. ഗുദത്തിന്റെ അളവു് നാലര അംഗുലമാണു്.

തത്ര സ്ഥൂലാന്ത്രസംലഗ്നാസ്തിസ്രഃ ശംഖാവർത്തനിഭാസ്തു താഃ
പ്രവാഹിണീ ഭവേത് പൂർവ്വാ സാർദ്ധാംഗുലസമാ മതാ.
ഉത്സർജ്ജനീ തു തദധഃ സാ സാർദ്ധാംഗുലസമ്മിതാ
തസ്യാധഃ സംവരണീ സ്യാദേകാംഗുലസമാ മതാ. 97
അർദ്ധാംഗുലപ്രമാണം തു ബുധൈർഗ്ഗുദമുഖം മതം
മലോത്സർഗസ്യ മാർഗ്ഗോഽയം പായുർഗ്ഗുദമഹോ വിനിശ്ചിതഃ.

ഗുദത്തിൽ മൂന്നു വലയങ്ങൾ ഉണ്ടു്. അവ ശംഖിന്റെ ആവർത്തത്തോടു തുല്യങ്ങളാണു്. അവയിൽ ആദ്യത്തേതു പ്രവാഹിണി (മുക്കലിനെ ഉണ്ടാക്കുന്നതു്) ആകുന്നു. അതിനു ഒന്നരയംഗുലം നീളമുണ്ടു്. അതിന്റെ താഴെ ഉത്സർജ്ജിനി (മലത്തെ വെളിക്കു കളയുന്നതു്) എന്ന വലയമാണു്. അതിന്റെയും അളവു ഒന്നര അംഗുലംതന്നെ. അതിന്റെ താഴെ സംവരണി (മറയ്ക്കുന്നതു്) എന്ന വലയം സ്ഥിതിചെയ്യുന്നു. അതിന്റെ അളവു് ഒരംഗുലമാണു്. ഗുദത്തിന്റെ മുഖത്തിനു് അര അംഗുലം നീളമേയുള്ളു. ഗുദം, മലം വെളിക്കു പോകുന്നതിനുള്ള മാർഗ്ഗമാക്കി നിർമ്മിച്ചിരിക്കുന്നു.

പുംസഃ പ്രോഥൗ സ്ഫിഗൗ യൗ തു തൗ നിതംബൗ ച–
യോഷിതഃ
തയോഃ കുകുന്ദരേ സ്യാതാം സക്ഥിനീ ത്വംഗമഷ്ടകം
തദ്രൂപാംഗാനി ച ബ്രൂമോ ജാനുനീ പിണ്ഡികാദ്വയം
ജംഘേ ദ്വേ ഘുടികേ പാർഷ്ണീതലേ ച പ്രപദേ തഥാ.
പാദാവംഗുലയസ്തത്ര ദശ താസാം നഖാ ദശ.

ഗുദത്തിന്റെ താഴെയായി പുരുഷന്മാർക്കു രണ്ടു പ്രോഥങ്ങളും (ആസനങ്ങളും) സ്ത്രീകൾക്കു രണ്ടു നിതംബങ്ങളും ഉണ്ടു്. അവയുടെ താഴെ രണ്ടു കുകുന്ദരങ്ങൾ (നിതംബത്തിലുള്ള രണ്ടുകുഴികൾ) വർത്തിക്കുന്നു. സക്ഥികൾ (തുടകൾ) എട്ടാമത്തെ അംഗമാണു്. രണ്ടുമുട്ടു്, രണ്ടു പിണ്ഡിക (കാൽവണ്ണ) രണ്ടു ജംഘ (കണങ്കാ

ല്പ്) രണ്ടു ഘുടിക (കാലിന്റെ രണ്ടുകുഴ) രണ്ടു പാർഷ്ണിതലം (രണ്ടു മടമ്പു്) രണ്ടു പാദാഗ്രം ഇവ തുടയുടെ ഉപാംഗങ്ങളാണു്.

### ദോഷസ്വരൂപം (വാഗ്ഭടൻ)

വായുഃ പിത്തം കഫശ്ചേതി ത്രയോ ദോഷാഃ സമാസതഃ
വികൃതാഽവികൃതാ ദേഹം ഘ്നന്തി സംവർദ്ധയന്തി ച. 105
തേ വ്യാപിനോഽപി ഹൃന്നാഭ്യോരധോമദ്ധ്യോർദ്ധ്വസംശ്രയാഃ
വയോഽഹോരാത്രിഭുക്താനാം തേഽന്തമദ്ധ്യാദിഗാഃ ക്രമാൽ. 106

വാഗ്ഭടമതമനുസരിച്ചു ദോഷസ്വരൂപത്തെ വിവരിക്കുന്നു:—വാതം, പിത്തം, കഫം ഇങ്ങനെ ദോഷങ്ങൾ ചുരുക്കത്തിൽ മൂന്നു്. (വ) അവ കോപിച്ചാൽ ദേഹത്തെ നശിപ്പിക്കയും കോപിക്കാതെ സമമായിരുന്നാൽ ദേഹത്തെ വർദ്ധിപ്പിക്കുകയും ചെയ്യുന്നു. ഈ വാതപിത്തകഫങ്ങൾ ദേഹത്തിൽ മുഴുവനും വ്യാപിച്ചിരിക്കുകയാണെങ്കിലും സ്വതേ വാതം, ഹൃദയനാഭികളുടെ താഴയും; പിത്തം, ഹൃദയനാഭികളുടെ മദ്ധ്യത്തിലും; കഫം ഹൃദയനാഭികളുടെ മുകളിലും സ്ഥിതിചെയ്യുന്നു. വയസ്സിന്റെയും, പകലിന്റെയും രാത്രിയുടെയും ഭോജനത്തിന്റെയും, അന്ത്യം വാതത്തിന്റെയും, മദ്ധ്യം പിത്തത്തിന്റെയും ആദ്യം കഫത്തിന്റെയും കാലമാകുന്നു.

### ദോഷശബ്ദത്തിന്റെ നിരുക്തി.

ധാതവശ്ച മലാശ്ചാപി ദുഷ്യന്ത്യേഭിര്യതസ്തതഃ
വാതപിത്തകഫാ ഏതേ ത്രയോ ദോഷാ ഇതി സ്മൃതാഃ.

ദോഷാ ഇത്യത്ര 'ദുഷ വൈകൃത്യേ' ഇതി ദുഷ്ധാതോഃ ദുഷ്യന്തി ഏഭിരിതി വാക്യേന (അകർത്തരി ച കാരകേ സംജ്ഞായാം ഇത്യനേന കരണേഽർത്ഥേ ഘഞ് പ്രത്യയഃ ഏഭിഃ—ഇവററുകൾ കൊണ്ടു് രസാദിധാതുക്കളും, മൂത്രാദികളായ മലങ്ങളും ദുഷിക്കുന്നു എന്നതിനാൽ ഈ വാതപിത്തകഫങ്ങൾക്കു് ദോഷങ്ങൾ എന്നു പറയപ്പെടുന്നു. 'ദോഷാ' എന്നേടത്തു, ഇവററുകൾ കൊണ്ടു് ദുഷിക്കുന്നു എന്ന വാക്യത്താൽ, കർത്താവില്ലാത്തിടത്തു് കാരകത്തിൽ കരണാർത്ഥത്തിൽ (കൊണ്ടു് എന്ന അർത്ഥത്തിൽ) ഘഞ്പ്രത്യയം വിധിച്ചിരിക്കയാണു്.

തേ ധാതവോഽപി വിദ്വദ്ഭിർഗദിതാ ദേഹധാരണാൽ.
യത ആഹ സുശ്രുതഃ—
വിസർഗ്ഗാദാനവിക്ഷേപൈഃ സൂര്യസോമാനിലാ യഥാ
ധാരയന്തി ജഗദ്ദേഹം കഫപിത്താനിലാസ്തഥാ, ഇതി.

അത്ര യഥാസംഖ്യേനാന്വയോ ബോദ്ധവ്യഃ. വിസൎഗ്ഗാദാനം വാതസ്യൈവ. വിക്ഷേപഃ—ശീതോഷ്ണാദീനാം വിവിധപ്രകാരേണ പ്രേരണം.

മലാശ്ച തേ രസാദീനാം മലിനീകരണാന്മതാഃ 110

വാതപിത്തകഫങ്ങൾ ദേഹത്തെ ധരിക്കുന്നതുകൊണ്ടു് വിദ്വാന്മാർ അവയെ ധാതുക്കളെന്നു പറയുന്നു. ഇതിനെക്കുറിച്ചു സുശ്രുതൻ പറയുന്നതു്-- സോമൻ, സൂൎയ്യൻ, വായു ഇവർ വിസൎഗ്ഗം, (ഉപേക്ഷിക്കുക) ആദാനം, (സ്വീകാരം) വിക്ഷേപം ഇവയാൽ എങ്ങിനെ ലോകത്തെ ധരിക്കുന്നുവോ, അതുപോലെ, കഫം വിസൎഗ്ഗംകൊണ്ടും, പിത്തം ആദാനംകൊണ്ടും, വായു വിക്ഷേപം (ശീതോഷ്ണാദികളെ പലവിധത്തിൽ പ്രേരിപ്പിക്കുക) കൊണ്ടും ദേഹത്തെ ധരിക്കുന്നു എന്നാകുന്നു. (ഇവിടെ കഫപിത്തവായുക്കൾക്കു് വിസൎഗ്ഗാദികളെ ക്രമത്തിൽ (യഥാസംഖ്യം) അന്വയിച്ചുകൊള്ളണം.) വിസൎഗ്ഗാദാനം വാതത്തിന്നുതന്നെയാണു്. വാതപിത്തകഫങ്ങൾ രസാദികളെ മലിനമാക്കിച്ചെയ്യുന്നതിനാൽ അവയ്ക്കു മലങ്ങൾ എന്നുകൂടി പേരുണ്ടു്. വാതപിത്തകഫങ്ങളെ ധാതുക്കളെന്നും മലങ്ങളെന്നും പറയും എന്നു സാരം.

### വായുവിന്റെ സ്വരൂപം.

ദോഷധാതുമലാദീനാം നേതാ ശീഘ്രഃ സമീരണഃ
രജോഗുണമയഃ സൂക്ഷ്മോ രൂക്ഷഃ ശീതോ ലഘുശ്ചലഃ. 111
നേതാ—സ്ഥാനാന്തരം പ്രാപയിതാ. ശീഘ്രഃ—ആശുകാരീ.

### അന്യമതം.

ഉത്സാഹോച്ഛ്വാസനിശ്വാസചേഷ്ടാവേഗപ്രവൎത്തനൈഃ
സമ്യഗ്ഗത്യാ ച ധാതൂനാമിന്ദ്രിയാണാം ച പാടവൈഃ.
അനുഗൃഹ്ണാത്യവികൃതോ ഹൃദയേന്ദ്രിയചിത്തധൃക്
രജോഗുണമയഃ സൂക്ഷ്മഃ ശീതോ രൂക്ഷോ ലഘുശ്ചലഃ.
ചലോ ഋദ്ധ്യോഗവാഹീ സംയോഗാദുഭയാൎത്ഥകൃൽ
ദാഹകൃത്തേജസാ യുക്തഃ ശീതകൃൽ സോമസംശ്രയാൽ.
വിഭാഗകരണാദ്വായുഃ പ്രധാനം ദോഷസംഗ്രഹേ
പക്വാശയകടീസക്ഥിശ്രോത്രാസ്ഥിസ്പൎശനേന്ദ്രിയം.
സ്ഥാനം വാതസ്യ തത്രാപി പക്വാധാനം വിശേഷതഃ.

* വായു, ദോഷങ്ങൾ (പിത്തകഫങ്ങൾ) ധാതുക്കൾ (രസരക്താദികൾ) മലങ്ങൾ ഇവയെ സ്ഥാനാന്തരത്തിൽ പ്രാപിപ്പിക്കുന്നവനും, ശീഘ്രഗാമിയും, രജോഗുണസ്വരൂപനും, സൂക്ഷ്മനും

(സ്രോതസ്സുകളിൽ സഞ്ചരിക്കുന്നവൻ) രൂക്ഷനും, ശീതഗുണയുക്തനും ലഘുവും ചലനും ആകുന്നു.

ഇതിനെക്കുറിച്ചുള്ള വാഗ്ഭടന്റെ മതത്തെ കാണിക്കുന്നു:— വായു വികാരരഹിതനായിരുന്നാൽ ഉത്സാഹം, ഉച്ഛ്വാസം, നിശ്വാസം മുതലായ ചേഷ്ടാവേഗത്തെ പ്രവർത്തിക്കുക, ഉത്തമഗമനത്തെ ചെയ്യുക, ധാതുക്കൾക്കും ഇന്ദ്രിയങ്ങൾക്കും സാമർത്ഥ്യത്തെ ഉണ്ടാക്കുക ഇവകൊണ്ടു ദേഹത്തെ അനുഗ്രഹിക്കുന്നവനും, ഹൃദയം, ഇന്ദ്രിയം, മനസ്സ് ഇവയെ ധരിക്കുന്നവനും, രജോഗുണസ്വരൂപനും, സൂക്ഷ്മനും, ശീതനും, രൂക്ഷനും, ലഘുവും ചലനും, ഖരനും, യോഗവാഹിയും (ഏതിനോടു ചേരുന്നുവോ അതിന്റെ ഗുണത്തെ വഹിക്കുന്നവനും) സംയോഗത്താൽ ഉഭയാർത്ഥത്തെ ചെയ്യുന്നവനും, തേജസ്സിനോടു ചേർന്നാൽ ദഹിപ്പിക്കുന്നവനും, സോമനോടു ചേർന്നാൽ ശീതകൃത്തും, വിഭാഗത്തെ ചെയ്യുന്നതുകൊണ്ടു ദോഷസ്വീകാരത്തിൽ പ്രധാനവും, ആകുന്നു. പക്വാശയം, അരക്കെട്ട്, തുട, ചെവി, അസ്ഥി, സ്പർശനേന്ദ്രിയം ഇവ വാതത്തിന്റെ സ്ഥാനങ്ങളാണ്. ഇവയിൽ പ്രധാനസ്ഥാനം പക്വാശയമാകുന്നു.

ഏകോ വായുഃ പിത്തവൽ നാമസ്ഥാനകർമ്മഭേദൈഃ പഞ്ചവിധഃ. തേഷാം വായൂനാം നാമാന്യാഹ.

ഉദാനസ്തദനു പ്രാണഃ സമാനോഽപാന ഏവ ച
വ്യാനശ്ചൈതാനി നാമാനി വായോഃ സ്ഥാനപ്രഭേദതഃ.

വായു ഏകനാണെങ്കിലും പിത്തത്തെപ്പോലെ നാമം, സ്ഥാനം, കർമ്മം ഇവയുടെ ഭേദങ്ങൾകൊണ്ട് അഞ്ചുവിധത്തിലുണ്ട്. ആ വായുക്കളുടെ നാമങ്ങളെ പറയുന്നു:—ഉദാനൻ, പ്രാണൻ, സമാനൻ, അപാനൻ, വ്യാനൻ ഇങ്ങിനെ വായുവിന്ന സ്ഥാനഭേദത്താൽ ൫ നാമങ്ങൾ ഉണ്ട്.

### ഉദാനാദികളുടെ സ്ഥാനങ്ങൾ.

കണ്ഠേ ഹൃദി തഥാധസ്താൽ കോഷ്ഠവഹ്നേർമ്മലാശയേ
സകലേഽപി ശരീരേഽസൗ ക്രമേണ പവനോ വസേൽ.

കണ്ഠത്തിൽ ഉദാനനും, ഹൃദയത്തിൽ പ്രാണനും, കോഷ്ഠവഹ്നിയുടെ അധോഭാഗത്ത് (നാഭിയിൽ) സമാനനും, മലാശയത്തിൽ (ഗുദത്തിൽ) അപാനനും, ശരീരത്തിലെല്ലായിടവും വ്യാനനും വസിക്കുന്നു.

### വായുക്കളുടെ കർമ്മങ്ങൾ.

ഉദാനോ നാമ യസ്ത്വൂർദ്ധ്വമുപൈതി പവനോത്തമഃ
തേന ഭാഷിതഗീതാദിപ്രവൃത്തിഃ കുപിതസ്തു സഃ. 118

ഊർദ്ധ്വജത്രുഗതാൻ രോഗാൻ വിദധാതി വിശേഷതഃ
യോ വായുഃ പ്രാണനാമാസൗ മുഖം ഗച്ഛതി ദേഹധൃക്
സോഽന്നം പ്രവേശയത്യന്തഃ പ്രാണാംശ്ചാപ്യവലംബതേ
പ്രായശഃ കുരുതേ ദുഷ്ടോ ഹിക്കാശ്വാസാദികാൻ ഗദാൻ
ആമപക്വാശയചരഃ സമാനോ വഹ്നിസംഗതഃ
സോഽന്നം പചതി തജ്ജാംശ്ച വിശേഷാൻ വിവിനക്തി ഹി
തജ്ജാൻ ഇത്യാദി അന്നഗതാൻ രസമലമൂത്രാദീൻപൃഥ—
ക്കരോതീത്യർത്ഥഃ.
സ ദുഷ്ടോ വഹ്നിമാന്ദ്യാതിസാരശൂലാൻ കരോതി ഹി
പക്വാശയാലയോഽപാനഃ കാലേ കർഷതി ചാപ്യയം.
സമീരണഃ ശകൃന്മൂത്രശുക്രഗർഭാർത്തവാന്യധഃ
ക്രുദ്ധസ്തു കുരുതേ ഘോരാൻ രോഗാൻ വസ്തിഗുദാശ്രയാൻ
ശുക്രദോഷപ്രമേഹാംശ്ച വ്യാനാപാനപ്രകോപജാൻ.

ഉദാനൻ എന്ന ഉത്തമവായു, ഊർദ്ധ്വഭാഗത്തിൽ (കഴുത്തിൽ) പ്രവേശിക്കുന്നു. അതുകൊണ്ടു് സംഭാഷണം, ഗീതം മുതലായവ പ്രവർത്തിക്കുന്നു. ഉദാനൻ കോപിച്ചാൽ വിശേഷിച്ചു് കഴുത്തിനു മുകളിലുള്ള രോഗങ്ങൾ ഉണ്ടാകും. പ്രാണവായു, ദേഹത്തെ ധരിച്ചുകൊണ്ടു് മുഖത്തിൽ പ്രാപിച്ചു് അന്നത്തെ ഉള്ളിലേക്കു പ്രവേശിപ്പിക്കുകയും മറ്റു വായുക്കൾക്കു [illegible] ചെയ്യുകയും ചെയ്യുന്നു. അതു കോപിച്ചാൽ ഇക്കിൾ, ശ്വാസം മുതലായ രോഗങ്ങൾ ഉണ്ടാകും. മൂന്നാമത്തേതായ സമാനവായു, ആമാശയത്തിലും പക്വാശയത്തിലും സഞ്ചരിച്ചുകൊണ്ടു് ജഠരാഗ്നിയോടു ചേർന്നു് അന്നത്തെ പചിക്കുകയും അന്നഗതങ്ങളായ രസമലമൂത്രാദിവിശേഷങ്ങളെ വേറെയാക്കുകയും ചെയ്യുന്നു. സമാനൻ കോപിച്ചാൽ അഗ്നിമാന്ദ്യം, അതിസാരം, ശൂലം ഈ രോഗങ്ങൾ ഉണ്ടാകും. നാലാമത്തെ അപാനവായു, പക്വാശയത്തിൽ ഇരുന്നുകൊണ്ടു്, മലം, മൂത്രം, ശുക്ലം, ഗർഭം, ആർത്തവരക്തം ഇവയെ അതതിന്റെ കാലത്തു വെളിക്കു കളയുന്നു. അപാനൻ കോപിച്ചാൽ വസ്തിയേയും ഗുദത്തെയും ആശ്രയിച്ചിരിക്കുന്ന ഘോരരോഗങ്ങളും, ശുക്ലദോഷം, പ്രമേഹം, വ്യാനവായുവിന്റെയും അപാനവായുവിന്റെയും കോപത്താലുണ്ടാകുന്ന രോഗങ്ങൾ ഇവയും ഉണ്ടാകും.

കൃത്സ്നദേഹചരോ വ്യാനോ രസസംവാഹനോദ്യതഃ
സ്വേദാസൃക്സ്രാവണശ്ചാപി പഞ്ചധാ ചേഷ്ടയത്യപി.
ഗത്യവക്ഷേപണോത്ക്ഷേപനിമേഷോന്മേഷണാദികാഃ

പ്രായഃ സവ്വാഃ ക്രിയാസ്തസ്മിൻ പ്രതിബദ്ധാഃ ശരീരിണാം.
പ്രസ്യന്ദനം ചോദ്വഹനം പൂരണം ച വിരേചനം
ധാരണം ചേതി പഞ്ചൈതാശ്ചേഷ്ടാഃ പ്രാകൃതാ നഭസ്വതഃ.
ക്രുദ്ധഃ സ കുരുതേ രോഗാൻ പ്രായശഃ സവ്വദേഹഗാൻ
യുഗപൽ കുപിതാ ഹ്യേതേ ദേഹം ഭിന്ദ്യുരസംശയം.

ദേഹം ഭിന്നം കുയ്യുമ്മാരയേയുരിത്യത്ഥഃ.

അഞ്ചാമത്തേതായ വ്യാനവായു, ദേഹമാസകലവും സഞ്ചരിക്കുന്നവനും, രസങ്ങളെ വഹിക്കുന്നതിൽ ഉദ്യുക്തനും, സ്വേദരക്തങ്ങളെ ധരിക്കുന്നവനും പഞ്ചകർമ്മങ്ങളെ ചെയ്യുന്നവനും ആകുന്നു. ഗമനം, അവക്ഷേപണം (താഴോട്ടു ഗമിക്കുക) ഉൽക്ഷേപണം (ഉയർത്തുക) നിമേഷം (കണ്ണടയ്ക്കുക) ഉന്മേഷണം (കണ്ണു തുറക്കുക) മുതലായ ശരീരികളുടെ സകല ക്രിയകളും വ്യാനവായുവിലാണു് സംബന്ധിച്ചിരിക്കുന്നതു്. പ്രസ്യന്ദനം (കുടങ്ങളുടെ ഇളകുക) ഉദ്വഹനം (എടുത്തുകൊണ്ടുനടക്കുക) പൂരണം (നിറയ്ക്കുക) വിരേചനം (വെളിക്കു കളയുക) ധാരണം ഇവ അഞ്ചും വായുവിന്റെ ചേഷ്ടകളാണു്. വ്യാനവായു കോപിച്ചാൽ, സകലദേഹത്തിലും രോഗങ്ങൾ ഉണ്ടാകും. ഈ പഞ്ചവായുക്കളുംകൂടി കോപിച്ചാൽ നിശ്ചയമായും ശരീരം ഭേദിക്കുകതന്നെ ചെയ്യും. (മരണംതന്നെ സംഭവിക്കും.)

### പിത്തത്തിന്റെ സ്വരൂപം.

പിത്തമുഷ്ണം ദ്രവം പീതം നീലം സത്വഗുണോത്തരം
സരം കടു ലഘു സ്നിഗ്ദ്ധം തീക്ഷ്ണമമ്ലം തു പാകതഃ. 128

പീതം—നിരാമം. നീലം—സാമം.

പിത്തം, ഉഷ്ണവും, ദ്രവവും, പീതവും (ആമത്തോടു വേർപെട്ടാൽ മഞ്ഞ നിറവും) നീലവും (ആമത്തോടുകൂടിയാൽ നീലനിറവും) സത്വഗുണോത്തരവും സരവും (വ്യാപനശീലവും) കടുവും ലഘുവും, സ്നിഗ്ദ്ധവും തീക്ഷ്ണവും ജഠരാഗ്നിസംയോഗത്തിൽ അമ്ലവും ആകുന്നു.

ഏകം പിത്തം വാതവൽ നാമസ്ഥാനകർമ്മഭേദൈഃ പഞ്ചവിധം. തേഷാം പിത്താനാം നാമാന്യാഹ—

പാചകം രഞ്ജകം ചാപി സാധകാലോചകേ തഥാ
ഭ്രാജകം ചേതി പിത്തസ്യ നാമാനി സ്ഥാനഭേദതഃ. 129

പിത്തം ഏകമാണെങ്കിലും വായുവിനെപ്പോലെ നാമം, സ്ഥാനം കർമ്മം ഇവയുടെ ഭേദങ്ങളാൽ അഞ്ചുവിധത്തിലുണ്ടു്.

അവയുടെ നാമങ്ങളെ കാണിക്കുന്നു:—പാചകം, രഞ്ജകം, സാധകം, ആലോചകം, ഭ്രാജകം ഇങ്ങനെ പിത്തത്തിന്റെ സ്ഥാനഭേദങ്ങൾകൊണ്ടു് അഞ്ചുപേരുകൾ പറയപ്പെടുന്നു.

### പിത്തങ്ങളുടെ സ്ഥാനങ്ങൾ

അഗ്ന്യാശയോ യകൃൽപ്ലീഹാ ഹൃദയം ലോചനദ്വയം
ത്വചി സർവ്വശരീരേഷു പിത്തം നിവസതി ക്രമാൽ. 130

അഗ്ന്യാശയത്തിൽ പാചകപിത്തവും, യകൃത്തിലും പ്ലീഹയിലും രഞ്ജകപിത്തവും, ഹൃദയത്തിൽ സാധകപിത്തവും രണ്ടു കണ്ണുകളിൽ ആലോചകപിത്തവും, ശരീരത്തിലാസകലവും ത്വക്കിലും ഭ്രാജകപിത്തവും സ്ഥിതിചെയ്യുന്നു.

### പിത്തങ്ങളുടെ കർമ്മങ്ങൾ.

പാചകം പചതേ ഭുക്തം ശേഷാഗ്നിബലവർദ്ധനം
രസമൂത്രപുരീഷാണി വിവേചയതി നിത്യശഃ. 131

പാചകം പിത്തം അഗ്ന്യാശയമദ്ധ്യസ്ഥം ഷഡ്വിധമാഹാരം (ഭോജ്യം ഭക്ഷ്യം ചർവ്യം ലേഹ്യം ചോഷ്യം പേയം) പചതി. ദോഷരസമൂത്രപുരീഷാണി പൃഥക് കരോതി ച. തദഗ്ന്യാശയസ്ഥമേവ സ്വശക്ത്യാ രസരഞ്ജനഹൃദയസ്ഥകഫതമോപനോദനരൂപഗ്രഹണ പ്രഭാപ്രകാശനാദ്യൻ ശേഷപാദിപാചനാദ്യന്യാനി കർമ്മണാംവിശേഷാണാം പിത്തസ്ഥാനാനാമനുഗ്രഹം കരോതി; ശേഷാണി അപി പിത്തസ്ഥാനാനി യകൃൽപ്ലീഹാദീനി മാർഗ്ഗേണ ഗത്വാ തത്ര തത്ര രസരഞ്ജനാദികർമ്മഭിരുപകരോതി ഇത്യർത്ഥഃ.

കഥംഭൂതം പാചകം പിത്തം; ശേഷാഗ്നിബലവർദ്ധനം— ശേഷാ അഗ്നയഃ പൃഥിവ്യാദിഭൂതഗണാഃ.

യത ഉക്തം ചരകേണ— ഭൗമാപ്യാഗ്നേയവായവ്യാഃ പഞ്ചോഷ്മാണഃ സനാഭസാഃ ഇതി. 132

ഉഷ്മാണഃ—അഗ്നയഃ.

യതഃ ഉക്തം വാഗ്ഭടേ—ദോഷധാതുമലാദീനാമൂഷ്മേത്യാത്രേയശാസനം—ഇതി. 133

ദോഷധാതുമലാദീനാമൂഷ്മൈവാഗ്നിരിത്യർത്ഥഃ.

രസാദിധാതുഗതാഃ സപ്ത തേഷാം ബലവർദ്ധനം; യഥാ ഗൃഹസ്ഥാപിതാനി രത്നാനി ചന്ദ്രാതപവൽ ഭൂമൌസംസ്ഥാനി താന്യപി ദീപജ്യോതിഷാ ഭൂരിപ്രകാശകാനി ഭവന്തി; തഥാ അഗ്ന്യാശ

യസ്മാൽ പാചകാഗ്നിതേജസാ സർവ്വേഽഗ്നയോ ബലവന്തോ ഭവന്തി
തഥാ ച വാഗ്ഭടഃ—

അന്നസ്യ പക്താ സർവ്വേഷാം പക്തൄണാമധിപോ മതഃ
തന്മൂലാസ്തേ ഹി തദ്വൃദ്ധിക്ഷയവൃദ്ധിക്ഷയാത്മകാഃ—ഇതി.

നനു പിത്താദന്യോഽഗ്നിഃ ആഹോസ്വിൽ പിത്തമേവാഗ്നിരിതി സന്ദേഹഃ? ഉച്യതേ പിത്തസ്യോഷ്ണാദിഗുണയോഗാദാഹാരപാചനരഞ്ജനദർശനാദികർമ്മണാഞ്ച ന ഖലു പിത്തവ്യതിരേകേണ അന്യോഽഗ്നിഃ. തസ്മാദഗ്നിരൂപമേവ പിത്തസ്യ സ്ഥാനഭേദാൽ പാചകരഞ്ജകസാധകാലോചകഭ്രാജകസംജ്ഞാഃ

തഥാ ച വാഗ്ഭടഃ—

പാചകം തിലമാനം സ്യാൽ കാഠിന്യാദസ്യ ദോഷതാ
അനുഗ്രഹേണാത്യവികൃതം പിത്തം പാകാശയോദരേ. 135
ക്ഷുത്തൃഡ്‌രുചിപ്രഭാമേധാധീശൗര്യതനുമാർദ്ദവൈഃ
പിത്തം പഞ്ചാത്മകം തത്ര പക്വാമാശയമധ്യഗം. 136
പഞ്ചഭൂതാത്മകത്വേഽപി യത്തൈജസഗുണോദയാൽ
ത്യക്തദ്രവത്വം പാകാദികർമ്മണാഽനലശബ്ദിതം. 137
പചത്യന്നം വിഭജതേ സാരകിട്ടൗ പൃഥക് തഥാ
തത്രസ്ഥമേവ പിത്താനാം ശേഷാണാമപ്യനുഗ്രഹം
കരോതി ബലദാനേന പാചകം നാമ തൽ സ്മൃതം. 138

ആമാശയത്തിന്റെയും പക്വാശയത്തിന്റെയും മദ്ധ്യത്തിൽ ഇരിക്കുന്ന പാചകപിത്തം, ഭോജ്യമായും ഭക്ഷ്യമായും ചർവ്യമായും ലേഹ്യമായും ചോഷ്യമായും (ഈമ്പിക്കുടിക്കുന്നതായും) പേയമായും ആറുവിധത്തിലുള്ള ആഹാരത്തെ പചിക്കുകയും, ദോഷം, രസം, മൂത്രം, മലം ഇവയെ വേറെയാക്കുകയും ചെയ്യുന്നു. ഈ പിത്തം, അഗ്ന്യാശയത്തിൽ ഇരുന്നു് സ്വശക്തികൊണ്ടുതന്നെ രസത്തെ രഞ്ജിപ്പിക്കുക, ഹൃദയത്തിൽ ഇരിക്കുന്ന കഫത്തെയും തമസ്സിനെയും ബഹിഷ്കരിച്ചു് രൂപത്തെ ഗ്രഹിക്കുക, പ്രഭയെ പ്രകാശിപ്പിക്കുക, അഭ്യംഗം, ലേപം ആദിയായവയുടെ പാകത്തെ ചെയ്യുക മുതലായ അഗ്നികർമ്മങ്ങളാൽ ശേഷങ്ങളായ പിത്തസ്ഥാനങ്ങൾക്കു് അനുഗ്രഹത്തെ ചെയ്യുന്നു. (ശേഷങ്ങളായ പിത്തസ്ഥാനങ്ങളെ—യകൃൽപ്ലീഹാദികളെ, മാർഗ്ഗേണ ഗമിച്ചിട്ടു് അവിടവിടെ രസരഞ്ജനാദികർമ്മങ്ങൾകൊണ്ടു് ഉപകരിക്കുന്നു എന്നർത്ഥം.) പാചകപിത്തം ശേഷങ്ങളായ അഗ്നികൾക്കു ബലത്തെ വർദ്ധിപ്പിക്കുന്നതു് എങ്ങിനെയാണെന്നാണെങ്കിൽ—ശേഷങ്ങളായ അഗ്നി

കരം എന്നു പറയുന്നതു പൃഥിവ്യാദി ഭൂതഗണങ്ങളാണ്. ഇതിനെക്കുറിച്ചു ചരകനും—ഭൂമി, ജലം, അഗ്നി, വായു, ആകാശം ഇവ അഞ്ചു ഊഷ്മാക്കളാണ് (അഗ്നികളാണ്) എന്നു പറഞ്ഞിട്ടുണ്ട്. ദോഷധാതുമലങ്ങളുടെ ഊഷ്മാവുതന്നെയാണ് അഗ്നി എന്ന് ആത്രേയൻ അനുശാസിച്ചിരിക്കുന്നതായി വാഗ്ഭടനും പറഞ്ഞിരിക്കുന്നു. രസാദിധാതുഗതങ്ങളായിട്ട് ഏഴ് അഗ്നികളുണ്ട്. അവററകളുടെ ബലവർദ്ധനമാണ് പാചകപിത്തം.

ഒരാൾ ഗൃഹത്തിൽ ഇരിക്കുമ്പോൾ മിന്നാമിനുങ്ങുപോലെ സമീപത്തിൽമാത്രം പ്രകാശിക്കുകയും ദീപജ്വാല തട്ടുമ്പോൾ വളരെ ദൂരത്തിൽ പ്രകാശിക്കുകയും ചെയ്യുന്നതുപോലെ, അഗ്ന്യാശയത്തിൽ ഇരിക്കുന്ന പാചകാഗ്നിയുടെ തേജസ്സുകൊണ്ട് എല്ലാ അഗ്നികളും ബലമുള്ളതായിത്തീരുന്നു. അപ്രകാരംതന്നെ വാഗ്ഭടൻ—

"എല്ലാ അഗ്നികളിൽവച്ച് അന്നത്തെ പചിക്കുന്നതായ അഗ്നി മുഖ്യവും, എല്ലാ അഗ്നികൾക്കും പ്രധാനവും മററഗ്നികളുടെ ക്ഷയം, വൃദ്ധി, സമവൃത്തത ഇവയ്ക്കു കാരണവും ആകുന്നു" എന്നു പറഞ്ഞിരിക്കുന്നു.

ഇവിടെ അഗ്നി, പിത്തത്തിൽനിന്ന് അന്യമാണോ? അതോ പിത്തംതന്നെയാണോ അഗ്നി എന്നു സംശയിക്കുന്നു എങ്കിൽ—അതിനു സമാധാനം പറയാം. പിത്തത്തിന് ഉഷ്ണാദിഗുണമുള്ളതുകൊണ്ട് ആഹാരത്തെ പചിപ്പിക്കുക, രഞ്ജിപ്പിക്കുക, ദർശിക്കുക മുതലായ കർമ്മങ്ങൾ ഉണ്ടാകുന്നു. അതിനാൽ പിത്തംതന്നെയാണ് അഗ്നി എന്നു പറയുന്നതു്. അഗ്നിരൂപമായ പിത്തത്തിന് സ്ഥാനഭേദംനിമിത്തം, പാചകം, രഞ്ജകം, സാധകം, ആലോചകം, ഭ്രാജകം മുതലായ സംജ്ഞകൾ പറഞ്ഞുവരികയാണ്. ഇതിനെക്കുറിച്ചു വാഗ്ഭടനും, "പാചകപിത്തം എള്ളിനു സമമാണ്. കാഠിന്യമുള്ളതിനാൽ ഇതു് ദോഷമാണെന്നു പറയുന്നില്ല. വികാരരഹിതമായ പാചകപിത്തം, പാകം, ഊഷ്മാവ്, ദർശനം, വിശപ്പ്, തണ്ണീർദ്ദാഹം, രുചി, പ്രഭ, മേധ, ബുദ്ധി, ശൌര്യം, ശരീരമാർദ്ദവം ഇവയെ ഉണ്ടാക്കി ശരീരത്തെ അനുഗ്രഹിക്കുന്നു. പിത്തം അഞ്ചുവിധമാണ്. ആമാശയത്തിന്റെയും പക്വാശയത്തിന്റെയും മദ്ധ്യത്തിലാണ് അതിന്റെ സ്ഥാനം. ഈ പിത്തം പൃഥിവ്യാദി പഞ്ചഭൂതസ്വരൂപമാണെങ്കിലും അഗ്നിഗുണം അധികമുള്ളതുകൊണ്ട് ദ്രവതാം വേർപെട്ടതും പാകം മുതലായ കർമ്മങ്ങളെ ചെയ്യുന്നതുകൊണ്ട് അഗ്നിയായിത്തീ

ന്നെ തീർന്നിരിക്കുന്നതും ആകുന്നു. ഈ അഗ്നി അന്നത്തെ പചിക്കുകയും സാരാംശത്തെയും മലമൂത്രാദികളെയും വേറെയാക്കുകയും ചെയ്ത് സ്വസ്ഥാനത്തിൽ ഇരുന്ന് മറ്റു പിത്തങ്ങൾക്ക് ബലമുണ്ടാക്കി അവയെ അനുഗ്രഹിക്കുകയും ചെയ്യുന്നു” എന്നു പറഞ്ഞിട്ടുണ്ട്.

നനു യദി പിത്താദന്യോƒഗ്നിസ്തദാ കഥം ഘൃതം പിത്തസ്യ ശമകമഗ്നിദീപകമിതി; തഥാ മത്സ്യാഃ പിത്തം കുർവന്തി; നചാഗ്നിദീപ്തികരാ ഇതി; തഥാ പിത്താധിക്യാത്തീക്ഷ്ണാഗ്നിരിത്യപി കഥം സ്യാത്. തഥാ സമദോഷഃ സമാഗ്നിശ്ചേത്യപി വക്തും നയുജ്യതേ. തഥാ ദ്രവം സ്നിഗ്ധമധോഗം ച പിത്തം വഹ്നിരതോƒന്യഥേതി. അത്രോച്യതേ—പിത്തമഗ്നിഃ സന്താധിഷ്ഠാനം. തഥാ ചോക്തം തന്ത്രാന്തരേ—

അഗ്നിർഭിന്നഗുണൈർയ്യുക്തഃ പിത്തം ഭിന്നഗുണൈസ്തഥാ
ദ്രവം സ്നിഗ്ധമധോഗം ച പിത്തം വഹ്നിരതോƒന്യഥാ. 139
തസ്മാത്തേജോമയം പിത്തം പിത്തോഷ്മാ യഃ സ ശക്തിമാൻ
സ സഞ്ചരതി കുക്ഷിസ്ഥഃ സർവ്വതോ ധമനീമുഖൈഃ. 140
സ കായാഗ്നിഃ സ കായോഷ്മാ സ പക്താ സ ച ജീവനം
അനന്യഗതിരിത്യേവം ദേഹേ കായാഗ്നിരുച്യതേ. 141

അന്യച്ച—

വാമപാർശ്വാശ്രിതം നാഭേഃ കിഞ്ചിത് സോമസ്യ മണ്ഡലം
തന്മധ്യേ മണ്ഡലം സൌരം തന്മധ്യേƒഗ്നിർവ്യവസ്ഥിതഃ
ജരായുമാത്രപ്രച്ഛന്നഃ കാചകോശസ്ഥദീപവത്. 143

തഥാ ച മധുകോശേ—ദ്രവതേജഃ സ്വരൂപാത്മകസ്യ പിത്തസ്യ തേജോംശോƒഗ്നിരിതി. തേന പിത്തമപ്യഗ്നിവന്മന്യതേ അതിതാപിതായോഗോളകവത്. പരമാർത്ഥതസ്ത്വഗ്നിഃ പിത്താദ്ഭിന്ന ഏവേതി സിദ്ധാന്തഃ. അത ഏവാഹ സപ്രദീപേ—

ജാഠരോ ഭഗവാനഗ്നിരീശ്വരോƒന്നസ്യ പാചകഃ
സൌക്ഷ്മ്യാദ്രസാനാദദാനോ വിവേക്തും നൈവ ശക്യതേ.
നാഭേ മദ്ധ്യേ ശരീരസ്യ വിശേഷാത് സോമമണ്ഡലം
സോമമണ്ഡലമദ്ധ്യസ്ഥം വിദ്യാത് സൂര്യസ്യ മണ്ഡലം. 144
പ്രദീപവത്തത്ര നൃണാം സ്ഥിതോ മദ്ധ്യേ ഹുതാശനഃ
സൂക്ഷ്മോ ദീപ്തി യഥാ തിഷ്ഠൻ തേജോയുക്തൈർഗഭസ്തിഭിഃ.

വിശോഷയതി സർവ്വാണി പല്വലാനി സരാംസി ച
തഥാച്ഛാദിതദീപ്തീനാം ഭുക്തം ജ്വലനോ നാഭിമാശ്രിതഃ 146
മയൂഖൈഃ പചതേ ക്ഷിപ്രം നാനാവ്യഞ്ജനസംസ്കൃതം
സ്ഥൂലകായേഷു സത്വേഷു യവമാത്രഃ പ്രമാണതഃ 147
ഹ്രസ്വകായേഷു സത്വേഷു തിലമാത്രഃ പ്രമാണതഃ
ക്രിമികീടപതംഗേഷു ബാലമാത്രോഽവതിഷ്ഠതേ—ഇതി.

അലമപ്രകൃതചിന്തനേന; പ്രകൃതമനുസരാമഃ.

(ശങ്ക) മുൻപറഞ്ഞതുകൊണ്ടു പിത്തവും അഗ്നിയുംതമ്മിൽ ഭേദമില്ല എന്നു സിദ്ധിച്ചിരിക്കുന്നു എങ്കിൽ, ഘൃതം (നെയ്യ്) പിത്തത്തെ ശമിപ്പിക്കുന്നതും അഗ്നിയെ വർദ്ധിപ്പിക്കുന്നതും ആകുന്നു എന്നും, മത്സ്യങ്ങൾ പിത്തത്തെ ഉണ്ടാക്കുന്നു അഗ്നിയെ വർദ്ധിപ്പിക്കുന്നവയല്ല എന്നും, പിത്താധിക്യത്താൽ തീക്ഷ്ണാഗ്നിയാകും. സമദോഷനു സമാഗ്നിയുമാണ്. പിത്തം സ്നിഗ്ദ്ധവും ദ്രവവും അധോഗവും ആണ്. അഗ്നി ഇതിൽനിന്നു ഭിന്നമാണ്, (കഠോരവും രൂക്ഷവും ഉപരിഭാഗത്തിൽ ഗമിക്കുന്നതും ആണ്.) എന്നിങ്ങനെ പിത്തത്തെയും അഗ്നിയെയും രണ്ടാക്കി പറഞ്ഞിരിക്കുന്നതു് എങ്ങിനെ യുക്തിക്കു ചേരുന്നു എന്നാണെങ്കിൽ അതിനു സമാധാനം പറയാം.

(സമാധാനം) പിത്തം സദാ അഗ്നിയുടെ ഇരിപ്പിടമാണ്. ഇതിനെക്കുറിച്ചു് മറ്റു ശാസ്ത്രത്തിൽ:—

"പിത്തം, ദ്രവവും സ്നിഗ്ദ്ധവും കീഴ്പോട്ടു ഗമിക്കുന്നതും, അഗ്നി, കഠിനവും രൂക്ഷവും മേല്പോട്ടു ഗമിക്കുന്നതും, ആകയാൽ അഗ്നിയുടെയും പിത്തത്തിന്റെയും ഗുണം ഭിന്നമാണ്. അതിനാൽ പിത്തം തേജോമയമാണ്. പിത്തോഷ്മാവാകട്ടെ വളരെ ശക്തിയുള്ളതാകുന്നു. ആ പിത്തോഷ്മാവ് ഉദരസ്ഥിതനായിട്ട് ധമനീമുഖങ്ങളിൽക്കൂടി എല്ലായിടവും സഞ്ചരിക്കുന്നു. അതു് കായാഗ്നിയും, ശരീരോഷ്മാവും, പചനശക്തിയുള്ളതും, ജീവനവും, അന്യഗതിയോടുകൂടാത്തതും, ആകയാൽ ശരീരത്തിലുള്ള കായാഗ്നിയാകുന്നു" എന്നു പറഞ്ഞിട്ടുണ്ടു്—ഇതിനെക്കുറിച്ചു്,—

"നാഭിയുടെ ഇടത്തുഭാഗത്തായി ചന്ദ്രമണ്ഡലവും, അതിന്റെമദ്ധ്യത്തിൽ സൂര്യമണ്ഡലവും, തന്മദ്ധ്യത്തിൽ അഗ്നിയും സ്ഥിതിചെയ്യുന്നു. ആ അഗ്നി ജരായുമാത്രത്താൽ മറഞ്ഞു് സ്ഫടികപ്പാത്രത്തിലെ ദീപത്തിനു തുല്യമായിരിക്കുന്നു." എന്നു വേറെ

ശാസ്ത്രത്തിലും വിവരിച്ചിരിക്കുന്നു. ഇതിനെക്കുറിച്ചു് മധുകോശത്തിൽ പറഞ്ഞിരിക്കുന്നതു്.

"ദ്രവരൂപവും തേജസ്സ്വരൂപവും ആയ പിത്തത്തിന്റെ തേജോഭാഗമാണു് അഗ്നി. അതിനാൽ, ഉലയിൽ ഊതിപ്പഴുപ്പിച്ച ഇരുമ്പിൻകണ്ഡംപോലെ, പിത്തവും അഗ്നിയായി വിചാരിക്കപ്പെടുന്നു." എന്നാകുന്നു.

പരമാർത്ഥത്തിൽ അഗ്നി, പിത്തത്തിൽനിന്നു ഭിന്നമാണെന്നു തന്നെയാണു സിദ്ധാന്തം. ഇതിനെക്കുറിച്ചു രസപ്രദീപത്തിൽ.— ഭഗവാനായ ജഠരാഗ്നി, ഈശ്വരനെന്നും, അന്നത്തെ പചിക്കുന്നവനും, രസങ്ങളെ സ്വീകരിക്കുന്നവനും, അതിസൂക്ഷ്മമായതിനാൽ തിരിച്ചറിയുന്നതിനു് കഴിയാത്തവനും ആകുന്നു. ശരീരമദ്ധ്യത്തിൽ നാഭിയിൽ വിശേഷിച്ചു് ചന്ദ്രമണ്ഡലവും, ചന്ദ്രമണ്ഡലമദ്ധ്യത്തിൽ സൂര്യമണ്ഡലവും സ്ഥിതിചെയ്യുന്നു. ആ സൂര്യമണ്ഡലത്തിൽ ദീപത്തിനു തുല്യമായി മനുഷ്യരുടെ മദ്ധ്യഭാഗത്തു് അഗ്നിവസിക്കുന്നു. സൂര്യൻ ആകാശത്തുനിന്നുകൊണ്ടു് തേജോയുക്തങ്ങളായ രശ്മികളാൽ സകല ചലാചലങ്ങളെയും താമരപ്പൊയ്കകളെയും എങ്ങിനെ ശോഷിപ്പിക്കുന്നുവോ, അപ്രകാരം അഗ്നി, നാഭിയെ ആശ്രയിച്ചു സ്ഥിതിചെയ്തു് സ്വരശ്മികൾകൊണ്ടു് ദേഹികളുടെ വ്യഞ്ജനസംസ്കൃതമായ അന്നത്തെ പചിക്കുന്നു. ഈ അഗ്നി, സ്ഥൂലകായന്മാരായ ജീവികളിൽ ഒരു യവത്തിൻപ്രമാണവും, ഹ്രസ്വകായന്മാരായ ജീവികളിൽ എള്ളുമണി പ്രമാണവും കൃമി, പുഴു, പതംഗം(ഈയ്യാമ്പാററ) ഇവയിൽ ബാലതുല്യവും ആയി സ്ഥിതിചെയ്യുന്നു" എന്നു പറഞ്ഞിരിക്കുന്നു. ഈ അപ്രകൃതചിന്തനം മതിയാക്കി ഇനിയും പ്രകൃതത്തിലേക്കു കടക്കാം.

### രഞ്ജകം മുതലായ പിത്തത്തിന്റെ ലക്ഷണം.

രഞ്ജകം നാമ യൽ പിത്തം തദ്രസം ശോണിതം നയേൽ
യത്തു സാധകസംജ്ഞം സ്യാൽ കുര്യാദ്ബുദ്ധിം ധൃതിം—
ധൃതിം—മേധാം. സ്മൃതിം 148

യദാലോചകസംജ്ഞം തദ്രൂപഗ്രഹണകാരണം
ഭ്രാജകം കാന്തികാരി സ്യാല്ലേപാഭ്യംഗാദികാരകം. 149

പാചകപിത്തലക്ഷണത്തെ പറഞ്ഞതിനുശേഷം രഞ്ജകം മുതലായ പിത്തങ്ങളുടെ സ്വരൂപത്തെ കാണിക്കുന്നു:—

രഞ്ജകപിത്തം രസത്തെ രക്തമാക്കും. സാധകപിത്തം, ബുദ്ധി, ധൃതി (ഗ്രഹണശക്തി) സ്മൃതി (ഓർമ്മ) ഇവയെ ഉണ്ടാക്കും.

ആലോചകപിത്തം രൂപഗ്രഹണത്തിന്ന കാരണമാണ്. ഭ്രാജകപിത്തം, കാന്തിയെ ഉണ്ടാക്കുന്നതും, ലേപം, അഭ്യംഗം മുതലായവയെ ചെയ്യുന്നതും ആകുന്നു.

കഫസ്വരൂപം.

ശ്ലേഷ്മാ ശ്വേതോ ഗുരുഃ സ്നിഗ്ദ്ധഃ പിച്ഛിലഃ ശീതളസ്തഥാ
തമോഗുണാധികഃ സ്വാദുർവിദഗ്ദ്ധോ ലവണോ ഭവേൽ.

കഫം, വെളുത്തതും ഗുരുവും സ്നിഗ്ദ്ധവും പിച്ഛിലവും (പിളുപിള ഇരിക്കുന്നതും) ശീതളവും തമോഗുണഭൂയിഷ്ഠവും മധുരവും വിദഗ്ദ്ധമായാൽ (പഴുത്താൽ) ലവണരസവും ആകുന്നു.

ഏകഃ ശ്ലേഷ്മാ വാതപിത്തവച്ച നാമസ്ഥാനകർമ്മഭേദൈഃ പഞ്ചവിധഃ തേഷാം ശ്ലേഷ്മണാം നാമാനി യഥാ—

കഫസ്യൈതാനി നാമാനി ക്ലേദനോഽവലംബനഃ
രസനഃ സ്നേഹനശ്ചാപി ശ്ലേഷ്മണഃ സ്ഥാനഭേദതഃ. 151

കഫം ഒന്നായിട്ടേ ഉള്ളൂ എങ്കിലും വാതപിത്തങ്ങളെപ്പോലെ നാമം, സ്ഥാനം, കർമ്മം ഇവയുടെ ഭേദങ്ങളാൽ അഞ്ചുവിധത്തിലുണ്ട്. ആ കഫങ്ങളുടെ നാമങ്ങളെ കാണിക്കുന്നു:—

ക്ലേദനം, അവലംബനം, രസനം, സ്നേഹനം, ശ്ലേഷ്മണം ഇങ്ങനെ സ്ഥാനഭേദത്താൽ കഫത്തിന്ന് അഞ്ചു നാമങ്ങൾ പറയപ്പെടുന്നു.

ക്ലേദനാദികഫങ്ങളുടെ സ്ഥാനങ്ങൾ.

ആമാശയേഽഥ ഹൃദയേ കണ്ഠേ ശിരസി സന്ധിഷു
സ്ഥാനേഷ്വേഷു മനുഷ്യാണാം ശ്ലേഷ്മാ തിഷ്ഠത്യനുക്രമാൽ.

ക്ലേദനകഫം ആമാശയത്തിലും, അവലംബനകഫം ഹൃദയത്തിലും, രസനകഫം കണ്ഠത്തിലും സ്നേഹനകഫം ശിരസ്സിലും ശ്ലേഷ്മണകഫം സന്ധികളിലും സ്ഥിതിചെയ്യുന്നു.

ദോഷാണാം സകലശരീരവ്യാപിനാമപി പഞ്ച പഞ്ച സ്ഥാനാനീതി ബാഹുല്യാഭിപ്രായേണ ഉക്താനി. തഥാ ച വാഗ്ഭടഃ;

ഇതി പ്രായേണ ദോഷാണാം സ്ഥാനാന്യവികൃതാത്മനാം വ്യാപിനാമപി ജാനീയാൽ കർമ്മാണി ച പൃഥക് പൃഥക് ഇതി.

ചരകശ്ച—തേ വ്യാപിനോഽപി ഹൃന്നാഭ്യോരധോമദ്ധ്യോർദ്ധ്വസംശ്രയാഃ. 164

വാതാദിദോഷങ്ങൾ ശരീരം മുഴുവനും വ്യാപിച്ചിരിക്കുന്ന സ്ഥിതിക്ക് അസ്ഥ്യാദി സ്ഥാനങ്ങളാണ് എന്നു പറഞ്ഞതു് എങ്ങിനെയാണെന്നാണെങ്കിൽ, വിശേഷാൽ അസ്ഥ്യാദിസ്ഥാനങ്ങളാണ് എന്ന് അർത്ഥം ധരിച്ചുകൊള്ളണം. അതിനെക്കുറിച്ചു വാഗ്ഭടൻ പറഞ്ഞിരിക്കുന്നതു്, “ദോഷങ്ങൾ വ്യാപിച്ചിരിക്കുന്നവയാണെങ്കിലും കോപിക്കാതിരുന്നാൽ വിശേഷാലും സ്ഥാനങ്ങൾ അസ്ഥ്യാദികളാണ്. അവയുടെ കർമ്മങ്ങളെയും ഇനിയും പറയുന്നുണ്ട്. അവയും അറിഞ്ഞുകൊള്ളണം.” എന്നിപ്രകാരമാകുന്നു.

ഇതിനെക്കുറിച്ചു ചരകൻ—“വാതപിത്തകഫങ്ങൾ ശരീരം മുഴുവനും വ്യാപിച്ചിരിക്കുന്നു എങ്കിലും വാതം, ഹൃദയത്തിന്റേയും നാഭിയുടെയും അധോഭാഗത്തിലും, പിത്തം, ഹൃന്നാഭികളുടെ മദ്ധ്യത്തിലും, കഫം ഹൃദയനാഭികളുടെ മുകളിലും സ്ഥിതിചെയ്യുന്നു” എന്നു പറഞ്ഞിരിക്കുന്നു.

> അഥ തത്തത്സ്ഥാനഗതസ്യ ശ്ലേഷ്മണഃ കർമ്മാണ്യാഹ—
> ക്ലേദനഃ ക്ലേദയത്യന്നമാമാശയസ്ഥോ പരാണ്യപി
> അനുഗ്രഹ്ണാതി ച ശ്ലേഷ്മസ്ഥാനാന്യുദകകർമ്മണാ. 155

അയമർത്ഥഃ—ക്ലേദകനാടന്നം ക്ലേദയതി. തേന സംഹതമന്നം ഭേദം പ്രാപ്നോതി. അപരാണ്യപി ശ്ലേഷ്മസ്ഥാനാനി—ഹൃദയാദീനി മാർഗ്ഗേണ ഗതഃ തത്രതത്ര ഹൃദയാവലംബനത്രികസംധാരണരസഗ്രഹണസമസ്തേന്ദ്രിയതർപ്പണസന്ധിസംശ്ലേഷണാദ്യുദകകർമ്മഭിരനുഗ്രഹ്ണാതി—ഉപകരോതി. തദേവ ഉദകകർമ്മ ഉച്യതേ.

അതതുസ്ഥാനത്തിരിക്കുന്ന കഫത്തിന്റെ കർമ്മങ്ങളെ പറയുന്നു:—ക്ലേദനകഫം, അന്നത്തിനു ക്ലേദത്തെ (നനവിനെ) ഉണ്ടാക്കുകയും, സ്വശക്തികൊണ്ടു് മറ്റു കഫസ്ഥാനങ്ങളെ ഉദകകർമ്മദ്വാരാ അനുഗ്രഹിക്കുകയും ചെയ്യുന്നു.

ഈ പറഞ്ഞതിന്റെ താല്പര്യാർത്ഥം ഇങ്ങനെയാണ്—ക്ലേദനകഫം, അന്നത്തെ ക്ലേദിപ്പിക്കുന്നു. അതിനാൽ ഒന്നിച്ചു കട്ടിയായിക്കിടക്കുന്ന അന്നം ഭിന്നമായിത്തീരുന്നു. മറ്റു കഫസ്ഥാനങ്ങളെ, (ഹൃദയാദിസ്ഥാനങ്ങളെ) വഴിക്കു ചെന്നു് അവിടവിടെ ഹൃദയത്തെ അവലംബിക്കുക, നട്ടെല്ലിനെ ധരിക്കുക, രസത്തെ ഗ്രഹിക്കുക, സകല ഇന്ദ്രിയങ്ങളെയും തൃപ്തിപ്പെടുത്തുക, സന്ധികളെ കൂട്ടിച്ചേർക്കുക മുതലായ ഉദകകർമ്മങ്ങളാൽ അനുഗ്രഹിക്കുന്നു. (ഉപകാരത്തെ ചെയ്യുന്നു.) അതുതന്നെ ഇനിയും അടുത്തു പറയുകയും ചെയ്യും.

ധാ—ധാരണേ എന്ന ധാതുവിൽനിന്ന് 'ത്രു' പ്രത്യയംവച്ചിട്ട് സിദ്ധിച്ചിട്ടുള്ളതാണ് 'ധാതു' ശബ്ദം.

### ധാതുക്കളുടെ കർമ്മങ്ങൾ.

പ്രീണനംജീവനം ലേപഃ സ്നേഹോ ധാരണപൂരണേ
ഗർഭോൽപാദശ്ച കർമ്മാണി ധാതൂനാം കഥിതാനി വൈ.

ധാതുക്കളുടെ കർമ്മങ്ങളെ പറയുന്നു: രസധാതുവിന് പ്രീണനവും (തൃപ്തിയെ ചെയ്യുക) രക്തധാതുവിന് ജീവനവും (ജീവിപ്പിക്കുക) മാംസധാതുവിന് ലേപനവും, മേദസ്സിന്ന സ്നേഹവും (സ്നിഗ്ദ്ധത ഉണ്ടാക്കുക) അസ്ഥിക്ക ധാരണവും (ശരീരം ധരിക്കുക) മജ്ജയ്ക്ക് പൂരണവും (നിറയ്ക്കുക) ശുക്ലധാതുവിന്ന ഗർഭം ഉണ്ടാക്കുകയും ആണ് പ്രവൃത്തികൾ.

### രസശബ്ദത്തിന്റെ വ്യുൽപത്തി.

യൽപാകഫലോ രസധാതോസ്തസ്മാദേവാത്മകോ രസഃ
സദ്രവം സകലം ദേഹം രസതീതി രസഃ സ്മൃതഃ. 161

രസധാതു ജലരൂപമാണ്. അതിനാൽ ജലത്തിൽനിന്നാണ് രസധാതുവിന്റെ ഉത്ഭവം. ദ്രവത്തോടുകൂടി ദേഹം മുഴുവനും രസിക്കുന്നു (വ്യാപിക്കുന്നു) എന്നതിനാൽ അതിനെ രസധാതു എന്നു പറയുന്നു.

### രസധാതുസ്വരൂപം.

സമ്യക്പക്വസ്യ ഭുക്തസ്യ സാരോ നിഗദിതോ രസഃ
സ തു ദ്രവഃ സിതഃ ശീതഃ സ്വാദുഃ സ്നിഗ്ദ്ധശ്ചലോ ഭവേൽ.

സാരോ യഥാ—ഇക്ഷുമധൂകപുഷ്പഖർജ്ജൂരതാൾഗോധൂമാദിഭ്യഃ സാരോ മദിരാ.

നല്ലപോലെ ജഠരാഗ്നിയാൽ പാകംചെയ്യപ്പെട്ട അന്നത്തിന്റെ സാരമാണ് രസമെന്നു പറയുന്നത്. രസം, ദ്രവവും ധവളവർണ്ണവും ശീതവും, മധുരവും, സ്നിഗ്ദ്ധഗുണയുക്തവും ചലവും ആകുന്നു. (ഇക്ഷു, ഇലിപ്പപ്പൂവ്, ചെൺമരത്തിൻതൊലി, ലന്തക്കുരു മുതലായവയിൽനിന്ന് ഏതൊരു സാരം (മദ്യം) ഉണ്ടാകുന്നുവോ അതിനെയാണ് സാരം എന്നു പറയുന്നത്.)

### രസത്തിന്റെ സ്ഥാനം.

സർവ്വദേഹചരസ്യാപി രസസ്യ ഹൃദയം സ്ഥലം
സമാനമരുതാ പൂർവ്വം യദയം ഹൃദയേ ധൃതഃ. 163

രസം, ദേഹം മുഴുവനും സഞ്ചരിക്കുന്നുവെങ്കിലും അതൃന്തന്നെ സമാനവായു ഇതിനെ ഹൃദയത്തിൽ സ്ഥാപിക്കുന്നതുകൊണ്ടു് ഹൃദയമാണു് രസത്തിന്റെ മുഖ്യസ്ഥാനം.

### രസത്തിന്റെ കർമ്മങ്ങൾ.

അദൃശ്യധമനീർഗതോ ധാതൂൻ സർവാനയം രസഃ
പുഷ്ണാതി തനുതേ സ്വീയൈര്യ്യാപ്രീണാതി ച തനും ഗുണൈഃ.
ഗുണൈഃ—ശീതസ്നിഗ്ദ്ധപോഷകതാഗുണൈഃ.

ഈ രസം ധമനികളിൽകൂടി വ്യാപിച്ചു് എല്ലാ ധാതുക്കളെയും പുഷ്ടിപ്പെടുത്തുന്നു. അതിനുശേഷം തന്റെ ഗുണങ്ങൾ (ശീതമായും സ്നിഗ്ദ്ധമായും ഇരിക്കുന്ന പോഷകതാഗുണങ്ങൾ) ശരീരത്തിൽ പ്രാപിക്കയും ചെയ്യുന്നു.

### വിദഗ്ദ്ധരസം.

മന്ദവഹ്നിവിദഗ്ദ്ധസ്തു കട്വമ്ലോ ഭവേദ്രസഃ
കുര്യാദ്ബഹുവിധാൻ രോഗാൻ വിഷകൃത്യം കരോത്യപി.

രസം അഗ്നിമാന്ദ്യത്താൽ വിദഗ്ദ്ധം (ഉൾച്ചുഴക്കം ഉള്ളതു്) ആയിത്തീന്നാൽ കട്വാരസമോ അമ്ലരസമോ തീരുകയും, പലവിധത്തിലുള്ള രോഗങ്ങളെയും വിഷകൃത്യത്തെയും (മാരണാദികൃത്യത്തെ) ചെയ്യുകയും ചെയ്യും.

### രക്തത്തിന്റെ സ്വരൂപം.

യദാ രസോ യകൃദ്യാതി തത്ര രഞ്ജകപിത്തതഃ
രാഗം പാകം ച സമ്പ്രാപ്യ സ ഭവേദ്രക്തസംജ്ഞകഃ.
രക്തം സർവശരീരസ്ഥം ജീവസ്യാധാരമുത്തമം
സ്നിഗ്ദ്ധം ഗുരു ചലം സ്വാദു വിദഗ്ദ്ധം പിത്തവദ്ഭവേൽ.

രസം എപ്പോൾ യകൃത്തു് എന്ന ആശയത്തിന്റെ സ്ഥാനത്തിൽ പ്രാപിക്കുന്നോ; അപ്പോൾ രഞ്ജകപിത്തത്തിന്റെ ചൂടുകൊണ്ടു് രാഗത്തെയും (ചുവപ്പിനെയും) പാകത്തെയും പ്രാപിച്ചു് രക്തമായിത്തീരുന്നു. ആ രക്തം സർവശരീരത്തിലും സ്ഥിതിചെയ്യുന്നതും, ജീവന്റെ മുഖ്യമായ ആധാരവും, സ്നേഹഗുണയുക്തവും, ഗുരുവും, ചലവും (സഞ്ചരിക്കുന്നതും) മധുരവും ആകുന്നു. രക്തം വിദഗ്ദ്ധമായായ് (ഉൾച്ചുഴക്കമുള്ളതായാൽ) പിത്തതുല്യമായി (അമ്ലമായി) തീരുകയും ചെയ്യും.

രക്തം ജീവന്റെ ഉത്തമമായ ആധാരമാണെന്നു പറഞ്ഞതിനെക്കുറിച്ചു് വിവരിക്കുന്നു:—

ടെ ഫലത്തെ (ഗർഭാശയത്തെ) ആവരണംചെയ്തു നില്ക്കുകയാണ്. (പുരുഷന്മാർക്ക് ലിംഗത്തിൽ ൪-ം വൃഷണങ്ങളിൽ ൨-ം അങ്ങനെ ൬ മാംസപേശികൾ ഉണ്ടെന്നു മുൻപു പറഞ്ഞുവല്ലോ. എന്നാൽ സ്ത്രീകൾക്കു ലിംഗവും വൃഷണങ്ങളും ഇല്ലാത്തതുകൊണ്ട് ആ ആറു മാംസപേശികളും ഫലത്തെ—ഗർഭാശയത്തെ, ആവരണംചെയ്തു സ്ഥിതിചെയ്യുന്നു എന്നു താല്പര്യം.)

ഗയദാസസ്ത്വാഹ—സ്ത്രീണാം മാംസപേശ്യസ്ത്രിഭിർഹീനാനി പഞ്ചശതാനി. തഥാ ച ഭോജഃ—

പഞ്ചപേശീശതാന്യേവ സ്ത്രീവർജ്ജം വിദ്ധി ക്ഷിതിപ!
അതശ്ച തിസ്രോ ഹീയന്തേ സ്ത്രീണാം ശേഫസി മുഷ്കയോഃ

മാംസപേശികളെക്കുറിച്ചുള്ള ഗയദാസന്റെ മതത്തെ ഉപന്യസിക്കുന്നു:—സ്ത്രീകൾക്കുള്ള മാംസപേശികൾ അഞ്ഞൂറിൽനിന്നു ൩ കുറവാണ്. (497 ആണ്.)

ഭോജൻ പറയുന്നതു്:—അല്ലയോ രാജാവേ! മാംസപേശികൾ 500 തന്നെയാണ്. എന്നാൽ സ്ത്രീകൾക്കു ലിംഗവും വൃഷണങ്ങളും ഇല്ലാത്തതുകൊണ്ടു പുരുഷന്മാർക്കുള്ളതിൽനിന്ന് ൩ മാംസപേശികൾ കുറവാണ് എന്നാകുന്നു.

### മാംസപേശികളുടെ കർമ്മങ്ങൾ.

സിരാസ്നായ്വസ്ഥിപർവ്വാണി സന്ധയശ്ച ശരീരിണാം
പേശീഭിഃ സംവൃതാന്യത്ര ബലവന്തി ഭവന്തി ഹി. 177

പ്രാണികളുടെ സിര, (ഞരമ്പു) സ്നായു, (വായുവാഹിനിയായ നാഡി) അസ്ഥി, മുട്ട് ഇവകൾക്കു ബലമുണ്ടാകുന്നതു മാംസപേശികളാൽ ചുററിയിരിക്കുന്നതുകൊണ്ടാണ്.

### മേദസ്സിന്റെ സ്വരൂപം.

യന്മാംസം സ്വാഗ്നിനാ പക്വം തന്മേദ ഇതി കഥ്യതേ
തദതീവ ഗുരു സ്നിഗ്ദ്ധം ബലകാൎയ്യതിബൃംഹണം. 178

മാംസം തന്റെ അഗ്നികൊണ്ടു പരിപക്വമായിത്തീരുന്നതിനെയാണ് മേദസ്സെന്നു പറയപ്പെടുന്നതു്. അതു് (മേദസ്സ്) ഏററവും ഗുരുവും സ്നിഗ്ദ്ധവും ബലകാരിയും അധികം ബൃംഹണവും (തടിപ്പിക്കുന്നതും) ആകുന്നു.

### മേദസ്സിന്റെ സ്ഥാനം.

മേദോ ഹി സർവ്വഭൂതാനാമുദരേഷ്വസ്ഥിസംസ്ഥിതം
അത ഏവോദരേ വൃദ്ധിഃ പ്രായോ മേദസ്വിനോ ഭവേൽ.

ആഹാരം മധുരലവണാദി ഷഡ്രസങ്ങളോടു ചേൎന്നതാണെങ്കിലും ആമാശയത്തിൽ ചെല്ലുമ്പോൾ ആമാശയത്തിൽ ഇരിക്കുന്ന മധുരമായ കഫത്തിന്റെ സംയോഗത്താൽ മധുരമായിത്തീരുന്നു.

കഫസ്വരൂപം.

ഉക്തം ച:—

ശ്ലേഷ്മാ ശ്വേതോ ഗുരുഃ സ്നിഗ്ദ്ധഃ പിച്ഛിലഃ ശീതളസ്തഥാ
തമോഗുണാധികഃ സ്വാദുർവിദഗ്ദ്ധോ ലവണോ ഭവേൽ
ഫേനഭാവം ച ലഭതേ ജഠരാനലതേജസാ. 101

കഫസ്വരൂപത്തെ കാണിക്കുന്നു:—കഫം ധവളവൎണ്ണവും, ഗുരുവും സ്നിഗ്ദ്ധവും (മിനുമിനുപ്പുള്ളതു) പിച്ഛിലവും (പിളുപിളു ഇരിക്കുന്നതും) ശീതളവും, തമോഗുണം കൂടുതലുള്ളതും, മധുരവും ആകുന്നു. കഫം വിദഗ്ദ്ധമായാൽ (ഉൾപ്പുഴുക്കമുള്ളതായാൽ) ലവണരസമായിത്തീരും. ജഠരാഗ്നിതേജസ്സിനാൽ കഫം പതയായിത്തീരുന്നു.

യത ആഹ വാഗ്ഭടഃ—

സന്ധുക്ഷിതഃ സമാനേന പചത്യാമാശയസ്ഥിതം.
ഔദൎയ്യോഽഗ്നിൎയ്യഥാ ബാഹ്യഃ സ്ഥാലീസ്ഥം തോയതണ്ഡുലം. ഇതി



ആമാശയസ്ഥിതമായ അന്നത്തെ പചിക്കുന്നതു് ഏതുവിധമാണെന്നുള്ള വാഗ്ഭടന്റെ മതത്തെ കാണിക്കുന്നു:—വെളിയിൽ കത്തുന്ന അഗ്നി ചട്ടിയിൽ ഇരിക്കുന്ന ജലത്തെയും അരിയെയും പചിക്കുന്നതു് എങ്ങിനെയോ, അതുപോലെ ജാഠരാഗ്നി, സമാനവായുവിനാൽ പ്രജ്വലിതമായിട്ടു് ആമാശയത്തിൽ ഇരിക്കുന്ന ആഹാരാദിയെ പചിക്കുന്നു.

അഥ സ ഏവാഹാരഃ പ്രാണവായുനാ പ്രേരിതസ്സൻ കിഞ്ചിൽ സ്ഖലിതഃ പാചകാഗ്നിപിത്തോഷ്മണാ യൽ പാകേനാ ഽമ്ലരസോ ഭവതി. ഉക്തം ച

അഥ പാചകപിത്തേന വിദഗ്ദ്ധശ്ചാമ്ലതാം വ്രജേൽ.

പാചകപിത്തേന—പാചകപിത്തസ്യ ഊഷ്മണാ. അതഃ സ ഏവാഹാരശ്ച നാഭിമണ്ഡലവ്യാപിസ്സമാനനാമ്നാ വായുനാ പ്രേരിതോ ഗ്രഹണീം നീയതേ.

വീണ്ടും ആ ആഹാരംതന്നെ പ്രാണവായുവിന്റെ പ്രേരണയാൽ കുറഞ്ഞൊന്നു സ്ഖലിതമായിട്ടു് പാചകപിത്തത്തിന്റെ ഊഷ്മാവിനാൽ പാകംവന്നു് അമ്ലം (പുളിച്ചതു്) ആയിത്തീരുന്നു.

ഭൗമാപ്യാഗ്നേയവായവ്യാഃ പഞ്ചോഷ്മാണഃ സനാഭസാഃ പഞ്ചാഹാരഗുണാൻ സ്വാൻ സ്വാൻ പാർത്ഥിവാദീൻ പചന്ത്യനു.

ആഹാരപാകത്തിലുള്ള വിശേഷമത്രേയാണ്‌ ഇവിടെയും പറയുന്നത്‌. ശരീരം പഞ്ചഭൂതാത്മകമാണ്‌. ആ ശരീരത്തിൽ പഞ്ചഭൂതങ്ങളിലും അഞ്ചഗ്നികൾ സ്ഥിതിചെയ്യുന്നു. അതിനെക്കുറിച്ചുള്ള ചരകാചാര്യന്റെ അഭിപ്രായം, "ഭൗമം (ഭൂമിയെ സംബന്ധിച്ചത്‌) ആപ്യം (ജലസംബന്ധി) ആഗ്നേയം (അഗ്നിസംബന്ധി) വായവ്യം (വായുസംബന്ധി) നാഭസം (ആകാശസംബന്ധി) എന്നീ അഞ്ചഗ്നികൾ പാർത്ഥിവാദികളായ (ഭൂമിമുതലായ) അവരവരുടെ തന്റെ അംശമുള്ള ആഹാരാദിഗുണങ്ങളെ പചിക്കുന്നു" എന്നാകുന്നു.

അന്നാദ്യുപാദാനം അഗ്നിനാ പച്യതേ. ആഹാരോപി പാഞ്ചഭൗതികഃ. തത്ര പാചകപിത്തസ്ഥേന അഗ്നിനാ ഉദ്ദീപിതേന ശരീരസ്ഥിതഭൂമ്യംശാഗ്നിനാ ആഹാരസ്ഥിതഭൂമ്യംശഃ പച്യതേ. പക്വോ ഭൂമ്യംശഃ സ്വകീയാൻ ഗുണാൻ അഭിവർദ്ധയതി. ഏവം ജലാദിഭാഗാ അപി പച്യന്തേ. തഥാ ച സുശ്രുതേ—

പഞ്ചഭൂതാത്മകേ ദേഹേ ആഹാരഃ പാഞ്ചഭൗതികഃ
വിപക്വഃ പഞ്ചധാ സമ്യക്‌ ഗുണാൻ സ്വാനഭിവർദ്ധയേത്‌
ഇതി.

ഗുണശബ്ദേന അത്ര ഗുണിനഃ പൃഥിവ്യാദയ ഉച്യന്തേ. തേന ഗുണാൻ —ശരീരസ്ഥിതാൻ പാർത്ഥിവാദീൻ ഭാഗാൻ— അഭിവർദ്ധയേദിത്യർത്ഥഃ.

'ഭൗമാപ്യാഗ്നേയ' എന്ന ശ്ലോകത്തിലെ "പഞ്ചോഷ്മാണഃ എന്നുള്ള ഉഷ്മശബ്ദത്തിന്‌ അഞ്ചഗ്നികൾ എന്നർത്ഥമാണ്‌".

ആഹാരവും പഞ്ചഭൂതമയമാണ്‌. അതിൽ പാചകപിത്തത്തിൽ ഇരിക്കുന്ന അഗ്നിയാൽ അഭിവർദ്ധിതനായ ശരീരത്തിലെ ഭൂമ്യഗ്നി, ആഹാരത്തിൽ ചേർന്നിരിക്കുന്ന ഭൂമ്യംശത്തെ പചിക്കുന്നു. പക്വമായ ഭൂമ്യംശം ഭൂമിയെ സംബന്ധിച്ച ഗുണങ്ങളെ വർദ്ധിപ്പിക്കുന്നു. ഇങ്ങനെ ജലാദിഭാഗങ്ങളും ശരീരത്തിലുള്ളവയായ സ്വജലാദിഭാഗങ്ങളെ പചിച്ച്‌ വർദ്ധിപ്പിക്കുന്നു. ഇതിനെക്കുറിച്ചു സുശ്രുതൻ പറഞ്ഞിരിക്കുന്നത്‌, "പൃഥിവ്യാദി പഞ്ചഭൂതമയമായ ശരീരത്തിൽ പൃഥിവ്യാദിപഞ്ചഭൂതമയമായ ആഹാരം അഞ്ചുവിധം പാകം വന്ന്‌ തന്റെ തന്റെ ഗുണങ്ങളെ വെവ്വേറെ അഭിവർദ്ധിപ്പിക്കുന്നു" എന്നിപ്രകാരമാകുന്നു.

മുൻപറഞ്ഞ ശ്ലോകത്തിലെ 'സമ്യഗ്ഗുണാൻ' എന്ന ഗുണശബ്ദം പൃഥിവ്യാദികളായ ഗുണികളെയാണു സൂചിപ്പിക്കുന്നതു്. അതിനാൽ ഗുണങ്ങളെ വർദ്ധിപ്പിക്കുന്നു എന്നതിനു്, പാർത്ഥിവാദിഗുണങ്ങളെ വർദ്ധിപ്പിക്കുന്നു എന്നർത്ഥമാണു്.

ഏവമവസ്ഥാത്രയേണ പക്വ ആഹാരോ മിഷ്ടഃ പടുശ്ച മധുരോ ഭവതി; അമ്ലസ്ത്വമ്ലോ ഭവതി. കട്വാദികാസ്തു കഷായശ്ച കടുർഭവതി. ഉക്തം ച—

മിഷ്ടഃ പടുശ്ച മധുരമമ്ലോഽമ്ലം പച്യതേ രസഃ
കടുതിക്തകഷായാണാം വിപാകഃ പ്രായശഃ കടുഃ —ഇതി.

ഇങ്ങനെ മൂന്നു മാതിരിയും പാകവും കൊണ്ടു് ആഹാരം പാകമായിത്തീർന്നാൽ അതിന്റെ മധുരരസവും ഉപ്പുരസവും മധുരമായും; അമ്ലരസം അമ്ലമായും; എരിവുരസവും കയ്പുരസവും ചവർപ്പുരസവും എരിവായും തീരുന്നു. ('മിഷ്ടഃ പടുശ്ച' എന്നുള്ളതിനാൽ ഇതിനെക്കുറിച്ചുള്ള അന്യശാസ്ത്രജ്ഞന്മാരുടെ മതവും ഇപ്രകാരമാണു് എന്നു കാണിച്ചിരിക്കുന്നു.)

### ആഹാരരസം.

ഏവം വിപക്വസ്യ ആഹാരസ്യ സാരോ നിഗദിതോ രസഃ. ശേഷോ ഗ്രഹണിസ്ഥോ മലദ്രവഃ, മലദ്രവസ്യ ജലഭാഗഃ സിരാഭിർവസ്തിനീതോ മൂത്രം ഭവതി ഉക്തം ച—

ആഹാരസ്യ രസഃ സാരഃ സാരഹീനോ മലദ്രവഃ
സിരാഭിസ്തജ്ജലം നീതം വസ്തിം മൂത്രത്വമാപ്നുയാൽ.
ശേഷം കിട്ടം ച യത്തസ്യ തൽ പുരീഷം നിഗദ്യതേ
സമാനവായുനാനീതം തത്തിഷ്ഠതി മലാശയേ. 210

ഇപ്രകാരം പാകംവന്ന ആഹാരത്തിന്റെ സാരാംശമാണു് രസം. ശേഷിച്ചു് ഗ്രഹണിയിൽ ഇരിക്കുന്ന ഭാഗത്തിനു മലദ്രവമെന്നു പറയുന്നു. മലദ്രവത്തിന്റെ ജലഭാഗം സിരകളിൽക്കൂടി വസ്തിയിൽ ചെന്നു് മൂത്രമായിത്തീരുന്നു. ഇതിനെക്കുറിച്ചു് വേറെയും പറഞ്ഞിട്ടുണ്ടു്. "ആഹാരത്തിന്റെ സാരാംശം രസവും സാരഹീനമായ ഭാഗം മലദ്രവവും ആകുന്നു. അതിൽ മലത്തിന്റെ ദ്രവാംശം സിരകളിൽ കൂടി വസ്തിയിൽ പ്രാപിച്ചു് മൂത്രമായിത്തീരുന്നു. ശേഷിച്ച ആഹാരത്തിന്റെ കിട്ടാംശത്തിനു പുരീഷം (മലം) എന്നുപറയുന്നു. ആ മലത്തെ സമാനവായു മലാശയത്തിൽ പ്രാപിപ്പിക്കുന്നു."

### മൂത്രത്തിന്റെയും മലത്തിന്റെയും നിർഗ്ഗമം.

തത്ര മലാശയസ്ഥേന അപാനവായുനാ പ്രേരിതം മൂത്രം മേഢ്രമാർഗ്ഗേണ പുരീഷം ഗുദമാർഗ്ഗേണ ശരീരാദ് ബഹിര്യാതി. ഉക്തം ച—

മൂത്രം ചോപസ്ഥമാർഗ്ഗേണ പുരീഷം ഗുദമാർഗ്ഗതഃ
അപാനവായുനാ ക്ഷിപ്രം ബഹിര്യാതി ശരീരതഃ ൨൧൨

ഉപസ്ഥഃ—ശിശ്നോ ഭഗശ്ച.

മലമൂത്രങ്ങളിൽ വെച്ച് മൂത്രം അപാനവായുവിന്റെ പ്രേരണയാൽ ഉപസ്ഥത്തിൽകൂടിയും, (പുരുഷനായാൽ ലിംഗത്തിൽകൂടിയും സ്ത്രീയായാൽ യോനിയിൽകൂടിയും) മലം ഗുദമാർഗ്ഗത്തിൽകൂടിയും ശരീരത്തിൽനിന്നു വെളിക്കു നിർഗ്ഗമിക്കുന്നു. ഇതിനെക്കുറിച്ചും മറ്റുശാസ്ത്രത്തിൽ പറഞ്ഞിട്ടുള്ളതിനെയാണ് "മൂത്രം ചോപസ്ഥമാർഗ്ഗേണ" എന്ന ശ്ലോകംകൊണ്ടു കാണിച്ചിരിക്കുന്നതു്. (ഉപസ്ഥമെന്നതിന് ലിംഗമെന്നും യോനിയെന്നും അർത്ഥം ധരിച്ചുകൊള്ളണം.)

### രസത്തിന്റെ ഗമനവും അതിന്റെ പരിണാമവും.

രസസ്തു സമാനവായുനാ പ്രേരിതോ ധമനീമാർഗ്ഗേണ ശരീരാത്മകസ്യ രസസ്യ സ്ഥാനം ഹൃദയം ഗത്വാ തേന സഹ മിശ്രിതോ ഭവതി ഇത്യാഹ—

രസസ്തു ഹൃദയം യാതി സമാനമരുതേരിതഃ
സ തു വ്യാനേന വിക്ഷിപ്തഃ സർവ്വാൻ ധാതൂൻ വിവർദ്ധയേൽ.

കേദാരേഷു യഥാ കുല്യാഃ പുഷ്ണന്തി വിവിധൌഷധീഃ
തഥാ കളേബരേ ധാതൂൻ സർവ്വാൻ വർദ്ധയതേ രസഃ. 213

ആഹാരരസമാകട്ടെ സമാനവായുവിന്റെ പ്രേരണയാൽ ധമനീദ്വാരാ ശരീരാത്മകമായ രസത്തിന്റെ സ്ഥാനമായ ഹൃദയത്തിൽ ചെന്ന് അവിടെ ഇരിക്കുന്ന രസത്തോടു ചേരുന്നു എന്നു പറയുന്നു:—

സമാനവായുവിനാൽ പ്രേരിപ്പിക്കപ്പെട്ട രസം ഹൃദയത്തിൽ ചെല്ലുന്നു. അതിനുശേഷം ആ രസത്തെ വ്യാനവായു ഇളക്കി എല്ലാധാതുക്കളെയും വർദ്ധിപ്പിക്കുന്നു. വയലിലുള്ള കൈതോട് വിവിധൌഷധികളെ എങ്ങിനെ വർദ്ധിപ്പിക്കുന്നു; അപ്രകാരമാണ് ശരീരത്തിലെ രസം സകലധാതുക്കളെയും വർദ്ധിപ്പിക്കുന്നതു്.

കളിൽകൂടി ശരീരത്തെ നിലനിറുത്തുന്നതായ പാചകപിത്തത്തിൽ ചെന്ന് ആ പാചകപിത്തത്തെ പുഷ്ടിപ്പെടുത്തുന്നു. പിന്നീട് സാരമായിത്തീർന്ന ആഹാരരസം സ്ഥൂലമെന്നും സൂക്ഷ്മമെന്നും രണ്ടു ഭാഗമായിത്തീരുന്നു. അവയിൽ സൂക്ഷ്മഭാഗത്തെ അഗ്നിരൂപമായ രഞ്ജകപിത്തം രക്തമാക്കിത്തീർക്കുന്നു. പിന്നീട് ആ രക്തം വ്യാനവായുവിന്റെ പ്രേരണയാൽ ധമനികളിൽകൂടി സഞ്ചരിച്ച് സകല ശരീരത്തിലുമുള്ള രക്തങ്ങളെ പുഷ്ടിപ്പെടുത്തുന്നു

### കർണ്ണമലത്തിന്റെ ഉത്പത്തി.

തതഃ സ്ഥൂലോ ഭാഗഃ വ്യാനവായുനാ പ്രേരിതോ ധമനീഭിഃ സിരാഭിശ്ച ശരീരാന്തർഗ്ഗതാനി മാംസാനി യാതി. തത്ര മാംസാഗ്നിനാ പുനഃ പച്യമാനഃ പഞ്ചമഹാഭൂതാഗ്നിഭിഃ സാരഖണ്ഡം ച യാവൽ മാംസേഷ്വേവ തിഷ്ഠതി. തതഃ പച്യമാനാൽ തസ്മാൽ മലം നിർഗ്ഗച്ഛതി. തദ്വ്യാനവായുനാ ക്ഷിപ്തം കർണ്ണ ആശ്യ കർണ്ണവിഡ് ഭവതി. തതഃ സാരഭൂതസ്യ മാംസസ്യ ദ്വൗ ഭാഗൗ ഭവതഃ സ്ഥൂലഃ സൂക്ഷ്മശ്ച. തത്ര സൂക്ഷ്മോ ഭാഗഃ മാംസാനി പുഷ്ണാതി.

ഇനിയും ചെവിക്കായത്തിന്റെ ഉത്ഭവത്തെ കാണിക്കുന്നു:— രക്തത്തിൽ വ്യാപിച്ച ആഹാരരസത്തിന്റെ സൂക്ഷ്മഭാഗം രക്തത്തെ പുഷ്ടിയാക്കിയതിനുശേഷം സ്ഥൂലഭാഗം വ്യാനവായുവിന്റെ പ്രേരണയാൽ ധമനികളിൽകൂടിയും സിരകളിൽകൂടിയും ചെന്നു ശരീരത്തെ നിലനിറുത്തുന്നതായ മാംസങ്ങളിൽ ചെന്നു ചേരുന്നു. പിന്നീട് അവിടെവെച്ചു മാംസാഗ്നിയാൽ പചിക്കപ്പെട്ട് ദീപകവും രാത്രിയും പകലും ആ രസം മാംസത്തിൽ സ്ഥിതിചെയ്യുന്നു. പിന്നീട് പചിക്കപ്പെടുന്ന അതിൽനിന്നു മലം ഉണ്ടാകുന്നു. ഈ മലം വ്യാനവായു എടുത്ത് രണ്ടു ചെവികളിലാക്കി ചെവിക്കായമാക്കിത്തീർക്കുന്നു. വീണ്ടും സാരഭൂതമായ രസം സ്ഥൂലമെന്നും സൂക്ഷ്മമെന്നും രണ്ടുഭാഗമായിത്തീരുന്നു. അവയിൽ സൂക്ഷ്മഭാഗം മാംസത്തെ പുഷ്ടിപ്പെടുത്തുന്നു..

### പ്രസ്വേദത്തിന്റെ (വിയർപ്പിന്റെ) ഉത്പത്തി.

തതഃ സ്ഥൂലോ ഭാഗോ വ്യാനവായുനാ പ്രേരിതോ ധമനീഭിഃ ശരീരാന്തഃസ്ഥസ്യ മേദസഃ സ്ഥാനമുഖം യാതി. തത്ര മേദസോഽഗ്നിനാ പുനഃ പച്യമാനഃ പഞ്ചമഹാഭൂതാഗ്നിഭിഃ സാരഖണ്ഡം ച യാവൽ മേദസി ഏവ തിഷ്ഠതി. തതഃ പച്യമാനാൽ തസ്മാൽ മലോ നിർഗ്ഗച്ഛതി പ്രസ്വേദരൂപഃ. സ ച ശീതഃ സ്രോ

തസ്മിന്നേവ തിഷ്ഠതി. ശരീരോഷ്മണാ തപ്യമാനാൽ തദാ വ്യാനവായുനാ പ്രേരിതഃ സിരാമാർഗ്ഗൈഃ രോമകൂപേഭ്യോ ബഹിർന്നിര്യാതി. ജിഹ്വാദന്തകക്ഷാമേഢ്രാദിമലം ച മേദോമലമിത്യേകേ. തതഃ സാരഭൂതസ്യാസ്യ ദ്വൗ ഭാഗൗ ഭവതഃ; സ്ഥൂലഃ സൂക്ഷ്മശ്ച. തത്ര സൂക്ഷ്മോ ഭാഗോ മേദഃ പുഷ്ണാതി ഉദരേ തിഷ്ഠൻ.

മാംസത്തിൽ വ്യാപിച്ച പക്വമായ ആഹാരരസത്തിന്റെ സൂക്ഷ്മഭാഗം മാംസത്തെ പോഷിപ്പിച്ചശേഷം സ്ഥൂലഭാഗം വ്യാനവായുവിന്റെ പ്രേരണയാൽ ധമനികളിൽകൂടി ശരീരത്തെ നിലനിർത്തുന്നതായ മേദസ്സിന്റെ സ്ഥാനമായ ഉദരത്തിൽ പ്രാപിക്കുന്നു. അതിനുശേഷം മേദസ്സിന്റെ അഗ്നിയാൽ വീണ്ടും പചിക്കപ്പെട്ട് ആ പക്വവും ശുദ്ധവും ഘനവും ആ മേദസ്സിൽതന്നെ സ്ഥിതിചെയ്യുന്നു. പിന്നീട് പചിക്കപ്പെടുന്ന ആ ആഹാരരസത്തിൽ നിന്ന് സ്വേദരൂപമായ മലം നിർഗ്ഗമിക്കുന്നു. ആ സ്വേദം ശീതളമായി സ്രോതസ്സിൽതന്നെ നിൽക്കുന്നു. അവിടെവച്ച് സ്വേദം ശരീരോഷ്മാവിനാൽ തപിക്കപ്പെടുമ്പോൾ വ്യാനവായുവിന്റെ പ്രേരണയാൽ സിരകളിൽകൂടി രോമകൂപങ്ങളിൽനിന്ന് വെളിക്കുവരുന്നു. നാക്ക്, പല്ല്, കക്ഷം, ലിംഗം മുതലായ സ്ഥലങ്ങളിലുണ്ടാകുന്ന മലവും മേദസ്സിന്റേതാണെന്നു ചിലർ പറയുന്നു. ഇങ്ങനെ മേദസ്സിലെ രസത്തിന്റെ മലം സ്വേദരൂപമായിത്തീർന്നശേഷം രസത്തിന്റെ സാരാംശം സ്ഥൂലമെന്നും സൂക്ഷ്മമെന്നും രണ്ടു ഭാഗമായിത്തീരുന്നു. അവയിൽ സൂക്ഷ്മഭാഗം ഉദരത്തിൽ നിന്നുകൊണ്ട് മേദസ്സിനെ പുഷ്ടിപ്പെടുത്തുന്നു.

നാലത്തിന്റെ ഉല്പത്തി.

സ്ഥൂലോ ഭാഗഃ വ്യാനവായുനാ പ്രേരിതോ ധമനീഭിഃ സിരാഭിശ്ച ശരീരാന്തർഗ്ഗതാനി അസ്ഥീനി യാതി. തതഃ അസ്ഥ്യഗ്നിനാ പുനഃ പച്യമാനഃ പഞ്ചാഹോരാത്രാൽ സാർദ്ധം ദണ്ഡം ച യാവൽ അസ്ഥിഷ്വേവ തിഷ്ഠതി. തതഃ പച്യമാനാൽ തസ്മാൽ മലോ നിർഗ്ഗച്ഛതി. സ ച വ്യാനവായുനാ പ്രേരിതഃ സിരാഭിഃ മാർഗ്ഗേണ അംഗപ്രത്യംഗ്യ അങ്ഗുലീഷു നഖാഃ തഥൈവ രോമാണി ച ഭവന്തി. തതഃ സാരഭൂതസ്യ രസസ്യ ദ്വൗ ഭാഗൗ ഭവതഃ; സ്ഥൂലഃ സൂക്ഷ്മശ്ച. സൂക്ഷ്മഭാഗോ അസ്ഥീനി പുഷ്ണാതി.

മേദസ്സിൽ പ്രാപിച്ച പക്വമായ ആഹാരരസത്തിന്റെ സൂക്ഷ്മഭാഗം മേദസ്സിനെ പോഷിപ്പിച്ചതിനുശേഷം സ്ഥൂലഭാഗം, വ്യാനവായുവിന്റെ പ്രേരണയാൽ ധമനികളിൽകൂടിയും സിരകളിൽകൂടിയും ശരീരത്തെ നിലനിർത്തുന്നതായ അസ്ഥികളിൽ ചെ

നടക്കുന്നു. പിന്നീട്ട് ആ സ്ഥൂലഭാഗം അസ്ഥിയുടെ അഗ്നിയാൽ പചിക്കപ്പെട്ട് ൫ പകലും രാത്രിയും ൧൫ ക്ഷണവും ആ അസ്ഥിയിൽതന്നെ നില്ക്കുന്നു. പിന്നീടു പച്യമാനമായ അതിൽനിന്ന് മലം പുറപ്പെടും. ആ മലം വ്യാനവായുവിന്റെ പ്രേരണയാൽ രോമകൂപങ്ങളിൽകൂടി ക്രമേണ വെളിക്കുവന്ന് അംഗുലികളിൽ നഖങ്ങളായും ശരീരത്തിൽ രോമങ്ങളായും തീരുന്നു. ഇങ്ങനെ മലമായതിനുശേഷമുള്ള രസത്തിന്റെ സാരാംശം സ്ഥൂലവും സൂക്ഷ്മവുമായ രണ്ടുഭാഗങ്ങളായി തീർന്നിട്ട്, അവയിൽ സൂക്ഷ്മഭാഗം അസ്ഥികളെ പുഷ്ടിപ്പെടുത്തുന്നു.

### നേത്രമലത്തിന്റെ (കൺപീളയുടെ) ഉൽപത്തി.

തതഃ സ്ഥൂലഭാഗോ വ്യാനവായുനാ പ്രേരിതഃ സ്രോതോമാർഗ്ഗൈഃ മജ്ജാസ്ഥാനാനി സ്ഥൂലാസ്ഥ്യന്തരാണി യാതി. തത്ര മജ്ജാഗ്നിനാ പുനഃ പച്യമാനഃ പഞ്ചാഹോരാത്രാൻ സാർദ്ധദണ്ഡം ച യാവത് മജ്ജനി ഏവ തിഷ്ഠതി. തതഃ പച്യമാനാത് തസ്മാത് മലഃ നിർഗ്ഗച്ഛതി. തച്ച വ്യാനവായുനാ പ്രേരിതം സിരാമാർഗ്ഗൈർന്നയനയോരാഗത്യ നേത്രവിട് ത്വക്സ്നേഹശ്ച ഭവതി. തതഃ സാരഭൂതസ്യ ദ്വൗ ഭാഗൗ ഭവതഃ; സ്ഥൂലഃ സൂക്ഷ്മശ്ച. തത്ര സൂക്ഷ്മഭാഗോ മജ്ജാനം പുഷ്ണാതി.

അസ്ഥിയിൽ പ്രാപിച്ച ആഹാരരസത്തിന്റെ സൂക്ഷ്മഭാഗം അസ്ഥിയെ പോഷിപ്പിച്ചതിനുശേഷം സ്ഥൂലഭാഗം വ്യാനവായുവിന്റെ പ്രേരണയാൽ സ്രോതോമാർഗ്ഗങ്ങളിൽകൂടി സ്ഥൂലാസ്ഥികളുടെ ഉള്ളിലുള്ള മജ്ജാസ്ഥാനങ്ങളിൽ പ്രാപിക്കുന്നു. അതിനുശേഷം അത്, മജ്ജാഗ്നിയാൽ പചിക്കപ്പെട്ട് അഞ്ചു പകലും രാത്രിയും ൧൦ ക്ഷണവും മജ്ജയിൽതന്നെ സ്ഥിതിചെയ്യുന്നു. ഇങ്ങനെ പാകമായ രസത്തിൽനിന്ന്, മലവും സാരാംശവും ഉണ്ടാകുന്നു. അവയിൽ മലം വ്യാനവായുവിന്റെ പ്രേരണയാൽ സിരകളിൽകൂടി കണ്ണിൽവന്ന് നേത്രമലം(കണ്ണിലെപീള) ആയും ത്വക്കിലെ സ്നേഹമായും തീരുന്നു. അതിനുശേഷം സാരമായ ഭാഗം സ്ഥൂലമെന്നും സൂക്ഷ്മമെന്നും രണ്ടുഭാഗങ്ങളായി ഭേദിക്കുന്നു. അവയിൽ സൂക്ഷ്മഭാഗം മജ്ജയെ പുഷ്ടിപ്പെടുത്തുന്നു.

### ശുക്ലത്തിന്റെ ഉൽപത്തി.

തതഃ സ്ഥൂലോ ഭാഗോ വ്യാനവായുനാ പ്രേരിതോ ധമനീഭിഃ സിരാഭിശ്ച ശുക്ലസ്യ സ്ഥാനം സകലം ശരീരം ഗത്വാ ശരീരാവയവേഷു ശുക്ലേന സഹ മിശ്രിതോ ഭവതി. തതഃ ശുക്ലസ്യ അഗ്നിനാ പുനഃ പച്യതേ. പച്യമാനേ തസ്മിൻ മലം നാസ്തി

സ ഹി സഹസ്രധാ ധ്മാതസുവർണ്ണവൽ ഇതി ഉത്തരത്ര ഉപദിശ്യതേ. ഉക്തം ച—

സപ്താഗ്നിഭിഃ പച്യമാനേഷ്വേവം ഷട്സു രസാദിഷു
ഷട്സു ധാതുഷു ജായന്തേ മലാനി ക്രമശോ ജഗുഃ. 217

യഥാ സഹസ്രധാ ധ്മാതേ ന മലം കാഞ്ചനേ ഭവേത്
തഥാ രസഃ ക്രമാൽ പക്വോ ന മലം ശുക്രതാം ഗതഃ. 218

മജ്ജയിൽ പാകമായ രസത്തിന്റെ സൂക്ഷ്മഭാഗം മജ്ജയെ പോഷിപ്പിച്ചതിനുശേഷം സ്ഥൂലഭാഗം വ്യാനവായുവിന്റെ പ്രേരണയാൽ ധമനികളിൽകൂടിയും സിരകളിൽകൂടിയും ശുക്ലത്തിന്റെ സ്ഥാനമായ സകലശരീരത്തിലും വ്യാപിച്ച്, ശരീരത്തെ നിലനിർത്തുന്ന ശുക്ലത്തോടുചേർന്ന് ശുക്ലാഗ്നിയാൽ പചിക്കപ്പെടുന്നു. ആ സ്ഥൂലഭാഗം പച്യമാനമാകുമ്പോൾ മറ്റു സ്ഥാനങ്ങളിൽ വ്യാപിച്ചപോലെ മലം ഉണ്ടാകുന്നില്ല; അത് വളരെ പ്രാവശ്യം അഗ്നിയിൽവച്ച് ഉരുക്കിയെടുത്ത സ്വർണ്ണംപോലെയാണ് മലമുണ്ടാകാത്തത്, എന്ന് ഇനിയും അടുത്തുതന്നെ പറയുകയും ചെയ്യും.

"രസം മുതലായ ആറുധാതുക്കളിൽ സപ്താഗ്നിയാൽ ആഹാരരസം പചിക്കപ്പെടുമ്പോൾ മലങ്ങൾ ഉണ്ടാകുന്നു എന്ന് മഹർഷിമാർ പറയുന്നു. വളരെ പ്രാവശ്യം അഗ്നിയിൽ വച്ചൂതിയാലും സ്വർണ്ണത്തിൽ മലമുണ്ടാകാത്തതുപോലെ, ശുക്ലത്തിൽ പ്രാപിച്ചതായ രസാംശം വീണ്ടും പചിക്കപ്പെടുമ്പോൾ അതിൽനിന്ന് മലം ഉണ്ടാകുന്നില്ല എന്ന് വേറെയും പറഞ്ഞിട്ടുണ്ട്."

ഓജസ്സിന്റെ ഉല്പത്തി.

തതഃ സാരഭൂതസ്യ രസസ്യ ദ്വൗ ഭാഗൗ ഭവതഃ; സ്ഥൂലഃ സൂക്ഷ്മശ്ച. തത്ര സൂക്ഷ്മഃ സ്നേഹഭാഗഃ ഓജഃ തസ്യ ലക്ഷണമാഹ—

ഓജഃ സർവ്വശരീരസ്ഥം സ്നിഗ്ദ്ധം ശീതം സ്ഥിരം സിതം
സോമാത്മകം ശരീരസ്യ ബലപുഷ്ടികരം മതം. 219

ബലം—ദേചേഷ്ടാപാടവം.

ചേഷ്ടാസു പാടവം യത്തു ബലം തദഭിധീയതേ. 220

ശുക്ലധാതുവിൽ പാകംവന്ന രസത്തിന്റെ സാരാംശം സ്ഥൂലവും സൂക്ഷ്മവും ആയ രണ്ടുഭാഗങ്ങളായിത്തീരുന്നു. അതിൽ സൂക്ഷ്മമായ സ്നേഹഭാഗത്തിന് ഓജസ്സെന്നു പറയുന്നു. ഇനിയും ആ ഓജസ്സിന്റെ ലക്ഷണത്തെ വിവരിക്കുന്നു:—

"ഓജസ്സ് സകല ശരീരത്തിലും സ്ഥിതിചെയ്യുന്നു. സ്നിഗ്ദ്ധവും ശീതവും സ്ഥിരവും ധവളവും സോമരൂപവും ആകുന്നു. അതു്, ശരീരത്തിനു ബലത്തെയും പുഷ്ടിയെയും ചെയ്യുകയും ചെയ്യുന്നു." ബലം എന്നതിനു കാര്യം പ്രവൃത്തിചെയ്യുന്നതിനുള്ള സാമർത്ഥ്യം എന്നർത്ഥമാണു്. "ചേഷ്ടകളിൽ (പ്രവൃത്തികളിൽ) ഉള്ള ഉപഷ്ടംഭമാണു് ബലം" എന്നു് വേറെയും പറഞ്ഞിട്ടുണ്ടു്.

തത്ര സുശ്രുതേ രസാദീനാം ശുക്രാന്താനാം ധാതൂനാം യത്പരം തേജസ്തൽ ഖല്വോജസ്തദേവ ബലമിതി. തേജഃ തേജ ഉവാച. ഡല്ഹണഃ ശ്രീപാദഃ—തസ്മാൽ രസാദേരോജോ ഭവതി. രസ രസാദ്യുൽസ്ഥാനാന്തരേഷു തത്തദ്ധാതുവൽ മന്ദ്യത ഇതി സർവ്വധാതൂനാം സ്നേഹഭൂതമോജഃ ക്ഷീരേ ഘൃതമിവ തദേവ ബലമിതി. തൽ കാര്യകാരണയോരഭേദോപചാരാൽ. അഭേദകഥനം ചികിത്സൈക്യാർത്ഥം.

ഓജസ്സിനെക്കുറിച്ചുള്ള സുശ്രുതന്റെ അഭിപ്രായം വിവരിക്കുന്നു:—"രസം മുതൽ ശുക്ലം വരെയുള്ള ധാതുക്കളുടെ പരമമായ തേജസ്സിനെ ഓജസ്സെന്നു പറയുന്നു. അതുതന്നെയാണു ബലം എന്നു പറയുന്നതും. ഇതിനെക്കുറിച്ചുള്ള അഭിപ്രായം ഇങ്ങനെയാണു് "ശുക്ലാന്തധാതുക്കളിൽ നിന്നുണ്ടാകുന്ന ഓജസ്സുണ്ടാകുന്നതു് ആ രസം എല്ലാ ധാതുസ്ഥാനങ്ങളിലും വ്യാപിക്കുന്നതുകൊണ്ടു് അതതുധാതുപോലെതന്നെ വിചാരിക്കപ്പെടുന്നു." എപ്രകാരം പാലിൽനിന്നു നെയ്യു് ഉണ്ടാകുന്നുവോ; അതുപോലെ എല്ലാ ധാതുക്കളിൽനിന്നുമുണ്ടാകുന്ന സ്നേഹമയത്തെ, കാരണമായ ധാതുവിനും കാര്യമായ സ്നേഹമയത്തിനും തമ്മിൽ ഭേദമില്ലാത്തതിനാൽ ഓജസ്സെന്നു പറയുന്നു. അതുതന്നെയാണു് ബലമെന്നു പറയുന്നതും. ഈ പ്രകാരം ധാതുസ്നേഹങ്ങളുടെ അഭേദകഥനവും ചികിത്സയുടെ ഐക്യത്തിനായിക്കൊണ്ടാകുന്നു.

### ഓജസ്സിന്റെ ഗുണങ്ങൾ.

അന്യച്ച—

ഗുരു ശീതം മൃദു സ്നിഗ്ദ്ധം സാന്ദ്രം സ്വാദു സ്ഥിരം തഥാ
പ്രസന്നം പിച്ഛിലം സൂക്ഷ്മമോജോ ദശഗുണം സ്മൃതം.

ഓജസ്സിനെക്കുറിച്ചുള്ള അന്യമതത്തെ കാണിക്കുന്നു:—ഓജസ്സ്, ഗുരുവും, ശീതവും മൃദുവും സ്നിഗ്ദ്ധവും, സാന്ദ്രവും മധുരവും സ്ഥിരവും പ്രസന്നവും പിച്ഛിലവും സൂക്ഷ്മവും ഇങ്ങനെ പത്തു ഗുണത്തോടുകൂടിയതാകുന്നു.

ശുക്ലാഗ്നിയാൽ പക്വമായ രസത്തിന്റെ സമ്പൂർണ്ണഭാഗം ഒരു മാസംകൊണ്ട് പുരുഷന്മാർക്ക് ശുക്ലമായും, സ്ത്രീകൾക്ക് ആർത്തവരക്തമായും ശുക്ലമായും തീരുന്നു. ഇതിനെക്കുറിച്ച് സുശ്രുതനും പറഞ്ഞിട്ടുണ്ട്—"ഇങ്ങനെ ഒരു മാസത്താൽ രസം പുരുഷന്മാർക്ക് ശുക്ലമായും, "സ്ത്രീണാം ച" എന്ന ചകാരം പ്രയോഗിച്ചിരിക്കുന്നതിനാൽ സ്ത്രീകൾക്കും ശുക്ലമായും തീരുന്നു." ഇതുകൊണ്ടുതന്നെയാണ് സുശ്രുതത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നത്—"പുരുഷസമാഗമത്തിൽ സ്ത്രീകൾക്കും ശുക്ലം ഉണ്ടാകുന്നു. എന്നാൽ ആ സ്ത്രീശുക്ലം ശുദ്ധമായ ഗർഭത്തെ ധരിക്കുന്നതിൽ ഉപയോഗമാകുന്നില്ല. എങ്കിലും വികൃതഗർഭധാരണത്തിന് കാരണമായി തീരുന്നു. അതിനെക്കുറിച്ച് ശാസ്ത്രാന്തരത്തിൽ ഇങ്ങനെ പറഞ്ഞിട്ടുണ്ട്—

"രണ്ടു സ്ത്രീകൾ അന്യോന്യം മൈഥുനം ചെയ്ത് ശുക്ലത്തെ മോചിക്കുമ്പോൾ അസ്ഥിരഹിതമായ ഗർഭം ഉണ്ടാകുന്നു."

ഏതേന സ്ത്രീണാം സപ്തമോ ധാതുരാർത്തവം ശുക്ലമഷ്ടമമിതി ബോധിതം; ആശയാധിക്യവത്.

സ്ത്രീണാം ഗർഭോപയോഗഃ സ്യാദാർത്തവം സ്വസമ്മതം
താസാമപി ബലം വർണ്ണം ശുക്ലംപുഷ്ടിം കരോതി ഹി.

മുൻപറഞ്ഞ കാരണത്താൽ സ്ത്രീകളുടെ ഏഴാമത്തെ ധാതു ആർത്തവരക്തവും എട്ടാമത്തെ ധാതു ശുക്ലവും ആകുന്നു. അതിനാൽ സ്ത്രീകൾക്ക് ഒരു ആശയം അധികമുണ്ട്.

സ്ത്രീകൾക്ക് ആർത്തവരക്തം ഗർഭത്തിന് ഉപയോഗമാണെന്ന് സ്വസമ്മതമാകുന്നു. ശുക്ലമാകട്ടെ സ്ത്രീകൾക്കും ബലത്തെയും നിറത്തെയും പുഷ്ടിയെയും ചെയ്യുന്നു.

ഏവം ച—

രസാദ്രക്തം തതോ മാംസം മാംസാന്മേദഃ പ്രജായതേ
മേദസോഽസ്ഥി തതോ മജ്ജാ മജ്ജ്ഞഃ ശുക്ലസ്യ സംഭവഃ.

ഏവം രസ ഏവ ക്രമേണൈകൈകമാസേന സർവാൻ ധാതൂൻ പൂരയൻ മാസേന സമ്പൂർണ്ണേന ശുക്ലാത്മത്വം ഭവതീതി സിദ്ധാന്തഃ. ഏവം സതി രസാദ്രക്തമിതി സംഗതമേവ. തതോ മാംസം, തതഃ—രക്താൽ പരിണതാനന്തരം മാംസം ജായതേ. രസാദേവേത്യർത്ഥഃ. മാംസാന്മേദഃ പ്രജായതേ. ഇതി—മാംസാനന്തരം മേദഃ പ്രജായതേ. രസാദേവേത്യർത്ഥഃ. മേദസോഽസ്ഥി ജായതേ. രസാദേവേത്യർത്ഥഃ. ഏവം തതോ മജ്ജ്ഞഃ അനന്തരം ശുക്ലം സംഭവതീത്യർത്ഥഃ.

ഇപ്രകാരം രസത്തിൽനിന്നു രക്തവും രക്തത്തിൽനിന്നു മാംസവും മാംസത്തിൽനിന്നും മേദസ്സും, മേദസ്സിൽനിന്നു അസ്ഥിയും അസ്ഥിയിൽനിന്നു മജ്ജയും, മജ്ജയിൽനിന്നു ശുക്ലവും ഉണ്ടാകുന്നു. (കൈത്തോട്ടുവഴി പായുന്ന ജലം വയലിൽ നിറയുന്നതുപോലെ, രസധാതുതന്നെ എല്ലാ ധാതുക്കളെയും നിറച്ച് ഒരു മാസവും ഒൻപതു ദണ്ഡസമയവും (ഏറെ കുറവും)കൊണ്ട് ശുക്ലവും ആർത്തവവും ആയിത്തീരുന്നു എന്നാണു സിദ്ധാന്തം. ഇപ്രകാരമായപ്പോൾ രസത്തിൽനിന്നു രക്തമുണ്ടാകുന്നു എന്നു പറഞ്ഞതു്, ശരിതന്നെ. രസം രക്തമായിത്തീർന്നതിനുശേഷം രസത്തിൽനിന്നുതന്നെ മാംസമുണ്ടാകുന്നു. മാംസത്തിനുശേഷം രസത്തിൽനിന്നുതന്നെ മേദസ്സുണ്ടാകുന്നു. മേദസ്സിനുശേഷം രസത്തിൽനിന്നുതന്നെ അസ്ഥിയുണ്ടാകുന്നു. അസ്ഥിക്കുശേഷം ഇപ്രകാരം മജ്ജയും അതിനുശേഷം ശുദ്ധമായ ശുക്ലവും ഉണ്ടാകുന്നു എന്നു സാരം.)

രസഃ ശരീരേ ത്രിധാ സഞ്ചരതി ഇത്യാഹ. തഥാ ചോക്തം—

രസഃ ശരീരേ ശബ്ദാർച്ചിർജ്ജലസന്താനവത് ക്രിയാ
സഞ്ചരത്യനുപായം നിത്യമേവ ഹി ദേഹിനാം.

അസ്യായമഭിപ്രായഃ—പുരുഷാസ്തീക്ഷ്ണാഗ്നയോ മധ്യമാഗ്നയോ മന്ദാഗ്നയശ്ച ഭവന്തി. തത്ര തീക്ഷ്ണാഗ്നീനാം രസഃ ശബ്ദസന്താനവത് ശീഘ്രം സഞ്ചരതി. മധ്യാഗ്നീനാം അർച്ചിഃസന്താനവത് മധ്യവേഗേന ചരതി. മന്ദാഗ്നീനാം ജലസന്താനവത് മന്ദം ചരതി. തേന മാസേന രസാത് ശുക്ലം ഭവതീതി യദുക്തം; തന്മധ്യമാഗ്നീനധികൃത്യ ഉക്തം. ദീപ്താഗ്നീനാം തു രസഃ കിഞ്ചിന്ന്യൂനേന മാസേന ശുക്ലം ഭവതി. മന്ദാഗ്നേഃ കിഞ്ചിദധികേന മാസേന ഇതി സിദ്ധാന്തഃ.

രസം ശരീരത്തിൽ മൂന്നുപ്രകാരം സഞ്ചരിക്കുന്നു എന്നു പറയുന്നു—"ശബ്ദം, ജ്വാലാ, ജലപ്രവാഹം ഇവയ്ക്കു തുല്യം മൂന്നുവിധം അനുരൂപമായി നിത്യവും രസം പ്രാണികളുടെ ദേഹത്തിൽ സഞ്ചരിക്കുന്നു എന്ന് വേറെ പറയപ്പെട്ടിട്ടും ഉണ്ട്."*

ഇതിന്റെ ചുരുക്കം ഇങ്ങനെയാണ്—"മനുഷ്യർ തീക്ഷ്ണാഗ്നികളും മധ്യമാഗ്നികളും മന്ദാഗ്നികളും ആകുന്നു. അവരിൽ തീക്ഷ്ണാഗ്നികൾക്ക് രസം ശബ്ദസമൂഹംപോലെ വേഗത്തിൽ സഞ്ചരിക്കുന്നു. മധ്യമാഗ്നികൾക്ക് ജ്വാലാസമൂഹംപോലെ മധ്യവേഗത്തിൽ സഞ്ചരിക്കുന്നു. മന്ദാഗ്നികൾക്ക് ജലസമൂഹംപോലെ മന്ദമായും സഞ്ചരിക്കുന്നു. അതിനാൽ രസമാസക്കാലം

കൊണ്ടു് രസം ശുക്ലമായിത്തീരുന്നു എന്നുപറഞ്ഞതു് മദ്ധ്യമാഗ്നികളെ ഉദ്ദേശിച്ചാണു്. ദീപ്താഗ്നികൾക്കു് ഒരുമാസത്തിൽ കുറച്ചുകാലംകൊണ്ടും, മന്ദാഗ്നികൾക്കു ഒരുമാസത്തിൽ കൂടുതൽ കാലംകൊണ്ടും ആ രസം ശുക്ലമായിത്തീരുന്നു എന്നാണു് സിദ്ധാന്തം.”

തർഹി വാജീകരിണീനാമൌഷധീനാം കിം പ്രയോജനമിത്യാഹ—

വാജീകരിണ്യ ഔഷധ്യഃ സ്വപ്രഭാവഗുണോച്ഛ്രയാൽ
വിരേചയന്തി താഃ ശുക്രം വിരേകിദ്രവ്യസന്നിഭാഃ. 231

വാജീകരിണ്യഃ—യാഭിഃ ഔഷധീഭിഃ പുരുഷഃ ശുക്രാധിക്യാൽ സ്ത്രീഷു വാജിവൽ സാമർത്ഥ്യം പ്രാപ്നോതി; താഃ വാജീകരിണ്യഃ സ്വപ്രഭാവഗുണോച്ഛ്രയാൽ. തത്ര കാശ്ചിദൌഷധ്യഃ സ്വപ്രഭാവാധിക്യാൽ, കാശ്ചിൽ സ്വഗുണാധിക്യാൽ, കാശ്ചിൽ സ്വപ്രഭാവഗുണാധിക്യാൽ. തത്ര സങ്കല്പാലാപപരിശിഷ്ടകാന്താസ്പർശാദയഃ സ്വപ്രഭാവാധിക്യാൽ ശുക്രം വിരേചയന്തി. ഘൃതക്ഷീരാദയഃ സ്വഗുണാധിക്യാൽ—സ്നിഗ്ദ്ധതാഗുണാധിക്യാൽ. മാഷാദയഃ സ്വപ്രഭാവസ്നിഗ്ദ്ധതാഗുണാധിക്യാൽ. വാജീകരിണ്യ ഇതി ബഹുവചനമാദ്യന്താനാമർത്ഥം. ഔഷധ്യഃ—ഫണിജീവന്ത്യാദയഃ തദ്വൽ ഔഷധ്യഃ. വിരേചയന്തി—സ്വപ്രഭാവഗുണാധിക്യാൽ ശീഘ്രമേവ തസ്മാൽപാതനപൂർവ്വകം ശുക്രം ജനിതം പ്രവർത്തയന്തി. യത ആഹ ഉത്തരത്ര.

രസംതന്നെ ശുക്ലത്തെ ജനിപ്പിക്കുന്ന സ്ഥിതിക്കു് വാജീകരിണികളായ (ശുക്ലവൃദ്ധികരങ്ങളായ) ഔഷധികൾക്കു് എന്തുപ്രയോജനമാണുള്ളതു് എന്നു കാണിക്കുന്നു:—“വാജീകരണൌഷധികൾ, പ്രഭാവം, ഗുണം, പ്രഭാവഗുണാധിക്യം ഇവയാൽ വിരേചന (വയറിളക്കുന്ന) ദ്രവ്യംപോലെ മനുഷ്യരുടെ ശുക്ലത്തെ വിരേചിപ്പിക്കുന്നു. (ഏതൌഷധികൾ സേവിച്ചാലാണോ, പുരുഷന്മാർ ശുക്ലം വർദ്ധിച്ചു് സ്ത്രീകളിൽ കുതിരയ്ക്കുതുല്യം സാമർത്ഥ്യത്തെ കൂടി പ്രാപിക്കുന്നതു് ആ ഔഷധികൾ ആണു് വാജീകരണൌഷധികൾ.) ഇപ്രകാരമുള്ള വാജീകരണൌഷധികളിൽ, സ്ത്രീകളുടെ ചിന്തനരൂപമായ സങ്കല്പം, ആലാപം, സൌന്ദര്യ ഗുണവിശിഷ്ടകളായ സ്ത്രീകളുടെ സ്പർശം മുതലായവയാൽ ശുക്ലം വിരേചിക്കുന്നതു് പ്രഭാവാധിക്യംകൊണ്ടും, നെയ്യു് പാൽ മുതലായവകളുടെ സ്നിഗ്ദ്ധഗുണാധിക്യത്താലും, ഉഴുന്നുമുതലായവ പ്രഭാവത്താലും സ്നിഗ്ദ്ധഗുണാധിക്യത്താലും ആകുന്നു. ഇവിടെ“ വാജീക

ണൌഷധികൾ" എന്ന ബഹുവചനം പ്രയോഗിച്ചതുകൊണ്ടു് ദ്രവ്യങ്ങളും (ബലത്തെ ഉണ്ടാക്കുന്നവ) വ്യാപാരങ്ങളും ആയ ജീവനീയഗണാദികളും വാജീകരണൌഷധികളാണെന്നു ഗ്രഹിച്ചുകൊള്ളണം. ശുക്ലത്തെ വിരേചിപ്പിക്കുന്ന എന്നു പറഞ്ഞതിനു്, വാജീകരണൌഷധികൾ സാമാന്യേനാധികൃതമായാൽ ഉപഗമത്തിൽ ശുക്ലത്തെ ജനിപ്പിച്ചു് പ്രവർത്തിപ്പിക്കുന്ന എന്നു് അർത്ഥം. ഇതിനെക്കുറിച്ചുതന്നെ അടുത്തുപറയുന്നതും ഉണ്ടു്.

"ദുഗ്ദ്ധം മാഷാശ്ച ഭല്ലാതഫലമജ്ജാമലാനി ച
ജനകാനി നിഗദ്യന്തേ രേചനാനി ച രേതസഃ". 232

"പാൽ, ഉഴുന്നു്, ചേർക്കുരു, ഫലങ്ങളുടെ മജ്ജ, നെല്ലിക്ക ഇവ ശുക്ലത്തെ ജനിപ്പിക്കുന്നവയും വിരേചിപ്പിക്കുന്നവയും ആകുന്നു" എന്നു മറ്റൊരു ശാസ്ത്രത്തിലും പറഞ്ഞിട്ടുണ്ടു്.

നനു ബാലാനാം കഥം ശുക്ലം ന ദൃശ്യതേ ഇത്യാഹ—

ബാലാനാം ശുക്ലമസ്ത്യേവ കിന്തു സൂക്ഷ്മത്വാന്ന ദൃശ്യതേ
പുഷ്പാണാം മുകുളസ്ഥോ ഗന്ധോ യഥാ സന്നപി നോപലഭ്യതേ. 233

തേഷാം തദേവ താരുണ്യേ പുഷ്പതാമുപയാതി ഹി
കുസുമാനാം പ്രഫുല്ലാനാം ഗന്ധഃ പ്രാദുർഭവേദ്യഥാ. 234

രോമരാജ്യാദയഃ പുംസാം നാരീണാമപി യൗവനേ
ജായന്തേഽത്ര ച യോ ഭേദസ്തജ്ജ്ഞേയോ വ്യാഖ്യാനതഃ സ ച.

വ്യാഖ്യാനം യഥാ—പുംസാം രോമരാജീ ശ്മശ്രുപ്രഭൃതയഃ. നാരീണാം തു രോമരാജി സ്തനസ്ഥൂലത്വപ്രഭൃതയഃ.

പുരുഷന്മാർക്കും സ്ത്രീകൾക്കും ശുക്ലമുണ്ടെന്നു പറഞ്ഞിരിക്കുന്ന സ്ഥിതിക്കു് ബാലന്മാർക്കു ശുക്ലമില്ലയോ? ഉണ്ടെങ്കിൽ എന്താണു് കാണാത്തതു്? എന്നുള്ള സംശയത്തിന്നു സമാധാനം പറയുന്നു:—

പുഷ്പങ്ങളുടെ മൊട്ടുകൾക്കു പ്രാരംഭത്തിൽ ഗന്ധമുണ്ടെങ്കിലും അതു വെളിക്കു പ്രത്യക്ഷമായി കാണാത്തതുപോലെ, ബാലന്മാർക്കു ശുക്ലമുണ്ടെങ്കിലും സൂക്ഷ്മമായതിനാൽ അതു് വെളിക്കു കാണുന്നില്ല. എന്നാൽ കുസുമങ്ങൾ വികസിക്കുമ്പോൾ അവയുടെ ഗന്ധം പ്രത്യക്ഷമായി പുറപ്പെടുന്നതുപോലെ, ബാലന്മാർക്കു യൌവനമാകുമ്പോൾ ആ ശുക്ലം വർദ്ധിച്ചു് പ്രകടമായി വെളിക്കു കാണാറാകുന്നു. ഇതുപോലെ സ്ത്രീകൾക്കും പുരുഷന്മാർക്കും യൌവനമാകുമ്പോൾ രോമരാജി മുതലായവ ഉണ്ടാകുന്നു. എന്നാൽ അവയുടെ ഭേദവും അടുത്തുപറയാൻ പോകുന്ന വ്യാഖ്യാനം (വിവരണം) കൊണ്ടു് അറിഞ്ഞുകൊള്ളണം. ആ വിവരണം ഇങ്ങ

ന്നെയാണു്—"പുരുഷന്മാൎക്കു രോമരാജികൾ ഉണ്ടാകുന്നു എന്നുവെച്ചാൽ, മുഖരോമം മുതലായവ ഉണ്ടാകുന്നു എന്നും, സ്ത്രീകൾക്കു രോമരാജികൾ ജനിക്കുന്നു എന്നുവെച്ചാൽ സ്തനം (മുല) മുലപ്പാൽ ഋതുരക്തം ഇവ ഉണ്ടാകുന്നു എന്നും അൎത്ഥം ധരിച്ചുകൊള്ളണം."

നനു—അത്ര രസോ വൃദ്ധസ്യ ധാതുവൃദ്ധിം കഥം ന കരോതീത്യത ആഹ—

വാൎദ്ധക്യേ വൎദ്ധമാനേന വായുനാ രസശോഷണാൽ
ന തഥാ ധാതുവൃദ്ധിഃ സ്യാത്തസ്മാന്നിഷ്ഫലം ജരൽ. 236

ഇവിടെ രസം ധാതുവൃദ്ധികരമാണെന്നു് മുൻപു പറഞ്ഞല്ലോ. എന്നാൽ ആ രസം വൃദ്ധന്നു് എന്തുകൊണ്ടു ധാതുവൃദ്ധിയെ ചെയ്യുന്നില്ല എന്നുള്ള സംശയത്തിന്നു് സമാധാനം പറയുന്നു:—

വാൎദ്ധക്യത്തിൽ വൎദ്ധിച്ചിരിക്കുന്ന വായു രസങ്ങളെ ശോഷിപ്പിക്കുകനിമിത്തം, രസം വൃദ്ധാവസ്ഥയിൽ ധാതുക്കൾക്കു വൃദ്ധിയെ ഉണ്ടാക്കുന്നില്ല. അതിനാൽ ആക്കാലത്തു് വായുശമനങ്ങളായ ഔഷധങ്ങളുപയോഗിക്കണം. അങ്ങിനെ ഉപയോഗിച്ചാൽ ധാതുക്കൾ വൎദ്ധിക്കും എന്നുസാരം.

### ശുക്ലത്തിന്റെ സ്വരൂപം.

ശുക്ലം സൌമ്യം സിതം സ്നിഗ്ദ്ധം ബലപുഷ്ടികരം സ്മൃതം
ഗൎഭബീജം വപുഃസാരോ ജീവസ്യാശ്രയ ഉത്തമഃ. 237

ഇനിയും ശുക്ലസ്വരൂപത്തെ കാണിക്കുന്നു:—ശുക്ലം, സൌമ്യാത്മകവും ധവളവും സ്നിഗ്ദ്ധവും ബലപുഷ്ടികരവും ഗൎഭമുണ്ടാകുന്നതിന്റെ വിത്തും (കാരണവും) ശരീരത്തിന്റെ സാരഭൂതവും, ജീവന്റെ ഉത്തമമായ ആശ്രയവും ആകുന്നു.

ജീവസ്യാശ്രയ ഉത്തമ ഇത്യത ആഹ—

ജീവോ വസതി സൎവ്വസ്മിൻ ദേഹേ തത്ര വിശേഷതഃ
വീൎയ്യേ രക്തേ മലേ യസ്മിൻ ക്ഷീണേ യാതി ക്ഷയം ക്ഷണാൽ.

ശുക്ലം ജീവന്റെ ഉത്തമമായ ആശ്രയമാണു് എന്നുപറഞ്ഞതിനെ ഒന്നുകൂടി സ്പഷ്ടമായി വിവരിക്കുന്നു:—

ജീവൻ ദേഹമാസകലം നിവസിക്കുന്നു. എന്നാൽ വിശേഷിച്ചു് വീൎയ്യം (ശുക്ലം) രക്തം, മലം ഇവയിലാണു് ജീവൻ സ്ഥിതിചെയ്യുന്നതു്. അതിനാൽ വീൎയ്യം മുതലായവ ക്ഷയിച്ചാൽ ജീവനും ക്ഷയിക്കും.

### ഗർഭസംജനനശുക്ലലക്ഷണം.

സ്ഫടികാഭം ദ്രവം സ്നിഗ്ധം മധുരം മധുഗന്ധി ച
ശുക്രമിച്ഛന്തി കേചിത്തു തൈലക്ഷൌദ്രനിഭം ച യൽ. 239

ഇവിടെ ഗർഭത്തെ ഉണ്ടാക്കുന്നതിനു സമർത്ഥമായ ശുക്ലത്തിന്റെ ലക്ഷണം കാണിക്കുന്നു.—സ്ഫടികമണിക്കു തുല്യമായ നിറമുള്ളതും, സ്നേഹഗുണയുക്തവും, മധുരവും, പ്രവഹിക്കുന്നതും, തേനിന്റെ ഗന്ധമുള്ളതും ആയ ശുക്ലം ഗർഭോൽപാദനത്തിനു സമർത്ഥമാണ്. എണ്ണ, തേൻ ഇവയുടെ നിറത്തിലിരിക്കുന്ന ശുക്ലവും ഗർഭോൽപാദനത്തിന് ഉത്തമമാണെന്നു മറ്റു ചിലരും പറയുന്നു.

### ശുക്ലത്തിന്റെ സ്ഥാനം.

യഥാ പയസി സർപ്പിസ്തു ഗൂഢശ്ചേക്ഷൌ രസസ്തഥാ
ഏവം ഹി സകലേ കായേ ശുക്ലം തിഷ്ഠതി ദേഹിനാം. 240

അത്ര സർപ്പിർദൃഷ്ടാന്തോ ബഹുശുക്ലേ സ്വല്പമഥനേന സർപ്പിഃ ശുക്രയോർല്ലാഭാൽ. ഇക്ഷുരസദൃഷ്ടാന്തസ്തു സ്വല്പശുക്ലേ പുംസി അതിപീഡനേന ഇക്ഷുരസശുക്രയോർല്ലാഭാൽ.

ശുക്ലത്തിന്റെ സ്ഥാനത്തെ വിവരിക്കുന്നു:—ഏതുപ്രകാരമോ പാലിൽ നെയ്യും, കരിമ്പിൽ അതിന്റെ നീരും മറഞ്ഞിരിക്കുന്നതു് അപ്രകാരം പ്രാണികളുടെ ശരീരത്തിൽ എല്ലായിടവും ശുക്ലം ഗൂഢമായി സ്ഥിതിചെയ്യുന്നു. (ഇവിടെ ശുക്ലത്തെ, നെയ്യിനോടു ദൃഷ്ടാന്തീകരിച്ചതു്, വളരെ പാലിൽനിന്നു സ്വല്പനേരം കടഞ്ഞാൽ നെയ്യുണ്ടാകുന്നതുപോലെ, വളരെ ശുക്ലമുള്ള പുരുഷനിൽനിന്നും അല്പമഥനത്താൽ ശുക്ലമുണ്ടാകുമെന്നും; ഇക്ഷുരസത്തോടു ദൃഷ്ടാന്തപ്പെടുത്തിയതു്, കരിമ്പിൽനിന്നു് വളരെനേരം മഥിച്ചാൽ രസം പുറപ്പെടുന്നതുപോലെ, സ്വല്പശുക്ലനായ പുരുഷനിൽനിന്നു് അതിപീഡനം കൊണ്ടേ ശുക്ലം വെളിക്കു പുറപ്പെടുകയുള്ളൂ എന്നും സ്പഷ്ടമാക്കുന്നതിനാണെന്നു ധരിച്ചുകൊള്ളണം.)

### ശുക്ലസ്രവണമാർഗ്ഗം.

ദ്വ്യംഗുലേ ദക്ഷിണേ പാർശ്വേ വസ്തിദ്വാരസ്യ ചാപ്യധഃ
മൂത്രസ്രോതഃപഥാച്ഛുക്രം പുരുഷസ്യ പ്രവർത്തതേ. 241

വൃദ്ധവാഗ്ഭടോപ്യാഹ—സപ്തമീ ശുക്രധരാ ദ്വ്യംഗുലേ ദക്ഷിണേ പാർശ്വേ വസ്തിദ്വാരസ്യ ചാപ്യധോ മൂത്രമാർഗ്ഗമാശ്രിതാ സകലശരീരവ്യാപിനീ ശുക്രം പ്രവർത്തയതീതി സപ്തമീകലാ.

ഇനിയും ശുക്ലം സ്രവിക്കുന്ന മാർഗ്ഗത്തെ വിവരിക്കുന്നു:—വസ്തിദ്വാരത്തിനു താഴെ വലത്തുവശത്തു് രണ്ടംഗുലം മുകളിലുള്ള മൂത്രസ്രോതോമാർഗ്ഗത്തിൽകൂടി പുരുഷന്റെ ശുക്ലം നിർഗ്ഗമിക്കുന്നു.

വൃദ്ധവാഗ്ഭടൻ ഇതിനെക്കുറിച്ചു് ഇങ്ങനെ പറയുന്നു—“വസ്തിദ്വാരത്തിന്റെ അധോഭാഗത്തിൽ വലത്തുവശത്തു് രണ്ടങ്ഗുലം മുകളിലായി മൂത്രമാർഗ്ഗത്തെ ആശ്രയിച്ചു് ശുക്ലധര (ശുക്ലത്തെ ധരിക്കുന്നതു്) എന്ന കല സ്ഥിതിചെയ്യുന്നു; സകല ശരീരത്തിലും വ്യാപിച്ചിരിക്കുന്ന ആ ശുക്ലധരാകലയാണു് ശുക്ലത്തെ പ്രവർത്തിക്കുന്നതു്.”

## ശുക്ലസ്രവണത്തിനുള്ള കാരണം.

ഹൃഷ്ടസ്യ ഹർഷസഹിതം ശുക്ലം പ്രസന്നമനസസ്തഥാ
സ്ത്രീഷു വ്യായച്ഛതശ്ചാപി ഹർഷാൽ തൽ സംപ്രവർത്തതേ. 242

സ്ത്രീഷു വ്യായച്ഛതഃ— സ്ത്രീസുരതരൂപം വ്യായാമം കുർവ്വതഃ.

ശുക്ലം സ്രവിക്കുന്നതിനുള്ള കാരണത്തെ പറയുന്നു:—ശരീരത്തിലെല്ലായിടവും വ്യാപിച്ചിരിക്കുന്ന ശുക്ലം, മനസ്സു പ്രസന്നമായി സ്ത്രീകളിൽ സുരതരൂപമായ വ്യായാമം ചെയ്യുമ്പോൾ സന്തോഷത്താൽ തനിയെ വെളിക്കു പുറപ്പെടുന്നു. (സ്ത്രീഷു വ്യായച്ഛതഃ എന്നതിനു് സ്ത്രീകളിൽ സുരതരൂപമായ വ്യായാമം ചെയ്യുക എന്നർത്ഥമാണു്.)

അന്യച്ച—

ശുക്ലം കാമേന കാമിന്യാ ദർശനാൽ സ്പർശനാദപി
ശബ്ദസംശ്രവണാൽ ധ്യാനാൽ സംയോഗാച്ച പ്രവർത്തതേ.

ശുക്ലസ്രവണത്തിനുള്ള കാരണം വേറെയും പറഞ്ഞിട്ടുണ്ടു്. “കാമിനിയുടെ ദർശനം, സ്പർശനം, ശബ്ദശ്രവണം, ധ്യാനം, സംയോഗം ഇവയാൽ കാമംനിമിത്തം ശുക്ലം സ്രവിക്കുന്നു.”

## ആർത്തവത്തിന്റെ സ്വരൂപം.

സ്ത്രീണാം രസ ഏവ മാസേന ആർത്തവം ഭവതി ഇത്യുക്തം പുനരാഹ ശ്രുത ഏവ.

രസാദേവ രജഃ സ്ത്രീണാം മാസി മാസി ത്ര്യഹം സ്രവേൽ
തദ്വർഷാദ് ദ്വാദശാദൂർദ്ധ്വം യാതി പഞ്ചാശതഃ ക്ഷയം. 244

മാസേനോപചിതം കാലേ ധമനീഭ്യാം തദാർത്തവം
ഈഷദ്വിവർണ്ണം കൃഷ്ണം ച വായുർയ്യോനിമുഖം നയേൽ. 245

നാണ് രജസ്സെന്നു പറയുന്നതു്. ആ രജസ്സുവഴിയിൽ ഉണ്ടായതാണ് ആർത്തവം. ഗർഭം ധരിച്ച സ്ത്രീകളുടെ ആർത്തവരക്തത്തെ വഹിക്കുന്ന സ്രോതസ്സുകളെ ഗർഭം അവരോധിക്കകൊണ്ടാണ് ഗർഭം ഉണ്ടായതിനുശേഷം സ്ത്രീകൾക്ക് ആർത്തവരക്തം സ്രവിക്കാത്തതു്. അപ്രകാരം സ്രവിക്കാത്തതായ ആ ആർത്തവരക്തം, കീഴ്പ്പോട്ടുവന്നതിനുശേഷം മേല്പോട്ടുവന്നു വർദ്ധിച്ചു് അപരയായിത്തീരുന്നു. അപര എന്നതിനു് മറുപിള്ള എന്നർത്ഥം. ഇങ്ങനെ മറുപിള്ളയായിത്തീർന്നതിന്റെ ശേഷമുള്ള രക്തം മേല്പോട്ടുവന്നു് സ്തനങ്ങളിൽ പ്രാപിക്കുന്നു. അതുകൊണ്ടു് ഗർഭമുണ്ടാകുമ്പോൾ സ്ത്രീകളുടെ മുലകൾ അതിസ്ഥൂലങ്ങളായി ഭവിക്കുന്നു.

ധാതുക്കളിൽ അധികമുള്ള ഗുണങ്ങൾ.

അതിരിക്താ ഗുണാ രക്തേ വഹ്നേർമ്മാംസേ തു പാർത്ഥിവാഃ
മേദസ്യപാം രസേ ചാസ്ഥ്നി പൃഥിവ്യനിലതേജസാം. 247
മജ്ജനി ശുക്രേ ച സോമസ്യ മൂത്രേ ച ശിഖിനോ ഗുണാഃ
ഭുവസ്തഥാർത്തവേ തഥാഗ്നേ രസേ ക്ഷീരേ തഥാംഭസഃ. 248

ഓരോ ധാതുക്കളിലും പഞ്ചഭൂതങ്ങളുടെ പ്രത്യേകാംശമാണ് അധികമുള്ളതു് എന്നു കാണിക്കുന്നു—രക്തത്തിൽ അഗ്നിയുടെ ഗുണവും, മാംസത്തിൽ ഭൂമിയുടെ ഗുണവും, മേദസ്സിലും രസത്തിലും ജലത്തിന്റെ ഗുണവും, അസ്ഥിയിൽ ഭൂമി, വായു, തേജസ്സ് ഇവയുടെ ഗുണവും അധികമായി കലർന്നിരിക്കുന്നു. അപ്രകാരം മജ്ജയിലും ശുക്ലത്തിലും സോമന്റെയും, മൂത്രത്തിൽ അഗ്നിയുടെയും, ആർത്തവരക്തത്തിൽ ഭൂമിയുടെയും, രസത്തിൽ അഗ്നിയുടെയും, ക്ഷീരത്തിൽ ജലത്തിന്റെയും ഗുണങ്ങളാണ് അധികം കലർന്നിരിക്കുന്നതു്.

ധാതുക്കളുടെ മലങ്ങൾ.

കഫഃ പിത്തം മലഃ ഖേഷു പ്രസ്വേദോ നഖരോമ ച
നേത്രവിട്ത്വക്ഷു ച സ്നേഹോ ധാതൂനാം ക്രമശോ മലാഃ.
നേത്രജിഹ്വാകപോലാനാം ജലം ച രസജം മലമിത്യേകേ.

ഖേഷു—കർണ്ണാദിസ്രോതസ്സ്, മലഃ—രസനാദന്തകക്ഷാമേഢ്രാദിമലമപി മേദോമലമിത്യേകേ. നേത്രവിട്ത്വചാം ച യഃ സ്നേഹഃ സ മജ്ജമലഃ. ശുക്രസ്യ മലമേവ നാസ്തി സഹസ്രധാധ്മാതസുവർണ്ണസ്യേവ.

ആർത്തവരക്തത്തെ വിവരിച്ചതിനുശേഷം ധാതുക്കളുടെ മലങ്ങളെ കാണിക്കുന്നു!—കഫം രസധാതുവിന്റെയും, പിത്തം രക്ത

ധാതുവിൻെറയും, കണ്ണാദിസ്രോതസ്സുകളിലുള്ള മലം മാംസത്തിൻെറയും, പ്രസാദം മേദസ്സിൻെറയും, നഖങ്ങളും രോമങ്ങളും അസ്ഥിയുടെയും, കണ്ണ്, മലം, ത്വക് ഇവയിലുള്ള സ്നേഹമയം മജ്ജയുടെയും മലങ്ങളാകുന്നു. കണ്ണ്, നാക്ക്, കവിൾത്തടം ഇവയിൽനിന്നു വരുന്ന ജലവും രസധാതുവിൻെറ മലമാണെന്നു ചിലരും, നാക്ക്, പല്ല്, കക്ഷം, ലിംഗം ഇവയുടെ മലവും മേദസ്സിൻെറ മലമാണെന്നു മററു ചിലരും പറയുന്നു. ആയിരം പ്രാവശ്യം സ്പുടം വച്ചാലും സ്വർണ്ണത്തിനു മലമുണ്ടാകാത്തതുപോലെ ശുക്ലത്തിനു മലംതന്നെ ഇല്ല.

### ഉപധാതുക്കൾ.

വനിതാനാം പ്രസൂതാനാം ധമനീഭ്യാം സ്തനാഗതാൽ
രസാദേവ ഹി ജായേത സ്തന്യം സ്തനയുഗാശ്രയം. 251
ശുദ്ധമാംസസ്യ യഃ സ്നേഹഃ സാ വസാ പരികീർത്തിതാ
മേദസഃ സ്രവമാണസ്യ സ്നേഹഃ സാപി കഥിതാ വസാ. 252

ഇനിയും ഉപധാതുക്കളെ കാണിക്കുന്നു:—പ്രസവിച്ച സ്ത്രീകളുടെ മുലകളിലെ രണ്ടു ഞരമ്പുകളിൽകൂടി പുറപ്പെടുന്ന രസത്തിൽനിന്ന് സ്തന്യം (മുലപ്പാൽ) ഉണ്ടാകുന്നു. ആ മുലപ്പാൽ രണ്ടു മുലകളിലുമായിട്ടാണു സ്ഥിതിചെയ്യുന്നതു്. ശുദ്ധമാംസത്തിൻെറ സ്നേഹത്തെയും സ്രവിക്കുന്നതായ മേദസ്സിൻെറ സ്നേഹത്തെയും ആണു വസ എന്നു പറയുന്നതു്.

ശാർങ്ഗധരേ തു—

സ്തന്യം രജോ വസാ സ്വേദോ ദന്താഃ കേശാസ്തഥൈവ ച
ഓജശ്ച സപ്തധാതൂനാം ക്രമാൽ സപ്തോപധാതവഃ.

ശാർങ്ഗധരസംഹിതയിൽ ഉപധാതുക്കളെക്കുറിച്ച്, "രസത്തിനു സ്തന്യം, രക്തത്തിനു രജസ്സ്, മാംസത്തിനു വസ, മേദസ്സിനു സ്വേദം, അസ്ഥിക്കു ദന്തങ്ങൾ, മജ്ജയ്ക്കു കേശങ്ങൾ, ശുക്ലത്തിനു ഓജസ്സ്" ഇങ്ങനെ ഏഴു ഉപധാതുക്കളെ പറഞ്ഞിരിക്കുന്നു.

### ആശയങ്ങൾ.

ഉരോ രക്താശയസ്തസ്മാദധഃ ശ്ലേഷ്മാശയഃ സ്മൃതഃ
ആമാശയസ്തു തദധസ്തല്ലിംഗം ചരകോക്തവൽ. 254
തദ്യഥാ—നാഭിസ്തനാന്തരം ജന്തോരാഹുരാമാശയം ബുധാഃ ഇതി

രക്താശയം മുതലായ ആശയങ്ങളെക്കുറിച്ച് വിവരിക്കുന്നു! ഉരഃസ്ഥാനം രക്താശയമാണ്. അതിനു താഴെ ശ്ലേഷ്മാശയം.

### കലാസ്വരൂപം.

സ്നായുഭിശ്ച പ്രതിച്ഛന്നാൻ സന്തതാംശ്ച ജരായുണാ
ശ്ലേഷ്മണാ വേഷ്ടിതാംശ്ചാപി കലാഭാഗാംസ്തു താൻ വിദുഃ. 262

കലാസ്വരൂപത്തെ വിവരിക്കുന്നു:— ചെറുഞരമ്പുകളാൽ മറയ്ക്കപ്പെട്ടും, ജരായുവിനാൽ (മറുപിള്ളയാൽ) വിസ്തൃതങ്ങളായും കഫത്താൽ ചുററപ്പെട്ടും ഇരിക്കുന്നവയ്ക്ക് കലാഭാഗങ്ങൾ എന്നു പറയുന്നു.

ധാത്വാശയാന്തരെ ധാതോര്യഃ ക്ലേദസ്ത്വധിതിഷ്ഠതി
ദേഹോഷ്മണാഭിപക്വശ്ച സാ കലേത്യഭിധീയതേ. 263

ധാതുസ്ഥാനത്തിന്റെ മദ്ധ്യത്തിൽ ധാതുവിന്റെ ക്ലേദം (ഈറ) സ്ഥിതിചെയ്യുന്നു. ദേഹോഷ്മാവിനാൽ പാകപ്പെടുന്ന ആ ക്ലേദത്തെ "കല" എന്നു പറയുന്നു.

താഃ സപ്ത—

ആദ്യാ മാംസധരാ പ്രോക്താ ദ്വിതീയാ രക്തധാരിണീ
മേദോധരാ തൃതീയാ തു ചതുർത്ഥീ ശ്ലേഷ്മധാരിണീ.
പഞ്ചമീ തു മലം ധത്തേ ഷഷ്ഠീ പിത്തധരാ മതാ
രേതോധരാ സപ്തമീ സ്യാദിതി സപ്ത കലാഃ സ്മൃതാഃ. 265

കലകൾ ഏഴുണ്ട്. 1 മാംസധര. 2 രക്തധാരിണി. 3 മേദോധര. 4 കഫധാരിണി. 5 മലധര. 6 പിത്തധര. 7 ശുക്ലധര.

### മർമ്മങ്ങൾ.

സന്നിപാതഃ സിരാസ്നായുസന്ധിമാംസാസ്ഥിസംഭവഃ
മർമ്മാണി തേഷു തിഷ്ഠന്തി പ്രാണാഃ ഖലു വിശേഷതഃ. 266

സിരകൾ, സ്നായുക്കൾ, സന്ധികൾ, മാംസങ്ങൾ, അസ്ഥികൾ ഇവ ഒന്നിച്ചുചേരുന്ന സ്ഥാനങ്ങൾക്ക് "മർമ്മങ്ങൾ" എന്നു പറയുന്നു. വിശേഷിച്ച് പ്രാണങ്ങൾ ഈ മർമ്മസ്ഥാനങ്ങളിലാണ് സ്ഥിതിചെയ്യുന്നത്.

സപ്തോത്തരശതം സന്തി ദേഹേ മർമ്മാണി ദേഹിനാം
താന്യേകാദശ മാംസേ സ്യുരഷ്ടാവസ്ഥിഷു സന്തി ഹി. 267

സന്ധീനാം വിംശതിസ്സ്നായൂനാം സപ്തവിംശതിഃ
ചത്വാരിംശത്തഥൈകം ച സിരാമർമ്മാണി തത്ര തു. 268

ദ്വാവിംശതിഃ സക്ഥിയുഗേ താവന്ത്യേവ ഭുജദ്വയേ
ദ്വാദശോരസി കക്ഷേ ച പൃഷ്ഠദേശേ ചതുർദ്ദശ. 269

ഗ്രീവായാമൂർധ്വഭാഗേ തു സപ്തത്രിംശന്മതാനി ഹി
മർമ്മാണി യാനി സന്തീഹ പഞ്ചധാ ച ഭവന്തി ഹി. 270

പ്രാണികളുടെ ദേഹത്തിൽ ആകെ 107 മർമ്മങ്ങൾ ഉണ്ട്. അവയിൽ മാംസത്തിൽ 11. അസ്ഥികളിൽ 8. സന്ധികളിൽ 20. സ്നായുക്കളിൽ 27 ധമനികളിൽ സിരാമർമ്മങ്ങൾ 41. ഇങ്ങനെയാണ് 107 മർമ്മങ്ങൾ. അവയിൽ സിരാമർമ്മങ്ങൾ രണ്ടു തുടയിലുമായി 22. രണ്ടു കൈകളിലുമായി 22. മാർവിടത്തിലും ഉദരത്തിലും കൂടി 12. പൃഷ്ഠഭാഗത്തിൽ 14. കഴുത്തിലും കഴുത്തിന്റെ മുകളിലുമായി 37. ഇങ്ങനെ 107. ഇവിടെ പറഞ്ഞ മർമ്മങ്ങൾതന്നെ അഞ്ചുവിധം സംഭവിക്കും. അവയെ അടുത്തുതന്നെ പറയുന്നുമുണ്ട്.

താന്യാഹ —

സദ്യഃപ്രാണഹരാണി സ്യുർമർമ്മാണ്യേകോനവിംശതിഃ
മർമ്മദശാസ്ത്രയസ്ത്രിംശൽ സ്യുഃ കാലാന്തരമാരകാഃ. 271
ചത്വാരിംശച്ച ചത്വാരി വൈകല്യം ജനയന്തി ഹി
മർമ്മാഷ്ടകം രുജാകാരി വിശല്യഘ്നം ത്രികം മതം. 272
ശൃംഗാടകാന്യധിപതിഃ ശംഖൌ കണ്ഠശിരാ ഗുദം
ഹൃദയം വസ്തിനാഭീ ച സദ്യോ ഘ്നന്തി ഹതാനി ചേൽ. 273

മുൻപറഞ്ഞ മർമ്മങ്ങളുടെ അഞ്ചുവിഭാഗങ്ങളെ കാണിക്കുന്നു:—(1) സദ്യഃപ്രാണഹരങ്ങളായ മർമ്മങ്ങൾ 19. (2) ദീർഘകാലംകൊണ്ടു മരിപ്പിക്കുന്ന മർമ്മങ്ങൾ 33. (3) അംഗവൈകല്യത്തെ ജനിപ്പിക്കുന്ന മർമ്മങ്ങൾ 44. (4) വേദനയുണ്ടാക്കുന്ന മർമ്മങ്ങൾ 8. (5) കൊണ്ടിരിക്കുന്ന ശല്യം ഊരിയാൽ പ്രാണഹരങ്ങളായ മർമ്മങ്ങൾ 3. ഇങ്ങനെ 107. ശൃംഗാടകം അധിപതി, ശംഖം, കണ്ഠശിരസ്സ്, ഗുദം, ഹൃദയം, വസ്തി, നാഭി ഈ സ്ഥാനങ്ങളിൽ എവിടെയെങ്കിലും താഡനമേററാൽ ഉടൻതന്നെ പ്രാണഹാനി സംഭവിക്കും. ശൃംഗാടകം മുതലായവയെ അടുത്തുതന്നെ വിവരിക്കുന്നുണ്ട്.

ശൃംഗാടകങ്ങൾ — ഘ്രാണശ്രോത്രാക്ഷിജിഹ്വാസന്തർപ്പകാണാം സിരാമുഖാനാം ശിരസോ മദ്ധ്യേ സംയോഗസ്ഥാനം; താനി ചത്വാരി സിരാമർമ്മാണി ചതുരംഗുലപ്രമാണാനി ഹതാനി ഘ്നന്തി—സദ്യോമാരകാണി ഭവന്തി.

അധിപതിഃ—മസ്തകസ്യാഭ്യന്തരേ സന്ധിശിരസോഃ സന്നിപാതഃ ഉപരിഷ്ടാൽ രോമാവർത്തഃ സ ഏകഃ, സന്ധിമർമ്മൈതദർദ്ധാംഗുലപ്രമാണം സദ്യോമാരകം.

ശംഖൌ— ഭ്രുവോരന്തോപരി കൎണ്ണലലാടമദ്ധ്യേ തൌ ച അസ്ഥിമൎമ്മണീ സാൎദ്ധാംഗുലേ സദ്യോമാരകേ.

കണ്ഠസിരാ—മാതൃകാഃ ഗ്രീവായാമുഭയപാൎശ്വയോഃ ചതസ്രഃ സിരാസ്താവഷ്ടൌ സിരാമൎമ്മാണി ചതുരംഗുലാനി സദ്യോമാരകാണി.

ഹൃദം പ്രസിദ്ധം. ഹൃദയം മാംസമൎമ്മ ചതുരംഗുലം സദ്യോമാരകം.

സ്തനയോൎമ്മദ്ധ്യമധിഷ്ഠായോരസ്യാമാശയദ്വാരം സത്വരജസ്തമസാമധിഷ്ഠാനം ഹൃദയം നാമ ഹൃദയം സിരാമൎമ്മേദം ചതുരംഗുലം സദ്യോമാരകം.

ശൃംഗാടകമൎമ്മങ്ങളെ വിവരിക്കുന്നു:—മൂക്ക്, ചെവി, കണ്ണ്, നാക്ക് ഈ ഇന്ദ്രിയങ്ങളെ തൃപ്തിപ്പെടുത്തുന്ന ഞരമ്പുകളുടെ അഗ്രങ്ങൾക്ക് ശിരസ്സിൽ യാതൊരു സംയോഗസ്ഥാനമുണ്ടോ, ഇവയിൽ നാലെണ്ണം സിരാമൎമ്മങ്ങളാണ്. ഇവയ്ക്ക് നാലംഗുലം നീളമുണ്ട്. ഈ മൎമ്മങ്ങളാണ് ശൃംഗാടകങ്ങൾ. ഇവയിൽ പ്രഹരമേററാൽ പെട്ടെന്ന് മരണം സംഭവിക്കും.

അധിപതി എന്ന മൎമ്മത്തെ വിവരിക്കുന്നു:—ശിരസ്സിന്റെ ഉള്ളിൽ നാഡികളുടെ സന്ധികളും ശിരസ്സും എവിടെ ചേരുന്നോ അതിന്റെ മുകളിലായി രോമാവൎത്തം എന്നത് കാണുന്നു. അരയംഗുലം അളവുള്ള ഈ സന്ധിമൎമ്മമാണ് അധിപതി എന്നു പറയുന്നതു്. ഇതും പ്രഹരമേററാൽ പെട്ടെന്ന് മരണം സംഭവിപ്പിക്കും.

ശംഖങ്ങളെ വിവരിക്കുന്നു—രണ്ടു പുരികങ്ങളുടെ അവസാനത്തിനു മുകളിലായി കൎണ്ണലലാടങ്ങളുടെ നടുക്ക് രണ്ടുമൎമ്മമുണ്ട്. ഈ അസ്ഥിമൎമ്മങ്ങളാണ് ശംഖങ്ങൾ എന്നു പറയുന്നതു്. ഇവയുടെ പ്രമാണം അരയംഗുലമാണ്. ഇവയും പെട്ടെന്നു മരിപ്പിക്കുന്നവയാണ്.

കണ്ഠസിരകളെ കാണിക്കുന്നു—കഴുത്തിന്റെ രണ്ടുവശത്തുമായി നന്നാലു ഞരമ്പുകളുണ്ട്. ഈ എട്ടു ഞരമ്പുകൾക്ക് സിരാമൎമ്മങ്ങൾ എന്നു പറയുന്നു. ഇവയെ കണ്ഠസിരകളെന്നും മാതൃകകളെന്നും പറയും. ഇവയുടെ പ്രമാണം നാലംഗുലമാണ്. ഇവയും പെട്ടെന്നു മരിപ്പിക്കുന്നവയാണ്.

ഹൃദം എന്നു പറയുന്നതു് മേലെ വിസ്തരിക്കുന്നതും, സുപ്രസിദ്ധവും ആകുന്നു. ഇതു് മാംസമൎമ്മവും നാലംഗുലം നീളമുള്ളതും ആണ്. ഇതും പെട്ടെന്നു മരിപ്പിക്കുന്നതുതന്നെ.

ഹൃദയത്തെ വിവരിക്കുന്നു.—മുലകളുടെ മദ്ധ്യത്തിൽ സ്ഥിതി ചെയ്യുന്ന ഉരഃസ്ഥാനത്തിൽ ആമാശയദ്വാരമായും സത്വരജസ്തമോഗുണങ്ങൾക്ക് അധിഷ്ഠാനമായും ഇരിക്കുന്ന സിരാമർമ്മമാണു ഹൃദയം. ഇതിനു നാലംഗുലം നീളമുണ്ട്. ഈ ഹൃദയസ്ഥാനത്തിൽ അടിയേററാൽ ഉടൻ മരണം സംഭവിക്കും.

വസ്തിർനാഡീ പൃഷ്ഠകടീമുഷ്കവംക്ഷണശേഫസാം
മദ്ധ്യേ വസ്തിസ്തനുത്വക് ച ഏകദ്വാരകോ ഹ്യധോമുഖഃ. 274

സ്നായുമർമ്മദം ചതുരംഗുലം സദ്യോമാരകം നാഡീ പ്രസിദ്ധാ. സിരാമർമ്മാ ച ചതുരംഗുലം സദ്യോമാരകം.

വസ്തിനാഡികളെ വിവരിക്കുന്നു:—വസ്തിയും നാഡിയും മർമ്മങ്ങളാണ്. പൃഷ്ഠം, അരക്കെട്ട്, മുഷ്കം, വംക്ഷണം (കടിവ്) ലിംഗം ഇവയുടെ നടുക്ക് തൊലിക്കനം കുറഞ്ഞും, ഒരു ദ്വാരത്തോടു കൂടിയും അധോമുഖമായും നിൽക്കുന്നതാണ് വസ്തി. ഇതു സ്നായുമർമ്മവും നാലംഗുലം നീളമുള്ളതും ആകുന്നു. ഈ സ്ഥാനത്ത് ഏതെങ്കിലും പ്രഹരമേററാൽ പെട്ടെന്നു മരിച്ചുപോകും. നാഡിയെന്നു പറയുന്നതു പ്രസിദ്ധമായ സ്ഥാനമാണ്. പക്വാശയത്തിൻെറയും ആമാശയത്തിൻെറയും നടുക്കായി സ്ഥിതിചെയ്യുന്ന ഈ നാഡി, സിരാമർമ്മവും നാലംഗുലം നീളമുള്ളതും പെട്ടെന്നു മരിപ്പിക്കുന്നതും ആകുന്നു.

വക്ഷോമർമ്മാണി സീമന്താസ്തലാഃ ക്ഷിപ്രേന്ദ്രവസ്തയഃ
ബൃഹത്യഃ പാർശ്വയോഃ സന്ധീ കടീകതരുണേ ച യേ
നിതംബാവിതി ചൈതാനി കാലാന്തരഹരാണി തു. 276

വക്ഷോമർമ്മങ്ങൾ, സീമന്തങ്ങൾ, തലങ്ങൾ, ക്ഷിപ്രം, ഇന്ദ്രവസ്തികൾ, ബൃഹതികൾ, പാർശ്വസന്ധികൾ, കടികതരുണങ്ങൾ, നിതംബങ്ങൾ ഈ സ്ഥാനങ്ങളിൽ അടി മുതലായവയേററാൽ കുറെക്കാലം ചെന്നിട്ടേ മരണം സംഭവിക്കുകയുള്ളു. അതുകൊണ്ട് ഇവ കാലാന്തരപ്രാണഹരങ്ങളായ മർമ്മങ്ങളാണ്. ഇവയെ ഒട്ടുത്തരത്തിൽ വിവരിക്കുന്നുമുണ്ട്.

വക്ഷോമർമ്മാണി—സ്തനയോരധസ്താൽ ദ്വ്യംഗുലം യാവൽ സ്തനമൂലനാമ സിരാമർമ്മണീ തത്ര കഫപൂർണ്ണകോഷ്ഠതയാ കാലാന്തരമാരകേ. സ്തനരോഹിതൌ—സ്തനയോരുപരി ദ്വ്യംഗുലം യാവൽ ദ്വേ മാംസമർമ്മണീ രക്തപൂരിതകോഷ്ഠതയാ കാലാന്തരമാരകേ. അപലാപൌ—അംസകൂടയോരധസ്താൽ പാർശ്വയോരുപരി ദ്വേ സിരാമർമ്മണീ അർദ്ധാംഗുലേ രക്തേന പൂയതാം

ശതേന കാലാന്തകമാരകെ. അപസ്തംഭൗ—ഉരസഃ ഉഭയോർനാഡ്യൗ വാതവഹേ സിരാമർമ്മണീ അർദ്ധാംഗുലേ വാതപൂർണ്ണകോഷ്ഠതയാ കാസശ്വാസാഭ്യാം ച കാലാന്തകമാരകെ.

വക്ഷോമർമ്മങ്ങളെ കാണിക്കുന്നു:—മുലകളുടെ താഴെ രണ്ടംഗുലംവരെയുള്ള സ്ഥാനങ്ങളാണു് വക്ഷസ്സിലെ മർമ്മങ്ങൾ. ഇവയ്ക്കു സ്തനമൂലങ്ങളെന്നും പേരുണ്ടു്. ഇവ സിരാമർമ്മങ്ങളാണു്. ഇവയുടെ ഉള്ളിൽ കഫം നിറഞ്ഞിരിക്കുന്നതിനാൽ ഇവ കാലാന്തരത്തിൽ മരിപ്പിക്കുന്നവയാണു്.

സ്തനരോഹിതങ്ങളെ കാണിക്കുന്നു:—മുലക്കണ്ണുകൾക്കു മുകളിലായി രണ്ടംഗുലംവരെ രണ്ടു മാംസമർമ്മങ്ങളുണ്ടു്. ഇവയാണു് സ്തനരോഹിതമർമ്മങ്ങൾ. ഇവയുടെ ഉള്ളിൽ രക്തം നിറഞ്ഞിരിക്കുന്നതിനാൽ ഇവയും കാലാന്തരത്തിൽ മരിപ്പിക്കുന്നവയാണു്.

അപലാപി എന്ന മർമ്മം—തോളുകളുടെ താഴെയുള്ള ഇരുവശങ്ങൾക്കു മുകളിലായി രണ്ടു സിരാമർമ്മങ്ങളുണ്ടു്. അര അംഗുലം നീളമുള്ള ആ മർമ്മങ്ങൾക്കാണു് അപലാപി എന്നു പറയുന്നതു്. രക്തം നിറഞ്ഞിരിക്കുന്നതിനാൽ ഈ മർമ്മങ്ങളും കാലാന്തരത്തിൽ മരിപ്പിക്കുന്നവയാണു്.

അപസ്തംഭമർമ്മങ്ങൾ—നെഞ്ചിന്റെ ഇരുവശങ്ങളിലായി വാതവഹങ്ങളായ രണ്ടു നാഡികൾ ഉണ്ടു്. സിരാമർമ്മങ്ങളും അര അംഗുലം നീളമുള്ളതും ആയ ഈ മർമ്മങ്ങൾക്കു് അപസ്തംഭങ്ങൾ എന്നു പറയുന്നു. ഇവ വാതം നിറഞ്ഞിരിക്കുന്നതുകൊണ്ടും ചുമയും ശ്വാസംമുട്ടും ഉണ്ടാകുന്നതിനാലും കാലാന്തരത്തിൽ മരിപ്പിക്കുന്നവയാണു്.

സീമന്താഃ—ശിരസി പഞ്ച സന്ധയഃ സന്ധിമർമ്മാണി ചതുരംഗുലാനി ഉന്മാദഭയചിത്തവിനാശൈഃ കാലാന്തരമാരകാഃ

സീമന്തമർമ്മങ്ങൾ—ശിരസ്സിൽ അഞ്ചു സന്ധികൾ ഉണ്ടു്. നാലംഗുലം നീളമുള്ള ഈ സന്ധിമർമ്മങ്ങൾക്കു് സീമന്തങ്ങൾ എന്നു പറയുന്നു. ഇവ ഉന്മാദം, ഭയം ഇവയാൽ മനസ്സിനെ നശിപ്പിക്കുന്നതുകൊണ്ടു് കാലാന്തരത്തിൽ മരിപ്പിക്കുന്നവയാണു്.

തലാനി—മധ്യാങ്ഗുലീമനുക്രമ്യ ഹസ്തസ്യ ചതുരാദി മധ്യം തലഹൃദയപാദസ്യ ഹസ്തസ്യ പാദയോശ്ചാപി ചതുരാദി തലാനി മാംസമർമ്മാണി ത്ര്യംഗുലാനി രുജാഭിഃ കാലാന്തരമാരകാണി.

തലമർമ്മങ്ങൾ—വലതുകയ്യിന്റെയും ഇടതുകയ്യിന്റെയും നടുവിരലിൽനിന്നു തുടങ്ങി നാലു മർമ്മങ്ങൾ ഉണ്ടു്. ഇങ്ങനെ

രണ്ടു കാലുകളിലും നടുവിരലിൽനിന്നു തുടങ്ങി നാലു മർമ്മങ്ങൾ ഉണ്ട്. ഇവയാണ് തലമർമ്മങ്ങൾ. ഇവ മാംസമർമ്മങ്ങളും രണ്ടങ്ഗുലപ്രമാണങ്ങളും വേദനയുണ്ടാക്കി കാലാന്തരത്തിൽ മരിപ്പിക്കുന്നവയും ആകുന്നു.

ക്ഷിപ്രാണി—അങ്ഗുഷ്ഠാങ്ഗുല്യോർമ്മധ്യേ ക്ഷിപ്രം നാമ ഹസ്തയോർദ്വേ, പാദയോർദ്വേ; ഏവം ചത്വാരി സ്നായുമർമ്മാണി അർദ്ധാങ്ഗുലാനി ആക്ഷേപകേണ കാലാന്തരമാരകാണി.

ക്ഷിപ്രമർമ്മങ്ങൾ—പെരുവിരലിന്റെയും ചൂണ്ടാണിവിരലിന്റെയും മദ്ധ്യമാണ് ക്ഷിപ്രം എന്ന മർമ്മം. ഇവ രണ്ടു കയ്യിലും രണ്ടു കാലിലുമായി നാല്. ഇവ അർദ്ധാങ്ഗുലപ്രമാണങ്ങളും സ്നായുമർമ്മങ്ങളും ആക്ഷേപകമെന്ന വാതരോഗത്തെ ഉണ്ടാക്കി കാലാന്തരത്തിൽ മരിപ്പിക്കുന്നവയും ആകുന്നു.

ഇന്ദ്രവസ്തയഃ—പ്രകോഷ്ഠയോർമ്മധ്യേ ദ്വേ, ജംഘയോർമ്മധ്യേ ദ്വേ; ഏവം ചത്വാരി മാംസമർമ്മാണി ദ്വ്യങ്ഗുലാനി ശോണിതക്ഷയേണ കാലാന്തരമാരകാണി.

ഇന്ദ്രവസ്തിമർമ്മങ്ങൾ—രണ്ടു കയ്യിന്റെയും കൈത്തണ്ടിൽ (മുട്ടിന്റെയും മണിബന്ധത്തിന്റെയും മദ്ധ്യം) 2. രണ്ടു കണങ്കാലുകളിൽ 2. ഇങ്ങനെ നാലു മാംസമർമ്മങ്ങൾക്ക് ഇന്ദ്രവസ്തിമർമ്മങ്ങൾ എന്നു പേർ. ഇവ രണ്ടങ്ഗുലം നീളമുള്ളതും രക്തക്ഷയത്താൽ കാലാന്തരത്തിൽ മരിപ്പിക്കുന്നവയും ആകുന്നു.

ബൃഹത്യൗ—സ്തനമൂലാദൃജുഭയതഃ പൃഷ്ഠവംശം താവൽ സിരാമർമ്മണീ അർദ്ധാങ്ഗുലാവ്യതേ ശോണിതാതിപ്രവൃത്തിനിമിത്തൈരുപദ്രവൈഃ കാലാന്തരമാരകേ.

ബൃഹതീമർമ്മങ്ങൾ—മുലകളുടെ ചുവട്ടിൽനിന്ന് രണ്ടു മുഴമുള്ള നട്ടെല്ലുവരെയുള്ള ഭാഗങ്ങൾക്കാണ് ബൃഹതീമർമ്മങ്ങൾ എന്നു പറയുന്നത്. ഇവ സിരാമർമ്മങ്ങളും അരയങ്ഗുലം നീളമുള്ളതും, രക്തം വളരെ പോകുകനിമിത്തം കാലാന്തരത്തിൽ മരിപ്പിക്കുന്നവയും ആകുന്നു.

കടീകതരുണേ—ത്രികസന്നിധാനേ ഉഭയതഃ ശ്രോണികാണ്ഡ ലക്ഷീകൃത്യാസ്ഥിനി സ്ഥിതേ അസ്ഥിമർമ്മണി അർദ്ധാങ്ഗുലേ ശോണിതക്ഷയാൽ പാണ്ഡും വിവർണ്ണരൂപം കൃത്വാ കാലാന്തരമാരകേ.

കടീകതരുണമർമ്മങ്ങൾ—നട്ടെല്ലിനു താഴെ രണ്ടുവശത്തുമായി അരക്കെട്ടിനെ ലക്ഷ്യമാക്കി രണ്ടസ്ഥികൾ നിൽപുണ്ട്.

ഈ മർമ്മങ്ങളിൽ ക്ഷതം സംഭവിച്ചാൽ പക്ഷാഘാതം എന്ന വാതരോഗമോ സക്ഥിസാദമോ (ഇടയ്ക്കു തളർച്ച) സംഭവിക്കും. കൂട്ടിന്മുകളിൽ ഒന്നുവശത്തുമായി മൂന്നങ്ഗുലം പ്രമാണത്തിൽ ഒരു മൂട്ടിൽ ൨ മറെറാമൂട്ടിൽ ൨ ഇങ്ങനെ ൪ സ്നായുമർമ്മങ്ങൾ. ഇവകൾ അരാങ്ഗുലപ്രമാണങ്ങളും വൈകല്യങ്ങളെ ഉണ്ടാക്കുന്നവയും ആകുന്നു. ഈ സ്ഥാനങ്ങളിൽ നീർക്കെട്ട് ഊരുസ്തംഭം മുതലായ രോഗങ്ങൾ സംഭവിക്കും.

ജാനുനീ—ജംഘോർവ്വോഃ സന്ധീ സന്ധിമർമ്മണീ ത്ര്യംഗുലേ വൈകല്യകരേ. തത്ര ഖഞ്ജതാ.

ജാനുമർമ്മങ്ങൾ—കണങ്കാലുകളുടെ സന്ധികളാണ് ജാനുക്കൾ. ഇവ സന്ധിമർമ്മങ്ങളും മൂന്നങ്ഗുലപ്രമാണങ്ങളും വൈകല്യത്തെ ഉണ്ടാക്കുന്നവയും ആകുന്നു: ഇവിടെ അടി മുതലായവയേററാൽ ഖഞ്ജത (മുടന്ത്) എന്ന രോഗമുണ്ടാകും.

ഉർവ്വ്യൌ—മദ്ധ്യ ഊർവ്വോർമ്മദ്ധ്യേ പ്രഗണ്ഡയോർമ്മദ്ധ്യേ; ഏവം ചതസ്രഃ സിരാമർമ്മാണി ഏകാങ്ഗുലാനി വൈകല്യകരാണി തത്ര ശോണിതക്ഷയാൽ സക്ഥിശോഷഃ.

ഊരുമർമ്മങ്ങൾ—തുടകളുടെ മദ്ധ്യത്തിൽ ൨, പ്രഗണ്ഡങ്ങളുടെ (തോളു താഴെയുള്ള ഭാഗം) മദ്ധ്യത്തിൽ ൨, ഇവ ൪-ം സിരാമർമ്മങ്ങളാണ്. ഇവിടെ അടി മുതലായവയേററാൽ വൈകല്യം നേരിടുകയും ക്ഷതം സംഭവിച്ചാൽ ഊരുശോഷം എന്ന രോഗം സംഭവിക്കുകയും ചെയ്യും.

കൂർച്ചാഃ—പാദയോരങ്ഗുഷ്ഠാങ്ഗുല്യോർമ്മദ്ധ്യേ തയോരൂർദ്ധ്വം ഹസ്തയോരപ്യേവം; ഏവം ചത്വാരി സ്നായുമർമ്മാണി വൈകല്യകരാണി. തത്ര പാദയോർ ഭ്രമണവേപനേ ഭവതഃ.

കൂർച്ചമർമ്മങ്ങൾ—രണ്ടു കാലിന്റെയും പെരുവിരലുകളുടെയുംമദ്ധ്യത്തിൽ അവയ്ക്കു മുകളിലും താഴെയുമായി ഈരണ്ടുവീതം ൪ മർമ്മങ്ങൾ ഉള്ളതാണ് കൂർച്ചങ്ങൾ. ഇവിടെ ക്ഷതമേററാൽ വൈകല്യവും, കാലുകൾക്കു ഭ്രമണവും വേദനയും സംഭവിക്കും.

വിടപൌ—വങ്ക്ഷണവൃഷണയോർമ്മദ്ധ്യേ സ്നായുമർമ്മണീ ഏകാങ്ഗുലേ വൈകല്യകരേ ച തത്ര ഷാണ്ഡ്യമല്പശുക്രതാ വാ.

വിടപമർമ്മങ്ങൾ ൨—ഒടിവിന്റെയും വൃഷണത്തിന്റെയും മദ്ധ്യത്തിൽ ഒരു അങ്ഗുലം വലിപ്പത്തിൽ ഉള്ള സ്നായുമർമ്മങ്ങളാണ് വിടപങ്ങൾ എന്നു പറയുന്നത്. ഇവ വൈകല്യകരങ്ങളും ക്ഷതം തട്ടിയാൽ നപുംസകത്വം, അല്പശുക്ലത ഇവയെ ഉണ്ടാക്കുന്നവയും ആകുന്നു.

ങ്ങളും ആകുന്നു. അവിടെ ഘാതം തട്ടിയാൽ ശിരഃകമ്പം (തലവിറയൽ) എന്ന രോഗമുണ്ടാകും.

അംസൌ—സ്കന്ധൌ സ്നായുമർമ്മണീ അർദ്ധാംഗുലേ വൈകല്യകരേ. തത്ര ബാഹുസ്തംഭഃ.

അംസമർമ്മങ്ങൾ—തോളിൽ അര അംഗുലം വലിപ്പത്തിൽ വൈകല്യകരങ്ങളായ രണ്ടു സ്നായുമർമ്മങ്ങളുണ്ട്. അവയാണ് അംസമർമ്മങ്ങൾ. അവിടെ ഘാതം തട്ടിയാൽ ബാഹുസ്തംഭം എന്ന രോഗമുണ്ടാകും.

അംസഫലകേ—പൃഷ്ഠോപരി പൃഷ്ഠവംശമുഭയതഃ ത്രികസംബദ്ധേ ഗ്രീവാനാമംസയോശ്ച സംയോഗോ യത്ര തത്ത്രികം. അസ്ഥിമർമ്മണീ അർദ്ധാംഗുലേ വൈകല്യകരേ. തത്ര ബാഹോഃ ശ്ശൂന്യതാ ശോഷശ്ച.

അംസഫലകമർമ്മങ്ങൾ—പൃഷ്ഠത്തിന്റെ മുകളിൽ നട്ടെല്ലിന്റെ രണ്ടുഭാഗത്തുമായി ത്രികത്തിൽ ബന്ധിച്ചുനില്ക്കുന്നവയാണ് അംസഫലകങ്ങൾ എന്ന മർമ്മങ്ങൾ. കഴുത്തിനെയും രണ്ടു തോളിനെയും കൂട്ടിച്ചേർക്കുന്ന സ്ഥാനമാണ് ത്രികം. അംസഫലകങ്ങൾ അസ്ഥിമർമ്മങ്ങളും അര അംഗുലം വലിപ്പമുള്ളവയും വൈകല്യകരങ്ങളും ആകുന്നു. അവിടെ ഘാതംതട്ടിയാൽ ബാഹുക്കൾക്കു ശൂന്യതയും ബാഹുശോഷമെന്ന രോഗവും ഉണ്ടാകും.

അപാംഗൌ—നേത്രയോരന്തൌ സിരാമർമ്മണീ അർദ്ധാംഗുലേ വൈകല്യകരേ. തത്രാന്ധ്യം ദൃഷ്ട്യുപഘാതോ വാ.

അപാംഗമർമ്മങ്ങൾ—കണ്ണുകളുടെ അറ്റമാണ് അപാംഗങ്ങളെന്ന മർമ്മങ്ങൾ. ഇവ സിരാമർമ്മങ്ങളും അരയംഗുലം വലിപ്പമുള്ളവയും വൈകല്യകരങ്ങളും ആകുന്നു. ഈ സ്ഥാനത്തു ഘാതം തട്ടിയാൽ കണ്ണുകാണാൻ വയ്യാതാവുകയോ കണ്ണിനു കാഴ്ച കുറയുകയോ ചെയ്യും.

നീലേ മന്യേ—കണ്ഠനാളീമുഭയതഃ ചതസ്രോ ധമന്യഃ ദ്വേ നീലേ ദ്വേ മന്യേ. തത്ര ഏകാ മന്യാ ഏകാ നീലാ ഏകസ്മിൻ പാർശ്വേ. മന്യാ നീലാ ച. അപരസ്മിൻ പാർശ്വേ. ദ്വേ ദ്വേ സിരാമർമ്മണീ ത്ര്യംഗുലേ ദ്വ്യംഗുലേ വൈകല്യകരേ. തത്ര മൂകതാ വികൃതസ്വരതാ അരസഗ്രാഹിതാ ച.

നീലമർമ്മങ്ങളും മന്യാമർമ്മങ്ങളും—കണ്ഠനാളത്തിന്റെ രണ്ടുവശത്തുമായി നാലു ധമനികൾ ഉണ്ട്. ഇവയിൽ രണ്ടു ധമനികൾ നീലകളും രണ്ടു ധമനികൾ മന്യകളും ആകുന്നു. അവയിൽ

ഒരുവശത്തു് മുകളിൽ മന്യയും നീലയും മറ്റെവശത്തു മുകളിൽ നീലയും മന്യയും ആകുന്നു. ഇവ ഇരുവരും സിരാമർമ്മങ്ങളും ഒരോന്നും ഈരണ്ടങ്ഗുലം വലിപ്പമുള്ളവയും വൈകല്യകരങ്ങളും ആകുന്നു. ഇവയിൽ ഏതെങ്കിലും വൈകല്യം സംഭവിച്ചാൽ, മൂകത്വം, സ്വരത്തിനു വികൃതി, രസം അറിയാൻ പാടില്ലാതാവുക ഇവ സംഭവിക്കും.

ഫണൌ—ഘ്രാണമാർഗ്ഗമുഭയതഃ മാംസമർമ്മണീ അർദ്ധാങ്ഗുലേ വൈകല്യകരേ. തത്ര ഗന്ധാജ്ഞാനം.

ഫണമർമ്മങ്ങൾ—ഘ്രാണമാർഗ്ഗത്തിന്റെ രണ്ടുവശത്തുമായി അര അങ്ഗുലം വലിപ്പത്തിൽ വൈകല്യകരങ്ങളായ മാംസമർമ്മങ്ങളാണു് ഫണങ്ങൾ എന്നു പറയുന്നതു്. ഈ സ്ഥാനങ്ങളിൽ വൈകല്യമുണ്ടായാൽ മണമറിയാൻ വയ്യാതാകും.

അപാങ്ഗൌ—ഭ്രൂപുച്ഛാന്തയോരക്ഷ്ണോഃ സന്ധിമർമ്മണീ അർദ്ധാങ്ഗുലേ വൈകല്യകരേ; തത്രാന്ധ്യം ദൃഷ്ട്യുപഘാതോ വാ.

അപാങ്ഗമർമ്മങ്ങൾ—പുരികങ്ങളുടെ മുകളിൽ നിമ്നഭാഗങ്ങളിൽ അര അങ്ഗുലം വലിപ്പത്തിൽ വൈകല്യകരങ്ങളായിട്ടുള്ള സന്ധിമർമ്മങ്ങളാണു് അപാങ്ഗങ്ങൾ. ഈ സ്ഥാനത്തു് ഏതെങ്കിലും വൈകല്യം സംഭവിച്ചാൽ കണ്ണുകാണാൻ വഹിയാതാവുകയോ കാഴ്ച കുറഞ്ഞിരിക്കുകയോ ചെയ്യും.

### രുജാകരമർമ്മങ്ങൾ.

ഗുല്ഫൌ ദ്വൌ മണിബന്ധൌ ദ്വൌ തഥാ കൂർച്ചശിരാംസി ച
രുജാകരാണി ജാനീയാദ് ദൃഷ്ട്വാ ചൈതാനി ബുദ്ധിമാൻ. 279

വൈകല്യകരങ്ങളായ മർമ്മങ്ങളെ കാണിച്ചതിനുശേഷം രുജാകര (രോഗങ്ങളെ ഉണ്ടാക്കുന്ന) മർമ്മങ്ങളെ കാണിക്കുന്നു:— രണ്ടു ഗുല്ഫങ്ങൾ (നരിയാണികൾ) ൨ മണിബന്ധങ്ങൾ കൂർച്ചശിരസ്സുകൾ ഇവ രുജാകരമർമ്മങ്ങളാണു്. ഈ സ്ഥാനത്തു് ക്ഷതം തട്ടിയാൽ രോഗം ഉത്ഭവിക്കും എന്നു സാരം. ഇവയുടെ വിവരണവും അടുത്തുതന്നെ കാണിക്കുന്നുണ്ടു്.

ഗുല്ഫൌ—ഖുടികേ സന്ധിമർമ്മണീ ദ്വ്യങ്ഗുലൌ രുജാകരൌ. തത്രരുജാ പാദസ്തംഭഃ ഖഞ്ജതാ ച.

ഗുല്ഫമർമ്മങ്ങൾ—കാലിന്റെ കെട്ടുകളാണു് ഖുടികങ്ങൾ (ഗുല്ഫങ്ങൾ) എന്നു പറയുന്നതു്. ഇവ രണ്ടങ്ഗുലം വലിപ്പമുള്ള രുജാകരങ്ങളായ സന്ധിമർമ്മങ്ങളാകുന്നു. ഇവിടെ ക്ഷതം തട്ടിയാൽ പാദസ്തംഭവും മുടന്തു് എന്ന രോഗവും ഉണ്ടാകും.

ദ്വൗ മണിബന്ധൗ—ഹസ്തപ്രകോഷ്ഠസന്ധീ സന്ധിമർമ്മണീ ദ്വ്യംഗുലൗ രുജാകരൗ തത്ര ഹസ്തയോഃ ക്രിയാരാഹിത്യം.

മണിബന്ധമർമ്മങ്ങൾ—കൈത്തണ്ടിന്റെ സന്ധികളാണ് മണിബന്ധങ്ങൾ. ഇവ രണ്ടങ്ഗുലം വലിപ്പമുള്ളവയും സന്ധിമർമ്മങ്ങളും രുജാകരങ്ങളും ആകുന്നു. ഈ സ്ഥാനത്ത് ഏതെങ്കിലും പീഡയുണ്ടായാൽ കൈകൾക്ക് യാതൊന്നും പ്രവർത്തിക്കാൻ വയ്യാതാകും.

കൂർച്ചശിരാംസി—പാദസന്ധേരധഃ ഉഭയതഃ ഏകസ്മിൻ പാദേ ഏകമേകം ച ദ്വിതീയം ഹസ്തയോർ ദ്വേ ച. ഏവം ചത്വാരി സ്നായുമർമ്മാണി ഏകാംഗുലാനി രുജാകരാണി. തത്ര രുജാ ശോഫശ്ച.

കൂർച്ചശിരോമർമ്മങ്ങൾ—പാദസന്ധിയുടെ അധോഭാഗത്തിൽ രണ്ടുവശത്തുമായി ഓരോ കാലിലും ഓരോന്ന്, കൈകളുടെ സന്ധിയുടെ താഴെ രണ്ടുവശത്തുമായി ഓരോ കയ്യിലും ഓരോന്ന്. ഇങ്ങനെ ആകെ നാലുമർമ്മങ്ങൾ കൂർച്ചശിരോമർമ്മങ്ങളാകുന്നു. ഇവ ഒരങ്ഗുലം വലിപ്പമുള്ളവയും രുജാകരങ്ങളും ആകുന്നു. ഇവിടെ ദേഹം തട്ടിയാൽ നീരുണ്ടാകും.

ഉൽക്ഷേപൗ സ്ഥപനീ ചൈവ വിശല്യഘ്നം ത്രികം മതം. 278

ഉൽക്ഷേപമർമ്മങ്ങൾ 2. സ്ഥപനി 1. ഇവ മൂന്നും വിശല്യഘ്നമർമ്മങ്ങളാകുന്നു. (ഇവ ഈ സ്ഥാനത്തുകൊണ്ടിരിക്കുന്ന ശല്യം ഊരിയാൽ മരിപ്പിക്കുന്നവയാകുന്നു.)

ഉൽക്ഷേപൗ—ശംഖയോരുപരി കേശാ യാവൽ സ്നായുമർമ്മണീ അർദ്ധാംഗുലേ. തയോർവിദ്ധയോഃ സശല്യോ ജീവേൽ. പാകാൽ പതിതശല്യോ വാ ഉദ്ധൃതശല്യസ്തു മ്രിയതേ. അത ഏവ വിശല്യം—ഉദ്ധൃതശല്യം—ഹന്തീതി വിശല്യഘ്നം മർമ്മ.

കണാങ്കാലിന്റെ മുകളിൽ കേശങ്ങൾ വരെ ഉള്ള മർമ്മങ്ങളാണ് ഉൽക്ഷേപമർമ്മങ്ങൾ. ഇവ സ്നായുമർമ്മങ്ങളും അർദ്ധാങ്ഗുലം വലിപ്പമുള്ളവയും, ആകുന്നു. ഇവിടെ മുറിഞ്ഞാൽ അകത്തുള്ള ശല്യം വെളിക്കുപോകാതിരിക്കുന്നിടത്തോളവും കാലം ജീവിച്ചിരിക്കും. പഴുത്ത് ശല്യം താഴെ വീണുപോകുകയോ, എടുത്തുകളയുകയോ ചെയ്താൽ മരണം സംഭവിക്കും. ഇങ്ങനെ ശല്യം എടുത്തുകളഞ്ഞാൽ മരണം സംഭവിക്കുന്നതുകൊണ്ടുതന്നെയാണ് ഈ മർമ്മത്തിന് ഉദ്ധൃതശല്യമെന്ന പേർ പറയപ്പെടുന്നത്.

സ്ഥപനീ—ഏകാ (ഭ്രുവോർമ്മദ്ധ്യേ) സിരാമർമ്മാർദ്ധാംഗുലം വിശല്യഘ്നം.

സ്ഥപനീമർമ്മം—രണ്ടു പുരികങ്ങളുടെയും മദ്ധ്യത്തിലുള്ള സിരാമർമ്മമാണ് സ്ഥപനീമർമ്മം. ഇതു് അര അംഗുലം വലിപ്പമുള്ളതും ഈ സ്ഥാനത്തു കൊണ്ടിരിക്കുന്ന ശല്യം എടുത്താൽ മരിപ്പിക്കുന്നതും ആകുന്നു.

സപ്തമാത്രാണ്യതോ ഹന്യുഃ സദ്യഃ പ്രാണഹരാണി ഹി
കാലാന്തരപ്രാണഹരം പക്ഷാന്മാസാച്ച മാരകം. 230

സദ്യഃ പ്രാണഹരം പാദേ വിദ്ധം കാലേന മാരയേൽ
കാലാന്തരപ്രാണഹരമന്തേ വിദ്ധം തു ദുഃഖദം. 231

അന്തേ—മർമ്മസമീപേ.

മർമ്മങ്ങളിൽ വേധം തട്ടിയാൽ എത്രകാലംകൊണ്ടു മരണം സംഭവിക്കും എന്നു കാണിക്കുന്നു:—സദ്യഃപ്രാണഹരമർമ്മങ്ങളിൽ അഭിഘാതമുണ്ടായാൽ ഏഴുരാത്രിക്കിടയിൽ മരണം സംഭവിക്കും. കാലാന്തരപ്രാണഹരമർമ്മം അഭിഹതമായാൽ പക്ഷദിവസത്തിനകമോ ഒരു മാസത്തിനകമോ മരണം സംഭവിക്കും. സദ്യഃപ്രാണഹരമർമ്മത്തിന്റെ സമീപത്തിൽ മുറിവുണ്ടായാൽ വളരെക്കാലം കൊണ്ടു മരണം ഉണ്ടാകും. കാലാന്തരപ്രാണഹരമർമ്മത്തിന്റെ സമീപത്തിൽ മുറിവുണ്ടായാൽ വേദനനിമിത്തം എന്നും ദുഃഖമുണ്ടായിരിക്കും.

## സന്ധികൾ.

തേ ദ്വിവിധാശ്ചേഷ്ടാവന്തഃ സ്ഥിരാശ്ച
ശാഖാസു ഹന്വോഃ കട്യാം ച ചേഷ്ടാവന്തോ ഭവന്തി ഹി
ശേഷാസ്തു സന്ധയഃ സർവ്വേ സ്ഥിരാസ്തജ്ജ്ഞൈരുദാഹൃതാഃ.

മർമ്മങ്ങളെ വിവരിച്ചതിനുശേഷം സന്ധികളെ വിവരിക്കുന്നു:—സന്ധികൾ ചേഷ്ടാവത്തുകളും സ്ഥിരങ്ങളും ഇങ്ങനെ രണ്ടു വിധത്തിലുണ്ടു്. കയ്യ്, കാൽ മുതലായ ശാഖകളിലും ഹനുപ്രദേശങ്ങളിലും അരക്കെട്ടിലും ഉള്ള സന്ധികൾ ചേഷ്ടാവത്തുകളും ശേഷമുള്ള സന്ധികൾ സ്ഥിരങ്ങളും ആകുന്നു എന്നു വിദ്വാന്മാർ പറയുന്നു.

കഥിതാ ദേഹിനാം ദേഹേ സന്ധയോ ദ്വേ ശതേ ദശ
ശാഖാസു തേഽഷ്ടഷഷ്ടിശ്ച കോഷ്ഠേ ചൈകോനഷഷ്ടികാഃ.
ഗ്രീവായാ ഊർദ്ധ്വദേശേ ച ത്ര്യശീതിസ്തു പ്രകീർത്തിതാഃ
പ്രത്യേകം പരിഗണ്യന്തേ തേഷു ശാഖാഗതാ ഇഹ. 284

കയ്യ്, കാൽ മുതലായ ശാഖകളിലെ സന്ധികൾ ൬൮; കോഷ്ഠത്തിലെ സന്ധികൾ ൫൯; കഴുത്തിന്റെ മുകളിൽ ൮൩; ഇങ്ങനെ ദേഹികളുടെ ദേഹത്തിൽ ആകെയുള്ള സന്ധികൾ

൨൧൦. ഇവയിൽ ആദ്യത്തെ ശാഖകളിലുള്ള സന്ധികളെ വിവരിക്കുന്നു.

ഏകൈകസ്യാം പദാംഗുല്യാം ത്രയസ്ത്രയോ ദ്വാവംഗുഷ്ഠേ തേ ചതുർദ്ദശ ഗുല്ഫജാനുവംക്ഷണേഷ്വേകൈകമേവം സപ്തദശ ഏകസ്മിൻ സക്ഥിനി.

ഏതേനേതരസക്ഥി ബാഹൂ ച വ്യാഖ്യാതൌ. ഏവമഷ്ടഷഷ്ടിഃ ശാഖാസു.

കാലിന്റെ ഓരോ വിരലുകളിലായി (പെരുവിരൽ ഒഴിച്ചു്) മൂന്നുവീതം നാലു വിരലുകളിലും കൂടിയുള്ള സന്ധികൾ ൧൨. പെരുവിരലിൽ ൨. ഇങ്ങനെ ൧൪. ഗുല്ഫം, മുട്ട്, വംക്ഷണം (കടിവ്) ഈ സ്ഥാനങ്ങളിൽ ഓരോന്നുവീതം ൩. ഇങ്ങനെ ഒരു തുടയിൽ ഉള്ള സന്ധികൾ ൧൭. ഇതുകൊണ്ടു മറ്റെത്തുടയിലും ൧൭. ഇടത്തെകയ്യിൽ ൧൭ വലത്തെകയ്യിൽ ൧൭. ഇങ്ങനെ ശാഖകളിലെ സന്ധികൾ ആകെ ൧൭+൧൭+൧൭+൧൭=൬൮.

അഥ കോഷ്ഠഗതാനാഹ—

ത്രയഃ കടീകപാലേഷു. ചതുർവിംശതിഃ പൃഷ്ഠവംശേ താവന്ത ഏവ പാർശ്വയോരഷ്ടാവുരസി. ഏവമേകോനഷഷ്ടിഃ കോഷ്ഠേ.

ശാഖകളിലെ സന്ധികളെ വിവരിച്ചതിനുശേഷം കോഷ്ഠത്തിലെ സന്ധികളെ വിവരിക്കുന്നു:—അരക്കെട്ടിലും കടീകപാലത്തിലും കൂടി ൩. പുറത്തെ എല്ലിൽ ൨൪. രണ്ടുവശത്തുമായി ൨൪. നെഞ്ചിൽ ൮. ഇങ്ങനെ കോഷ്ഠസന്ധികൾ ൩+൨൪+൨൪+൮=൫൯.

അഥ ഗ്രീവോർദ്ധ്വഗതാനാഹ—

അഷ്ടൌ ഗ്രീവായാം, ത്രയഃ കണ്ഠേ, നാഡീഹൃദയക്ലോമഫുസ്ഫുസേ നിബന്ധാസ്ത്വഷ്ടാദശ, ദ്വാത്രിംശദ്ദന്തമൂലേഷു, ഏകഃ കണ്ഠമണൌ, നാസായാം ച ഏകഃ ദ്വൌ ദ്വൌ വർത്മമണ്ഡലഗണ്ഡകർണ്ണശംഖേഷു, ദ്വൌ ഹനുസന്ധീ, ദ്വാവുപരിഷ്ടാദ്ഭ്രുവോഃ, ശംഖയോരുപരിഷ്ടാൽ പഞ്ച, ശിരഃകപാലേഷ്വേകഃ മൂർദ്ധ്നീതി കണ്ഠമണൌ ഘണ്ടികേതിപ്രസിദ്ധാ. ഏതേ സന്ധയോऽഷ്ടവിധാ ഭവന്തി.

ഇനിയും കഴുത്തിലും അതിനുമുകളിലും ഉള്ള സന്ധികളെ പറയുന്നു:—ഗ്രീവയിൽ ൮, കണ്ഠത്തിൽ ൩; നാഡി, ഹൃദയം, ക്ലോമം, ഫുസ്ഫുസം ഈ സ്ഥാനങ്ങളിൽ ൧൮; ദന്തമൂലങ്ങളിൽ ൩൨

കണ്ഠമണിയിൽ ൧; മൂക്കിൽ ൧. കൺപോള, ഗണ്ഡം, കർണ്ണം, ശംഖം ഇവ സ്ഥാനങ്ങളിൽ ഈരണ്ടുവീതം ൮. ദന്തസന്ധികൾ ൩൨. പുരികങ്ങളുടെ മുകളിൽ ൨. ശംഖങ്ങളിൽ ൨. ശംഖങ്ങളുടെ (ചെന്നികളുടെ) മുകളിൽ ൨. ശിരഃകപാലങ്ങളിൽ (തലയോട്ടികളിൽ) ൫. ആകെ ഗ്രീവോർദ്ധ്വഭാഗത്തിലുള്ള സന്ധികൾ ൮+൩+൧൮+൩൨+൧+൧+൮+൨+൨+൨+൫+൧=൮൩. കണ്ഠമണി എന്നതു് [illegible] എന്നു പറയുന്നു. ഇത്രയും സന്ധികൾ എട്ടു് (൮) വിധത്തിലായിരിക്കുന്നു.

തദ്യഥാ—

കോരോദൂഖലസാമുദ്ഗപ്രതരസ്തുന്നസേവിനീ
കാകതുണ്ഡം മണ്ഡലം ച ശംഖാവർത്താഽഷ്ടസന്ധയഃ.

സന്ധികൾ എട്ടുവിധത്തിലാകുമെന്നു മുമ്പു പറഞ്ഞതു് എങ്ങിനെയാണെന്നു കാണിക്കുന്നു:—൧ കോരം, ൨ ഉദൂഖലം, ൩. സാമുദ്ഗം ൪. പ്രതരം, ൫. തുന്നസേവിനി, ൬. കാകതുണ്ഡം, ൭. മണ്ഡലം, ൮. ശംഖാവർത്തം ഇങ്ങനെ സന്ധികൾ ൮. ഇവയുടെ വിവരണം അടുത്തുതന്നെ കാണിക്കുന്നുണ്ടു്.

കോരശബ്ദേന, നളികേത്യുച്യതേ. ഉദൂഖലഃ പ്രസിദ്ധഃ. സമുദ്ഗഃ സംപുടഃ സമുദ്ഗ ഏവ സാമുദ്ഗഃ. അത്ര സ്വാർത്ഥേഽണ് പ്രത്യയഃ. പ്രതരത്യനേനേതി പ്രതരോ ഭേലകഃ. തുന്നസ്യേവ തുന്നിതസ്യ സേവിനീ തുന്നസേവിനീ. കാകതുണ്ഡം—കാകമുഖം. മണ്ഡലം പ്രസിദ്ധം, ശംഖസ്യാവർത്തഃ ശംഖാവർത്തഃ. ഏതേ യഥാനാമപ്രകൃതയഃ സന്ധയോ ഭവന്തീത്യർത്ഥഃ. ഏഷാമംഗുലിമണിബന്ധഗുൽഫജാനുകൂർപ്പരേഷു കോരാഃ സന്ധയഃ കക്ഷാവംക്ഷണദശനേഷൂദൂഖലാഃ. അംസപീഠഗുദഭഗനിതംബേഷു സാമുദ്ഗാഃ. ഗ്രീവാപൃഷ്ഠവംശയോസ്തു പ്രതരാഃ. ശിരഃകടീകപാലേഷു തുന്നസേവിന്യഃ. ഹന്വോരുഭയതഃ കാകതുണ്ഡാഖ്യാഃ. കണ്ഠഹൃദയനേത്രക്ലോമനാഡീഷു മണ്ഡലാഖ്യാഃ. ശിരഃശൃംഗാടകേഷു ശംഖാവർത്താഃ.

അസ്ഥ്നാം തു സന്ധയോ ഹ്യേതേ കേവലാഃ സമുദാഹൃതാഃ
പേശീസ്നായുസിരാണാം തു സന്ധിസംഖ്യാ ന വിദ്യതേ. 286

കോരസന്ധി എന്നതു് ഗർത്തം (കുഴി) ആണു്, ചിലർ കോരസന്ധിക്കു് നളികം എന്നു പറയുന്നു. ഉദൂഖലസന്ധി പ്രസിദ്ധമായിട്ടുള്ളതാണു്. (ഉരലിന്റെ ആകൃതിയിലുള്ളതാണു് എന്നു സാരം) സമുദ്ഗസന്ധി സംപുടത്തിന്റെ (ചെപ്പിന്റെ) ആകൃതിയിലാണു്. സമുദ്ഗംതന്നെയാണു് സാമുദ്ഗം.

സമുദ്ഗശബ്ദത്തിൽ നിന്ന് സ്വാർത്ഥത്തിൽ അണ് (അ) എന്ന പ്രത്യയം വച്ചിട്ട് സിദ്ധിച്ചിട്ടുള്ളതാണ് സാമുദ്ഗം എന്ന ശബ്ദം. ഏതുസന്ധികൊണ്ട് പ്രതരിക്കുന്നു (കടന്നുപോകുന്നു) ആ സന്ധിയാണ് പ്രതരസന്ധി (ചലകസന്ധി.) തുന്നത്തിന്റെയോ തുന്നീത്തിന്റേയോ സേവിനിയാണ് തുന്നസേവിനിഎന്ന സന്ധി. കാകതുണ്ഡസന്ധി കാക്കയുടെ മുഖംപോലിരിക്കുന്നതാകുന്നു. മണ്ഡലസന്ധി പ്രസിദ്ധംതന്നെ. ശംഖിന്റെ ചുഴിപോലിരിക്കുന്ന സന്ധിക്കാണ് ശംഖാവർത്തസന്ധി എന്നുപറയുന്നതു്. ഇങ്ങനെ അതതിന്റെ പേരിനൊത്തുല്യരായ സ്വരൂപത്തോടുകൂടിയിരിക്കുന്ന ഈ എട്ടുസന്ധികൾ എന്നസാരം. വിരൽ, മണിബന്ധം, ഗുല്ഫം, ജാനു, കൂർപ്പരം ഈ സ്ഥാനങ്ങളിലുള്ള സന്ധികളാണ് ഖരസന്ധികൾ. കക്ഷം, വംക്ഷണം (കടിവു) ഇവങ്ങൾ ഈ ഭാഗങ്ങളിലുള്ള സന്ധികൾക്ക് ഉലൂഖലസന്ധികൾ എന്നു പറയുന്നു. അംസപീഠം (തോൾ) ഗുദം, ഭഗം (ലിംഗം അല്ലെങ്കിൽ യോനി) നിതംബം ഈ സ്ഥാനങ്ങളിലെ സന്ധികളാണ് സാമുദ്ഗസന്ധികൾ. ഗ്രീവ, പുറത്തെ എല്ല്, ഇവിടുള്ള സന്ധികൾ പ്രതരസന്ധികൾ. ശിരസ്സ്, അരക്കെട്ട്, തലയോട്ടി ഇവയിലെസന്ധികൾ തുന്നസേവിനികൾ. ഹനുക്കളുടെ രണ്ടുവശത്തുമുള്ള സന്ധികൾ കാകതുണ്ഡസന്ധികൾ. കണ്ഠം, ഹൃദയം, ക്ലോമം, നാഡി ഈ സ്ഥാനങ്ങളിലെ സന്ധികൾ ശംഖാവർത്തസന്ധികൾ.

ഈപറഞ്ഞ സന്ധികളെല്ലാം അസ്ഥിസന്ധികളാണ്. മാംസപേശികൾ, സ്നായുക്കൾ, സിരകൾ ഇവയുടെ സന്ധിസംഖ്യകൾ എത്രയെന്നറിയാൻ പ്രയാസമാണ്.

### സിരകൾ.

സന്ധിബന്ധനകാരിണ്യോ ദോഷധാതുവഹാഃ സിരാഃ
നാഭ്യാം സർവാ നിബദ്ധാസ്താഃ പ്രതന്വന്തി സമന്തതഃ. 286

ശരീരം സകലം ചൈതൽ സിരാഭിഃ വ്യാപ്യതേ സദാ
പ്രണാളീഭിരിവാരാമാഃ കുല്യാഭിഃ ക്ഷേത്രയാന്ത്യവൽ. 287

അത്ര പ്രണാളീഭിഃ കുല്യാഭിരിതി ദൃഷ്ടാന്തദ്വയം സ്ഥൂലസൂക്ഷ്മസിരാഭേദാൽ.

സന്ധികളെ വിവരിച്ചതിനുശേഷം സിരകളെ വിവരിക്കുന്നു:—സന്ധികളെ ബന്ധിക്കുന്നവയും ദോഷങ്ങളെയും (വാതാദികളെയും) ധാതുക്കളെയും (രസരക്താദികളെയും) വഹിക്കുന്നവ

ളുമാണു് സിരകൾ എന്നു പറയുന്നതു്. ആ സിരകൾ നാഭിയിൽ നിബദ്ധങ്ങളായിട്ടു് ശരീരത്തിലെല്ലായിടവും വ്യാപിക്കുന്നു.

തോടിൽകൂടി വരുന്ന ജലത്താൽ വയലുകളും, കൈത്തോടു വഴിവരുന്ന ജലത്താൽ വയലിലുള്ള ധാന്യങ്ങളും പുഷ്ടിപ്പെടുന്നതുപോലെ, ശരീരത്തിലെ സകലഭാഗവും സിരകൾകൊണ്ടാണു് പുഷ്ടിപ്പെടുന്നതു്; (ഇവിടെ തോടുകളെന്നും കൈത്തോടുകളെന്നും ഉള്ള രണ്ടു ദൃഷ്ടാന്തം സ്വീകരിച്ചിരിക്കുന്നതു്, സിരകൾ സ്ഥൂലങ്ങളെന്നും സൂക്ഷ്മങ്ങളെന്നും രണ്ടുവിധമുണ്ടു് എന്നു കാണിക്കുന്നതിനാകുന്നു.)

പ്രസാരണാകുഞ്ചനാദിക്രിയാഭിഃ സതതം തനൗ
സിരാ ഏവോപകുർവന്തി താഃ സ്യുഃ സപ്തശതാനി ച. 288

നീട്ടുക, ചുരുക്കുക മുതലായ ക്രിയകൾ എല്ലായ്പോഴും ശരീരംകൊണ്ടു നാം ചെയ്യുന്നു. ഇവയ്ക്കു സഹായമായി നിൽക്കുന്നതു ശരീരത്തിലുള്ള സിരകളാണു്. ആ സിരകൾ ൭൦൦ ആകുന്നു.

യഥാ ദ്രുമദലേ സാക്ഷാൽ ദൃശ്യന്തേ പ്രതതാഃ സിരാഃ
തഥൈവ ദേഹിനോ ദേഹേ വർത്തന്തേ സകലാസ്സിരാഃ.

എങ്ങിനെയാണോ വൃക്ഷത്തിന്റെ ഇലയിൽ വിസ്തൃതങ്ങളായ ഞരമ്പുകൾ കാണപ്പെടുന്നതു്, അപ്രകാരം പ്രാണിയുടെ ശരീരത്തിൽ സകല സിരകളും (ഞരമ്പുകളും) സ്ഥിതിചെയ്യുന്നു.

നാഭിസ്ഥാഃ പ്രാണിനാം പ്രാണാഃ പ്രാണാൻ നാഭിരുപാശ്രിതാ
സിരാഭിരാവൃതാ നാഭിശ്ചക്രനാഭിരിവാരകൈഃ. 289

പ്രാണികളുടെ പ്രാണങ്ങൾ നാഭിയിൽ സ്ഥിതങ്ങളാകുന്നു. നാഭി, പ്രാണങ്ങളെ ആശ്രയിച്ചും ഇരിക്കുന്നു. രഥചക്രത്തിന്റെ നാഭിയിൽ അതിന്റെ ഉരുളുകൾ സ്ഥിതിചെയ്യുന്നപോലെ, ആ നാഭിയിൽ സകല സിരകളും ചുററിക്കിടക്കുന്നു.

തദ്യഥാ—താസാം മൂലസിരാശ്ചത്വാരിംശത്. താസാം ദശ വാതവഹാഃ; ദശ പിത്തവഹാഃ; ദശ ശ്ലേഷ്മവഹാഃ; ദശ രക്തവഹാഃ; താസാം തു വാതവഹാനാം വാതസ്ഥാനഗതാനാം സപഞ്ചസപ്തതിശതം ഭവതി. താവന്ത്യ ഏവ പിത്തവഹാഃ പിത്തസ്ഥാനഗതാഃ ശ്ലേഷ്മവഹാസ്താവന്ത്യഃ ശ്ലേഷ്മസ്ഥാനഗതാഃ രക്തവഹാ യകൃത്പ്ലീഹഗതാഃ ഏവം സിരാഃ സപ്തശതം ഭവതി.

പ്രാണികളുടെ ശരീരത്തിലുള്ള സിരകളെ വിവരിക്കുന്നു:— സിരകളിൽ മൂലസിരകൾ ൪൦. അവയിൽ പത്തെണ്ണം വാതവഹകളും, പത്തെണ്ണം പിത്തവഹകളും. പത്തെണ്ണം കഫവഹകളും, പത്തെണ്ണം രക്തവഹകളും ആകുന്നു. വാതവഹങ്ങളായ ഞരമ്പുകളിൽ വാതസ്ഥാനത്തിൽ പ്രാപിച്ചിരിക്കുന്ന സിരകൾ ൧൭൫. പിത്തത്തെ വഹിച്ചുകൊണ്ട് പിത്തസ്ഥാനത്തിൽ പ്രാപിച്ചിരിക്കുന്ന സിരകൾ ൧൭൫. കഫത്തെ വഹിച്ചുകൊണ്ട് കഫസ്ഥാനത്തിൽ പ്രാപിച്ചിരിക്കുന്ന സിരകൾ ൧൭൫. രക്തത്തെ വഹിച്ചുകൊണ്ട് യകൃത്തിലും പ്ലീഹയിലുമായി സ്ഥിതിചെയ്യുന്ന സിരകൾ ൧൭൫. ഇങ്ങനെ ആകെ സിരകൾ ൭൦൦.

തത്ര വാതവാഹാഃ ഏകസ്മിൻ സക്ഥ്നി പഞ്ചവിംശതിഃ ഏതേനേതരസക്ഥി ബാഹൂ ച വ്യാഖ്യാതൗ. വിശേഷതഃ കോഷ്ഠേ ചതുസ്ത്രിംശത്. താസാം ശ്രോണ്യാം ഗുദമേഢ്രാശ്രിതാ അഷ്ടൗ ൮. ദ്വേ ദ്വേ പാർശ്വയോഃ ചതസ്രഃ ൪. ഷട് പൃഷ്ഠേ ൬. താവന്ത്യ ഏവ ഉദരേ ൬. ദശ വക്ഷസി ൧൦. ഏകചത്വാരിംശത് ജത്രുണഃ ഊർദ്ധ്വം. താസാം ചതുർദ്ദശ ൧൪ ഗ്രീവായാം. ചതസ്രഃ ൪ കർണ്ണയോഃ. നവ ൯ ജിഹ്വായാം. ഷട് ൬ നാസികായാം. അഷ്ടൗ ൮ നേത്രയോഃ. ഏവം വാതവഹാനാം സപഞ്ചസപ്തതിശതം ഭവതി. ഏവം വിഭാഗഃ പിത്തവഹാനാമപി. വിശേഷസ്തു പിത്തവഹാ നേത്രയോർദ്ദശ ൧൦. കർണ്ണയോർ ദ്വേ ൨. ഏവം രക്തവഹാഃ. ശ്ലേഷ്മവഹാസ്തു ഷോഡശ ൧൬ ഗ്രീവായാം. കർണ്ണയോർ ദ്വേ ൨. ഏവം സിരാണാം സപ്തശതാനി വ്യാഖ്യാതാനി.

വാതത്തെ വഹിക്കുന്നതായി ഒരു തുടയിൽ ഉള്ള ഞരമ്പുകൾ ൨൫. ഇപ്രകാരം മറ്റെ തുടയിലും രണ്ടു കൈകളിലും ൨൫ വീതം. വിശേഷിച്ചു കോഷ്ഠത്തിൽ ൩൪. അവയിൽ അരക്കെട്ട്, ഗുദം, ലിംഗം മുതലായ സ്ഥലങ്ങളിൽ ൮. രണ്ടു പാർശ്വഭാഗങ്ങളിലുമായി ൪. പൃഷ്ഠത്തിൽ ൬. ഉദരത്തിൽ ൬. നെഞ്ചിൽ ൧൦. ഇങ്ങനെ കോഷ്ഠത്തിലുള്ള സിരകൾ ൩൪. ജത്രുവിന്റെ (കണ്ഠസന്ധിയുടെ) മുകളിലുള്ള സിരകൾ ൪൧ (അവയിൽ കഴുത്തിൽ ൧൪. രണ്ടു ചെവികളിലുമായി ൪. നാക്കിൽ ൯. മൂക്കിൽ ൬. രണ്ടു കണ്ണുകളിലുമായി ൮.) ഇങ്ങനെ വാതത്തെ വഹിക്കുന്ന സിരകൾ ൧൭൫. പിത്തം, കഫം രക്തം ഇവയെ വഹിക്കുന്ന സിരകളുടെയും വിഭാഗം വാതവഹകളായ സിരകളുടെ വിഭാഗംപോലെയാകുന്നു. എന്നാൽ പിത്തവഹസിരകൾ രണ്ടു കണ്ണുകളിൽ ൧൦ രണ്ടു ചെവികളിൽ രണ്ട്. കഫവഹകളും രക്തവഹകളുമായ

പിത്തം കോപിച്ച് എപ്പോളാണോ പിത്തസിരകളെ പ്രാപിക്കുന്നത്. അപ്പോൾ പിത്തജങ്ങളായ പല രോഗങ്ങൾ ഉണ്ടാകുന്നു.

**സിരകളിൽ കഫം സഞ്ചരിച്ചു ചെയ്യുന്ന ഗുണങ്ങൾ.**

സ്നേഹമംഗേഷു സന്ധീനാം സ്ഥൈര്യം ബലമുദീർണ്ണതാം
കരോത്യന്യാൻ ഗുണാംശ്ചാപി ബലാസഃ സ്വാഃ സിരാശ്ചരൻ.

ഉദീർണ്ണതാം—ശ്ലേഷ്മികരോഗാനുത്പത്തിം. അന്യാൻ ഗുണാൻ. ബലപുഷ്ട്യാദീൻ.

അംഗങ്ങളിൽ സ്നേഹത്വം, സന്ധികൾക്കു സ്ഥിരത, ബലം, ഉദീർണ്ണത (കഫരോഗാനുത്പത്തി) മറ്റു ഗുണങ്ങൾ (ബലം പുഷ്ടി മുതലായവ) ഇവയെ കോപിക്കാത്തതായ കഫം കഫസിരകളിൽ പ്രാപിച്ച് ഉണ്ടാക്കുന്നു.

**സ്വാസിരകളിൽ കഫം കോപിച്ചാലുണ്ടാകുന്ന ദോഷങ്ങൾ.**

യദാ തു കുപിതഃ ശ്ലേഷ്മാ സ്വാഃ സിരാഃ പ്രതിപദ്യതേ
തദാസ്യ വിവിധാ രോഗാ ജായന്തേ ശ്ലേഷ്മസംഭവാഃ 295

കഫംകോപിച്ച് എപ്പോഴാണോ കഫസിരകളിൽ പ്രാപിക്കുന്നത്, അപ്പോൾ കഫജങ്ങളായ പല രോഗങ്ങൾ ഉണ്ടാകുന്നു.

**സിരകളിൽ രക്തം സഞ്ചരിച്ചുചെയ്യുന്ന ഗുണങ്ങൾ.**

ധാതൂനാം പൂരണം വർണ്ണം സ്പർശജ്ഞാനമസംശയം
സ്വാഃ സിരാസ്സഞ്ചരൻ രക്തം കുര്യാച്ചാന്യാൻ ഗുണാനപി. 296

അന്യാൻ ഗുണാൻ—ബലപുഷ്ട്യാദീൻ.

ധാതുക്കളിൽ നിറയുക, നിറം, തൊട്ടാൽ അറിയുക, അസംശയം ഇവയേയും മറ്റുഗുണങ്ങളെയും (ബലപുഷ്ട്യാദികളെയും) മുഖ്യമായി സ്വാസിരകളിൽ സഞ്ചരിക്കുന്ന രക്തം ചെയ്യുന്നു.

**സിരകളിൽ രക്തംകോപിച്ചാലുണ്ടാകുന്ന ദോഷങ്ങൾ.**

യദാ തു കുപിതം രക്തം സേവതേ സ്വവഹാഃ സിരാഃ
തദാ തു വിവിധാ രോഗാ ജായന്തേ രക്തസംഭവാഃ. 297

രക്തം കോപിച്ച് രക്തവാഹികളായ സിരകളിൽ സഞ്ചരിക്കുമ്പോൾ രക്തജങ്ങളായ പല രോഗങ്ങൾ ഉണ്ടാകുന്നു.

തത്രാരുണാ വാതവഹാഃ പൂര്യന്തേ വായുനാ സിരാഃ.
പിത്താദുഷ്ണാശ്ച നീലാശ്ച ശീതാ ഗൗര്യഃ സ്ഥിരാഃ കഫാൽ
അസൃഗ്വഹാസ്തു രോഹിണ്യഃ സിരാ നാത്യുഷ്ണശീതളാഃ. 299

മുൻപറഞ്ഞ സിരകളിൽ വാതത്തെ വഹിക്കുന്ന സിരകൾ ചുവന്നും, വായുവിനാൽ പൂരിതങ്ങളായും ഇരിക്കും. പിത്തത്തെ വഹിക്കുന്ന സിരകൾ നീലവൎണ്ണങ്ങളാണ്. ഉഷ്ണപിത്തത്താൽ പൂരിതങ്ങളായിരിക്കും; കഫത്തെ വഹിക്കുന്ന സിരകൾ ധവളവൎണ്ണങ്ങളും തണുപ്പുള്ളവയും സ്ഥിരങ്ങളും ആകുന്നു. ഇവ കഫം കൊണ്ടു നിറഞ്ഞിരിക്കും. രക്തത്തെ വഹിക്കുന്ന സിരകൾ രക്തവൎണ്ണങ്ങളും വലിയ ചൂടും വലിയ തണുപ്പും ഇല്ലാത്തവയും ആകുന്നു.

അഥ സ്നായുഃ. തത്ര സ്നായോഃ സ്വരൂപമാഹ—

മേദസഃ സ്നേഹമാദായ സിരാഃ സ്നായുതാമാപ്നുയാൽ
സിരാണാം തു മൃദുഃ പാകഃ സ്നായൂനാം തു തതഃ ഖരഃ. 300
സ്നായവോ ബന്ധനാനി സ്യുർദ്ദേഹേ മാംസാസ്ഥിമേദസാം
സന്ധീനാമപി യത്താസ്തു സിരാഭ്യഃ സുദൃഢാഃ സ്മൃതാഃ. 301

ഇനിയും സ്നായുക്കളെ വിവരിക്കുന്നു. അവയിൽ സ്നായുവിന്റെ സ്വരൂപത്തെ കാണിക്കുന്നു:—മുൻപറഞ്ഞ സിരാനാഡികൾ ചിലപ്പോൾ മേദസ്സിന്റെ സ്നേഹത്തെ സ്വീകരിക്കുന്നവയാകുമ്പോൾ അവ സ്നായുക്കളായിത്തീരുന്നു. സിരകളുടെ പാകം മൃദുവും, സ്നായുക്കളുടെ പാകം ഖരവും (കഠിനവും) ആകുന്നു. ശരീരത്തിലുള്ള മാംസങ്ങൾ, അസ്ഥികൾ, മേദസ്സുകൾ, സന്ധികൾ ഇവയെ ബന്ധിച്ചിരിക്കുന്നവ സ്നായുക്കളാണ്. ആ സ്നായുക്കളാകട്ടെ സിരകളെക്കാൾ ഉറപ്പുള്ളവയാകുന്നു.

നൗര്യഥാ ഫലകാസ്തീർണ്ണാ ബന്ധനൈർബ്ബഹുഭിര്യുതാ
നിയുക്താഽഗാധസലിലേ ഭവേൽ ഭാരസഹാ ഭൃശം. 302
ഏവമേവ ശരീരേഽസ്മിൻ യാവന്തഃ സന്ധയഃ സ്മൃതാഃ
സ്നായുഭിർബ്ബഹുഭിർബ്ബദ്ധാസ്തേന ഭാരസഹാ നരാഃ. 303

ഫലകൈഃ—കാഷ്ഠപട്ടൈഃ. ആസ്തീർണ്ണാഃ—വ്യാപ്താഃ.

വളരെ പലകകൾ ഒന്നിച്ചുചേൎത്തു വളരെ കെട്ടുകൾകെട്ടി ഉണ്ടാക്കിയ വള്ളം അഗാധജലത്തിൽ ഇട്ടാൽ എങ്ങിനെയാണോ ഭാരത്തെ ധരിക്കുന്നതിനു സമൎത്ഥമായിത്തീരുന്നതു്; അതു പോലെ ഈ ശരീരത്തിലുള്ള സന്ധികളും വളരെ സ്നായുക്കളാൽ ബദ്ധങ്ങളായിരിക്കുന്നതുകൊണ്ടാണ് മനുഷ്യർ ഭാരത്തെ വഹിക്കത്തക്ക ശക്തിയുള്ളവരായിത്തീരുന്നതു്.

കഴുത്തിൽ ൩൬. ശിരസ്സിൽ ൩൪. ഇങ്ങനെ ഗ്രീവോർദ്ധ്വഭാഗത്തിലെ സ്നായുക്കൾ ൭൦. ഇപ്രകാരം ശാഖകളിൽ ൬൦൦. കോഷ്ഠത്തിൽ ൨൩൦. ഗ്രീവോർദ്ധ്വഭാഗത്തിൽ ൭൦. ആകെ ൬൦൦+൨൩൦+൭൦=൯൦൦ സ്നായുക്കൾ.

## ധമനികൾ.

ധമന്യോ നാഭിപ്രഭവാശ്ചതുർവിംശതിസംഖ്യയാ
ദശോർദ്ധ്വഗാ ദശാധോഗാശ്ചതസ്രസ്തിര്യഗ്ഗതാഃ സ്മൃതാഃ.

ധമനികൾ നാഭിയിൽ നിന്നുണ്ടാകുന്നു. അവയിൽ മേല്പോട്ടു ൧൦. കീഴ്പോട്ടു ൧൦. വിലങ്ങത്തിൽ ൪. ഇങ്ങനെ ധമനികൾ ൨൪.

തത്രോർദ്ധ്വഗാഃ—ശബ്ദസ്പർശരൂപരസഗന്ധ പ്രശ്വാസോച്ഛ്വാസ ജൃംഭിത ക്ഷുതഹസിതകഥിതരുദിതാദിവിശേഷാനഭിവഹന്ത്യഃ ശരീരം ധാരയന്തി.

പ്രശ്വാസഃ—അന്തഃ പ്രവിഷ്ടോ വായുഃ, ഉച്ഛ്വാസഃ—ഊർദ്ധ്വം ഗച്ഛൻ വായുഃ.

മുൻപറഞ്ഞ ധമനികളിൽ മേല്പോട്ടുപോകുന്ന ധമനികൾ, ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം, പ്രശ്വാസം (ഉള്ളിലേക്കു പ്രവേശിക്കുന്ന വായു.) ഉച്ഛ്വാസം. (മേല്പോട്ടുപോകുന്നവായു) ജൃംഭിതം, (മൂരിനിവരുക) ക്ഷുതം, (തുമ്മൽ) ഹസിതം, (ചിരി) കഥിതം, (സംഭാഷണം) രുദിതം (കരച്ചിൽ) മുതലായ വിശേഷങ്ങളെ വഹിച്ചുകൊണ്ടു് ശരീരത്തെ ധരിക്കുന്നു.

താസ്തു ഹൃദയമഭിപ്രാപ്യ ത്രിധാ ജായന്തേ. താസ്ത്രിംശത്. താസാം തു ദ്വേ ദ്വേ വാതപിത്തകഫശോണിതരസാൻ വഹതഃ. താ ദശ. അഷ്ടാഭിഃ ശബ്ദരസരൂപഗന്ധാൻ ഗൃഹ്ണാതി പുരുഷഃ. ദ്വാഭ്യാം ഭാഷതേ. ദ്വാഭ്യാം ഘോഷതേ. ദ്വാഭ്യാം സ്വപിതി ദ്വാഭ്യാം ജാഗർത്തി. ദ്വേ അശ്രുവാഹിന്യൗ. ദ്വേ സ്തന്യം സ്ത്രിയാ വഹതഃ. തേ ഏവ ശുക്ലം നരസ്യ സ്തനാഭ്യാമഭിവഹതഃ. ഏതാസ്ത്രിംശത്. ഏതാഭിരുദരപാർശ്വപൃഷ്ഠോരഃസ്കന്ധഗ്രീവാശിരോബാഹവോ ധാര്യന്തേ ചാല്യന്തേ ച.

മേല്പോട്ടുള്ള ധമനികൾ ഹൃദയത്തിൽ പ്രാപിച്ചു് മൂന്നു വിധത്തിലായിത്തീരുന്നു. ആ ധമനികൾ ൩൦. അവയിൽ ഈരണ്ടുധമനികൾ വീതം ൧൦ ധമനികൾ വാതം, പിത്തം, കഫം, രക്തം, രസം ഇവയെ വഹിക്കുന്നു. ൮ ധമനികൾ ശബ്ദരസരൂപഗന്ധങ്ങളെ വഹിക്കുന്നു. ൨ ധമനികൾകൊണ്ടു സംസാരിക്കുന്നു.

൨ ധമനികൾകൊണ്ടു ശബ്ദം പുറപ്പെടീക്കുന്നു. ൨ ധമനികൾ കൊണ്ട് ഉറങ്ങുന്നു. ൨ ധമനികൾകൊണ്ട് ഉണരുന്നു. ൨ ധമനികൾ കണ്ണുനീരു വഹിക്കുന്നു. ൨ ധമനികൾ സ്ത്രീകളുടെ മുലപ്പാലു ധരിക്കുന്നു. അവതന്നെ സ്തനങ്ങൾകൊണ്ടു പുരുഷശുക്ലത്തെയും ധരിക്കുന്നു. ഇങ്ങനെ ഹൃദയത്തിൽനിന്നു മൂന്നായി തിരിയുന്ന ധമനികൾ ൧൦. ഈ ധമനികളാണ് ഉദരം, പാർശ്വഭാഗം, പൃഷ്ഠഭാഗം, നെഞ്ച്, തോള്, കഴുത്ത്, ശിരസ്സ്, കൈകൾ ഇവയെ ധരിക്കുകയും ചലിപ്പിക്കുകയും ചെയ്യുന്നതു്.

അധോഗതാസ്തു വാതമൂത്രപുരീഷശുക്രാർത്തവാദീൻ അധോ വഹന്തി. താസ്തു പിത്താശയം ഗതാ ത്രിധാ ജായന്തേ. താസ്ത്രിംശത്. താസാം മദ്ധ്യേ ദ്വേ ദ്വേ വാതപിത്തകഫശോണിതരസാൻ വഹതഃ ദശ. ദ്വേ അന്നവഹേ അന്ത്രാശ്രിതേ ദ്വേ തോയവഹേ. ദ്വേ വസ്തിഗതേ മൂത്രവഹേ. ദ്വേ ശുക്രസ്യ പ്രാദുർഭാവായ. ദ്വേ വിസർഗ്ഗായ, തേ ഏവ നാരീണാം ആർത്തവപ്രാദുർഭാവായ. ദ്വേ അധിസ്ഥൂലകേ ദ്വേ സ്ഥൂലാന്ത്രപ്രതിബദ്ധേ പുരീഷം വിസൃജതഃ. അഷ്ടൌ വസ്ത്യാസ്തിര്യഗ്ഗതാഃ സ്വേദമുപസർപ്പയന്തി. ഏതാസ്ത്രിംശത്. ഏതാഭിരധോ നാഭേഃ പക്വാശയകടീമൂത്രപുരീഷവസ്തിഗുദമേഢ്രസക്ഥീനി ധാര്യന്തേ; യാപ്യന്തേ ച.

കീഴ്പോട്ടു പോകുന്ന ധമനികൾ, വാതം, മൂത്രം, പുരീഷം (മലം) ശുക്ലം, ആർത്തവരക്തം മുതലായവയെ അധോഭാഗത്തിൽ ധരിക്കുന്നു. ആ ധമനികളാകട്ടെ പിത്താശയത്തിൽ ചെന്നു് മൂന്നു വിധമായിത്തീരുന്നു. അവ മുപ്പതുണ്ടു്. അവയിൽ ഈരണ്ടു ധമനികൾ വീതം വാതം, പിത്തം, കഫം, രക്തം, രസം ഇവയെ വഹിക്കുന്നതായി പത്തു്. അന്ത്രത്തെ ആശ്രയിച്ചു് അന്നത്തെ വഹിക്കുന്ന ധമനികൾ. ൨. ജലത്തെ വഹിക്കുന്നവ ൨. വസ്തിയിൽ ചെന്നു മൂത്രത്തെ ധരിക്കുന്നവ ൨. ശുക്ലത്തെ ഉൽപാദിപ്പിക്കുന്നവ ൨. ശുക്ലത്തെ വെളിക്കു കളയുന്നവ ൨. പുരുഷന്മാർക്കു ശുക്ലത്തെ ഉൽപാദിപ്പിക്കുകയും വെളിക്കു കളയുകയും ചെയ്യുന്നതിനു പകരം സ്ത്രീകൾക്കു് ആർത്തവത്തെ ഉണ്ടാക്കുന്നവ ൨. ആർത്തവത്തെ വെളിക്കു കളയുന്നവ ൨. വലിയ കുടലിൽ ബന്ധിച്ചിരിക്കുന്ന മലത്തെ വിസർജ്ജിക്കുന്നവ ൨. വേറെ വിലങ്ങത്തിൽ ചെന്നു വിയർപ്പിനെ വ്യാപിപ്പിക്കുന്നവ ൮. ഇങ്ങനെ ആകെ പിത്താശയത്തിൽ ചെന്നു മൂന്നായിത്തീരുന്ന ധമനികൾ ൩൦. ഈ ധമനികളാണ് നാഭിയുടെ അധോഭാഗത്തിൽ ഉള്ള

പക്വാശയവും, അരക്കെട്ട്, മൂത്രം, മലം, വസ്തി, ശുക്ലം, ലിംഗം, ഇവ ഇവയെ ധരിക്കുകയും ചലിപ്പിക്കുകയും ചെയ്യുന്നതു്.

തിര്യഗ്ഗതാനാം തു ചതസൃണാമേകൈകാ ശതധാ സഹസ്രധാ ച ഉത്തരോത്തരം വിഭജ്യന്തേ. താസ്ത്വസംഖ്യേയാസ്താഭിരിദം ശരീരം ഗവാക്ഷിതം വിബദ്ധമാതതം — ഗവാക്ഷവദ്വിബദ്ധമാതതം. ഗവാക്ഷോ വാതായനം. യഥാ ഗവാക്ഷേ ബഹൂനി ഛിദ്രാണി ഭവന്തി. തഥാ അസ്മിൻ ദേഹേ ജാലവത്സിരാ വ്യാപ്യ തിഷ്ഠന്തീതി ഭാവഃ. വിബദ്ധമാതതം ഗവാക്ഷിതം — ഗവാക്ഷാകാരാന്ത്രന്തികാവൃതം കൃതമിത്യർഥഃ. താസാം മുഖാനി രോമകൂപാനി യൈർമുഖൈഃ സ്വേദം സ്രവതി. രസം ചാഭിസംതർപ്പയന്തി അന്തർബഹിശ്ച. തൈരേവാഭ്യംഗപരിഷേകാവഗാഹാലേപനവീര്യാണി ത്വചി പക്വാനി ശരീരം പ്രവേശയന്തി. തൈരേവ സ്പർശം ശുഭമശുഭം വാ ഗൃഹ്ണന്തി.

വിലങ്ങത്തിലുള്ള ധമനികളിൽ ഓരോന്നും മേൽപോട്ടു മേൽപോട്ടു നൂറും ആയിരവും ആയി വിഭജിക്കപ്പെടുന്നു. അവ അസംഖ്യങ്ങളാണ്. ആ ധമനികളാൽ ഈ ശരീരം ഗവാക്ഷിതം (ഗവാക്ഷംപോലെ) നീളത്തിൽ ബന്ധിക്കപ്പെട്ടിരിക്കുന്നു. (ഗവാക്ഷം=ജനൽ.) (ജനലിൽ എപ്രകാരമോ വളരെ ദ്വാരങ്ങൾ ഉള്ളതു്, അപ്രകാരം ഈ ശരീരത്തിൽ ജനൽപോലെ സിരകൾ വ്യാപിച്ചു സ്ഥിതിചെയ്യുന്നു എന്നും ഗവാക്ഷംപോലെ ആയതമാക്കി നിബന്ധിക്കപ്പെട്ടിരിക്കുന്നു എന്നതിനു ഗവാക്ഷസദൃശങ്ങളായ കുടൽമാലകളോടുകൂടിയതാക്കി ചെയ്യപ്പെട്ടിരിക്കുന്നു എന്നും സാരം ധരിച്ചുകൊള്ളണം.) ഈ ധമനികളുടെ മുഖങ്ങൾ രോമകൂപങ്ങളിൽ ചെന്നുചേർന്ന്, ആ മുഖങ്ങളിൽകൂടി സ്വേദം (വിയർപ്പ്) സ്രവിപ്പിക്കുകയും, അന്തർഭാഗത്തിലും വെളിയിലും രസത്തെ വ്യാപിപ്പിക്കുകയും ചെയ്യുന്നു. ആ രോമകൂപങ്ങളിൽകൂടിത്തന്നെയാണ്, അഭ്യംഗം (തേച്ചുകുളി) പരിഷേകം (ധാര) അവഗാഹം (സ്നാനം) ആലേപനം (ദേഹത്തിൽ തേയ്ക്കുന്ന സാധനം) ഇവയുടെ വീര്യം ത്വക്കിൽ പരിപാകമായി, ഉള്ളിൽ പ്രവേശിപ്പിക്കുകയും ശുഭമായോ അശുഭമായോ ഇരിക്കുന്ന സ്പർശത്തെ ഗ്രഹിക്കുകയും ചെയ്യുന്നതു്.

യഥാ സ്വഭാവതഃ ഖാനി മൃണാലേഷു ബിസേഷു ച
ധമനീനാം തഥാ ഖാനി രസോ യൈരുപചീയതേ. 307

പഞ്ചാഭിഭൂതാസ്ത്വഥ പഞ്ചകൃത്വഃ
പഞ്ചേന്ദ്രിയം പഞ്ചസു ഭാവയന്തി.

## കണ്ഡരകൾ.

മഹത്യഃ സ്നായവഃ പ്രോക്താഃ കണ്ഡരാസ്താസ്തു ഷോഡശ
പ്രസാരണാകുഞ്ചനയോർദൃഷ്ടം താസാം പ്രയോജനം. 309

ധമനികളെ വിവരിച്ചതിന്നുശേഷം കണ്ഡരകളെ വിവരിക്കുന്നു:—വലിയ ഞരമ്പുകൾക്കാണ് കണ്ഡരകൾ എന്നു പറയുന്നതു്. ആ കണ്ഡരകൾ 16 ആകുന്നു. അംഗങ്ങളെ നിവർക്കുകയും മടക്കുകയും ചെയ്യുകയാണ് ഈ കണ്ഡരകൾകൊണ്ടുള്ള പ്രയോജനം.

### കണ്ഡരകളുടെ വിവരണം.

ചതസ്രോ ഹസ്തയോസ്താസാം താവത്യഃ പാദയോഃ സ്മൃതാഃ
ഗ്രീവായാമപി താവത്യസ്താവത്യഃ പൃഷ്ഠസംഗതാഃ. 310

രണ്ടു കൈകളിലുംകൂടി 4. രണ്ടു കാലുകളിൽ 4. കഴുത്തിൽ 4. പൃഷ്ഠഭാഗത്തിൽ 4. ഇങ്ങനെ കണ്ഡരകൾ ആകെ 16.

ആസാം പാദഹസ്തഗതാനാം കണ്ഡരാണാം നഖാഃ പ്രരോഹാഃ ഗ്രീവാഹൃദയനിബന്ധിനീനാമധോഭാഗഗതാനാം പ്രരോഹോ മേഢ്രം. പൃഷ്ഠനിബന്ധനാനാം പ്രരോഹോ നിതംബോമൂർദ്ധോരോവക്ഷോംസകക്ഷിസ്തനാപിണ്ഡഃ.

മുൻപറഞ്ഞതിൽ പാദഹസ്തങ്ങളിലുള്ള കണ്ഡരകളിൽനിന്നു് നഖങ്ങളായ മുളകൾ ഉണ്ടാകുന്നു. കഴുത്തിൽ ബന്ധിച്ചിരിക്കുന്ന കീഴ്പെട്ടുള്ള കണ്ഡരകളിൽനിന്നു് ലിംഗമാകുന്ന മുളയുണ്ടാകുന്നു. പൃഷ്ഠത്തിൽ നിബന്ധിച്ചിരിക്കുന്ന കണ്ഡരകളുടെ മുളകൾ നിതംബം, മൂർദ്ധാവു്, ഊരു്, വക്ഷസ്സു്, കക്ഷകൾ, സ്തനങ്ങൾ ഇവയാകുന്നു.

### രന്ധ്രങ്ങൾ.

നേത്രശ്രവണനാസാനാം ദ്വേ ദ്വേ രന്ധ്രേ പ്രകീർത്തിതേ
മുഖമേഹനപായൂനാമേകൈകം രന്ധ്രമുച്യതേ. 311

ദശമം മസ്തകേ പ്രോക്തം രന്ധ്രാണീതി നൃണാം വിദുഃ
സ്ത്രീണാമന്യാനി ച ത്രീണി സ്തനയോർഗർഭവർത്മനി. 312

കണ്ഡരകളെ വിവരിച്ചതിന്നുശേഷം ശരീരത്തിലുള്ള ദ്വാരങ്ങളെ വിവരിക്കുന്നു:—കണ്ണു്, ചെവി, മൂക്കു് ഇവയ്ക്കു് ഈരണ്ടു ദ്വാരങ്ങൾ (ആകെ 6) മുഖം, ലിംഗം, ഗുദം ഇവയ്ക്കു് ഓരോ ദ്വാരങ്ങൾ (ആകെ 3.) മസ്തകത്തിൽ 1. ഇങ്ങനെ പുരു

ൻ

ഷശരീരത്തിൽ ദ്വാരങ്ങൾ 10. സ്ത്രീകളുടെ ശരീരത്തിൽ പുരുഷശരീരത്തിൽ പറഞ്ഞിരിക്കുന്ന ദ്വാരങ്ങൾ കൂടാതെ സ്തനങ്ങളിൽ 2. ഗർഭാശയത്തിൽ 1. ഇങ്ങനെ 3 ദ്വാരങ്ങൾ കൂടുതലായിട്ടുണ്ട്.

## സ്രോതസ്സുകൾ.

മനഃപ്രാണാന്നപാനീയദോഷധാതൂപധാതവഃ
ധാതൂനാം ച മലാ മൂത്രം മലമിത്യാദയസ്തഥാ. 313
സഞ്ചരന്തി ഹി യൈർമ്മാർഗ്ഗൈസ്താനി സ്രോതാംസി സംജഗുഃ
ബഹൂനി താനി സംഖ്യാതും ശക്യന്തേ നൈവ വാഗ്മിഭിഃ. 314

മനസ്സ്, പ്രാണൻ, അന്നം, പാനീയം (ജലം) ദോഷങ്ങൾ (വാതാദികൾ) ധാതുക്കൾ, ഉപധാതുക്കൾ, ധാതുക്കളുടെ മലങ്ങൾ, മൂത്രം, മലം ഇത്യാദികൾ ശരീരത്തിൽ ഏതു മാർഗ്ഗങ്ങളിൽകൂടി സഞ്ചരിക്കുന്നുവോ, ആ മാർഗ്ഗങ്ങൾക്കാണ് സ്രോതസ്സുകൾ (ഛിദ്രങ്ങൾ) എന്നു പറയപ്പെടുന്നതു്. ആ സ്രോതസ്സുകൾതന്നെ വളരെ ഉള്ളതുകൊണ്ട് എണ്ണി തിട്ടപ്പെടുത്തി ഇത്ര എന്നു പറയുന്നതു് അസാദ്ധ്യമാണ്.

## ജാലങ്ങൾ.

ജാലാനി തു സിരാസ്നായുമാംസാസ്ഥ്നാമ്മൂദ്ഭവന്തി ഹി
താനി ചത്വാരി ചത്വാരി സർവ്വാണ്യേവ ച ഷോഡശ.

സിര, സ്നായു, മാംസം, അസ്ഥി ഇവയിലാണ് ജാലങ്ങൾ ഉള്ളതു്. അവ സിരാദികൾ ഓരോന്നിലും നന്നാലുവീതം ആകെ 16 ജാലങ്ങൾ ഉണ്ട്.

നിരന്തരരന്ധ്രാണി കരകല്പിതാനി സമൂഹിതാനി ച ജാലാനീവ ജാലാനി. താനി മണിബന്ധഗുല്ഫസംശ്രിതാനി പരസ്പരനിബദ്ധാനി പരസ്പരസംശ്ലിഷ്ടാനി പരസ്പരഗവാക്ഷിതാനി ചേതി; യൈർഗ്ഗവാക്ഷിതമിദം ശരീരം.

ഇടതിങ്ങിയ രന്ധ്രങ്ങളോടുകൂടി കൈകൊണ്ടു കൂട്ടമായി നിർമ്മിച്ചിരിക്കുന്ന ജനൽപോലെ ഇരിക്കുന്നവയാണ് ജാലകസിരകൾ. അവ മണിബന്ധഗുൽഫങ്ങളിൽ വ്യാപിച്ചും തമ്മിൽ തമ്മിൽ കെട്ടിമെടഞ്ഞും, അന്യോന്യം ചേർന്നും, പരസ്പരം ഗവാക്ഷിതങ്ങളായും ഇരിക്കുന്നവയാകുന്നു. ആ ജാലകങ്ങളാൽ ജനൽപോലെയാക്കപ്പെട്ടതാണ് ഈ ശരീരം.

അയമർത്ഥഃ—ഏകസ്മിൻ മണിബന്ധേ ഏകം ജാലം സിരാ

ന്യാഃ, അപരം സ്നായൂനാം, തൃതീയം മാംസസ്യ, ചതുർത്ഥമസ്ഥ്നാം. ഏവം ചത്വാരി ജാലാനി. ഏതേന ഇതരമണിബന്ധൗ ഗുൽഫൌ ച വ്യാഖ്യാതൗ. ഗവാക്ഷിതം ഛിദ്രിതം—നിരന്തരജാലാകാരരന്ധ്രനികരപരികലിതമിത്യർത്ഥഃ.

മുൻപറഞ്ഞതിന്റെ അർത്ഥമിങ്ങനെയാണ്. ഒരു മണിബന്ധത്തിൽ ൧ ജാലം സിരയുടേതും, രണ്ടാമത്തെ ജാലം സ്നായുവിന്റേതും, മൂന്നാമത്തെ ജാലം മാംസത്തിന്റേതും, നാലാമത്തെ ജാലം അസ്ഥിയുടേതും ഇങ്ങനെ ആണ് നാലു ജാലങ്ങൾ ഉള്ളത്. മറ്റെ മണിബന്ധത്തിലും ൨ ഗുല്ഫങ്ങളിലും ഉള്ള ജാലകങ്ങളും ഇപ്രകാരമാകുന്നു എന്നു ധരിച്ചുകൊള്ളണം. ജാലകങ്ങളാൽ ഈ ശരീരം ഗവാക്ഷിതമാകുന്നു എന്നതിന് — ഇടതിങ്ങിയ ജാലാകാരങ്ങളായ രന്ധ്രസമൂഹങ്ങളാൽ നിർമ്മിക്കപ്പെട്ടിരിക്കുന്ന ഈ ശരീരം എന്നർത്ഥം.

### കൂർച്ചങ്ങൾ.

കൂർച്ചാഃ സ്യുർഹസ്തയോർദ്വൌ ദ്വൌ താവന്തഃ പാദയോരപി
ഗ്രീവായാമേക ഏകശ്ച മേഢ്രേ സർവ്വാംഗിഷു സ്മൃതാഃ
കൂർച്ചാ അപി സിരാസ്നായുമാംസാസ്ഥിപ്രഭവാഃ സ്മൃതാഃ. 316

രണ്ടു കൈകളിലുമായി ൪. രണ്ടുകാലുകളിൽ ൪. കഴുത്തിൽ ൧. ലിംഗത്തിൽ ൧. ഇങ്ങനെ ആകെ കൂർച്ചങ്ങൾ ൰. ഈ കൂർച്ചങ്ങളും, സിര സ്നായു മാംസം അസ്ഥി ഇവയിൽ നിന്നുണ്ടാകുന്നവയാകുന്നു.

### രജ്ജുക്കൾ.

പൃഷ്ഠവംശസ്യോഭയതോ മഹത്യോ മാംസരജ്ജവഃ
ചതസ്രോ മാംസപേശീനാം ബന്ധനം തൽപ്രയോജനം.

പുറത്തുള്ള നട്ടെല്ലിന്റെ രണ്ടുവശത്തുമായി ഈരണ്ടുവീതം ൪ മാംസരജ്ജുക്കൾ ഉണ്ട്. മാംസപേശികളെ കെട്ടിനിറുത്തുകയാണ് അവയുടെ പ്രയോജനം.

### സേവനികൾ.

സേവന്യഃ സപ്ത താസാം തു ശിരസ്യഃ പഞ്ച മസ്തകേ
ഏകാ ശേഫസി ജിഹ്വായാമേകാ വിദ്ധ്യേന്ന താഃ ക്വചിൽ.

ശരീരത്തിൽ സേവനി എന്ന തൈയ്യുകൾ ഏഴാണ്. അവയിൽ അഞ്ചെണ്ണം ശിരസ്സിലും ൧ ലിംഗത്തിലും ൧ നാക്കിലും ആണ് സ്ഥിതിചെയ്യുന്നത്. അവയെ ഒരിക്കലും മുറിക്കരുത്.

### സംഘാതങ്ങൾ.

ചതുർദ്ദശാസ്ഥ്നാം സംഘാതാസ്തേഷാം ത്രയോ ഗുല്ഫജാനുവംക്ഷണേഷു | ഏതേനേതരസക്ഥി ബാഹൂ ച വ്യാഖ്യാതൌ. ത്രികശിരസോരേകൈകം. അത്ര ത്രികപദേന ബാഹുഗ്രീവാസ്ഥിസംഘാത ഉച്യതേ.

അസ്ഥികളുടെ സംഘാതങ്ങൾ ൧൪. അവയിൽ ഒരു തുടയുടെ ഗുല്ഫം, (നെരിയാണി) ജാനു, (മുട്ട്) വംക്ഷണം (ഒടിവ്) ഈ സ്ഥാനങ്ങളിൽ ഓരോന്നുവീതം ൩. ഇങ്ങനെ മറേറ തുടയിലും രണ്ടു കൈകളിലും ഉള്ള ഗുല്ഫജാനുവംക്ഷണങ്ങളിലും കൂടുന്നു (൩-൩) വീതം. രണ്ടു തുടകളിലും രണ്ടു കൈകളിലുംകൂടി ആകെ ൧൨. ത്രികത്തിൽ ൧. ശിരസ്സിൽ ൧. ഇങ്ങനെ ആകെ ൧൪. ഇവിടെ 'ത്രിക'മെന്നു പറയുന്നതു് കയ്യിന്റെയും കഴുത്തിന്റെയും കൂടിയുള്ള സന്ധിയിലെ അസ്ഥിസംഘാതത്തിനാകുന്നു.

### സീമന്തങ്ങൾ.

ചതുർദ്ദശൈവ സീമന്താഃ കഥിതാ മുനിപുംഗവൈഃ
സംഘാതാസ്സീവിതാ യൈസ്തു സീമന്താസ്തു പ്രകീർത്തിതാഃ
യൈഃ—അസ്ഥിഭിഃ.

സീമന്തങ്ങൾ ൧൪ ആകുന്നു എന്നു് മഹർഷിശ്രേഷ്ഠന്മാർ പറയുന്നു. അസ്ഥികളാൽ സംഘാതങ്ങളെ തുന്നിപ്പിടിപ്പിച്ചിരിക്കുന്ന ഭാഗങ്ങളാണു് സീമന്തങ്ങൾ.

### ത്വക്കുകൾ.

ക്ഷീരസ്യ പച്യമാനസ്യ യഥാ സന്താനികാ ഭവേൽ
പച്യമാനസ്യ ശുക്രസ്യ രജസശ്ച തഥാ ത്വചഃ. 320
പൂർവ്വാവഭാസിനീ താസാം സിദ്ധ്മസ്ഥാനം ച സാ സ്മൃതാ.

പാൽ പാകംചെയ്തുവച്ചിരുന്നാൽ അതിൽനിന്നു പാട ഉണ്ടാകുന്നതുപോലെ, പച്യമാനമായ (പചിക്കപ്പെടുന്ന) ശുക്രത്തിൽനിന്നും രജസ്സിൽനിന്നും ത്വക്കുകൾ ഉണ്ടാകുന്നു. ഈ ത്വക്കുകൾ ഏഴു് (൭) ഉണ്ടു്. അവയിൽ അവഭാസിനി എന്നാണു് ഒന്നാമത്തെ ത്വക്കിന്റെ പേരു്. ഇതു് സിദ്ധ്മം എന്നു പറയുന്ന രോഗത്തിന്റെ അധിഷ്ഠാനമാണു്.

അഥാവഭാസിനീ ഭ്രാജകേന പിത്തേന അവഭാസനാൽ. പരിണാമേന വിസ്താരിതസ്യ വ്രീഹേരഷ്ടാദശോ ഭാഗഃ പ്രമാ

ണം യസ്യാഃ സാ. വ്രീഹിമാത്രം യവഃ. സാ സിദ്ധ്മപത്മകണ്ടകയോരധിഷ്ഠാനം.

ഭ്രാജകപിത്തത്താൽ ശോഭിപ്പിക്കുന്നതുകൊണ്ട് ഒന്നാമത്തെ തൊക്കിന് 'അവഭാസിനി' എന്നു പറയുന്നു. ഒരു വ്രീഹി(യവം) പതിനെട്ടായി കീറിയെടുത്തതിലൊരു ഭാഗമാണ് അതിന്റെ അളവ്. അത് സിദ്ധ്മമെന്നും പത്മകണ്ടകമെന്നും പറയുന്ന രോ-ഗത്തിന്റെ സ്ഥാനമാണ്.

ദ്വിതീയാ ലോഹിതാ ജ്ഞേയാ തിലകാളകജന്മഭൂഃ. 322

രണ്ടാമത്തെ തൊക്ക് ലോഹിത. അത് തിലകാളകങ്ങളുടെ (ന്യച്ഛമെന്നും വ്യംഗമെന്നും പറയുന്ന രോഗങ്ങളുടെ) ഉല്പത്തിസ്ഥാനമാണ്.

തൃതീയാ തു ഭവേച്ഛ്വേതാ സ്ഥാനം ചർമ്മദളസ്യ സാ. 323

സാ യവദ്വാദശഭാഗപ്രമാണാ ചർമ്മദളാജഗല്ലികാമശകാനാമധിഷ്ഠാനം.

മൂന്നാമത്തെ തൊക്ക് ശ്വേത. അതിന്റെ വലിപ്പം യവത്തിന്റെ പന്ത്രണ്ടിൽ ഒരു ഭാഗമാണ്. ചർമ്മദളം അജഗല്ലിക മശകം ഈ രോഗങ്ങൾ ഉണ്ടാകുന്ന സ്ഥാനമാകുന്നു.

താമ്രാ ചതുർത്ഥീ വിജ്ഞേയാ കിലാസശ്വിത്രഭൂമികാ. 324

ചതുർത്ഥീ യവാഷ്ടഭാഗപ്രമാണാ

നാലാമത്തെ തൊക്ക് (തൊലി) താമ്ര. അതിന്റെ വലിപ്പം യവത്തിന്റെ എട്ടിൽ ഒരു ഭാഗമാണ്. അത് കിലാസകുഷ്ഠം ശ്വിത്രം ഈ രോഗങ്ങളുടെ വാസഭൂമിയാകുന്നു.

പഞ്ചമീ വേദിനീ നാമ്നാ പഞ്ചഭാഗപ്രമാണികാ.
വിസർപ്പകുഷ്ഠാധിഷ്ഠാനാ ജ്ഞേയാ ഷഷ്ഠീ തു രോഹിണീ. 325
വിഖ്യാതാ രോഹിണീ ഷഷ്ഠീ ഗ്രന്ഥിഗണ്ഡാപചീസ്ഥിതിഃ.

വ്രീഹിമാത്രപ്രമാണാ സാ രോഹിണീ ഗ്രന്ഥ്യപചീഗളഗ-ണ്ഡഗണ്ഡമാലാർബ്ബുദശ്ലീപദാനാമധിഷ്ഠാനം.

അഞ്ചാമത്തെ തൊക്ക് വേദിനി. അതിന്റെ അളവ് യവത്തിന്റെ അഞ്ചിൽ ഒരു ഭാഗമാണ്. വിസർപ്പം കുഷ്ഠം ഈ രോഗങ്ങൾ സ്ഥിതിചെയ്യുന്നത് ആ വേദിനി എന്ന തൊക്കിലാണ്. ആറാമത്തെ തൊക്ക് രോഹിണി. അതിന് ഒരു യവത്തിന്റെ വലിപ്പമെയുള്ളൂ. ഗ്രന്ഥി, അപചി, ഗളഗണ്ഡം, ഗണ്ഡമാല, അർ

ബുദം, ശ്ലീപദം (മന്ത്) ഈ രോഗങ്ങൾ രോഹിണി എന്ന ത്വക്കിലാണ് സ്ഥിതിചെയ്യുന്നതു്.

സ്ഥൂലാ ത്വക് സപ്തമീ ജ്ഞേയാ വിദ്രധ്യാദേഃ സ്ഥിതിശ്ച സാ.

സാ—സപ്തമീ വ്രീഹിദ്വയപ്രമാണാ.

ഏഴാമത്തെ ത്വക് സ്ഥൂല. അതിനു് രണ്ടു യവത്തിന്റെ വലിപ്പമുണ്ടു്. വിദ്രധി മുതലായ രോഗങ്ങൾ സ്ഥിതിചെയ്യുന്നതു സ്ഥൂല എന്ന ത്വക്കിലാകുന്നു.

തഥാ ചോക്തം ശാർങ്ഗധരേണ—"സ്ഥൂലാ വ്രീഹിദ്വിമാത്രയാ" ഇതി. സപ്താപി ത്വചഃ സമുദിതാഃ വിംശതിതമഭാഗോനാ ഷഡ്യവപ്രമാണാഃ.

അതനുസരിച്ചുതന്നെയാണ്, ശാർങ്ഗധരാചാര്യൻ സ്ഥൂല എന്ന ത്വക് വ്രീഹിദ്വിമാത്രയാണ്" എന്നു് പറഞ്ഞിരിക്കുന്നതും. ഏഴു ത്വക്കിന്റെയുംകൂടി ഒന്നിച്ചുള്ള വലിപ്പം ആറു യവത്തിന്റെ ൨൦ ഭാഗം കുറഞ്ഞിരിക്കും.

ഷഡ്യവപ്രമാണം ച അംഗുഷ്ഠോദരതുല്യം. തഥാ ഉക്തം. "ഉദരേഷ്വംഗുഷ്ഠപ്രമാണമാഹ വ്യാഡിരിതി." ഏതൽപ്രമാണം മാംസളേഷു സ്ഥൂലേഷു ബോദ്ധവ്യം; ന തു ലലാടസൂക്ഷ്മാംഗുല്യാദിഷു.

ഏഴുത്വക്കുംകൂടി ഇരുപതിലൊരുഭാഗം കുറഞ്ഞ ഷഡ്യവപ്രമാണമാണെന്നു മുൻപു പറഞ്ഞിട്ടുള്ളതിൽ ഷഡ്യവപ്രമാണമെന്നതിന്റെ അർത്ഥം അംഗുഷ്ഠോദരതുല്യം എന്നാണ്. അതിനാലാകുന്നു "ഉദരങ്ങളിൽ അംഗുഷ്ഠപ്രമാണം കീറണം" എന്നുപറഞ്ഞിരിക്കുന്നതു്. ഈ അളവുതന്നെയും മാംസളങ്ങളായ സ്ഥൂലപ്രദേശങ്ങളെ ഉദ്ദേശിച്ചാണ്. സൂക്ഷ്മങ്ങളായ ലലാടം (നെററി) അംഗുലി (വിരൽ) ഈ സ്ഥാനങ്ങളെ ഉദ്ദേശിച്ചല്ല.

### രോമങ്ങളും രോമകൂപങ്ങളും.

അസ്ഥ്നാം മലാനി ലോമാനി ചാസംഖ്യാനി ഭവന്തി ഹി
സന്തി യാവന്തി ലോമാനി താവന്തോ ലോമകൂപകാഃ. 328

രോമങ്ങളെയും രോമകൂപങ്ങളെയും വിവരിക്കുന്നു. അസ്ഥികളുടെ മലങ്ങളാണ് രോമങ്ങൾ. അവ അസംഖ്യങ്ങളാണ്. എത്ര രോമങ്ങളാണോ ശരീരത്തിലുള്ളതു്, അത്രയും രോമകൂപങ്ങളും ഉണ്ടു്.

അംഗപ്രത്യംഗനിർവൃത്തിഃ സ്വഭാവാദേവ ജായതേ
സന്നിവേശശ്ച ഗാത്രാണാം നാത്രാസ്തേ കാരണാന്തരം. 329

നിർവൃത്തിഃ—സിദ്ധിഃ. സ്വഭാവാൽ—ഈശ്വരാൽ. സന്നിവേശോ—രചനാവിശേഷഃ.

അംഗങ്ങളുടെയും ഉപാംഗങ്ങളുടെയും നിർവൃത്തിയും, (സിദ്ധിയും) ശരീരത്തിന്റെ സന്നിവേശവും (രചനാവിശേഷവും) ഈശ്വരനിൽ നിന്നുതന്നെയാണ് ഉണ്ടാകുന്നത്. അല്ലാതെ ഇവ ഉണ്ടാകുന്നതിന് വേറെ കാരണങ്ങൾ ഒന്നും ഇല്ല.

അംഗപ്രത്യംഗനിർവൃത്തൗ യേ ഭവന്ത്യഗുണാ ഗുണാഃ
തേ തേ ഗർഭസ്യ വിജ്ഞേയാ ധർമ്മാധർമ്മനിമിത്തജാഃ. 330

ഗർഭത്തിൽ ഉണ്ടാകുന്ന അംഗങ്ങൾക്കും ഉപാംഗങ്ങൾക്കും ഏതെല്ലാ ഗുണങ്ങളും ദോഷങ്ങളും ഉണ്ടാകുന്നുവോ, അവ, ഗർഭത്തിൽ ഉണ്ടാകുന്ന ജീവന്റെ ധർമ്മാധർമ്മങ്ങൾ അനുസരിച്ച് ഉണ്ടാകുന്നവയാകുന്നു. (ധർമ്മമനുസരിച്ച് ഗുണവും അധർമ്മമനുസരിച്ച് ദോഷവും ഉണ്ടാകുന്നു.)

ദന്താനാം പതനം ജന്മ പുനഃ പാതേ ത്വസംഭവഃ
തലേഷ്വനുദ്ഭവോ ലോമ്നാമേതൽ സർവ്വം സ്വഭാവതഃ.

ആദ്യം പല്ലുപറിഞ്ഞാൽ മുളച്ചുവരുന്നതും, രണ്ടാമതു പറിഞ്ഞാൽ പിന്നീട്ട് മുളച്ചുവരാതിരിക്കുന്നതും, കൈകാലുകളുടെ തലങ്ങളിൽ (വെള്ളകളിൽ) രോമം കിളുക്കാതിരിക്കുന്നതും, എല്ലാം ഈശ്വരകല്പിതം കൊണ്ടാകുന്നു. അല്ലാതെ ഇവയ്ക്ക് വേറെ യാതൊരു കാരണവും ഇല്ല.

ഗർഭേ മാസി മാസി യദ്ഭവതി തദാഹ (ഗർഭത്തിൽ മാസംതോറുമുണ്ടാകുന്ന വിശേഷങ്ങളെ പറയുന്നു.)

ഗർഭാശയേ നിപതിതം യാദൃക് ശുക്ലം തഥാർത്തവം
താദൃഗേവ ദ്രവീഭൂതം പ്രഥമേ മാസി തിഷ്ഠതി. 332

ഗർഭാശയത്തിൽ ഏതുപ്രകാരമുള്ള ശുക്ലവും ആർത്തവവും നിപതിച്ചുവോ, അത് അപ്രകാരം തന്നെ ദ്രവീഭൂതമായിട്ട് (ഒന്നിച്ചുചേർന്ന്) ഒന്നാമത്തെ മാസത്തിൽ സ്ഥിതി ചെയ്യുന്നു.

മരുൽപിത്തകഫൈഃ സോഷ്മൈഃ പച്യമാനം ദ്വിതീയകേ
കലലാഖ്യം മഹാഭൂതം സമുദായം ഘനീഭവേൽ. 333

ഗർഭാശയത്തിൽ സ്ഥിതിചെയ്യുന്ന വാതപിത്തകഫങ്ങൾ അതിൽ നിപതിച്ച ശുക്ലത്തിലെയും ആർത്തവത്തിലെയും വാതപിത്തകഫങ്ങളെ പാകംചെയ്ത് കലലമായിത്തീർന്ന് രണ്ടാമത്തെ മാസത്തിൽ ഗർഭം പഞ്ചമഹാഭൂതങ്ങളുടെ സമുദായമായി ഘനം (കട്ടി) ആയിത്തീരുന്നു.

അത്ര മരുൽകഫയോരപി പാകഹേതുത്വേ തയോരപ്യൂഷ്മണോപാധികത്വേനതാൽ; യത ഉക്തം ചരകേ—

ഭൌമാപ്യാഗ്നേയവായവ്യാഃ പഞ്ചോഷ്മാണഃ സനാഭസാഃ
തൃതീയേ മാസി ശിരസോ ഹസ്തയോഃ പാദയോസ്തഥാ. 334

പിണ്ഡകാഃ പഞ്ച സിദ്ധ്യന്തി സൂക്ഷ്മാങ്ഗാവയവാസ്തഥാ
സർവാണ്യങ്ഗാന്യുപാങ്ഗാനി ചതുർത്ഥേ സ്യുഃ സ്ഫുടാനി ഹി.
ഹൃദയവ്യക്തഭാവേന വ്യജ്യന്തേ ചേതനാപി ച
തസ്മാച്ചതുർത്ഥേ ഗർഭസ്തു നാനാവസ്തൂനി വാഞ്ഛതി. 336

വായുവും കഫവും കൂടി ഗർഭം പാകംചെയ്യുന്ന എന്നു മുൻപു പറഞ്ഞതു് അവയ്ക്കും ഊഷ്മാവുള്ളതുകൊണ്ടാണു്. അതിനെക്കുറിച്ചു ചരകാചാര്യൻ ഇങ്ങനെ പറഞ്ഞിരിക്കുന്നു:—"ഭൂമി, ജലം, അഗ്നി, വായു, ആകാശം ഇങ്ങനെ ഊഷ്മാക്കൾ (അഗ്നികൾ) അഞ്ചാകുന്നു."

മൂന്നാംമാസത്തിൽ, ഗർഭത്തിനു് രണ്ടുകയ്യു്, രണ്ടുകാലു്, ശിരസ്സു്. ഇങ്ങനെ അഞ്ചു ശരീരപിണ്ഡങ്ങളും, സൂക്ഷ്മങ്ങളായ ശരീരാവയവങ്ങളും ഉണ്ടാകുന്നു.

നാലാംമാസത്തിൽ എല്ലാ അങ്ഗങ്ങളും ഉപാങ്ഗങ്ങളും വ്യക്തമാകുന്നു. ഹൃദയം സ്പഷ്ടമാകുന്നതുകൊണ്ടു് ചേതനയും (ജീവനം) ഉണ്ടാകുന്നു. ഇങ്ങനെ ചേതന വ്യക്തീഭവിക്കുന്നതിനാൽ നാലാംമാസത്തിൽ ഗർഭത്തിനു് പലവിധവസ്തുക്കളിൽ ആഗ്രഹം ജനിക്കുന്നു.

അതോ ദ്വിഹൃദയാ യൽ സ്യാന്നാരീ ദൌഹൃദിനീ മതാ
ദൌഹൃദാവമതൌ കുബ്ജം കുണിം ഖഞ്ജം ച വാമനം.
വികൃതാക്ഷമനക്ഷം വാ പുത്രം നാരീ പ്രസൂയതേ. 338

ഗർഭത്തിനു ഹൃദയമുണ്ടാകുമ്പോൾ, തന്റെ ഹൃദയവും ശിശുഹൃദയവും ഇങ്ങനെ രണ്ടു ഹൃദയത്തോടുകൂടിയവളായ സ്ത്രീക്കു് ദൌഹൃദം (ഗർഭമുണ്ടാകുമ്പോൾ ഓരോ വസ്തുവിലുണ്ടാകുന്ന ആഗ്രഹം—വ്യാക്കൂൺ്) ഉണ്ടാകുന്നു. ആ പ്രകാരമുള്ള ദൌഹൃദം തടഞ്ഞാൽ ആ സ്ത്രീ, കൂനനായോ മുടന്തനായോ നപുംസകമായോ വാമനനായോ (കിളരംകുറഞ്ഞവനായോ) വികൃതാക്ഷനായോ കണ്ണില്ലാത്തവനായോ ഇരിക്കുന്ന പുത്രനെയോ പുത്രിയെയോ പ്രസവിക്കുന്നു.

യതഃ സ്ത്രീ ദൌഹൃദം പ്രാപ്യ വീര്യവന്തം ചിരായുഷം
പുത്രം പ്രസൂയതേ തസ്മാത്തദസ്യൈ വാഞ്ഛിതമർപ്പയേൽ.

സ്ത്രീക്ക് ഗർഭകാലത്തിൽ ആഗ്രഹമുള്ള സകലവസ്തുക്കളും പ്രദാനംചെയ്താൽ, വീര്യവാനായും ദീർഘായുസ്സായും ഇരിക്കുന്ന സന്താനത്തെ അവൾ പ്രസവിക്കും. അതുകൊണ്ടു ഗർഭകാലത്തിൽ ഏതെല്ലാം വസ്തുക്കളിലാണോ ആഗ്രഹമുള്ളതു്, അതു സകലവും ഗർഭിണിക്കു പ്രദാനം ചെയ്യണം.

ഇന്ദ്രിയാർത്ഥാംസ്തു യാൻ യാൻ സാ ഭോക്തുമിച്ഛതി ഗർഭിണീ
ഗർഭാബാധഭയാത്താംസ്താൻ ഭിഷഗാഹൃത്യ ദാപയേൽ. 340

ഭോക്തും—ഉപഭോക്തുമിത്യർത്ഥഃ.

ഗർഭിണിക്ക് ആഗ്രഹമുണ്ടാകുന്ന വസ്തുക്കളിൽ ചിലതു് ഗർഭത്തിന് ബാധയെ ഉണ്ടാക്കുന്നതായും വരുന്നതാകാം. അതിനാൽ ഗർഭിണിക്കു ആഗ്രഹമുള്ള വസ്തുക്കൾ ഗർഭബാധകങ്ങളാണോ അല്ലയോ എന്നു് വൈദ്യനെക്കൊണ്ടു പരിശോധിപ്പിച്ചുനോക്കിയശേഷം കൊടുത്തുകൊള്ളണം.

സാ പ്രാപ്തദൗഹൃദാ പുത്രം ജനയേദ്ഗുണാന്വിതം
അലബ്ധദൗഹൃദാ ഗർഭേ ലഭേതാത്മനി വാ ഭയം. 341

യേഷു യേഷ്വിന്ദ്രിയാർത്ഥേഷു ദൗഹൃദേ വൈ വിമാനനാ
പ്രസൂയതേ സുതം സാർത്തിം തസ്മിംസ്തസ്മിംസ്തഥേന്ദ്രിയേ. 342

സാർത്തിം—സവ്യഥം.

ഗർഭിണിക്ക് ദൗഹൃദം ലഭിച്ചാൽ അവൾ ഗുണസംപൂർണ്ണനായ പുത്രനെ പ്രസവിക്കും. ലഭിച്ചില്ലെങ്കിൽ ഗർഭത്തിൽ കിടക്കുന്ന ശിശുവിനോ തനിക്കുതന്നെയോ അനേകപീഡകൾ ഉണ്ടാകാനിടയാകും. ഗർഭിണി ഇച്ഛിച്ച വസ്തുക്കളിൽ ഏതേതിന്ദ്രിയങ്ങൾക്കു വിഷയങ്ങളായ വസ്തുക്കളാണോ ലഭിക്കാത്തതു്, അതതിന്ദ്രിയങ്ങൾക്കു വ്യഥയോടുകൂടിയ സന്താനത്തെ അവൾ പ്രസവിക്കും.

### ദൗഹൃദവിശേഷഫലം.

രാജസന്ദർശനേ യസ്യാ ദൗഹൃദം ജായതേ സ്ത്രിയാഃ.
അർത്ഥവന്തം മഹാഭാഗം കുമാരം സാ പ്രസൂയതേ.

ഗർഭിണിക്ക് രാജദർശനത്തിൽ ഇച്ഛയുണ്ടാകുകയും ആ ഇച്ഛ സഫലമാകുകയും ചെയ്താൽ അവൾ ധനവാനും മഹാഭാഗ്യമുള്ളവനും ആയ പുത്രനെ പ്രസവിക്കും.

ദുകൂലപട്ടകൗശേയഭൂഷണാദിഷു ദൗഹൃദാൽ
അലങ്കാരൈഷിണം പുത്രം ലളിതം സാ പ്രസൂയതേ. 344

ഉത്തമവസ്ത്രം, പട്ടുവസ്ത്രം, ആഭരണം മുതലായവയിൽ ആഗ്രഹമുള്ള ഗർഭിണി, അലങ്കാരപ്രിയനും കോമളനും ആയ പുത്രനെ പ്രസവിക്കും.

ആശ്രമേ സംയതാത്മാനം ധർമ്മശീലം പ്രസൂയതേ
ദേവതാപ്രതിമായാം തു പ്രസൂതേ പാർഷദോപമം.

ആശ്രമേ—താപസാദീനാമാശ്രമേ ദൌഹൃദമായാൽ. പാർഷദോപമം—പ്രമഥോപമം.

ഗർഭിണിക്ക് ആശ്രമത്തിൽ (താപസന്മാരുടെ ആശ്രമത്തിൽ) പോകണമെന്നുള്ള ഇച്ഛയുണ്ടായാൽ ജിതേന്ദ്രിയനും ധർമ്മശീലനും ആയ പുത്രനെയും, ദേവന്മാരുടെ പ്രതിമ കാണണമെന്ന് ഇച്ഛയുണ്ടായാൽ ശിവപാർഷദ (പ്രമഥഗണ) തുല്യനായ പുത്രനെയും പ്രസവിക്കും.

ദർശനേ വ്യാളജാതീനാം ഹിംസാശീലം പ്രസൂയതേ
രക്താക്ഷം ലോമശം ശൂരം മഹിഷാമിഷദൌഹൃദാൽ.

സർപ്പജാതിയിലുള്ള ദുഷ്ടജന്തുക്കളെ കാണണമെന്ന് ആഗ്രഹമുള്ള ഗർഭിണി ഹിംസാശീലനായ പുത്രനെയും, പോത്തിൻമാംസത്തിൽ ആഗ്രഹമുള്ള ഗർഭിണി, രക്താക്ഷനും, ധാരാളം രോമങ്ങളുള്ളവനും, ശൂരനും ആയ പുത്രനെയും പ്രസവിക്കും.

വരാഹമാംസേ സ്വപ്നാലും ശൂരം സഞ്ജനയേത് സുതം
മൃഗമാംസേ തു തച്ഛായം വിക്രാന്തം വനചാരിണം 347

പന്നിമാംസത്തിൽ ആഗ്രഹമുള്ള ഗർഭിണി, നിദ്രാശീലനും ശൂരനും ആയ പുത്രനെയും; മൃഗമാംസത്തിൽ ആഗ്രഹമുള്ള ഗർഭിണി, മൃഗച്ഛായയുള്ളവനും വിക്രമിയും വനചാരിയും ആയ പുത്രനെയും പ്രസവിക്കും.

അതോഽനുക്തേഷു യാ നാരീ ദൌഹൃദം വിദധാതി ഹി
ശരീരാചാരശീലൈഃ സാ സമാനം ജനയിഷ്യതി. 348

മുൻപറഞ്ഞവയില്ലാതെ ഏതെങ്കിലും വസ്തുക്കളിൽ ദൌഹൃദം ഉണ്ടാകുന്ന ഗർഭിണി, ആ വസ്തുവിന്റെ തുല്യമായ ശരീരം, ആചാരം, ശീലം ഇവയോടുകൂടിയ പുത്രനെ പ്രസവിക്കും.

പഞ്ചമേ മാനസം ഷഷ്ഠേ ബുദ്ധിശ്ചാപി പ്രബുധ്യതേ
സർവാണ്യംഗാന്യുപാംഗാനി വ്യക്തീഭവന്തി സപ്തമേ. 349

ഗർഭത്തിലെ ശിശുവിന് അഞ്ചാംമാസത്തിൽ മനസ്സുണ്ടാകുന്നു. ആറാംമാസത്തിൽ വിശേഷബുദ്ധി വികസിക്കുന്നു. ഏഴാം

മാസത്തിൽ എല്ലാ അങ്ഗങ്ങളും ഉപാങ്ഗങ്ങളും ഏററവും വ്യക്തമാകുന്നു.

ഓജോഽഷ്ടമേ സഞ്ചരതി മാതാപുത്രൌ മുഹുഃ ക്രമാത്
തേന തൌ ഗ്ലാനമുദിതൌ സ്യാതാം ജാതോ ന ജീവതി. 350

എട്ടാമത്തെ മാസത്തിൽ ഓജസ്സ് മാതാവിലും ഗർഭശിശുവിലും കൂടെക്കൂടെ സഞ്ചരിക്കുന്നതിനാൽ മാതാവും പുത്രനും വാടിയവരായും സന്തുഷ്ടന്മാരായും (ഓജസ്സ് സഞ്ചരിക്കുമ്പോൾ സന്തുഷ്ടിയും സഞ്ചരിക്കാതിരിക്കുമ്പോൾ ഗ്ലാനതയും ഉള്ളവരായും) തീരുന്നു.

ന ജീവത്യഷ്ടമേ ജാതസ്തത്രൌജോ ന സ്ഥിരം യതഃ
തഥാ നൈരൃത്യഭാഗത്വാദ്ദാപയേത്തദ്ബലിം തതഃ. 351

എട്ടാംമാസത്തിൽ ഓജസ്സ് സ്ഥിരമായി ഇരിക്കാത്തതുകൊണ്ട് ആ മാസത്തിൽ ജനിക്കുന്ന ശിശുവിന് ജീവനുണ്ടായിരിക്കുകയില്ല. എട്ടാംമാസം നൈരൃത്യൻ എന്ന ദേവതയുടെ ഭാഗമാകയാൽ ആ ദേവതയ്ക്കു ബലികൊടുത്തു തൃപ്തിപ്പെടുത്തണം.

നൈരൃത്യായ മാംസഞ്ച ബാലപൂതർപ്പണമതഃ യത ഉക്തം കുമാരതന്ത്രേ—"അഷ്ടമേ മാസി നൈരൃത്യായ മാംസൌദനം ബലിം ദാപയേൽ."

നൈരൃത്യദേവതയ്ക്കു ബലികളിൽ മാംസം കൊടുത്തിരിക്കുന്നതു ശരിയാണ്. ഇതിനെക്കുറിച്ചു കുമാരതന്ത്രത്തിൽ പറഞ്ഞിട്ടും ഉണ്ട് "എട്ടാംമാസത്തിൽ നൈരൃത്യദേവതയ്ക്കായി മാംസവും ചോറുംകൂടി ബലികൊടുക്കണം."

നവമേ ദശമേ മാസി നാരീ ബാലം പ്രസൂയതേ
ഏകാദശേ ദ്വാദശേ വാ തതോഽന്യത്ര വികാരതഃ. 352

ഒൻപതാംമാസത്തിലോ പത്താംമാസത്തിലോ ഗർഭിണിയായ സ്ത്രീ ബാലനെ പ്രസവിക്കുന്നു. പതിനൊന്നാം മാസത്തിലോ പന്ത്രണ്ടാംമാസത്തിലോ പ്രസവിച്ചു എന്നും വന്നേക്കാം. പന്ത്രണ്ടുമാസം കഴിഞ്ഞിട്ടും പ്രസവിക്കാതെയിരുന്നാൽ അതു് ഏതെങ്കിലും രോഗനിമിത്തമാകുന്നു എന്നു് അറിഞ്ഞുകൊള്ളണം. ഗർഭേ യദങ്ഗം പ്രഥമം ഭവതി, തദാഹ—

ശിരോ ഭവതി ചാങ്ഗസ്യ പൂർവ്വമിത്യാഹ ശൌനകഃ
ശിരസ്യേവാപാശ്രയന്തേ പ്രധാനാനീന്ദ്രിയാണി യൽ. 353

ഗർഭത്തിൽ ഏതങ്ഗമാണ് ആദ്യം ഉണ്ടാകുന്നതു് എന്നു പറയുന്നു.—

മുഖ്യങ്ങളായ ഇന്ദ്രിയങ്ങൾ ശിരസ്സിൽത്തന്നെ ഉണ്ടാകുന്നതുകൊണ്ടു് ഗർഭത്തിലെ ശിശുവിന്നു് എല്ലാ അംഗങ്ങളുമുണ്ടാകുന്നതിന്നുമുമ്പായി ശിരസ്സുണ്ടാകുന്നു എന്നു് ശൌനകമഹർഷി പറയുന്നു.

ഹൃദയം ജായതേ പൂർവ്വം കൃതവീര്യോഽവദന്മുനിഃ
ബുദ്ധേശ്ച മനസശ്ചാപി യതസ്തത്സ്ഥാനമീരിതം. 354

ബുദ്ധിയുടെയും മനസ്സിന്റെയും സ്ഥാനം ഹൃദയമാകയാൽ ഗർഭസ്ഥശിശുവിന്നു് ഹൃദയമാണു് ആദ്യമുണ്ടാകുന്നതെന്നു് കൃതവീര്യമഹർഷി പറഞ്ഞിട്ടുണ്ടു്.

പാരാശര്യ ഇതി പ്രാഹ പൂർവ്വം നാഭിസമുദ്ഭവഃ
പ്രാണോ യത്ര സ്ഥിതോ ദേഹം വർദ്ധയത്യൂഷ്മസംയുതഃ. 355

പ്രാണൻ നാഭിയിൽ സ്ഥിതിചെയ്തു് ഊഷ്മാവിന്റെ സഹായത്തോടുകൂടി ദേഹത്തെ പുഷ്ടിപ്പെടുത്തുന്നു. അതുകൊണ്ടു് ഗർഭസ്ഥശിശുവിന്നു നാഭിയാണു് ആദ്യമേ ഉണ്ടാകുന്നതെന്നു് വ്യാസമഹർഷി പറയുന്നു.

പാണിപാദം ഭവേൽ പൂർവ്വം മാർക്കണ്ഡേയമുനേർമ്മതം
ദേഹിനഃ സകലാശ്ചേഷ്ടാഃ പാണിപാദാശ്രയാ യതഃ. 356

പ്രാണികളുടെ എല്ലാ പ്രവൃത്തികളും കയ്യിനെയും കാലിനെയും ആശ്രയിച്ചിരിക്കുന്നതുകൊണ്ടു് ഗർഭസ്ഥശിശുവിന്നു് കയ്യും കാലുമാണു് ആദ്യമുണ്ടാകുന്നതെന്നു് മാർക്കണ്ഡേയമഹർഷി പറയുന്നു.

പ്രഥമം ജായതേ കോഷ്ഠം തതഃ സർവ്വാങ്ഗസംഭവഃ
ഏതത്തു കഥയാമാസ ഗൌതമോ മുനിസത്തമഃ. 357

ഗർഭസ്ഥശിശുവിന്നു് ആദ്യം കോഷ്ഠം (ഉദരം വയറു്) ഉണ്ടാകുന്നു. അതിൽനിന്നാണു് മററു സകല അംഗങ്ങളും ഉണ്ടാകുന്നതെന്നു് മുനിസത്തമനായ ഗൌതമമഹർഷി പറഞ്ഞിട്ടുണ്ടു്.

സർവ്വാണ്യങ്ഗാന്യുപാങ്ഗാനി യുഗപൽ സംഭവന്തി ഹി
സൂക്ഷ്മത്വാന്നോപലക്ഷ്യന്തേ മതം ധന്വന്തരേരിദം. 358

ഗർഭസ്ഥശിശുവിന്നു് എല്ലാ അംഗങ്ങളും ഉപാംഗങ്ങളും ഒന്നിച്ചു സംഭവിക്കുന്നു. അവ സൂക്ഷ്മങ്ങളാകയാൽ വെവ്വേറെ തിരിച്ചറിയുന്നതിന്നു് സാധിക്കുന്നില്ല എന്നാണു് ധന്വന്തരിയുടെ മതം.

ആമ്രസ്യാമ്രഫലം ഭവന്തി യുഗപന്മാംസാസ്ഥിമജ്ജാദയോ
ലക്ഷ്യന്തേ ന പൃഥക് പൃഥക് തനുതയാ പുഷ്ടാസ്തു ഏവ സ്ഫുടാഃ.

മാംസം, രക്തം, മജ്ജ, മേദസ്സ്, യകൃത്ത്, പ്ലീഹ, അന്ത്രം (കുടൽ) നാഭി, ഹൃദയം, ഗുദം ഇവ മാതാവിൽനിന്നും ജനിക്കുന്നവയാകുന്നു.

ശരീരവൃദ്ധി, നിറം ബലം, ശരീരസ്ഥിതി ഇവ രസത്തിൽനിന്നുളവാകുന്നു എന്നു് വൈദ്യശാസ്ത്രജ്ഞന്മാരായ മഹർഷികൾ പറയുന്നു.

ജ്ഞാനം, വിജ്ഞാനം, ആയുസ്സ്, സുഖം, ദുഃഖം മുതലായവ, (ഇവിടെ ദുഃഖാദികളെന്ന ആദിശബ്ദംകൊണ്ടു് നാനായോനിജന്മാദികളെക്കൂടി പറഞ്ഞിരിക്കുന്നു.) സകല ഇന്ദ്രിയങ്ങൾ ഇവ ആത്മാവിന്റെ സന്നിധാനംകൊണ്ടു് ഉണ്ടാകുന്നവയാകുന്നു. (നിർവികാരനായ ആത്മാവിനു് പ്രകൃതിഭാവവികാരം ഇല്ലാത്തതുകൊണ്ടു് ആത്മശബ്ദത്തിനു് ആത്മസന്നിധാനം എന്നു് അർത്ഥം ധരിച്ചുകൊള്ളണം.)

ഗർഭസ്യ കിം കിം വിശിഷ്ടോപകാരകം തദാഹ—

അഗ്നിഃസോമശ്ച മഹീ വായുശ്ച സത്വം രജസ്തമഃ<br>
പഞ്ചേന്ദ്രിയാണി ഭൂതാത്മാ ഗർഭം സഞ്ജീവയന്തി ഹി. 364

അഗ്നിരത്ര പാചകാലോചകരഞ്ജകഭ്രാജകസാധകാനാം മധ്യേ പാചകേതികാനാം തഥാ സ്വപ്രധാനഭൂതാനാമഗ്നീനാം ശക്തിരൂപതയാ അവസ്ഥിതോ പാചകോഷ്ഠാഭിമുഖതാം പ്രാപ്തോ ഗർഭോദരസ്ഥഃ; സ ച പാചകാദികർമ്മണാ ജീവയതി. സോമശ്ച പഞ്ചാത്മകശ്ലേഷ്മസംജ്ഞകാദീനാം സോമാത്മകാനാം ഭാവാനാം രസേന്ദ്രിയസ്യ ച ശക്തിരൂപതയാ അവസ്ഥിതോ മനസ്സോമാധിദൈവതം പ്രാപ്തോ ഗർഭോദരസ്ഥഃ; സ ച സൗമ്യധാതൂനാം പ്രകൃതേഃ പോഷണേനാപ്യായനാഭാവകസംശ്ലേഷ്മമാംസസ്യ ആർദ്രതാവിധാനേന ജീവയതീതി ശേഷഃ. മഹീ ച ജലേന ക്ലിന്നസ്യാപി കഠിനവിധാനേന. വായുർദ്ദോഷധാതുമലാംശശാഖാദീനാം സഞ്ചാരണേന ഉച്ഛ്വാസനിശ്വാസാഭ്യാം. സത്വം മനോരൂപതയാ പരിണതം ജീ...തഃ ശരീരാന്തരേ ജീവനഗ്രഹണമോക്ഷണേ ഹേതുരിതി തദ്വിജീവയതി. പഞ്ചേന്ദ്രിയാണി—ശ്രോത്രത്വക്ചക്ഷുർജിഹ്വാഘ്രാണാനി, ശബ്ദാദിഗ്രഹണകർമ്മണാ ഭൂതാത്മാ; കർമ്മപുരുഷഃ സ ച അശേഷസ്യൈവ ശരീരചൈതന്യഹേതുർജീവയതീതി.

ഗർഭത്തിനു വിശിഷ്ടോപകാരകമായിരിക്കുന്നതു് ഏതെല്ലാം സാധനങ്ങളാണെന്നു കാണിക്കുന്നു:—

അഗ്നി, സോമൻ, ഭൂമി, വായു, ആകാശം, സത്വഗുണം, രജോഗുണം, തമോഗുണം, ഭൂതാത്മാവ് (പ്രാരബ്ധകർമ്മം) ഇവ ഗർഭത്തെ ജീവിപ്പിക്കുന്നവയാകുന്നു. പാചകം, ആലോചകം, രഞ്ജകം, ഭ്രാജകം, സാധകം ഇങ്ങനെ അഞ്ചുവിധത്തിലുള്ള പിത്തത്തിലും, പഞ്ചഭൂതങ്ങളിലും സപ്തധാതുക്കളിലും ഇരിക്കുന്ന അഗ്നികളുടെ ശക്തിരൂപേണ സ്ഥിതിചെയ്യുന്നതും, വാക്കിന്റെ അധിദേവതയെ പ്രാപിച്ചിരിക്കുന്നതും ആയ അഗ്നി ഗർഭത്തെ ജീവിപ്പിക്കുന്നു. അഞ്ചുവിധത്തിലുള്ള കഫം, രസം, ശുക്ലം മുതലായ ജലരൂപപദാർത്ഥങ്ങളിലും രസനേന്ദ്രിയത്തിലും ശക്തിരൂപേണ സ്ഥിതിചെയ്യുന്നതും, മനസ്സിന്റെ അധിദേവതയെ പ്രാപിച്ചിരിക്കുന്നതും ആയ സോമൻ, ഓജസ്സ് തുടങ്ങിയ സർവ്വധാതുക്കളെ പോഷിപ്പിച്ചും, വായുവിന്റെയും അഗ്നിയുടെയും ശോഷിച്ച ഭാഗങ്ങളെ ആർദ്രീകരിച്ചും, ഗർഭത്തെ ജീവിപ്പിക്കുന്നു. ഭൂമി ജലത്താൽ ക്ലിന്നമായതിനെയും കഠിനമാക്കിച്ചെയ്യും; വായു, കോഷ്ഠം, ധാതു, മലം, ആശയം, ഉപാശയം മുതലായ സ്ഥാനങ്ങളിൽ സഞ്ചരിച്ച് ഉച്ഛ്വാസം, നിശ്വാസം ഇവ ചെയ്യും; ആകാശം, മനോരൂപമായിത്തീർന്ന് ജീവാത്മാവിന്റെ ശരീരാന്തർഭാഗത്തിലെ ജീവനത്തെ ഗ്രഹിക്കുകയും വിടുകയും ചെയ്യുന്നതിന് കാരണമായിത്തീർന്നും ഗർഭത്തെ ജീവിപ്പിക്കുന്നു.

പഞ്ചേന്ദ്രിയങ്ങൾ (ശ്രോത്രം, ത്വക്ക്, നേത്രം, നാക്ക്, ഘ്രാണം) ശബ്ദം മുതലായവയെ (ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം ഇവയെ) ഗ്രഹിക്കുന്നതിനു ഹേതുവായിത്തീർന്നും, ഭൂതാത്മാവ് (കർമ്മപുരുഷൻ) എല്ലാത്തിന്റെയും ചൈതന്യത്തിനു കാരണമായിത്തീർന്നും ഗർഭത്തെ ജീവിപ്പിക്കുന്നു.

ഗർഭത്തിന്റെ വേറൊരു ജീവനോപായം.

ഗർഭസ്യ നാഭിനാഡ്യാ തു നാഡീ രസവഹാ സ്ത്രിയാഃ
സംലഗ്നാ തേന ഗർഭസ്യ വൃദ്ധിർഭവതി നിത്യശഃ. 365

നിശ്വാസോച്ഛ്വാസസംക്ഷോഭസ്വപ്നാംശാൻ സോഽധിഗച്ഛതി
മാതുർന്നിശ്വസിതോച്ഛ്വാസസംക്ഷോഭസ്വപ്നസംഭവാൻ.

സംക്ഷോഭഃ—സഞ്ചലനം, മാതാ നിശ്വാസാദികാ യാശ്ചേഷ്ടാഃ കരോതി. താസ്താ ഗർഭോഽപി കരോതീത്യർത്ഥഃ.

ഗർഭത്തിലെ ശിശു ജീവിക്കുന്നതിനുള്ള വേറൊരുപായത്തെ പറയുന്നു:—സ്ത്രീയുടെ രസവാഹിനിയായ നാഡി, ഗർഭത്തിന്റെ നാഭിയിലെ നാഡിയുമായി യോജിച്ചു നില്ക്കുന്നതിനാൽ, മാതാ

അചേതനങ്ങളായ അംശങ്ങൾ.

ചേതനാനാമധിഷ്ഠാനം മനോ ദേഹശ്ച സേന്ദ്രിയഃ
കേശലോമനഖാഗ്രാന്നമലദ്രവ്യഗുണൈർവിനാ. 371

ചേതനങ്ങളും അചേതനങ്ങളും ആയ അംശങ്ങളെ കാണിക്കുന്നു:—മനസ്സ്, ദേഹം, ഇന്ദ്രിയങ്ങൾ ഇവ ചേതനയുള്ള അംശങ്ങളും, കേശം, രോമം, നഖാഗ്രം, അന്തർഭാഗത്തിലുള്ള മലരൂപപദാർത്ഥം, ഉള്ളിലുള്ള ഗുണങ്ങൾ ഇവ ചേതനയില്ലാത്ത അംശങ്ങളും ആകുന്നു.

ഗർഭം, അധോവാതം മലം മൂത്രം ഇവ
വിസർജ്ജിക്കാതിരിക്കുന്നതിനുള്ള കാരണം.

വാതാല്പത്വാദയോഗാച്ച വായോഃ പക്വാശയസ്യ ച
വാതമൂത്രപുരീഷാണി ഗർഭസ്ഥോ ന വിമുഞ്ചതി. 372

അയോഗാൽ — ഇല്ലായ്കയാൽ.

വാതം അല്പമായിരിക്കുന്നതുകൊണ്ടും, വായുവിന്റെയും പക്വാശയത്തിന്റെയും അല്പമായ യോഗം ഹേതുവായിട്ടും ഗർഭത്തിൽ സ്ഥിതിചെയ്യുന്ന ജീവൻ, അധോവായു, മൂത്രം, മലം ഇവയെ വെളിക്ക മോചിക്കുന്നില്ല.

ഗർഭത്തിലുള്ള ശിശു കരയാതിരിക്കുന്നതിനുള്ള കാരണം.

ജരായുണാ മുഖേ ഛന്നേ കണ്ഠേ ച കഫവേഷ്ടിതേ
വായോർമാർഗനിരോധാച്ച ന ഗർഭസ്ഥഃ പ്രരോദിതി. 373

മുഖം മറുപിള്ളയാൽ മറച്ചിരിക്കുന്നതുകൊണ്ടും, കണ്ഠം കഫത്താൽ ചുററപ്പെട്ടിരിക്കുന്നതുകൊണ്ടും വായുവിന്റെ മാർഗ്ഗം തടയുകഹേതുവായിട്ടും ഗർഭസ്ഥനായ ശിശു കരയുന്നില്ല.

ഗർഭമുള്ളവളുടെ കൃത്യാകൃത്യങ്ങൾ.

ഗർഭിണീ പ്രഥമാദഹ്നഃ പ്രഹൃഷ്ടാ ഭൂഷിതാ ശുചിഃ
ഭവേച്ഛുക്ലാംബരധരാ ഗുരുവിപ്രാർച്ചനേ രതാ. 374

ഗർഭമുള്ളവൾ എങ്ങിനെപ്രകാരം വർത്തിക്കണം എന്നുപറയുന്നു:—ഗർഭിണി, ഗർഭമുണ്ടാകുന്ന ആദ്യദിവസംമുതൽ ആനന്ദമഗ്നയായും ആഭരണങ്ങൾ അണിഞ്ഞും, ശുദ്ധചിത്തയായും വെള്ളവസ്ത്രം ധരിച്ചും ഗുരുക്കന്മാരെയും ബ്രാഹ്മണരെയും പൂജിക്കുന്നതിൽ തല്പരയായും ഇരിക്കണം.

ഭോജ്യം തു മധുരപ്രായം സ്നിഗ്ദ്ധം ഹൃദ്യം ദ്രവം ലഘു
സംസ്കൃതം ദീപനീയം തു നിത്യമേവോപയോജയേൽ. 375

മധുരം അധികം ചേർത്തതും, സ്നേഹയുക്തവും, ഹൃദയപ്രിയവും, ദ്രവപ്രായവും, ലഘുവും, സംസ്കരിച്ചതും, ദീപനത്തെ ഉണ്ടാക്കുന്നതും ആയ ഭക്ഷണസാധനത്തെ ഗർഭിണി നിത്യവും ഉപയോഗിക്കണം.

ഗർഭിണീ ന തു കുർവീത വ്യായാമമപതർപ്പണം
വ്യവായം ച ന സേവേത ന കുര്യാദതിതർപ്പണം. 376

ഗർഭമുള്ളവർ, വ്യായാമം (പരിശ്രമം) അപതർപ്പണം (ഉപവാസം) മൈഥുനം, അതിതർപ്പണം (ബഹുഭോജനം) ഇവ ഒരിക്കലും ചെയ്യരുത്.

രാത്രൗ ജാഗരണം ശോകം യാനാദ്യാരോഹണം തഥാ
രക്തമോക്ഷം വേഗരോധം ന കുര്യാദുൽകടാസനം. 377

രാത്രിയിൽ ഉറക്കമിളയ്ക്കുക, ദുഃഖിക്കുക, വാഹനങ്ങളിൽ കയറുക, രക്തമോക്ഷണം ചെയ്യുക, മലമൂത്രാദിവേഗങ്ങളെ തടുക്കുക, കുന്തിച്ചിരിക്കുക ഇവയൊന്നും ഗർഭിണി ഒരിക്കലും ചെയ്യരുത്.

ദോഷാഭിഘാതൈർഗ്ഗർഭിണ്യാ യോ യോ ഭാഗഃ പ്രപീഡ്യതേ
സ സ ഭാഗഃ ശിശോസ്തസ്യ ഗർഭസ്ഥസ്യ പ്രപീഡ്യതേ. 378

ശരീരത്തിലെ ദോഷങ്ങളുടെ വ്യാപ്തിനിമിത്തം ഗർഭിണിക്ക് ഏതെല്ലാംഭാഗങ്ങളാണോ പീഡിക്കപ്പെടുന്നത്, ഗർഭസ്ഥനായ ശിശുവിന്റെയും അതതുഭാഗത്തിന് പീഡയുണ്ടാകുന്നു.

മലിനാം വികൃതാകാരാം ഹീനാംഗീം ന സ്പൃശേൽ സ്ത്രിയം
ന ജിഘ്രേദപി ദുർഗ്ഗന്ധം ന പശ്യേന്നയനാപ്രിയം. 379

ശരീരത്തിൽ അഴുക്കുപറ്റിയവളും, വികൃതമായ ആകാരത്തോടുകൂടിയവളും, അംഗവൈകല്യമുള്ളവളും ആയ സ്ത്രീയെ ഗർഭിണി സ്പർശിക്കരുത്. ദുർഗ്ഗന്ധമുള്ള വസ്തു മണപ്പിക്കരുത്. കണ്ണുകൾക്ക് അപ്രിയമായതിനെ നോക്കുകയും അരുത്.

വചാംസി നാപി ശൃണുയാൽ കർണ്ണയോരപ്രിയാണി ച
നാന്നം പര്യുഷിതം ശുഷ്കം ഭുഞ്ജീത ക്വഥിതം ന ച. 300

ഗർഭിണി ചെവിക്ക് അപ്രിയമായ വാക്കുകളെ ശ്രവിക്കരുത്. വളിച്ചതും, ഉണങ്ങിയതും, രണ്ടാമതു പാകംചെയ്തതും ആയ അന്നത്തെയും ഭുജിക്കരുത്.

ചൈത്യശ്മശാനവൃക്ഷാംശ്ച ഭാവാംശ്ചാപ്യയശസ്കരാൻ
ബഹിർന്നിഷ്ക്രമണം ക്രോധം ശൂന്യാഗാരം ച വർജ്ജയേൽ.

ചൈത്യവൃക്ഷം. (ദേവതകൾ സ്ഥിതിചെയ്യുന്ന അരയാൽ മുതലായവ) ശ്മശാനവൃക്ഷം. (ചുടലക്കാട്ടിലുള്ള വൃക്ഷം) അപകീർത്തികരങ്ങളായ കാര്യങ്ങൾ, ഗൃഹത്തിൽനിന്നു വെളിക്കിറങ്ങി നടക്കുക, കോപം, ആളുകളാരുമില്ലാത്ത ഗൃഹം ഇവയെയും ഗർഭിണി വർജ്ജിക്കണം.

നോച്ചൈർബ്രൂയാന്ന ച കുപ്യേന്ന ഗർഭോ വിനശ്യതി
തൈലാഭ്യംഗോത്സാദനം ച നാത്യർത്ഥം കാരയേദപി.

ഗർഭിണി ഉച്ചത്തിൽ ശബ്ദിക്കരുതു്. ഏതൊരു പ്രവൃത്തി ചെയ്താൽ ഗർഭത്തിന്നു നാശമുണ്ടാകുമോ, അതേതരത്തിലുള്ള യാതൊന്നും ചെയ്യരുതു്. വളരെ ശക്തിയിൽ എണ്ണ തേയ്ക്കുകയും തിരുമ്മുകയും ചെയ്യരുതു്.

നാത്യുച്ചാസ്തരണം കുര്യാന്നാത്യുച്ചം ശയനാസനം
ഏതാംസ്തു നിയമാൻ സർവ്വാൻ യത്നാൽ കുർവ്വീത ഗർഭിണീ.

ഗർഭിണി മാർദ്ദവമില്ലാത്ത മെത്ത വിരിപ്പു് ഉപയോഗിക്കരുതു്. കിടക്കുന്നതിനു് വളരെ പൊക്കമുള്ള കട്ടിലും ഇരിക്കുന്നതിന്നു് അധികമുയരമുള്ള പീഠവും ഉപയോഗിക്കരുതു്. മുൻപറഞ്ഞ ഈ നിയമങ്ങളെല്ലാം ഗർഭിണി വളരെ പ്രയാസപ്പെട്ടെങ്കിലും പരിപാലിക്കണം.

## പ്രസവത്തിനുള്ള മാസങ്ങൾ.

നവമേ ദശമേ മാസി നാരീ ഗർഭം പ്രസൂയതേ
ഏകാദശേ ദ്വാദശേ വാ തതോഽന്യഥാ വികാരതഃ. 384

ഗർഭിണി, ഒമ്പതാംമാസത്തിലോ പത്താംമാസത്തിലോ ഗർഭത്തിലുള്ള ശിശുവിനെ പ്രസവിക്കുന്നു. ഒരു പക്ഷേ പതിനൊന്നാംമാസത്തിലോ പന്ത്രണ്ടാംമാസത്തിലോ പ്രസവിച്ചു എന്നും വന്നേക്കാം. ഇതു്, അത്ര സാധാരണമല്ല. പന്ത്രണ്ടുമാസം കഴിഞ്ഞിട്ടും പ്രസവിച്ചില്ലെങ്കിൽ അതു ഗർഭമല്ല; ഏതെങ്കിലും രോഗമാണെന്നു വിചാരിച്ചുകൊള്ളേണം.

## സൂതികയുടെ ഗൃഹത്തിന്റെ ആകൃതി.

അഷ്ടഹസ്തായതം ചാഥ ചതുർഹസ്തവിശാലകം
പ്രാചീദ്വാരമുദഗ്ദ്വാരം വിദധ്യാൽ സൂതികാഗൃഹം.

പ്രസവിച്ചു കിടക്കുന്നതിനുള്ള ഗൃഹം നിർമ്മിക്കേണ്ടതു്, എ

ട്ടുകോൽ നീളത്തോടും നാലുകോൽ വിസ്താരത്തോടും കൂടിയതും, മനോഹരവും, കിഴക്കും വടക്കും വാതിലുള്ളതും ആയിരിക്കണം.

### പ്രസവമടുത്തവളുടെ ലക്ഷണം.

ജാതേ ഹി ശിഥിലേ കുക്ഷൗ മുക്തേ ഹൃദയബന്ധനേ
സശൂലേ ജഘനേ നാരീ വിജ്ഞേയാ പ്രസവോത്സുകാ.
ആസന്നപ്രസവായാസ്തു കടീപൃഷ്ഠം ച സവ്യഥം
ഭവേന്മുഹുഃ പ്രവൃത്തിശ്ച മൂത്രസ്യ ച മലസ്യ ച.

വയറ് അയഞ്ഞു കീഴ്പോട്ടു താഴുക, ഗർഭസ്ഥശിശുവും ഗർഭിണിയുമായുള്ള ഹൃദയബന്ധം വിടുക, അരക്കെട്ടിന് വേദന ഇവ പ്രസവം അടുത്ത സ്ത്രീയുടെ ലക്ഷണങ്ങളാണ്. അരക്കെട്ടിനും നടുവിനും വേദന, കൂടക്കൂടെ മൂത്രവും മലവും പോവുക, ഇവയും പ്രസവം നടന്ന അടുത്ത സ്ത്രീയുടെ ലക്ഷണമാണ്.

### പ്രസവമടുത്ത സ്ത്രീയെ ഉപചരിക്കേണ്ട ക്രമം.

തൈലേനാഭ്യക്തഗാത്രാം താം സംസ്നാതാമുഷ്ണവാരിണാ
യവാഗൂം പായയേത് കോഷ്ണാം മാത്രയാ ഘൃതസംയുതാം.
കൃതോപധാനേ മൃദുനി വിസ്തീർണ്ണേ ശയനേ സ്ഥിതാ
ആഭുഗ്നസക്ഥി ചോത്താനാ നാരീ തിഷ്ഠേത്പ്രസാരിതാ.

പ്രസവമടുത്ത സ്ത്രീയുടെ ശരീരത്തിൽ എണ്ണതേച്ച് അവളെ ചൂടുവെള്ളംകൊണ്ടു കുളിപ്പിച്ച് നെയ്യൊഴിച്ചു കഞ്ഞി മാത്രയനുസരിച്ച് ചെറുചൂടോടെ പാനം ചെയ്യിക്കണം. അതിനുശേഷം പ്രസവവേദന ഇടങ്ങിയാൽ മാർദ്ദവമുള്ള തലയിണവച്ചു വിരിച്ചകിടക്കയിൽ സ്ത്രീ ചാരിക്കൊണ്ടു കാലും മടക്കി മലർന്നുകിടക്കണം.

### പ്രസവമടുത്തവളെ പരിചരിക്കേണ്ട അമ്മമാർ.

ചതസ്രഃ ശങ്കനീയാശ്ച സ്ത്രീവർണ്ണ കുശലാ ഹിതാഃ
വൃദ്ധാഃ പരിചരേയുസ്താഃ സമ്യക് ഛിന്നനഖാഃ സ്ത്രിയഃ.

പ്രസവകർമ്മത്തിൽ സമർത്ഥകളും ഹിതാനുവർത്തികളും വിശ്വസ്തകളും നല്ലപോലെ കയ്യിലെ നഖം മുറിച്ചുകളഞ്ഞവരും ആയ നാലു വൃദ്ധസ്ത്രീകൾ (പതിച്ചികൾ) പ്രസവവേദന ഇടങ്ങിയവളെ പരിചരിക്കണം.

### സൂതികർമ്മിണികളുടെ കൃത്യം.

അപത്യമാർഗ്ഗം തൈലേന സമഭ്യജ്യ സമന്തതഃ
ഏകാ ഉ താസു സുഭഗേ പ്രവാഹസ്വേതി താം വദേൽ.

അവ്യഥാ മാ പ്രവാഹിഷ്ഠാഃ പ്രവാഹേഥാ വ്യഥാ യദി
പ്രവാഹേഥാഃ ശനൈഃ പൂർവ്വം പ്രഗാഢം ച തതഃ പരം.

തതോ ഗാഢതരം ഗർഭേ യോനിദ്വാരമുപാഗതേ
അപത്യസഹിതോ ഗർഭോ യാവൽ പതതി ഭൂതലേ.

പ്രസവവേദന തുടങ്ങിയ സ്ത്രീയുടെ അപത്യമാർഗ്ഗത്തിന്റെ (യോനിയുടെ) ചുറ്റും എണ്ണതേച്ച് പതിച്ചിരിക്കയാൽ കരുത്തി, "അല്ലയോ ശുഭാനനേ! മുക്കുക. വേദനയില്ലെങ്കിൽ മുക്കരുത്. വേദനയുണ്ടെങ്കിൽ മുക്കണം. ആദ്യം പതുക്കെ വേണം മുക്കാൻ. പിന്നെ കുറച്ചുകൂടി നല്ലവണ്ണം മുക്കണം. ഗർഭം യോനിദ്വാരത്തിൽ വന്നാൽ വളരെ ശക്തിയോടുകൂടി മുക്കണം. മറുപിള്ളയോടുകൂടി ഗർഭം ഭൂമിയിൽ പതിക്കുന്നതുവരെ ഈ സ്ഥിതിയിൽ മുക്കണം" എന്നിങ്ങനെ ഗർഭിണിയോടുപദേശിക്കണം.

വേദനയില്ലാതെ മുക്കിയാലുള്ള ദോഷം.

മൂകം വാ ബധിരം കുബ്ജം ശ്വാസകാസക്ഷയാന്വിതം
സൂതേ സ്രസ്തതനും ബാലമകാലേ തു പ്രവാഹണാൽ.

പ്രസവവേദനയില്ലാതെ മുക്കിയാൽ സ്ത്രീ, മൂകനായോ ചെവികേൾക്കാൻ വയ്യാത്തവനായോ കൂനനായോ വായുമുട്ടൽ, ചുമ, ക്ഷയം ഇവയോടുകൂടിയോ സന്ധിബന്ധങ്ങൾ അഴിഞ്ഞോ ഇരിക്കുന്ന ബാലനെ പ്രസവിക്കും. അതിനാൽ പ്രസവവേദന തുടങ്ങാതെ മുക്കിക്കൂടാ എന്നു സാരം.

ഇങ്ങനെ ഭാവപ്രകാശവ്യാഖ്യാനത്തിൽ ഗർഭപ്രകരണമെന്ന ഒമ്പതാമദ്ധ്യായം കഴിഞ്ഞു.

---

## ൰-ാം അദ്ധ്യായം.

---

### ബാലപ്രകരണം.

ബാലൻ ജനിച്ചതിനുശേഷം ചെയ്യേണ്ട വിധി.

അഥ ബാലേ സമുൽപന്നേ വിധേയീത വിധിം തതഃ
യഥൈവ കുലവൃദ്ധാ സ്ത്രീ വ്യവഹാരോപചാരതഃ. 1

ഗർഭപ്രകരണത്തിനുശേഷം ബാലപ്രകരണം ആരംഭിക്കുന്നു:—ബാലൻ ജാതനായതിനുശേഷം തന്റെ കുലത്തിലുള്ള വൃ

ധസ്ത്രീകളുടെ വ്യവഹാരമനുസരിച്ചു് പരമ്പരയാ ചെയ്തുവരാറുള്ള വിധികളെ അനുഷ്ഠിക്കണം.

## പ്രസവിച്ചവളുടെ നിയമങ്ങൾ.

പ്രസൂതാ ഹിതമാഹാരം വിഹാരം ച സമാചരേൽ
വ്യായാമം മൈഥുനം ക്രോധം ശീതസേവാം വിവർജ്ജയേൽ.

പ്രസവിച്ചവൾ ഹിതമായ ആഹാരവിഹാരാദികളെ ആചരിക്കണം. വ്യായാമം (പരിശ്രമം) പുരുഷസംഗം, കോപം, തണുപ്പേൽക്കുക ഇവ വർജ്ജിക്കണം.

മിഥ്യാചാരാൽ സൂതികായാ യോ വ്യാധിരുപജായതേ
സ കൃച്ഛ്രസാദ്ധ്യോऽസാദ്ധ്യോ വാ ഭവേദത്യപതർപ്പണാൽ.

പ്രസവിച്ചവൾ അപത്ഥ്യമായ ആഹാരവിഹാരങ്ങൾ അനുഷ്ഠിച്ചാൽ അവൾക്കു് രോഗമുണ്ടാകും. അതു മാത്രമല്ല, ആ രോഗം കൃച്ഛ്രസാദ്ധ്യമായോ (പ്രയാസപ്പെട്ടു ചികിത്സിച്ചു ഭേദമാക്കേണ്ടതായോ) ഒരു പക്ഷേ അസാദ്ധ്യമായോ (ചികിത്സിച്ചാൽ ഭേദമാകാത്തതായോ) തീർന്നേക്കാം. അതിനാൽ പ്രസവിച്ചവൾ പത്ഥ്യമായവ മാത്രമേ ആചരിക്കാവൂ.

## പ്രസവിച്ചവളുടെ നിയമസമയാവധി.

സർവ്വതഃ പരിശുദ്ധാ സ്യാൽ സ്നിഗ്ദ്ധപത്ഥ്യാല്പഭോജനാ
സ്വേദാഭ്യംഗപരാ നിത്യം ഭവേന്മാസമതന്ദ്രിതാ. 4

സർവ്വതഃ പരിശുദ്ധാ—അന്തർബ്ബഹിശ്ശുദ്ധയായി. അതന്ദ്രിതാ—സാവധാനാ.

എല്ലായിടത്തും പരിശുദ്ധയായതിനുശേഷം (ദുഷ്ടരക്തം മുതലായവ കളഞ്ഞു് പരിശുദ്ധയായതിനുശേഷം) പ്രസവിച്ചവൾ ഒരു മാസംവരെ സാവധാനത്തിൽ (മനസ്സിരുത്തി) നിത്യവും നെയ്യുചേർത്തു് പത്ഥ്യമായ അല്പഭോജനം കഴിക്കുകയും തേച്ചുകുളിക്കുകയും ചെയ്യണം.

പ്രസൂതാ സാർദ്ധമാസാന്തേ ദൃഷ്ടേ വാ പുനരാർത്തവേ
സൂതികാനാമഹീനാ സ്യാദിതി ധന്വന്തരേർമ്മതം 5

പ്രസവിച്ചവൾക്കു് ഒരു മാസക്കാലം കഴിയുകയോ അല്ലെങ്കിൽ പ്രസവിച്ചതിനുശേഷം രണ്ടാമതു് ആർത്തവം ഉണ്ടാകുകയോ ചെയ്താൽ പിന്നീടു് അവൾ പ്രസൂത എന്ന പേരിനു് അർഹയല്ല. (പ്രസവം സംബന്ധിച്ചു ചെയ്തുവന്ന പത്ഥ്യങ്ങൾ ഉപേക്ഷിക്കാം) എന്നാണു് ധന്വന്തരിയുടെ അഭിപ്രായം.

വ്യുപദ്രവാം വിശുദ്ധാം ച വിജ്ഞായ വരവർണ്ണിനീം
ഊർദ്ധ്വം ചതുർഭ്യോ മാസേഭ്യോ നിയമം പരിഹാരയേൽ.

യഥാർത്ഥത്തിൽ, പ്രസവസംബന്ധമായ സകല ഉപദ്രവങ്ങളും ശമിച്ചു് ശുദ്ധമായിത്തീർന്ന നാലുമാസം കഴിഞ്ഞാൽ പത്ഥ്യാഹാരത്തെ വർജ്ജിച്ചു് പതിവുപോലുള്ള ആഹാരാദികളെ ഉപയോഗിക്കാം. ഇതാണു് ഏറ്റവും യോഗ്യമായിട്ടുള്ളതു്.

### മുലപ്പാലിന്റെ സ്വരൂപം.

രസപ്രസാദോ മധുരഃ പക്വാഹാരനിമിത്തജഃ
കൃത്സ്നദേഹാൽ സ്തനൗ പ്രാപ്തഃ സ്തന്യമിത്യഭിധീയതേ. 7

രസപ്രസാദഃ—രസസ്യ സാരഃ.

പരിപക്വമായ ആഹാരത്തിൽനിന്നുണ്ടാകുന്ന മധുരമായ രസപ്രസാദം (രസസാരം) ദേഹത്തിൽ എല്ലായിടത്തുംനിന്നും രണ്ടു മുലകളിൽ പ്രാപിക്കുന്നു. ഇതിനെയാണു് സ്തന്യം (മുലപ്പാൽ) എന്നു പറയുന്നതു്.

### മുലപ്പാൽ പുറപ്പെടുന്ന സമയം.

സ്തന്യം ത്രിരാത്രാൽ സ്ത്രീണാം വാ ചതുരാത്രാദനന്തരം
പ്രവർത്തയന്തി വിവൃതാ ധമന്യോ ഹൃദയസ്ഥിതാഃ. 8

സ്ത്രീകൾ പ്രസവിച്ചു് മൂന്നോ നാലോ ദിവസം കഴിഞ്ഞതിനുശേഷം അവരുടെ ഹൃദയത്തിൽ സ്ഥിതിചെയ്യുന്ന ധമനികൾ വികസിച്ചു് അതിൽക്കൂടി സ്തനമാർഗ്ഗം മുലപ്പാൽ വെളിക്കു പുറപ്പെടുന്നു.

### മുലപ്പാൽ പുറപ്പെടുന്നതിനുള്ള കാരണം.

പയഃ പുത്രസ്യ സംസ്പർശാദ്ദർശനാൽ സ്മരണാദപി
ഗ്രഹണാച്ചൂചുകസ്യ ശുക്രവൽ സംപ്രവർത്തതേ
സ്നേഹോ നിരന്തരസ്തസ്യ പ്രവാഹേ ഹേതുരുച്യതേ. 9

പുത്രനെ തൊടുക, കാണുക, ഓർമ്മിക്കുക, മുലയിൽ പിടിക്കുക ഈ കാരണങ്ങൾകൊണ്ടു് ശുക്ലംപോലെ മുലപ്പാൽ താനിയെ പ്രവർത്തിക്കുന്നു എങ്കിലും മുലപ്പാൽ പുറപ്പെടുന്നതിന്റെ പ്രധാന കാരണം ആ കുട്ടിയോടുള്ള സ്നേഹംതന്നെയാണു്.

### മുലപ്പാൽ കുറയുന്നതിനുള്ള കാരണം.

അവാത്സല്യാദ്ഭയാൽ ശോകാൽ ക്രോധാദത്യപതർപ്പണാൽ
സ്ത്രീണാം സ്തന്യം ഭവേൽ സ്വല്പം ഗർഭാന്തരവിധാരണാൽ.

പുത്രനിൽ സ്നേഹമില്ലായ്ക, ഭയം, ശോകം, കോപം ഉപവാസം രണ്ടാമതു ഗർഭമുണ്ടാവുക ഈ കാരണങ്ങൾകൊണ്ടും സ്ത്രീകളുടെ മുലപ്പാൽ കുറഞ്ഞുപോകുന്നു.

### മുലപ്പാൽ വർദ്ധിക്കുന്നതിനുള്ള കാരണം.

ശാലിഷഷ്ടികഗോധൂമാൻ മാംസക്ഷുദ്രഝഷാനപി
കാലശാകമലാബും വാ നാരികേളം കശേരുകം 11
ശൃംഗാടകം വരീം ചാപി വിദാരീകന്ദമേവ ച
ലശുനം ദ്രവ്യാണ്യേതാനി സ്ത്രീ സേവേത പുനഃ പുനഃ. 12
കലമസ്യ തണ്ഡുലാനാം ചൂർണ്ണം ക്ഷീരേണ പേഷിതം പിബതി
സാ ഭവതി ഭൃശം തരുണീ ക്ഷീരഭരേണൈവ തുംഗകുചയുഗളാ.

കളമം—ധാന്യവിശേഷഃ

ചെന്നെല്ല്, അവര, ഗോതമ്പ്, മാംസം, ചെറിയ ചെറിയ മത്സ്യങ്ങൾ, കരിവേപ്പില, പാൽച്ചുര, നാളികേരം, നീർമുത്തങ്ങ, വൻകൊട്ട, ശതാവരിക്കിഴങ്ങ്, പാൽമുതക്കിൻകിഴങ്ങ് ഉള്ളി ഇവ ഭക്ഷിച്ചാൽ സ്ത്രീകൾക്കു മുലപ്പാൽ വർദ്ധിക്കുകയും അവർ സന്തുഷ്ടമനസ്സുകളായിത്തീരുകയും ചെയ്യും.

കളമധാന്യത്തിന്റെ അരി പാലിൽ അരച്ചു കുടിച്ചാൽ സ്ത്രീകളുടെ മുലകളിൽ പാൽ വർദ്ധിച്ചു്, അവർ ഉന്നതകുചയുഗളകളായിത്തീരും. കളമം=കളമപ്പാരിച്ചെന്നെല്ലെന്ന ധാന്യവിശേഷം.

### കളമത്തിന്റെ ലക്ഷണം.

കളമഃ കലിവിഖ്യാതോ ജായതേ സ ബൃഹദ്വനേ
കാശ്മീരദേശേ പ്രഖ്യാതോ മഹാതണ്ഡുലസംജ്ഞകഃ. 14
വിദാരീകന്ദസ്യ രസം പിബേൽ സ്തന്യസ്യ വൃദ്ധയേ
തച്ചൂർണ്ണം തസ്യ വൃദ്ധ്യർത്ഥം പിബേദ്വാ ക്ഷീരസംയുതം.

കളമപ്പാരിച്ചെന്നെല്ലിനു് 'കലി' എന്നാണു പറയുക. അതു് വലിയ കാടുകളിലാണു ഉണ്ടാകുന്നതു്. കാശ്മീരദേശത്തിൽ ഇതിനു് 'മഹാതണ്ഡുലം' എന്നു പേർ പറയപ്പെടുന്നു. പാൽമുതക്കിൻകിഴങ്ങിന്റെ രസം കുടിക്കുകയോ, പാൽമുതക്കിൻകിഴങ്ങുപൊടിച്ചു പാലിൽ കലക്കി സേവിക്കുകയോ ചെയ്താൽ സ്ത്രീകൾക്കു മുലപ്പാൽ വർദ്ധിക്കും.

### മുലപ്പാൽ ദുഷിക്കുന്നതിനുള്ള കാരണം.

ധാത്ര്യാ ഗുരുഭിരാഹാരൈർവിഹാരൈർദോഷളൈസ്തഥാ
ദേഹേ ദോഷാഃ പ്രകുപ്യന്തി തതഃ സ്തന്യം പ്രദുഷ്യതി. 16

മിഥ്യാഹാരവിഹാരിണ്യാ ദുഷ്ടാ വാതാദയഃ സ്ത്രിയാഃ
ദൂഷയന്തി പയസ്തേന ശാരീരാ വ്യാധയഃ ശിശോഃ. 17

ഗുരുത്വമുള്ള ആഹാരങ്ങൾ ഭക്ഷിക്കകൊണ്ടും, ദോഷവൎദ്ധനങ്ങളായ വിഹാരങ്ങൾകൊണ്ടും, മാതാവിന്റെ ദേഹത്തിലെ ദോഷങ്ങൾ കോപിക്കുന്നു. അതിനാൽ മുലപ്പാലും ദുഷിക്കുന്നു. വിപരീതങ്ങളായ ആഹാരവിഹാരങ്ങളാൽ സ്ത്രീകളുടെ വാതാദിദോഷങ്ങൾ കോപിച്ചു് മുലപ്പാൽ ദുഷിപ്പിക്കുന്നു. ഈ പ്രകാരം ദുഷിച്ച മുലപ്പാൽ കുടിക്കയനാൽ കുട്ടികളുടെ ശരീരത്തിൽ വ്യാധികൾ ബാധിക്കുന്നു.

### ദുഷിച്ച മുലപ്പാലിന്റെ ലക്ഷണം.

കഷായം സലിലപ്ലാവി സ്തന്യം മാരുതദുഷ്ടിതം
പിത്താദുഷ്ണം ച കട്വമ്ലം രാജ്യോƒസ്മിൻ പീതികാഃ
കഫദുഷ്ടം ഘനം തോയേ നിമജ്ജതി ച പിച്ഛിലം
ദ്വന്ദ്വജം ദ്വന്ദ്വലിംഗം സ്യാൽ ത്രിലിംഗം സാന്നിപാതികം

ചവൎപ്പുരസമുള്ളതും വെള്ളത്തിൽ ഒഴിച്ചാൽ ഉയൎന്നു നടക്കുന്നതുമായ മുലപ്പാൽ വാതദുഷ്ടമാണു്. പിത്തത്താൽ ദുഷിച്ച മുലപ്പാലിനു പുളിയും എരിവും ഉണ്ടായിരിക്കും. വെള്ളത്തിൽ ഒഴിച്ചാൽ മഞ്ഞവരകളെ കാണുകയും ചെയ്യും. വെള്ളത്തിൽ മുങ്ങിക്കിടക്കുകയും വഴുവഴുപ്പുണ്ടായിരിക്കുകയും ചെയ്യുന്ന മുലപ്പാൽ കഫദുഷ്ടമാകുന്നു. ഈ രണ്ടു ദോഷങ്ങളാൽ ദുഷ്ടമായ മുലപ്പാലിനു് രണ്ടിന്റെയും ലക്ഷണമുണ്ടായിരിക്കും. ത്രിദോഷദുഷ്ടമായ മുലപ്പാലിനു് മൂന്നുദോഷങ്ങളുടെയും ദുഷ്ടലക്ഷണം കാണും.

### ദുഷിച്ച മുലപ്പാലിന്റെ ശുദ്ധിക്രമം.

ധാത്രീ ക്ഷീരവിശുദ്ധ്യർത്ഥം മുദ്ഗയൂഷരസാശിനീ
ഭാർഗ്ഗീദാരുവചാഃ പിഷ്ട്വാ പിബേൽ സാതിവിഷാസ്തഥാ.
പാഠാമൂർവാമൃതാനിംബൈർദ്ദാരുശുണ്ഠീകലിംഗകൈഃ
ശാരിബാമത്സ്യപിത്താദ്യൈഃ ക്വാഥഃ സ്തന്യവിശോധനഃ.

മത്സ്യപിത്താ—കടുകി.

ചെറുപയറിൻചാറു സേവിക്കുകയോ ചെറുതേക്കു്, ദേവതാരം, വയമ്പു്, അതിവിടയം ഇവ പച്ചവെള്ളത്തിലരച്ചു സേവിക്കുകയോ ചെയ്യുക; മാതാവിന്റെ ദുഷിച്ച മുലപ്പാൽ ശുദ്ധിയാകും. പാടക്കിഴങ്ങു്, പെരുംകുരുമ്പവേരു്, മുത്തങ്ങാക്കിഴങ്ങു്, പുത്തരിച്ചുണ്ടവേരു്, ദേവതാരം, ചുക്കു്, കടകപ്പാലയരി, നറുനീണ്ടിക്കി

കിഴങ്ങ്, കടുകരോഹിണി ഇവ കഷായംവെച്ചു സേവിച്ചാലും മുലപ്പാൽ ശുദ്ധിയാകും.

പടോലനിംബാസനദാരുപാഠാ
മൂർവ്വാ ഗുഡൂചീ കടുരോഹിണീ ച
സനാഗരം ച ക്വഥിതം ച തോയേ
ധാത്രീ പിബേൽ സ്തന്യവിശുദ്ധിഹേതോഃ. 22

പടവലം, വേപ്പിൻതൊലി, വേങ്ങക്കാതൽ, ദേവതാരം, പാടക്കിഴങ്ങ്, പെരുംകുരുമ്പവേര്, അമൃത്, കടുകരോഹിണി, ചുക്ക് ഇവ കഷായംവെച്ചു സേവിക്കുക; മുലപ്പാൽ ശുദ്ധിയാകും.

### ശുദ്ധമായ മുലപ്പാലിന്റെ ലക്ഷണം.

നീരേ സ്തന്യം യദേകീസ്യാദവിവർണ്ണമതന്തുമൽ
പാണ്ഡുരം മധുരം ശീതം ച തത്ശുദ്ധം ശുദ്ധമാദിശേൽ. 23

വെള്ളത്തിലൊഴിച്ചാൽ അതിനോടു ഒന്നിച്ചുചേരുകയും നിറം മാറാതെയും നൂലുപോലാകാതെയും വെളുത്ത നിറത്തിലും കട്ടി കുറഞ്ഞും തണുപ്പോടുകൂടിയും ഇരിക്കുന്ന മുലപ്പാൽ ശുദ്ധമാണെന്നു അറിഞ്ഞുകൊള്ളണം.

### ഉപമാതാവിന്റെ ലക്ഷണം.

പീതായാ യദാ ബാലസ്യ വിദധ്യാദുപമാതരം
സുവിചാര്യ ഗുണാൻ ദോഷാൻ ബുദ്ധ്യാ ധാത്രീം തദ്ദേശീം. 24
സവർണ്ണാം മദ്ധ്യവയസാം സുശീലാം മുദിതാം സദാ
ശുദ്ധദുഗ്ദ്ധാം ബഹുക്ഷീരാം സവത്സാമതിവത്സലാം. 25
സ്വാധീനാമല്പസന്തുഷ്ടാം കുലീനാം സജ്ജനാത്മജാം
കൈതവേന പരിത്യക്താം ജീവപുത്രാമരോഗിണീം. 26

ഉപമാതാവിന്റെ ഗുണദോഷങ്ങളെ വിചാരിച്ചുനോക്കി, കുട്ടിക്ക മുലകൊടുക്കുന്നതിനായി താഴെപ്പറയുന്ന ഗുണങ്ങളുള്ള ഉപമാതാവിനെ (വളർത്തമ്മയെ) നിയമിക്കണം.

സജാതിയിലുള്ളവളും മദ്ധ്യവയസ്സയും, സുശീലയും, സദാ സന്തുഷ്ടയും, ശുദ്ധമായ മുലപ്പാൽ ധാരാളമുള്ളവളും, കുട്ടി ജീവിച്ചിരിക്കുന്നവളും കുട്ടിയിൽ അതിവത്സലയും തനിക്ക് അധീനയും അല്പമൂല്യംകൊണ്ടു സന്തോഷിക്കുന്നവളും സൽകുലജാതയും സജ്ജനപുത്രിയും വ്യാജരഹിതയും, ബാലനെ സ്വപുത്രനെപ്പോലെ സ്നേഹിക്കുന്നവളും ആയിരിക്കണം വളർത്തമ്മ.

മുലപ്പാൽ സ്രോതസ്സുകളിൽ അധികം നിറഞ്ഞു് ചൎദ്ദി, ചുമ, വായുമുട്ടൽ ഈ രോഗങ്ങൾ ഉണ്ടാകും.

### മുലകൊടുക്കുന്നതിനുള്ള മന്ത്രം.

ക്ഷീരനീരനിധിസ്തേസ്തു സ്തനയോഃ ക്ഷീരപൂരകഃ
സദൈവ സുഭഗേ ബാലോ ഭവത്വേഷ മഹാബലഃ. 33

പയോഽമൃതരസം പീത്വാ കുമാരസ്തേ ശുഭാനനേ
ദീൎഘമായുരവാപ്നോതു ദേവാഃ പ്രാശ്യാമൃതം യഥാ. 34

ഇതി മന്ത്രം പഠിത്വാ അന്യേന വാ ബ്രാഹ്മണേന പഠനീയം. യാവന്മന്ത്രപാഠസ്താവന്മാത്രാ ധാത്ര്യാ വാ ദക്ഷിണഹസ്തേന സ്തനസ്പൎശഃ കാൎയ്യഃ.

അല്ലയോ ശുഭാനനേ! നിന്റെ ഈ രണ്ടു മുലകളിലും പാല്ക്കടൽ മുലപ്പാൽ നിറയ്ക്കട്ടെ. അമൃതിനു തുല്യമായ ഈ മുലപ്പാൽ കുടിച്ചു് നിന്റെ കുമാരൻ, അമൃതു പാനംചെയ്ത ദേവന്മാരെപ്പോലെ ദീൎഘായുസ്സായിത്തീരട്ടെ.

ഈ രണ്ടു മന്ത്രങ്ങളും അച്ഛനോ മറ്റു ബ്രാഹ്മണരോ എങ്കിലുമോ ജപിക്കണം. എത്ര നേരം മന്ത്രമുച്ചരിച്ചുകഴിയുന്നു്, അതുവരെ അമ്മയോ വളൎത്തമ്മയോ വലത്തെ കൈകൊണ്ടു് മുലയിൽ തൊട്ടുകൊണ്ടിരിക്കണം.

### അമ്മയ്ക്കു മുലപ്പാൽ ഇല്ലാതിരിക്കുകയും വളൎത്തമ്മയെ കിട്ടാതിരിക്കുകയും ചെയ്താൽ ആചരിക്കേണ്ട വിധി.

ക്ഷീരസാത്മ്യതയാ ക്ഷീരമാജം ഗവ്യമഥാപി വാ
ദദ്യാദാസ്തന്യപൎയ്യാപ്തേൎബ്ബാലേഭ്യോ വീക്ഷ്യ മാത്രയാ. 35

ക്ഷീരസാത്മ്യതയേതി—യതഃ ശിശോഃ ക്ഷീരമേവ സാത്മ്യം ഭവതി; ന തു അന്നാദികം. ആസ്തന്യപൎയ്യാപ്തേരിതി യാവൽ. സ്ത്രിയാഃ സ്തന്യസ്യ സന്തതമേവ പ്രാപ്തിൎഭവതി. അഥ യാവൽ സ്തന്യപാനസ്യ നാവശ്യതാ താവദിത്യൎത്ഥഃ.

കുട്ടി, ശീലിച്ചുവരുന്നതുതന്നെ മുലപ്പാലാണു്. അല്ലാതെ ചോറുമുതലായവയല്ല. അതിനാൽ മുലപ്പാലില്ലാത്ത മാതാവിന്റെ മുലയിൽ സദാ മുലപ്പാൽ ഉണ്ടാകാനിടയുള്ളതുകൊണ്ടു് കുട്ടിക്കു കുടിക്കുന്നതിന്നു് ആവശ്യമുള്ള മുലപ്പാൽ ഉണ്ടാകുന്നതുവരെ ആട്ടിൻപാലോ പശുവിൻപാലോ മാത്രയനുസരിച്ചു് കൊടുത്തു കൊള്ളണം.

തതഃ ക്രമേണ ക്ഷീണഃ സ്യാദ്യാവത് ഭവതി സപ്തതിഃ.

വീർയ്യാദി ഇതി—ആദിശബ്ദേന രസാദിസർവ്വധാത്വിന്ദ്രിയബലോത്സാഹാ ഉച്യന്തേ. ക്ഷീണഃ—സർവ്വധാത്വിന്ദ്രിയബലോത്സാഹൈർഹീനഃ.

പതിനാറിന്നും എഴുപതിന്നും ഇടയ്ക്കുള്ള വയസ്സിനാണ് മദ്ധ്യമകാലം എന്നു പറയപ്പെടുന്നതു്. അതു നാലുവിധം. ൩൦ വയസ്സുവരെ യുവാവായിരിക്കും. ൪൦ വയസ്സുവരെ പൂർണ്ണവീര്യനായിരിക്കും. (രസം മുതലായ എല്ലാ ധാതുക്കൾക്കും ഇന്ദ്രിയങ്ങൾക്കും ബലവും ഉത്സാഹവും വർദ്ധിച്ചിരിക്കും.) നാല്പതിന്നുമേൽ എഴുപതു വയസ്സുവരെ ക്രമത്തിൽ ക്ഷീണനായി (സകല ധാതുക്കളുടെയും ഇന്ദ്രിയങ്ങളുടെയും ബലത്തോടും ഉത്സാഹത്തോടും വേർപെട്ടവനായി) ഭവിക്കും.

തതസ്തു സപ്തതേരൂർദ്ധ്വം ക്ഷീണധാതുരസാദികഃ
ക്ഷീയമാണേന്ദ്രിയബലഃ ക്ഷീണോത്സാഹോ ദിനേ ദിനേ. 46

വലീപലിതഖാലിത്യയുക്തഃ കർമ്മസു ചാക്ഷമഃ
കാസശ്വാസാദിഭിഃ ക്ലിഷ്ടോ വൃദ്ധോ ഭവതി മാനവഃ 47

എഴുപതു വയസ്സിനു മേലുള്ള കാലം വാർദ്ധക്യമാണ്. ആ കാലത്തിൽ ധാതുക്കൾക്കും രസാദികൾക്കും ഇന്ദ്രിയങ്ങൾക്കും ബലം കുറയിച്ചും ദിവസംതോറും ശുക്ലം കുറഞ്ഞും, ജരാനരകളും കഷണ്ടിയും ബാധിച്ചും പ്രവൃത്തികൾക്കു അസമർത്ഥനായും ചുമ വായുമുട്ടൽ ഇടങ്ങിയ രോഗങ്ങളാൽ പീഡിതനായും ഇരിക്കും.

ബാല്യേ വിവർദ്ധതേ ശ്ലേഷ്മാ പിത്തം സ്യാന്മദ്ധ്യമേऽധികം
വാർദ്ധകേ വർദ്ധതേ വായുർവീക്ഷ്യൈവമുപക്രമേത്. 48

ഉപക്രമേത്—ചികിത്സേത്

ബാല്യകാലത്തു കഫവും, മദ്ധ്യകാലത്തു പിത്തവും, വാർദ്ധക്യകാലത്തു വായുവും വർദ്ധിക്കുന്നു. ഇതനുസരിച്ചു ചികിത്സിച്ചുകൊള്ളണം.

തന്ത്രാന്തരേ തു—

ബാല്യം വൃദ്ധിശ്ഛവിർമേധാ ത്വഗ്ദൃഷ്ടിഃ ശുക്രവിക്രമൌ
ബുദ്ധിഃ കർമ്മേന്ദ്രിയം ചേതോ ജീവിതം ക്രമശോ ഹ്രസേത്.

പത്തു വയസ്സുവരെ ബാല്യം, ൨൦ വയസ്സുവരെ ശരീരവൃദ്ധി, ൩൦ വയസ്സുവരെ കാന്തി, ൪൦ വയസ്സുവരെ ധാരണാശക്തി, ൫൦

### വാതാദിപ്രകൃതികൾ.

ജാഗരൂകോഽല്പകേശശ്ച സ്ഫുടിതാംഘ്രികരഃ കൃശഃ
ശീഘ്രഗോ ബഹുവാക് രൂക്ഷഃ സ്വപ്നേ വിയതി ഗച്ഛതി. 53
ഏവംവിധഃ സ വിജ്ഞേയോ വാതപ്രകൃതികോ നരഃ.

വാതപ്രകൃതിയായ പുരുഷന്റെ ലക്ഷണം—എല്ലാകാൎയ്യത്തിലും ജാഗ്രത, തലമുടികുറഞ്ഞിരിക്കുക, കയ്യും കാലും വിണ്ടുകീറുക, ശരീരത്തിന്നു കൃശത; വേഗത്തിൽ നടക്കുക, വളരെ സംസാരിക്കുക, രൂക്ഷത, ആകാശത്തിൽകൂടി സഞ്ചരിക്കുന്നതായി സ്വപ്നം കാണുക; ഇങ്ങനെയിരിക്കുന്നവൻ വാതപ്രകൃതിയാകുന്നു.

പിത്തപ്രകൃതികോ ലോകോ യാദൃശോഽത്ര നിഗദ്യതേ. 54
അകാലപലിതോ ഗൗരഃ ക്രോധീ സ്വേദീ ച ബുദ്ധിമാൻ
ബഹ്വാശോ താമ്രനേത്രശ്ച സ്വപ്നേ ജ്യോതീംഷി പശ്യതി. 55
ഏവംവിധോ ഭവേദ്യസ്തു പിത്തപ്രകൃതികോ നരഃ

പിത്തപ്രകൃതിയായ പുരുഷന്റെ ലക്ഷണം—കാലമാകാതെ ജരയുണ്ടാകുക, ശരീരത്തിന്നു വെളുത്തനിറം, കോപം, വിയൎപ്പ്, ബുദ്ധിയുണ്ടായിരിക്കുക, വളരെ ആഹാരം കഴിക്കുക, കണ്ണുചുവന്നിരിക്കുക, ജ്യോതിസ്സുകളെ സ്വപ്നംകാണുക; ഇവ പിത്തപ്രകൃതിയായ പുരുഷന്റെ ലക്ഷണമാണ്.

ശ്യാമകേശഃ ക്ഷമീ സ്ഥൂലോ ബഹുവീര്യോ മഹാബലഃ. 56
സ്വപ്നേ ജലാശയാലോകീ ശ്ലേഷ്മപ്രകൃതികോ നരഃ.

കഫപ്രകൃതിയായ പുരുഷന്റെ ലക്ഷണം—തലമുടിക്കു കറുപ്പ്, ക്ഷമ, തടിച്ചശരീരം, വളരെവീൎയ്യം, വളരെബലം ജലാശയത്തെ സ്വപ്നംകാണുക; ഇവ കഫപ്രകൃതിയായ പുരുഷന്റെ ലക്ഷണമാണ്.

ദൃശ്യന്തേ പ്രകൃതൌ യത്ര രൂപം ദോഷദ്വയസ്യ തു
ദ്വിസംസൎഗ്ഗേണ ജാനീയാൽ സൎവ്വലിംഗൈസ്ത്രിദോഷജം.

രണ്ടുദോഷങ്ങളുടെ ലക്ഷണം ഉള്ളവൻ ദ്വിദോഷപ്രകൃതിയും മൂന്നു ദോഷങ്ങളുടെ ലക്ഷണം ഉള്ളവൻ ത്രിദോഷപ്രകൃതിയും ആയിരിക്കും.

### വാതപ്രകൃതിലക്ഷണങ്ങൾ (വാഗ്ഭട)

പ്രായസ്ത്വ ഏവ പവനാദ്ധ്യുഷിതാ മനുഷ്യാ
ദോഷാത്മകാഃ സ്ഫുടിതധൂസരകേശഗാത്രാഃ

ശീതദ്വിഷശ്ചലധൃതിസ്മൃതിബുദ്ധിചേഷ്ടാഃ
സൗഹാർദ്ദദൃഷ്ടിഗതയോഽതിബഹുപ്രലാപാഃ. 58

അല്പപിത്തബലജീവിതനിദ്രാഃ
സന്നശക്തബഹുജർജ്ജരവാചഃ
നാസ്തികാ ബഹുഭുജഃ സവിലാസ
ഗീതഹാസ്യമൃഗയാകലിലോലാഃ. 59

മധുരാമ്ലകടൂഷ്ണസാത്മ്യകാംക്ഷാഃ
കൃശദീർഘാകൃതയഃ സശബ്ദപാനാഃ
ന ദൃഢാ ന ജിതേന്ദ്രിയാ ന ചാര്യാ
ന ച കാന്താദയിതാ ബഹുപ്രജാ വാ. 60

അക്ഷീണി ചൈഷാം ഖരധൂസരാണി
വൃത്താന്യചാരൂണി മൃതോപമാനി
ഉന്മീലിതാനീവ ഭവന്തി സുപ്തേ
ശൈലദ്രുമാന്തേ ഗഗനേ പ്രയാന്തി. 61

അധന്യാ മത്സരാധ്മാതാഃ സ്തേനാഃ പ്രോദ്ബദ്ധപിണ്ഡികാഃ
ശ്വസൃഗാലോഷ്ട്രഗൃധ്രാഖുകാകോലൂകാശ്ച വാതികാഃ.

വാതപ്രകൃതിയെക്കുറിച്ചുള്ള വാഗ്ഭടന്റെ അഭിപ്രായം:— ദോഷസ്വഭാവന്മാരായും തലമുടിയും ശരീരവും ധൂസരവർണ്ണമായും വിണ്ടുകീറിയും ഇരിക്കുക, തണുപ്പിൽ വിരോധം, ധൈര്യം ഓർമ്മ ബുദ്ധി ചേഷ്ട ഇവയ്ക്കു ചപലത, കണ്ണിനും ഗതിക്കും സൗഹാർദ്ദം അധികമായ സംസാരം, പിത്തം ബലം ജീവിതം നിദ്ര ഇവയ്ക്ക് അല്പത, വാക്ക് ശക്തികുറഞ്ഞും ജീർണ്ണിച്ചും ഇരിക്കുക, ദൈവവിശ്വാസമില്ലായ്ക, വളരെ ഭക്ഷണംകഴിക്കുക, വിലാസത്തോടുകൂടിയിരിക്കുക, ഗീതം ഹാസ്യം നായാട്ട് കലഹം ഇവയിൽ താല്പര്യം മധുരം പുളി എരിവ് ചൂട് ഇവ ശീലിക്കുന്നതിൽ ആഗ്രഹം, ശരീരം ചടച്ചും നീണ്ടും ഇരിക്കുക, വെള്ളം മുതലായ പദാർത്ഥം കുടിക്കുമ്പോൾ ശബ്ദമുണ്ടാകുക, ദൃഢന്മാരും ജിതേന്ദ്രിയന്മാരും ശ്രേഷ്ഠന്മാരും ഭാര്യയ്ക്കു പ്രിയന്മാരും വളരെ സന്താനത്തോടുകൂടിയവരും അല്ലാതിരിക്കുക, കണ്ണുകൾ ഖരങ്ങളും ധൂസരവർണ്ണങ്ങളും വൃത്തങ്ങളും അസുന്ദരങ്ങളും മൃതതുല്യങ്ങളും ആയും തുറന്നപോലെയും ഇരിക്കുക, ഉറക്കത്തിൽ പർവ്വതങ്ങളിലും വൃക്ഷാഗ്രത്തിലും ആകാശത്തും സഞ്ചരിക്കുന്നതായി തോന്നുക, ഭാഗ്യംകെട്ടവരും, അസൂയാലുക്കളും കള്ളന്മാരും, കാൽവണ്ണ വികസിച്ചവരും, പട്ടി കുറുക്കൻ ഒട്ടകം കഴുകൻ എലി കാക്ക മൂങ്ങ ഇവയ്ക്കു തുല്യന്മാരും

ആയിരിക്കുക; ഈ പറഞ്ഞ ലക്ഷണങ്ങളുള്ളവർ വാതപ്രകൃതികളാകുന്നു.

പിത്തപ്രകൃതിലക്ഷണങ്ങൾ.

പിത്തം വഹ്നിർവഹ്നിജം വാ യദസ്മാൽ
പിത്തോദ്രിക്തസ്തീക്ഷ്ണതൃഷ്ണാബുഭുക്ഷഃ
ഗൗരോഷ്ണാംഗസ്താമ്രഹസ്താംഘ്രിവക്ത്രഃ
ശൂരോ മാനീ പിംഗകേശോഽല്പരോമാ. 63

ദയിതമാല്യവിലേപനമണ്ഡനഃ
സുചരിതഃ ശുചിരാശ്രിതവത്സലഃ
വിഭവസാഹസബുദ്ധിബലാന്വിതോ
ഭവതി ഭീഷു ഗതിർദ്വിഷതാമപി. 64

മേധാവീ പ്രശിഥിലസന്ധിബന്ധമാംസോ
നാരീണാമനഭിമതോഽല്പശുക്രകാമഃ
ആവാസഃ പലിതതരംഗനീലികാനാം
ഭുംക്തേഽന്നം മധുരകഷായതിക്തശീതം. 65

ഘർമ്മദ്വേഷീ സ്വേദനഃ പൂതിഗന്ധിർ-
ഭൂര്യുച്ചാരക്രോധപാനാശനേർഷ്യഃ.
സുപ്തഃ പശ്യേൽ കർണ്ണികാരാൻ പലാശാൻ
ദിഗ്ദാഹോല്കാവിദ്യുദർക്കാനലാംശ്ച. 66

തനൂനി പിംഗാനി ചലാനി ചൈഷാം
തന്വല്പപക്ഷ്മാണി ഹിമപ്രിയാണി
ക്രോധേന മദ്യേന രവേശ്ച ഭാസാ
രാഗം വ്രജന്ത്യാശു വിലോചനാനി. 67

മധ്യായുഷോ മധ്യബലാഃ പണ്ഡിതാഃ ക്ലേശഭീരവഃ
വ്യാഘ്രർക്ഷകപിമാർജ്ജാരയക്ഷാനൂകാശ്ച പൈത്തികാഃ.

വാഗ്ഭടമതമനുസരിച്ചുള്ള പിത്തപ്രകൃതിയുടെ ലക്ഷണം:—പിത്തംതന്നെ അഗ്നിരൂപമോ അഗ്നിജമോ ആകുന്നു. അതിനാൽ പിത്തപ്രകൃതിയായ പുരുഷൻ തണ്ണീർദാഹം വർദ്ധിച്ചവനും, ഭോജനപ്രിയനും, വെളുപ്പും ചൂടും ഉള്ള ശരീരത്തോടുകൂടിയവനും, കൈയ്, കാൽ, മുഖം മുതലായ അംഗങ്ങളിൽ താമ്രവർണ്ണമുള്ളവനും, ശൂരനും മാനിയും ചെമ്പിച്ച തലമുടിയും അല്പരോമങ്ങളും ഉള്ളവനും ആയിരിക്കും.

മാല്യധാരിക്കുക ചന്ദനം പൂശുക അലങ്കാരം ഇവയിൽ പ്രിയം, നല്ലചരിതം ശുചിത്വം ആശ്രിതവാത്സല്യം വിഭവം

സാഹസം ബുദ്ധിബലം ഇവയോടുകൂടിയിരിക്കുക, ശത്രുക്കളോടുകൂടിയും ഭയത്തിൽനിന്നും രക്ഷിക്കുക, ബുദ്ധിമത്താം സന്ധിബന്ധങ്ങൾക്കും മാംസങ്ങൾക്കും അയവു്, (ഉറപ്പില്ലായ്മ) നാരികൾക്കിഷ്ടമില്ലാതിരിക്കുക, ശുക്ലവും കാമവും കുറഞ്ഞിരിക്കുക, ഇളകുന്ന തിരമാലകളിലും ജ്വാലകളിലും കിടക്കുന്നതിനുള്ള താല്പര്യം, മധുരം ചവർപ്പു് കയ്പു് തണുപ്പു് ഇവയോടുകൂടിയ ആഹാരത്തിൽ അധികം രുചി, ധർമ്മത്തിൽ ലോപം, വിയർക്കുക, ശരീരത്തിനു ദുർഗ്ഗന്ധം, സംഭാഷണം കോപം ഭക്ഷണം ജലപാനം അസൂയ ഇവ അധികമായിരിക്കുക, കൊന്ന പ്ലാശു് ദിഗ്ദാഹം (ദിക്കുകളിൽ തീകത്തുക) കൊള്ളിമീൻ മിന്നൽ സൂര്യൻ അഗ്നി ഇവ സ്വപ്നം കാണുക, കണ്ണുകൾ സൂക്ഷ്മങ്ങളായും ചഞ്ചലങ്ങളായും നേരിയ രോമങ്ങളോടുകൂടിയും ഇരിക്കുക, കോപം മദ്യപാനം സൂര്യരശ്മി ഇവയാൽ കണ്ണു ചുവക്കുക, മദ്ധ്യായുസ്സുകളും മദ്ധ്യബലന്മാരും വിദ്വാന്മാരും ക്ലേശിക്കുന്നതിൽ ഭീതന്മാരും പുലി കരടി കരണ്ടു് കുരങ്ങു് പൂച്ച ചെന്നായു് ഇവയ്ക്കു തുല്യന്മാരും ആയിരിക്കുക; ഇവയും പിത്തപ്രകൃതികളുടെ ലക്ഷണങ്ങളാണു്.

### കഫപ്രകൃതിലക്ഷണങ്ങൾ.

ശ്ലേഷ്മാ സോമഃ ശ്ലേഷ്മളസ്തേന സൗമ്യോ
ഗൂഢസ്നിഗ്ധശ്ലിഷ്ടസന്ധ്യസ്ഥിമാംസഃ.
ക്ഷുത്തൃഡ്ദുഃഖക്ലേശധർമ്മൈരതപ്തോ
ബുദ്ധ്യാ യുക്തഃ സാത്വികഃ സത്യസന്ധഃ. 6

പ്രിയംഗുദൂർവാശരകാണ്ഡശസ്ത്ര
ഗോരോചനാപത്മസുവർണ്ണവർണ്ണഃ
പ്രലംബബാഹുഃ പൃഥുപീനവക്ഷാ
മഹാലലാടോ ഘനനീലകേശഃ 7

മൃദ്വംഗഃ സമസുവിഭക്തചാരുദേഹോ
ബഹ്വോജാ രതിരസയുക് സുപുത്രഭൃത്യഃ
ധർമ്മാത്മാ വദതി ന നിഷ്ഠുരം ച ജാതു
പ്രച്ഛന്നം വഹതി ദൃഢം ചിരം ച വൈരം. 8

സമദദ്വിരദേന്ദ്രതുല്യയാനോ
ജലദാംഭോധിമൃദംഗസിംഹഘോഷഃ
സ്മൃതിമാനഭിയോഗവാൻ വിനീതോ
ന ച ബാല്യേഽപ്യതിരോദനോ ന ലോലഃ. 9

തിക്തം കഷായം കടുകോഷ്ണരൂക്ഷ-
മല്പം ച ഭുങ്‌ക്തേ ബലവാംസ്തഥാപി
രക്താന്തസുസ്നിഗ്ദ്ധവിശാലദീർഘ-
സുവ്യക്തശുക്ലാസിതപക്ഷ്മളാക്ഷഃ 73

അല്പാഹാരക്രോധപാനാശനേഹഃ
പ്രജ്ഞാവിത്തോ ദീർഘസൂത്രോ വദാന്യഃ
ശ്രാദ്ധോ ഗംഭീരഃ സ്ഥൂലലക്ഷഃ ക്ഷമാവാൻ
നിദ്രാലുശ്ചാലുബ്ധവൃത്തഃ കൃതജ്ഞഃ. 74

ഋജുർവിപശ്ചിൽ സുഭഗസ്സലജ്ജോ
ഭക്തോ ഗുരൂണാം സ്ഥിരസൗഹൃദശ്ച
സ്വപ്നേ സപത്മാൻ സവിഹംഗമാലാം-
സ്തോയാശയാൻ പശ്യതി തോയദാംശ്ച. 75

വിഷ്ണുരുദ്രേന്ദ്രവരുണതാർക്ഷ്യഹംസഗജാധിപൈഃ
ശ്ലേഷ്മപ്രകൃതയസ്തുല്യാസ്തഥാ സിംഹാശ്വഗോവൃഷൈഃ

കഫപ്രകൃതിയെക്കുറിച്ചുള്ള ലക്ഷണങ്ങളെത്തന്നെ കാണിക്കുന്നു:— കഫം ചന്ദ്രനോടു തുല്യമാണ്. അതുകൊണ്ട് കഫപ്രകൃതിയായ പുരുഷൻ സൗമ്യനും ഗൂഢങ്ങളായും സ്നിഗ്ദ്ധങ്ങളായും നിബിഡങ്ങളായും ഇരിക്കുന്ന സന്ധ്യസ്ഥിമാംസങ്ങളോടു കൂടിയവനും വിശപ്പ്, തണ്ണീർദാഹം, ക്ലേശം ഇവയാൽ തപിക്കപ്പെടാത്തവനും ബുദ്ധിമാനും സത്വഗുണയുക്തനും സത്യസന്ധനും ആയിരിക്കും. ശരീരത്തിന്, താഴമ്പൂവ്, കറുക, ശരപ്പുല്ല്, ദർഭ, ഗോരോചന, താമരപ്പൂവ് ഇവയ്ക്കു തുല്യമായ നിറം, കയ്യ് മുട്ടുവരെ തൂങ്ങിക്കിടക്കുക, വലുതായും തടിച്ചും ഇരിക്കുന്ന മാറിടം, വലിയ നെററി, ഇടതിങ്ങിയും നീലവർണ്ണമായും ഇരിക്കുന്ന തലമുടി, അംഗങ്ങൾക്കു മാർദ്ദവം, സമമായും വിഭക്തമായും (വെവ്വേറെ അറിയത്തക്കവിധം) ഇരിക്കുന്ന മനോഹരശരീരം, വളരെ ഓജസ്സ്, രതിയിൽ താല്പര്യം, നല്ല പുത്രന്മാരും ഭൃത്യന്മാരും ഉണ്ടായിരിക്കുക, ധർമ്മബുദ്ധി, ഒരിക്കലും നിഷ്ഠൂരമായ വാക്ക പറയാതിരിക്കുക, ഗൂഢമായും ദൃഢമായും ഇരിക്കുന്ന ദീർഘവൈരം, മദയാനയ്ക്കു തുല്യമായ നടപ്പ്, മേഘം സമുദ്രം മൃദംഗം ശംഖ് ഇവയ്ക്കു തുല്യമായ ശബ്ദം, ഓർമ്മശക്തി, ഉദ്യോഗം, വിനയം, കുട്ടിക്കാലത്തുകൂടിയും അധികം കരയാതെയും ചപലനല്ലാതെയും ഇരിക്കുക, കയ്പ് ചവർപ്പ് എരിവ് ചൂട് രൂക്ഷത ഇവയോടുകൂടിയ ആഹാരം അല്പമായി ഭക്ഷിച്ചാലും ബലമുണ്ടായിരിക്കുക, കടക്കണ്ണു ചുവന്നും സ്നിഗ്ദ്ധവും വിശാലവും ദീർഘവും സുവ്യക്തവും ആയും

വെളുത്തും കറുത്തും ഇരിക്കുന്ന നേത്രകോണങ്ങളോടുകൂടിയും ഇരിക്കുക, ആഹാരം കോപം ജലപാനം വിശപ്പ് ഇവ അല്പമായിരിക്കുക, വളരെ ബുദ്ധി, എല്ലാകാര്യങ്ങളും വളരെ താമസിച്ചു പ്രവർത്തിക്കുക, ദാനശീലത്വം, ഏതുസമയത്തും വിരിഞ്ഞ നെഞ്ച്, ക്ഷമ, സദാ ഉറക്കം ലോഭമില്ലായ്മ, ഉപകാരസ്മരണ, സരളസ്വഭാവം, വിനീതത്വം, സൗഭാഗ്യം, ലജ്ജ, ഗുരുഭക്തി, സ്ഥിരസൗഹൃദം, താമരപ്പൂവ് പക്ഷിക്കൂട്ടം ജലാശയം മേഘം ഇവ സ്വപ്നംകാണുക; വിഷ്ണു ശിവൻ ഇന്ദ്രൻ വരുണൻ ഗരുഡൻ ഹംസം ഗജം സിംഹം കുതിര പശു കാള ഇവയുടെ സദൃശമായ പ്രകൃതി; ഇവയും കഫപ്രകൃതിയായ പുരുഷന്റെ ലക്ഷണമാകുന്നു.

നനു—പ്രകൃതിഹേതൂനാം മദ്ധ്യേ യോഽധികഃ സ സ്വവ്യാധീൻ കഥം ന കരോതി ഇത്യാശങ്ക്യാഹ—

വിഷജാതോ യഥാ കീടോ ന വിഷേണ പ്രബാധ്യതേ
തദ്വൽ പ്രകൃതയോ മർത്ത്യം ശക്നുവന്തി ന ബാധിതും ॥ 77

ഏതദ്ദോഷം [illegible] ഉത്പന്നസ്തേന വിഷേണ വിഷജാദ്യാദിനാ ഈഷൽ പ്രബാധ്യതേ, ന തു ഭൂരം. തഥാച പ്രകൃതയഃ പ്രകൃതിഹേതവോ ദോഷാ ബാധിതും ന ശക്നുവന്തി [illegible] ഈഷദ്ബാധിതും ശക്നുവന്ത്യേവ, ന തു ബഹുതരമിതി.

(ശങ്ക) പ്രകൃതിക്കു കാരണങ്ങളായ വാതപിത്തകഫങ്ങളാകുന്ന ദോഷങ്ങളിൽ വച്ച് ഏതെങ്കിലും ദോഷം പ്രകൃതിയിൽ അധികമായിരിക്കും. അതിനാൽ ആ ദോഷം എന്തുകൊണ്ട് അതിന്റെ രോഗങ്ങളെ ഉണ്ടാക്കുന്നതിനു കാരണങ്ങളാകുന്നില്ല എന്നു സംശയിക്കുകയാണെങ്കിൽ അതിനു സമാധാനം പറയാം:—

വിഷജാതിയിൽ ഉണ്ടാകുന്ന പുഴുവിനെ അതിന്റെ വിഷം അധികമായി ബാധിക്കാതിരിക്കുന്നതുപോലെ പ്രകൃതികളും പുരുഷനെ ഏററവും ബാധിക്കുന്നതിനു സമർത്ഥങ്ങളാകുന്നില്ല. (ഇവിടെ പ്രയോഗിച്ചിരിക്കുന്ന "ന പ്രബാധ്യതേ" "ന ശക്നുവന്തി" എന്നുള്ളിടത്തെ രണ്ടു നകാരങ്ങൾക്കും അല്പമെന്നർത്ഥമാണ്. അതുകൊണ്ട് വിഷത്താൽ—വിഷമയമായ ദാഹം (ചൂട്) മുതലായവയാൽ—അല്പമായി ബാധിക്കുന്നു. അധികമായി ബാധിക്കുന്നില്ല. അതുപോലെ പ്രകൃതികൾ—പ്രകൃതിഹേതുക്കളായ വാതപിത്താദിദോഷങ്ങൾ -ബാധിക്കപ്പെടുന്നതിനു ശക്തങ്ങളാകുന്നില്ല. കൈകാൽ മുതലായവ വിണ്ടുകീറുക, വിയർക്കുക; അധികം ഉറ

ക്കം, മുതലായവയാൽ അല്പമായി ബാധിക്കുന്നു. ജരാദികളാൽ അധികമായി ബാധിക്കുന്നില്ല എന്നർത്ഥം ധരിച്ചുകൊള്ളണം.

പ്രകോപോ വാന്യഭാവോ വാ ക്ഷയോ വാ നോപജായതേ
പ്രകൃതീനാം സ്വഭാവേന ജായതേ തു ഗതായുഷഃ. 78

ഏതൊരു ദോഷംകൊണ്ട് ഏതൊരു പ്രകൃതിയാണോ ഉണ്ടാകുന്നത് ആ പ്രകൃതിക്ക് പ്രകോപമോ അന്യഭാവമോ ക്ഷയമോ ഉണ്ടാകുന്നില്ല. അത് ജീവപര്യന്തം പ്രകൃതിയുടെ സ്വഭാവമനുസരിച്ചിരിക്കും.

ഇങ്ങനെ ഭാവപ്രകാശത്തിൽ ബാലപ്രകരണമെന്ന
൩-ാമദ്ധ്യായം കഴിഞ്ഞു.

---

# നാലാം അദ്ധ്യായം.

## ദിനചര്യാപ്രകരണം.

### ദേശജ്ഞാനം.

ഭൂമിദേശസ്ത്രിധാനൂപോ ജാംഗലോ മിശ്രലക്ഷണഃ. 1

ബാലപ്രകരണത്തിനു ശേഷം ദിനചര്യയേയും ഋതുവിശേഷംകുറിച്ചു വിവരിക്കുന്നു:—ആനൂപം, ജാംഗലം, മിശ്രം (സാധാരണം) ഇങ്ങനെ ഭൂമിദേശം മൂന്നുവിധം. ഇവയുടെ വിവരണം അടുത്തുതന്നെ കാണിക്കും.

### ആനൂപദേശലക്ഷണം.

നദീപല്വലശൈലാഢ്യഃ ഫുല്ലോൽപലകുവലയൈർവൃതഃ
ഹംസസാരസകാരണ്ഡചക്രവാകാദിസേവിതഃ. 2

ശശവരാഹമഹിഷരുരുരോഹികുലാകുലഃ
പ്രഭൂതദ്രുമപുഷ്പാഢ്യോ നീലസസ്യഫലാന്വിതഃ. 3
അനേകശാലികേദാരകദളീക്ഷുവിഭൂഷിതഃ
അനൂപദേശോ ജ്ഞാതവ്യോ വാതശ്ലേഷ്മമയാത്മികാൻ. 4

നദി, അല്പസരസ്സ്, പർവ്വതം, വികസിച്ച കരിങ്കുവളപ്പൂവ്, ഇവയോടുകൂടിയും; അരയന്നം, വങ്കോരംകോഴി, കൊളക്കോഴി, ചക്രവാകം ഇവയാൽ സേവിതമായും; മുയൽ, പന്നി, പോത്ത്,

രോഹിനാമകമൃഗങ്ങളും ഇവ വർദ്ധിച്ചും, വളരെ വൃക്ഷങ്ങളും പുഷ്പങ്ങളും ഉള്ളതും, നീലസസ്യങ്ങളും നീലഫലങ്ങളും വിളയുന്ന ഭൂമിയോടുകൂടിയതും, പലവിധത്തിലുള്ള നെല്ലുകൾ ഉണ്ടാകുന്ന വയലുകൾ, കദളി, കരിമ്പ് ഇവയാൽ അലംകൃതവും ആയ പ്രദേശത്തിന്ന് അനൂപദേശമെന്നു പറയുന്നു. അനൂപദേശത്തിൽ വാതവും കഫവും അധികമായിരിക്കും.

### ജാംഗലദേശലക്ഷണം.

ആകാശശുഭ്ര ഉച്ചശ്ച സ്വല്പപാനീയപാദപഃ
ശമീകരീരവില്വാർക്കപീലുകർക്കന്ധുസങ്കുലഃ 5
ഹരിണൈണർക്ഷപൃഷതഗോകർണ്ണഖരസങ്കുലഃ.
സുസ്വാദുഫലവാൻ ദേശോ വാതളോ ജാംഗലഃ സ്മൃതഃ.

ആകാശത്തിന്ന ശുഭ്രം സ്വച്ഛതയും, പൊങ്ങിയും, വൃക്ഷങ്ങളും ജലാശയങ്ങളും കുറഞ്ഞും, വന്നിച്ചുതെ, മുളനായ്ക്ക് കൂവളം, എരുക്ക്, ഉക (കാട്ടപ്പി) മരം, ലന്ത ഇവയോടുകൂടിയും, സാധാരണമാൻ, കൃഷ്ണമൃഗം, കരടി, പുള്ളിമാൻ, പെരുഞ്ചെവിമാൻ, കഴുത ഇവയാൽ വ്യാപിച്ചും, സ്വാദുള്ള ഫലത്തോടുകൂടിയും ഇരിക്കുന്ന ദേശം ജാംഗലപ്രദേശമാകുന്നു. അവിടെ വാതം വർദ്ധിച്ചിരിക്കും.

തന്ത്രാന്തരേ തു—

ബഹൂദകനഗോഽനൂപഃ കഫമാരുതരോഗവാൻ
ജാംഗലോഽല്പാംബുശാഖീ ച പിത്താസൃങ്മാരുതോത്തരഃ

അനൂപദേശത്തെയും ജാംഗലദേശത്തെയും കുറിച്ച് മറ്റു ശാസ്ത്രത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു:—വളരെ ജലവും വൃക്ഷങ്ങളും ഉള്ളതും, കഫരോഗത്തോടും വാതരോഗത്തോടും കൂടിയതും ആയ ദേശത്തിന്ന് അനൂപമെന്നും; വെള്ളവും വൃക്ഷങ്ങളും കുറഞ്ഞും, പിത്തം, രക്തം, വാതം ഇവ സംബന്ധിച്ച രോഗങ്ങൾ വർദ്ധിച്ചും ഇരിക്കുന്ന ദേശത്തിന്ന ജാംഗലമെന്നും പറയുന്നു,

### സാധാരണദേശലക്ഷണം.

സംസൃഷ്ടലക്ഷണോ യസ്തു ദേശഃ സാധാരണോ മതഃ
സമാഃ സാധാരണേ യസ്മാൽ ശീതവർഷോഷ്ണമാരുതാഃ
സമതാ തേന ദോഷാണാം തസ്മാൽ സാധാരണോ വരഃ 8

അനൂപജാംഗലദേശങ്ങളിലെ ലക്ഷണങ്ങൾ ഇടകലർന്നുള്ള ദേശം സാധാരണമാകുന്നു. ആ പ്രദേശത്തു് ശീതം, വർഷം

ച്ചട്ട്, വായു ഇവയും ദോഷങ്ങളും (വാതാദികൾ) സമങ്ങളായിരിക്കുന്നതുകൊണ്ട് സാധാരണദേശം ഏററവും ശ്രേഷ്ഠമാകുന്നു.

സുശ്രുതഃ—

ഉചിതേ വർത്തമാനസ്യ നാസ്തി ദേശജം ഭയം
ആഹാരസ്വപ്നചേഷ്ടാദൗ തദ്ദേശസ്യ കൃതേ സതി. 9

ദേശങ്ങളെക്കുറിച്ചുള്ള സുശ്രുതന്റെ അഭിപ്രായത്തെ കാണിക്കുന്നു:—യോഗ്യമായ രീതിയിൽ ആഹാരനിദ്രാവിഹാരാദികളെ ഉപയോഗിച്ചുകൊണ്ടിരുന്നാൽ ദേശദോഷങ്ങൾ സംഭവിക്കുകയില്ല. അതുകൊണ്ട് അതതുദേശത്തിന് ഉചിതമായ ആഹാരവിഹാരാദിചേഷ്ടകളെ ആശ്രയിച്ചിരുന്നുകൊള്ളണം.

വൃദ്ധവാഗ്ഭടഃ—

യസ്യ ദേശസ്യ യോ ജന്തുസ്തജ്ജം തസ്യൗഷധം ഹിതം
ദേശാദന്യത്ര വസതസ്തത്തുല്യഗുണമൗഷധം. 10
സ്വദേശേ നിചിതാ ദോഷാ അന്യസ്മിൻ കോപമാഗതാഃ
ബലവന്തസ്തഥാ ന സ്യുർജലജാഃ സ്ഥലജാസ്തഥാ. 11

ദേശത്തെക്കുറിച്ചുള്ള വൃദ്ധവാഗ്ഭടമതത്തെ കാണിക്കുന്നു. ഏതൊരു ദേശത്താണോ ഏതൊരു പ്രാണി ജനിച്ചതു്, അവന് ആ ദേശത്തുള്ള ഔഷധം ഹിതമാകുന്നു്. തന്റെ ദേശമല്ലാതെ മറെറാരു ദേശത്തു വസിക്കുന്നവന് തന്റെ ദേശത്തിനു തുല്യഗുണമുള്ള ഔഷധം ഹിതമാകുന്നു്. തന്റെ ദേശത്തു വർദ്ധിച്ച ദോഷങ്ങൾ അന്യദേശത്തു് കോപിക്കും. തന്റെ ദേശത്തു ബലമുള്ളതു് മററുദേശത്തു ബലമില്ലാതിരിക്കും. (അനൂപദേശത്തു വസിക്കുന്ന ശരീരികൾക്കു വർദ്ധിച്ച ദോഷം, ജാംഗലദേശത്തുള്ള മനുഷ്യർക്കു കോപിച്ചാൽ ബലമില്ലാതെയും, ജാംഗലദേശത്തു വർദ്ധിച്ച ദോഷം അനൂപദേശത്തു ബലമില്ലാതെയും ഇരിക്കും.

ദിനാദിചര്യകൾ.

മാനവോ യേന വിധിനാ സ്വസ്ഥസ്തിഷ്ഠതി സർവ്വദാ
തമേവ കാരയേദ്വൈദ്യോ യതഃ സ്വാസ്ഥ്യം സദേപ്സിതം.

ദിനചര്യാം നിശാചര്യാമൃതുചര്യാം യഥോദിതാം
ആചരൻ പുരുഷഃ സ്വസ്ഥഃ സദാ തിഷ്ഠതി നാന്യഥാ. 13

ഏതുവിധത്തിലുള്ള വിധികൾ (ആഹാരവിഹാരാദികൾ) ചെയ്യുമ്പോഴാണോ മനുഷ്യൻ സ്വസ്ഥ (പ്രസന്ന) നായിരിക്കുന്നതു്;

വൈദ്യൻ അപ്രകാരമുള്ള വിധിയെ അവനെ അനുഷ്ഠിപ്പിക്കണം. സ്വാസ്ഥ്യതയാണു് എല്ലാപ്പോഴും പ്രിയമായിരിക്കുന്നതു്. ദിനചര്യ, രാത്രിചര്യ, ഋതുചര്യ ഇവ വിധിയനുസരിച്ചു് ആചരിക്കുന്ന പുരുഷൻ സദാ സ്വസ്ഥനായിരിക്കും.

### സ്വാസ്ഥ്യലക്ഷണം.

സുശ്രുതഃ—

സമദോഷഃ സമാഗ്നിശ്ച സമധാതുമലക്രിയഃ
പ്രസന്നാത്മേന്ദ്രിയമനാഃ സ്വസ്ഥ ഇത്യഭിധീയതേ. 14

ക്രിയാ അത്ര കർമ്മ; തേന സമക്രിയഃശരീരാനുരൂപകർമ്മാ.

സുശ്രുതത്തിൽ പറഞ്ഞിരിക്കുന്ന സ്വാസ്ഥ്യലക്ഷണത്തെ കാണിക്കുന്നു.—വാതപിത്തകഫാദികളാകുന്ന ദോഷങ്ങൾ, അഗ്നി, ധാതുക്കൾ, മലങ്ങൾ ക്രിയകൾ (ശരീരത്തിനു് അനുരൂപമായ കർമ്മങ്ങൾ) ഇവ സമങ്ങളായും ആത്മാവും മനസ്സും ഇന്ദ്രിയങ്ങളും പ്രസന്നമായും ഇരിക്കുന്ന പുരുഷൻ സ്വസ്ഥനെന്നു പറയപ്പെടുന്നു.

### ദിനചര്യ.

ബ്രാഹ്മേ മുഹൂർത്തേ ബുദ്ധ്യേത സ്വസ്ഥോ രക്ഷാർത്ഥമായുഷഃ
തത്ര ദുഃഖസ്യ ശാന്ത്യർത്ഥം സ്മരേദ്ധി മധുസൂദനം. 15

സ്വസ്ഥൻ ആയുസ്സിന്റെ രക്ഷയ്ക്കായി ബ്രാഹ്മമുഹൂർത്തത്തിൽ (നാലുനാഴിക വെളുപ്പുള്ളപ്പോൾ) ഉണരണം. അതിനുശേഷം ദുഃഖശാന്തിക്കായി ഈശ്വരസ്മരണ ചെയ്യുകയും വേണം.

ദധ്യാജ്യാദർശസിദ്ധാർത്ഥ ബില്വഗോരോചനസ്രജാം
ദർശനം സ്പർശനം കാര്യം പ്രബുദ്ധേന ശുഭാവഹം. 16

ഉണർന്നതിനുശേഷം തൈരു്, നെയ്യു്, കണ്ണാടി, കടുകു്, കൂവളം, ഗോരോചന, മാല ഇവ കാണുകയും സ്പർശിക്കുകയും ചെയ്യുന്നതു് ഏററവും ശുഭമാണു്.

സ്വമാനനം ഘൃതേ പശ്യേദ്ദീർഘേച്ഛുർജ്ജീവിതം
ആയുഷ്യമുഷസി പ്രോക്തം മലാദീനാം വിസർജ്ജനം. 17

തദന്ത്രകൂജനാദ്ധ്മാനോദരഗൌരവവാരണം; ആദിശബ്ദേന വാതമൂത്രാദീനാം ഗ്രഹണം.

ദീർഘായുസ്സിനെ അനുഗ്രഹിക്കുന്നവൻ തന്റെ മുഖത്തെ നെയ്യിൽ നോക്കണം. പ്രാതഃകാലത്തു മലാദികളെ (ആദിശ

ല്യംകൊണ്ടു് അധോവാതം മൂത്രം മുതലായവയെക്കൂടി ഗ്രഹിച്ചുകൊള്ളണം.) വിസർജ്ജിക്കണം. അതു് ഛർദ്ദിക്കയും, ഓക്കൽ വയറു വീക്കം, വയററിലുള്ള ഘനം ഇവയെ ശമിപ്പിക്കുകയും ചെയ്യും.

### മലവേഗം തടുത്താലുള്ള ദോഷം

ആടോപശൂലൗ പരികർത്തികാ ച.
സംഗഃ പുരീഷസ്യ തഥോർദ്ധ്വവാതഃ
പുരീഷമാസ്യാദഥവാ നിരേതി
പുരീഷവേഗേ/ഭിഹതേ നരസ്യ. 18

പരികർത്തികാ—ഗുദേ പരികർത്തനവൽ പീഡാ. പുരീഷസ്യ സംഗഃ—വിബന്ധഃ. ഊർദ്ധ്വവാതഃ—ഉദ്ഗാരബാഹുല്യം.

മലത്തിന്റെ വേഗംതടുത്താൽ, ആടോപം (വയററിൽ പൊട്ടുക) ശൂലം പരികർത്തിക (ഗുദത്തിൽ അരിഞ്ഞുനോവുക) മലത്തിന്റെ സംഗം (തടവു്) ഊർദ്ധ്വവാതം (ഏമ്പക്കത്തിന്റെ കൂടുതൽ) ഇവയോ വായിൽകൂടി മലം വെളിക്കുപുറപ്പെടുകതന്നെയോ സംഭവിക്കും.

### അധോവാതം തടുത്താലുള്ള ദോഷം.

വാതമൂത്രപുരീഷാണാം സംഗോ ധ്മാനം ക്ലമോ രുജാ
ജഠരേ വാതജാശ്ചാന്യേ രോഗാഃ സ്യുർവാതനിഗ്രഹാൽ.

അധോവാതം തടുത്താൽ അധോവാതം, മൂത്രം, മലം ഇവകളുടെ തടവു്, വയറുവീപ്പു്, ക്ഷീണം, വയററിൽ വേദന, വാതജങ്ങളായ മററു രോഗങ്ങൾ ഇവ സംഭവിക്കും.

### മൂത്രം തടുത്താലുള്ള ദോഷം.

വസ്തിമേഹനയോഃ ശൂലം മൂത്രകൃച്ഛ്രം ശിരോരുജാ
വിനാമോ വങ്ക്ഷണാനാഹഃ സ്യാല്ലിംഗം മൂത്രനിഗ്രഹേ

വിനാമഃ—ശരീരസ്യ നമ്രതാ. വങ്ക്ഷണാനാഹഃ—വങ്ക്ഷണസ്യാകർഷണവൽപീഡാ.

മൂത്രം തടുത്താൽ വസ്തിക്കും ലിംഗത്തിനും വേദന, മൂത്രത്തടവു്, തലവേദന, കഴലയ്ക്കു പിടിച്ചു വലിക്കുന്നതുപോലുള്ള വേദന, ഈ ലക്ഷണങ്ങൾ ഉണ്ടാകും.

ന വേഗിതോ/ന്യകാര്യഃ സ്യാന്ന വേഗാനീരയേദ്ബലാൽ
കാമശോകഭയക്രോധാൻ മനോവേഗാൻ വിധാരയേൽ.

മലമൂത്രാദിവിസർജ്ജനം വേണമെന്നു തോന്നിയാൽ അവ ചെയ്യാതെ മറ്റു കാര്യം ചെയ്കയും ബലാൽകാരേണ അവ പുറപ്പെടീക്കയുമരുതു്. കാമം, ദുഃഖം, ഭയം, കോപം ഇത്യാദി മനോവേഗങ്ങളെ തടുക്കുകയും വേണം. (മലമൂത്രാദിവേഗങ്ങളെ തടുക്കരുതു്; കാമശോകാദിമനോവേഗങ്ങളെ തടുക്കണം എന്നു സാരം.)

ഗുദാദിമലമാർഗ്ഗാണാം ശൌചം കാന്തിബലപ്രദം
പവിത്രകരമായുഷ്യമലക്ഷ്മീകലിപാപഹൃൽ. 22

ഗുദം മുതലായ മലമൂത്രമാർഗ്ഗങ്ങളെ സദാ ശുദ്ധിയാക്കുന്നതു്, കാന്തിയെയും ബലത്തെയും പ്രദാനംചെയ്യുന്നതും, പരിപാവനവും അലക്ഷ്മി, ക്ലേശം, പാപം ഇവയെ ശമിപ്പിക്കുന്നതും ആകുന്നു.

പ്രക്ഷാളനം തതഃ പാണ്യോഃ പാദയോശ്ശുദ്ധികാരണം
മലശ്രമഹരം വൃഷ്യം ചക്ഷുഷ്യം രാക്ഷസാപഹം. 23

കയ്യുംകാലും കഴുകുന്നതു്, ശുദ്ധികാരണവും അഴുക്കിനെയും ക്ഷീണത്തെയും കളയുന്നതും ശുക്ലവൃദ്ധികരവും കണ്ണിന്നു ഹിതവും രാക്ഷസഗണത്തെ നശിപ്പിക്കുന്നതും ആകുന്നു.

## ദന്തകാഷ്ഠവിധി.

ഭക്ഷയേദ്ദന്തപവനം ദ്വാദശാംഗുലമായതം
കനിഷ്ഠികാഗ്രവൽ സ്ഥൂലമൃജ്വഗ്രന്ഥി തഥാ വ്രണം. 24

ഏകൈകം ഘർഷയേദ്ദന്തം മൃദുനാ കൂർച്ചകേന വാ
ദന്തശോധനചൂർണ്ണേന ദന്തമാംസാന്യബാധയൻ. 25

ക്ഷൌദ്രത്രികടുകാക്തേന തൈലസിന്ധുഭവേന വാ
ചൂർണ്ണേന തേജോവത്യാശ്ച ദന്താന്നിത്യം വിശോധയേൽ.
തേജോവതീ—തേജോവല്ലീ ഇതി ലോകേ പ്രസിദ്ധാ.

ഇനിയും പല്ലുതേയ്ക്കുന്നവിധിയെ പറയുന്നു:—പന്ത്രണ്ടംഗുലം നീളവും ചെറുവിരലിന്റെ അറ്റംപോലെ ചെറുതും, വളയാത്തതും മുഴയും ദ്വാരവും ഇല്ലാത്തതും ആയ ദന്തപാവനത്തെ (പല്ലു ശുദ്ധിയാക്കുന്നതിനുള്ള കാഷ്ഠത്തെ) ഉപയോഗിക്കണം. തല്ലിച്ചതച്ചു മൃദുവാക്കിയ കമ്പുകൊണ്ടോ പല്ലുതേയ്ക്കുന്നതിനുള്ള പൊടി കൊണ്ടോ ഓരോ പല്ലുവീതം ദന്തമാംസങ്ങൾക്കു ബാധയുണ്ടാകാതെയാണു് പല്ലുതേയ്ക്കേണ്ടതു്; ചുക്കു മുളകു തിപ്പലി ഇവ പൊടി

ച്ചു തേനിൽകുഴച്ചോ, എണ്ണയിൽ ഭാവനചെയ്തു ഇന്തുപ്പുപൊടി കൊണ്ടോ ചെറുപ്പുന്നയരിയുടെ പൊടികൊണ്ടോ നിത്യവും പല്ലുതേയ്ക്കണം.

മധൂകോ മധുരേ ശ്രേഷ്ഠഃ കരഞ്ജഃ കടുകേ തഥാ
നിംബഃ സ്യാത്തിക്തകേ ശ്രേഷ്ഠഃ കഷായേ ഖദിരസ്തഥാ. 27

സമയം തു സമാലോക്യ ദോഷം ച പ്രകൃതിം തഥാ
യഥോചിതൈസ്തൈസ്സർവ്വൈർവ്വായുക്തം ദ്രവ്യം പ്രയോജയേൽ.

തേനാസ്യമുഖവൈരസ്യദന്തജിഹ്വാസ്യജാ ഗദാഃ
രുചിർവ്വൈശദ്യലഘുതാ ന ഭവന്തി ഭവന്തി ച. 29

ഇരട്ടിമധുരം മധുരരസദ്രവ്യങ്ങളിൽ വച്ചും, പുങ്ക് എരിവുരസമുള്ള ഔഷധങ്ങളിൽ വച്ചും, വേപ്പ് കൈപ്പുരസമുള്ള മരുന്നുകളിൽവച്ചും, കരിങ്ങാലിക്കാതൽ ചവർപ്പുരസമുള്ള ഔഷധങ്ങളിൽവച്ചും പല്ലുതേക്കുന്നതു് ശ്രേഷ്ഠമാകുന്നു. അതിനാൽ കാലം, ദോഷകോപം, ശരീരപ്രകൃതി ഇവ നോക്കി യോഗ്യങ്ങളായ സേവിത്ത്വാദികളോടുകൂടിയ ഔഷധംകൊണ്ടു പല്ലുതേച്ചുകൊള്ളണം. ഈപ്രകാരം പല്ലുതേച്ചാൽ വായിവുള്ള വിരസത, മുഖത്തിലും പല്ലിലും നാക്കിലുമുള്ള രോഗങ്ങൾ ഇവ ശമിക്കുകയും, രുചി നൈർമ്മല്യം, ശരീരത്തിനു കനക്കുറവു് ഇവ ഉണ്ടാകുകയും ചെയ്യും.

അർക്കേ വീര്യം വടേ ദീപ്തിഃ കരഞ്ജേ വിജയോ ഭവേൽ
പ്ലക്ഷേ ചൈവാർത്ഥസംപത്തിർബ്ബദര്യാം മധുരാസ്വനം. 30
ഖദിരേ മുഖസൗഗന്ധ്യം ബിൽവേ തു വിപുലം ധനം
ഉദുംബരേ തു വാക്സിദ്ധിരാമ്രേ ത്വാരോഗ്യമേവ ച. 31
കദംബേ തു ധൃതിർമ്മേധാ ചമ്പകേ ദൃഢവാക്ശ്രുതിഃ
ശിരീഷേ കീർത്തിസൗഭാഗ്യമായുരാരോഗ്യമേവ ച. 32
അപാമാർഗ്ഗേ ധൃതിർമ്മേധാ പ്രജ്ഞാശക്തിസ്തഥാസനേ
ദാഡിമ്യാം സുന്ദരാകാരഃ കകുഭേ കുടജേ തഥാ. 33
ജാതീതഗരമന്ദാരൈർദ്ദുഃസ്വപ്നം ച വിനശ്യതി
ഗുവാകതാലഹിന്താലം കേതകശ്ച ബൃഹദ്ബലഃ. 34
ഖർജ്ജൂരം നാളികേരം ച സപ്തൈതേ തൃണരാജകാഃ
തൃണരാജസമുൽപന്നം യഃ കുര്യാദ്ദന്തധാവനം 35
നരശ്ചണ്ഡാലയോനിഃ സ്യാദ്യാവദ്ഗംഗാം ന പശ്യതി.

എരിക്കിന്നു് വീര്യവും, അരയാലിന്നു് ദീപ്തിയും, പുങ്ങിന്നു് വിജയവും, പ്ലാവിന്നു് ധനസമൃദ്ധിയും, ലന്തയ്ക്കു് മധുരഭാഷണവും, കരിങ്ങാലിയ്ക്കു് മുഖസൗഗന്ധ്യതയും, കൂവളത്തിന്നു് വളര

ധനവും, ഇത്തിക്ക് വാക്സിദ്ധിയും, ഗാവിന്ന് ആരോഗ്യവും; കടമ്പിന്ന് ധൈൎയ്യവും ധാരണാശക്തിയും, ചമ്പകത്തിന്ന് വാക്കിന്നും ശബ്ദത്തിന്നും ദൃഢതയും, നെന്മേനിവാകയ്ക്ക് കീൎത്തി, സൌഭാഗ്യം, ആയുൎവ്വൃദ്ധി, ആരോഗ്യം ഇവയും, ചെറുകടലാടിക്ക് ധൈൎയ്യവും ധാരണാശക്തിയും, മാങ്ങയ്ക്ക് ബുദ്ധിശക്തിയും, താളിമാതളത്തിന്ന് സൌന്ദൎയ്യവും, നീൎമരുതിന്നും കടകപ്പാലയ്ക്കും സൌന്ദൎയ്യലാഭവും, പിച്ചകം, തകരം, മന്ദാരം ഇവയ്ക്ക് ദുഃസ്വപ്നനാശവും ആണ് ഇവകൊണ്ട് പല്ലുതേച്ചാലുള്ള ഫലം. കവുങ്ങ്, പന, ഈന്തപ്പന, കൈത, ബ്രഹ്മതാലം, ഖൎജ്ജൂരം, നാളികേരം ഇവ ഏഴിനും കൂടി തൃണരാജകങ്ങൾ എന്ന പേരാണ്. ഇവകൊണ്ട് പല്ലുതേച്ചാൽ ഗങ്ഗാദൎശനം ഉണ്ടാകുന്നതുവരെ ചണ്ഡാലവംശത്തിൽ ജനിക്കും.

### പല്ലുതേയ്ക്കാൻ പാടില്ലാത്തവർ.

ന ഖാദേദ്ഗളതാല്വോഷ്ഠജിഹ്വാദന്തഗദേഷു തൽ
മുഖസ്യ പാകേ ശോഥേ ച ശ്വാസകാസവമീഷു ച.
ദുൎബ്ബലോഽജീൎണ്ണഭക്തശ്ച ഹിക്കാമൂൎച്ഛാമദാന്വിതഃ
ശിരോരുജാൎത്തസ്തൃഷിതഃ ശ്രാന്തഃ പാനക്ലമാന്വിതഃ.
അൎദ്ദിതഃ കൎണ്ണശൂലീ ച നേത്രരോഗീ നവജ്വരീ
വൎജ്ജയേദ്ദന്തകാഷ്ഠന്തു ഹൃദാമയയുതോഽപി ച. 39

അജീൎണ്ണഭക്തഃ—ന ജീൎണ്ണം ഭക്തം യസ്യ സഃ.

ഗളരോഗം, താലുരോഗം (അണ്ണാക്കിലുള്ള രോഗം) ഓഷ്ഠരോഗം, ജിഹ്വാരോഗം, ദന്തരോഗം, മുഖപാകം, മുഖശോഫം, ശ്വാസകാസം, ഛൎദ്ദി ഇവയുള്ളവനും, ദുൎബ്ബലനും, അജീൎണ്ണമുള്ളവനും; ഇക്കിൾ, മൂൎച്ഛ, മദം, ഇവയുള്ളവനും, തലവേദനയാൽ പീഡിതനും, തണ്ണീർദാഹമുള്ളവനും, ഏതെങ്കിലും പാനം ചെയ്തതുകൊണ്ട് ക്ഷീണമുള്ളവനും, അൎദ്ദിതമെന്ന വാതരോഗം, ചെവിക്കുവേദന, നേത്രരോഗം, നവജ്വരം, ഹൃദ്രോഗം ഇവയുള്ളവനും ദന്തധാവനം ചെയ്യരുത്.

ജിഹ്വാനിൎല്ലേഖനം ഹൈമം രാജതം താമ്രജം തഥാ
പാടിതം ശുദ്ധ തൽകാഷ്ഠം ശുദ്ധപത്രമയം തഥാ. 40

തൽകാഷ്ഠം—ദന്തശോധനയോഗ്യം കാഷ്ഠം.

സ്വൎണ്ണം, വെള്ളി, ചെമ്പ് ഇവകൊണ്ടുണ്ടാക്കിയ ഏതെങ്കിലും സാധനംകൊണ്ടോ, ദന്തശോധനത്തിന്ന് പറഞ്ഞിരിക്കുന്ന കാ

ച്ചും കീറിയെടുത്തോ, അവയുടെ ഇലകൊണ്ടോ നാക്കുവടിച്ചുകൊള്ളണം.

ദശാംഗുലം മൃദു സ്നിഗ്ദ്ധം തേന ജിഹ്വാം ലിഖേൽ സുഖം
തജ്ജിഹ്വാമലവൈരസ്യദുർഗ്ഗന്ധജഡതാഹരം. 41

പത്തംഗുലം നീളത്തോടുകൂടിയതും, മൃദുവായതും സ്നിഗ്ദ്ധമായും ഇരിക്കുന്ന സാധനംകൊണ്ട് സുഖമാകുംവണ്ണം നാക്കുവടിക്കാം. അങ്ങിനെ നാക്കുവടിച്ചാൽ നാക്കിലുള്ള അഴുക്ക്, വിരസത (നാക്കിനു രസമറിയാൻവയ്യായ്ക) വായ്ക്കകത്തുള്ള ദുർഗ്ഗന്ധം, ജാഡ്യം ഇവ ഇല്ലാതാകും.

### ഗണ്ഡൂഷവിധി.

ഗണ്ഡൂഷമപി കുർവീത ശീതേന പയസാ മുഹുഃ
കഫതൃഷ്ണാമലഹരം മുഖാന്തഃശുദ്ധികാരകം. 42
സുഖോഷ്ണോദകഗണ്ഡൂഷഃ കഫാരുചിമലാപഹഃ.
ദന്തജാഡ്യഹരശ്ചാപി മുഖലാഘവകാരകഃ. 43
വിഷമൂർച്ഛാമദാർത്താനാം ശോഷിണാം രക്തപിത്തിനാം
കുപിതാക്ഷിമലക്ഷീണരൂക്ഷാണാം സ ന ശസ്യതേ. 44
സഃ—സുഖോഷ്ണോദകഗണ്ഡൂഷഃ.

പല്ലുതേയ്ക്കുകയും നാക്കുവടിക്കുകയും ചെയ്തതിനുശേഷം ശീതജലംകൊണ്ട് ഗണ്ഡൂഷം (കവിൾക്കൊള്ളുക) ചെയ്യണം. അപ്രകാരം വെള്ളം വായിൽ കവിൾക്കൊണ്ടാൽ കഫം, തണ്ണീർദാഹം, വായിലുള്ള മലം ഇവ ഇല്ലാതാവുകയും മുഖത്തിന്റെ ഉള്ളിൽ ശുദ്ധിയുണ്ടാകുകയും ചെയ്യും.

ചെറുചൂടുള്ള വെള്ളം കവിൾക്കൊണ്ടാൽ കഫം, അരുചി, വായ്ക്കകത്തുള്ള മലം, പല്ലിനുള്ള ജഡത ഇവ ഇല്ലാതാകുകയും മുഖത്തിന് ലഘുത ഉണ്ടാകുകയും ചെയ്യും.

വിഷം, മൂർച്ഛ, മദം ഇവയാൽ പീഡിതന്മാർക്കും, ശരീരം ശോഷിച്ചവർക്കും; രക്തപിത്തമുള്ളവർക്കും കണ്ണിൽ ദീനമുള്ളവർക്കും മലം ക്ഷയിച്ചവർക്കും, രൂക്ഷശരീരന്മാർക്കും, അത് (ചെറുചൂടുള്ള ജലം കവിൾക്കൊള്ളുന്നതു) നല്ലതല്ല.

മുഖപ്രക്ഷാളനം ശീതപയസാ രക്തപിത്തജിൽ
മുഖസ്യ പിടികാശോഷനീലികാവ്യങ്ഗനാശനം. 45
കുർയ്യാച്ചാപി കടൂഷ്ണേന പയസാസ്യവിശോധനം
കഫവാതഹരം സ്നിഗ്ദ്ധം മുഖശോഷവിനാശനം. 46

തണുത്ത ജലംകൊണ്ടു മുഖം കഴുകിയാൽ രക്തപിത്തവും, മുഖത്തിലുണ്ടാകുന്ന കുരുക്കൾ, ശോഷം, നീലനിറം, കരിവാളിപ്പു് ഇവയും ഇല്ലാതാകും.

നല്ലവണ്ണം (സഹിക്കത്തക്ക) ചൂടുള്ള ജലംകൊണ്ടും മുഖം കഴുകാം. അങ്ങിനെ ചെയ്താൽ കഫവാതങ്ങളും മുഖശോഷവും ശമിക്കുകയും, മുഖത്തിനു് സ്നിഗ്ദ്ധത ഉണ്ടാകുകയും ചെയ്യും.

### നസ്യവിധി.

കടുതൈലാദി നസ്യാർത്ഥം നിത്യാഭ്യാസേന യോജയേൽ
പ്രാതഃ ശ്ലേഷ്മണി മദ്ധ്യാഹ്നേ പിത്തേ സായം സമീരണേ.
സുഗന്ധവദനാഃ സ്നിഗ്ദ്ധനിസ്വനാ വിമലേന്ദ്രിയാഃ
നിർവലീപലിതവ്യംഗാ ഭവേയുർന്നസ്യശീലിനഃ. 48

പല്ലുതേക്കുക, നാക്കുവടിക്കുക, മുഖം കഴുകുക ഇവ കഴിഞ്ഞതിനുശേഷം നിത്യവും കടുകെണ്ണ മുതലായവകൊണ്ടു് നസ്യം ചെയ്യണം. കഫരോഗത്തിൽ അതിരാവിലെയും, പിത്തരോഗത്തിൽ മദ്ധ്യാഹ്നത്തിലും വാതരോഗത്തിൽ സായംകാലത്തും ആണു് നസ്യംചെയ്യേണ്ടതു്. നിത്യവും നസ്യം ശീലിക്കുന്നവൎക്കു് മുഖത്തിനു സുഗന്ധവും, ശബ്ദത്തിനു സ്നിഗ്ദ്ധതയും ഇന്ദ്രിയനൈൎമ്മല്യവും സിദ്ധിക്കുകയും; തൊലി ചുളുങ്ങുക, നര, വ്യംഗം (കരിമുഖം) ഇവ നശിക്കുകയും ചെയ്യും.

### അഞ്ജനവിധി.

സൌവീരമഞ്ജനം നിത്യംഹിതമക്ഷ്ണോസ്തതോ ഭജേൽ
ലോചനേ ഭവതസ്സ്വേന മനോജ്ഞേ സൂക്ഷ്മദർശനേ. 49

സൌവീരം—ശ്വേതസുൎമ്മാ ഇതി ലോകേ പ്രസിദ്ധം.

നസ്യത്തിനുശേഷം കണ്ണുകളിൽ ഏററവും ഹിതമായ സൌവീരാഞ്ജനം (വെളുത്ത സുൎമ്മ) നിത്യവും പ്രയോഗിക്കണം. അങ്ങനെ അഞ്ജനമെഴുതിയാൽ കണ്ണുകൾക്കു് മനോഹരതയും സൂക്ഷ്മദർശനവും ഉണ്ടാകും.

സ്രോതോഞ്ജനം മതം ശ്രേഷ്ഠം വിശുദ്ധം സിന്ധുസംഭവം
ദൃഷ്ടേഃ കണ്ഡൂമലഹരം ദാഹക്ലേദരുജാപഹം. 50
അക്ഷ്ണോ രൂപാവഹം ചൈവ സഹതേ മാരുതാതപൌ
നേത്രരോഗാ ന ജായന്തേ തസ്മാദഞ്ജനമാചരേൽ. 51

സ്രോതോഞ്ജനം—കൃഷ്ണസുൎമ്മാ ഇതിലോകേ. വിശുദ്ധം—ശോധനം വിനാപി. സിന്ധുസംഭവം—സിന്ധുനാമാ പൎവ്വതഃ തത്ര സംഭവം.

സിന്ധുപർവ്വതത്തിൽ ഉണ്ടായ സ്രോതോഞ്ജനം (കൃഷ്ണസുർമ്മ) ശുദ്ധിചെയ്യാതെയും കണ്ണിൽ എഴുതുന്നതു് ഏററവും ശ്രേഷ്ഠമാണു്. അതു് കണ്ണിലുള്ള ചൊറിച്ചിൽ, മലം, ചുട്ടു്, നനവു്, വേദന ഇവയെ കളയുന്നതും കണ്ണിന്നു സൗന്ദര്യത്തെയും കാററും വെയിലും സഹിക്കത്തക്ക ശക്തിയേയും ഉണ്ടാക്കുന്നതും ആകുന്നു.

### അഞ്ജനം എഴുതാൻ പാടില്ലാത്തവർ.

രാത്രൗ ജാഗരിതഃ ശ്രാന്തഃ ഛർദ്ദിതോ ഭുക്തവാംസ്തഥാ
ജ്വരാതുരഃ ശിരഃസ്നാതോ നാക്ഷ്ണോരഞ്ജനമാചരേൽ.

രാത്രിയിൽ ഉറക്കമിളച്ചവനും, ക്ഷീണിച്ചവനും ഛർദ്ദിപ്പിക്കപ്പെട്ടവനും, ഭോജനംകഴിച്ചവനും, ജ്വരപീഡിതനും, തല കുളിച്ചവനും, കണ്ണുകളിൽ അഞ്ജനം ഉപയോഗിക്കരുതു്.

### ക്ഷൗരകർമ്മം.

പഞ്ചരാത്രാന്നഖശ്മശ്രുകേശരോമാണി കർത്തയേൽ
കേശശ്മശ്രുനഖാദീനാം കർത്തനം സംപ്രസാധനം
പൗഷ്ടികം ധന്യമായുഷ്യം ശൗചകാന്തികരം പരം. 53

സംപ്രസാധനം—ശോഭാജനകം.

അഞ്ജനത്തിനുശേഷം ക്ഷൗരവിധിയെപ്പറയുന്നു:—നഖം, മുഖരോമം (മീശ) തലമുടി ഇവ അഞ്ചഞ്ചു ദിവസം കൂടുമ്പോൾ മുറിച്ചുകളയണം. അങ്ങനെ ചെയ്യുന്നതു് ഏററവും ശോഭാജനകവും പുഷ്ടിപ്രദവും, ധാന്യവും ആയുസ്സ്, ശുചിത്വം, കാന്തി ഇവയെ വർദ്ധിപ്പിക്കുന്നതും ആകുന്നു.

ഉൽപാടയേന്നു ലോമാനി നാസായാ ന കദാചന
തദുൽപാടനതോ ദൃഷ്ടേർദൗർബല്യം തഥാ ഭവേൽ. 54

കേശപാശേ പ്രകുർവീത പ്രസാധന്യാ പ്രസാധനം
കേശപ്രസാധനം കേശ്യം രജോജന്തുമലാപഹം. 55

ആദർശാലോകനം പ്രോക്തം മാംഗല്യം കാന്തികാരകം
പൗഷ്ടികം ബല്യമായുഷ്യം പാപാലക്ഷ്മീവിനാശനം. 56

മൂക്കിലെ രോമം ഒരിക്കലും പിഴുതെടുക്കരുതു്. പിഴുതെടുത്താൽ ഉടൻതന്നെ കണ്ണുകൾക്കു് ദുർബലതയുണ്ടാകും. തലമുടി ചീകിക്കെട്ടി അതിൽ പുഷ്പം മുതലായവ അലങ്കരിക്കണം. അതു് തലമുടിക്കു് ഏററവും ഹിതവും, തലയിലുള്ള പൊടി, പേൻ മുതലായ ജന്തു, അഴുക്കു് ഇവയെ ഇല്ലാതാക്കുന്നതും ആകുന്നു.

കണ്ണാടിയിൽ മുഖം നോക്കുന്നതു്, മങ്ഗലവും, കാന്തിപ്രദവും, പുഷ്ടികരവും, ബലത്തെയും ആയുസ്സിനെയും ഉണ്ടാക്കുന്നതും, പാപം, അലക്ഷ്മി ഇവയെ നശിപ്പിക്കുന്നതും ആകുന്നു.

### വ്യായാമഗുണങ്ങൾ.

ലാഘവം കർമ്മസാമർത്ഥ്യം വിഭക്തഘനഗാത്രതാ
ദോഷക്ഷയോഽഗ്നിവൃദ്ധിശ്ച വ്യായാമാദുപജായതേ
വ്യായാമദൃഢഗാത്രസ്യ വ്യാധിർന്നാസ്തി കദാചന. 57

ഇനിയും വ്യായാമഗുണത്തെ പറയുന്നു:—ശരീരത്തിന്നു ലഘുത്വം, എല്ലാകർമ്മങ്ങൾക്കും സാമർത്ഥ്യം, ശരീരം വിഭക്തമായും ഘനമായും ഇരിക്കുക, ദോഷക്ഷയം, ജഠരാഗ്നിവർദ്ധന ഇവ വ്യായാമംകൊണ്ടുണ്ടാകുന്നു. വ്യായാമത്താൽ ശരീരം ഉറപ്പുവരുത്തിയിരിക്കുന്നവന്നു് ഒരിക്കലും വ്യാധി ഉണ്ടാകുകയില്ല.

വിരുദ്ധം വാ വിദഗ്ദ്ധം വാ ഭുക്തം ശീഘ്രം വിപച്യതേ
ഭവന്തി ശീഘ്രം നൈതസ്യ ദേഹേ ശിഥിലതാദയഃ. 58

ന ചൈവം സഹസാക്രമ്യ ജരാ സമധിരോഹതി
ന ചാസ്തി സദൃശം തേന കിഞ്ചിൽ സ്ഥൗല്യാപകർഷകം. 59

വ്യായാമം ശീലിച്ചിരിക്കുന്നവന്നു് വിരുദ്ധമായോ വിദഗ്ദ്ധമായോ ഇരിക്കുന്ന അന്നം ഭക്ഷിച്ചാലും അതിവേഗത്തിൽ ദഹിക്കും. ശരീരത്തിന്നു് ശൈഥില്യം (അയവു്) വേഗത്തിൽ ഉണ്ടാകയില്ല. പെട്ടെന്നു് ജരാനരയും കയറുകയില്ല. അതിനാൽ വ്യായാമംചെയ്തു ശരീരത്തിന്റെ സ്ഥൂലതയെ കുറയ്ക്കുന്നതിന്നു തുല്യം ശ്രേഷ്ഠമായി ഒന്നുംതന്നെ ഇല്ല.

സ സദാ ഗുണമാധത്തേ ബലിനാം സ്നിഗ്ദ്ധഭോജിനാം
വസന്തേ ശീതസമയേ സുതരാം സ ഹിതോ മതഃ
അന്യദാപി ച കർത്തവ്യാ ബലാർദ്ധേന യഥാബലം. 60

നെയ്യു മുതലായ സ്നിഗ്ദ്ധദ്രവ്യങ്ങൾ ചേർത്തു ഭോജനം കഴിക്കുന്നവരും ബലികളും ആയവർക്ക് വ്യായാമം (കസർത്തു്) ഏററവും ഗുണത്തെ ചെയ്യുന്നു. വസന്തകാലത്തിലും ശീതകാലത്തിലും ധാരാളം വ്യായാമം ചെയ്യാം. മററു കാലങ്ങളിൽ ബലത്തിന്നു തക്കവണ്ണം പകുതി ബലം പ്രയോഗിച്ചു വ്യായാമം ചെയ്യാവൂ.

### ബലാർദ്ധലക്ഷണം.

ഹൃദയസ്ഥോ യദാ വായുർവ്വക്ത്രം ശീഘ്രം പ്രപദ്യതേ
മുഖം ച ശോഷം ലഭതേ തദ്ബലാർദ്ധസ്യ ലക്ഷണം. 61

കിം വാ ലലാടേ നാസായാം ഗാത്രസന്ധിഷു കക്ഷയോഃ
യദാ സഞ്ജായതേ സ്വേദോ ബലാർദ്ധം തു തദാദിശേൽ. 62

ഹൃദയസ്ഥിതനായ വായു വേഗേന വായിൽ പ്രവേശിക്കുകയും മുഖം ശോഷിക്കുകയും ചെയ്യുന്നതു് എപ്പോഴാണോ അപ്പോൾ പകുതിബലമായി എന്നറിഞ്ഞുകൊള്ളണം.

നെററി, മൂക്കു്, ശരീരസന്ധികൾ, കക്ഷങ്ങൾ ഈ സ്ഥാനങ്ങളിൽ സ്വേദം (വിയപ്പു്) ഉണ്ടാകുന്നതും പകുതി ബലത്തിന്റെ ലക്ഷണമാണു്.

### വ്യായാമം ചെയ്യാൻ പാടില്ലാത്തവർ.

ഭുക്തവാൻ കൃതസംഭോഗഃ കാസീ ശ്വാസീ കൃശഃ ക്ഷയീ
രക്തപിത്തീ ക്ഷതീ ശോഷീ ന തം കുർയ്യാൽ കദാചന.

ഊണുകഴിച്ചവൻ, സ്ത്രീസംഭോഗംചെയ്തവൻ, ചുമ വായുമുട്ടൽ ഇവയുള്ളവൻ, കൃശശരീരൻ, ക്ഷയം രക്തപിത്തം ഉരഃക്ഷതം ശോഷം ഇവയുള്ളവൻ ഇവരാരും ഒരിക്കലും വ്യായാമംചെയ്യരുതു്.

### അതിവ്യായാമത്താലുള്ള ദോഷം.

അതിവ്യായാമതഃ കാസോ ജ്വരഃ ഛർദ്ദിഃ ശ്രമഃ ക്ലമഃ
തൃഷ്ണാ ക്ഷയഃ പ്രതമകോ രക്തപിത്തം ച ജായതേ. 64

വ്യായാമം വളരെ നല്ലതാണെങ്കിലും അധികം വ്യായാമം ചെയ്താൽ ചുമ, പനി, ഛർദ്ദി, ശ്രമം, ക്ഷീണം, തണ്ണീർദാഹം, ക്ഷയം, പ്രതമകശ്വാസകോപം, രക്തപിത്തം ഇവയുണ്ടാകും.

### അഭ്യങ്ഗഗുണങ്ങൾ.

അഭ്യങ്ഗം കാരയേന്നിത്യം സർവ്വേഷ്വങ്ഗേഷു പുഷ്ടിദം
ശിരഃശ്രവണപാദേഷു തം വിശേഷേണ ശീലയേൽ. 65

വ്യായാമഗുണത്തെ പറഞ്ഞതിനുശേഷം തേച്ചുകുളികൊണ്ടുള്ള ഗുണത്തെ പറയുന്നു:—എല്ലാ അങ്ഗങ്ങളിലും നിത്യവും അഭ്യങ്ഗം ശീലിക്കണം. അതു് ശരീരത്തിനു പുഷ്ടിയെ ചെയ്യുന്നതാണു്. ശിരസ്സു്, ചെവി, പാദം ഈ സ്ഥാനങ്ങളിൽ എണ്ണ നല്ലവണ്ണം തേച്ചു പിടിപ്പിക്കണം.

സാർഷപം ഗന്ധതൈലം ച യത്തൈലം പുഷ്പവാസിതം
അന്യദ്രവ്യയുതം തൈലം ന ദുഷ്യതി കദാചന. 66

ഗന്ധതൈലം—ഗന്ധദ്രവ്യാണാം അഗുർവ്വാദീനാം അഗ്നിയോഗേന നിഷ്പാദിതഃ സ്നേഹഃ.

കടുകെണ്ണ, ഗന്ധതൈലം (അകില് മുതലായ ഗന്ധദ്രവ്യങ്ങളിട്ടു മൂപ്പിച്ച എണ്ണ) പുഷ്പങ്ങളിട്ടു വാസനവരുത്തിയ തൈലം, മററു ദ്രവ്യങ്ങൾ ചേൎത്തുണ്ടാക്കിയ തൈലം ഇവ ഉപയോഗിച്ചാൽ ഒരിക്കലും യാതൊരു ദൂഷ്യവും ഉണ്ടാകുകയില്ല.

അഭ്യംഗോ വാതകഫഹൃത് ശ്രമശാന്തിബലം സുഖം
നിദ്രാവൎണ്ണമൃദുതായുഷ്യം കുരുതേ ദേഹപുഷ്ടികൃത്. 67

നിത്യവും തേച്ചുകുളിച്ചാൽ വാതവും കഫവും ഇല്ലാതാകും. ക്ഷീണശമനം, ബലം, സുഖം, ഉറക്കം, ശരീരത്തിനു നിറം, മാൎദ്ദവം, ആയുസ്സ്, ശരീരപുഷ്ടി ഇവയുണ്ടാകുകയും ചെയ്യും.

### ശിരസ്സിൽ എണ്ണതേച്ചാലുള്ള ഗുണം.

അഭ്യംഗഃ ശീലിതോ മൂൎദ്ധ്നി സകലേന്ദ്രിയതൎപ്പകഃ
ദൃഷ്ടിപുഷ്ടികരോ ഹന്തി ശിരോജന്മഗതാൻ ഗദാൻ. 68
കേശാനാം ബഹുതാം ദാൎഢ്യം മൃദുതാം ദീൎഘതാം തഥാ
കൃഷ്ണതാം കുരുതേ കുൎയ്യാച്ഛിരസഃ പൂൎണ്ണതാമപി. 69

തലയിൽ എണ്ണ നല്ലവണ്ണം തേച്ചു ശീലിച്ചാൽ സകലേന്ദ്രിയതൃപ്തി, കണ്ണിനു പുഷ്ടി ഇവയുണ്ടാകുകയും ശിരസ്സിലുള്ള രോഗങ്ങൾ ഇല്ലാതാവുകയും, തലമുടിക്കു ബാഹുല്യം, ഉറപ്പു്, മാൎദ്ദവം, നീളം, കറുപ്പു്; ശിരസ്സിനു സംപൂൎണ്ണത ഇവ സിദ്ധിക്കുകയും ചെയ്യും.

### എണ്ണ ചെവിയിൽ നിറച്ചാലുള്ള ഗുണം.

ന കൎണ്ണരോഗാ ന മലം ന ച മന്യാഹനുഗ്രഹഃ
നോച്ചൈഃശ്രുതിൎന്ന ബാധിൎയ്യം സ്യാന്നിത്യം കൎണ്ണപൂരണാത്
രസാദ്യൈഃ പൂരണം കൎണ്ണേ ഭോജനാത് പ്രാക്പ്രശസ്യതേ
തൈലാദ്യൈഃ പൂരണം കൎണ്ണേ ഭാസ്കരേഽസ്തമുപാഗതേ. 71

എണ്ണ മുതലായവ ചെവിയിൽ നിറച്ചാൽ കൎണ്ണരോഗങ്ങളും ചെവിയ്ക്കകത്തുള്ള മലവും ഇല്ലാതാകും. കഴുത്തിന്റെ പിൻഭാഗത്തുള്ള ഞരമ്പിന്റെയും ഹനുവിന്റെയും പിടിത്തം ശമിക്കും. ഉറക്കെപ്പറഞ്ഞാൽ കേൾക്കുക ബധിരത (ചെവികേൾക്കായ്ക) ഇവയും നശിക്കും. ചെവിയിൽ രസം മുതലായവ നിറയ്ക്കുന്നതു് ഊണിനു മുമ്പും, എണ്ണ മുതലായവ നിറയ്ക്കുന്നതു സൂൎയ്യൻ അസ്തമിച്ചതിനുശേഷവും വേണ്ടതാകുന്നു.

### കാലിൽ എണ്ണതേച്ചാലുള്ള ഗുണം.

പാദാഭ്യംഗശ്ച തൽസ്ഥൈൎയ്യനിദ്രാദൃഷ്ടിപ്രസാദകൃത്
പാദസുപ്തിശ്രമസ്തംഭസങ്കോചസ്ഫുടനപ്രണുത്. 72

പാദാഭ്യംഗം (കാലിൽ എണ്ണ തേക്കുന്നതു്) കാലിനു ഉറപ്പു്, ഉറക്കം, കണ്ണിനു തെളിച്ചം ഇവയെ ഉണ്ടാക്കുകയും, കാലിനുള്ള മരവിപ്പു്, ശ്രമം, സ്തംഭം, കോച്ചൽ, വിണ്ടുകീറുക മുതലായ രോഗങ്ങളെ ശമിപ്പിക്കുകയും ചെയ്യും.

വ്യായാമക്ഷുണ്ണവപുഷം പദ്ഭ്യാം സമ്മർദ്ദിതം തഥാ
വ്യാധയോ നോപസർപ്പന്തി വൈനതേയമിവോരഗാഃ 73

ശരീരവ്യായാമം അഭ്യസിച്ച പുരുഷനെ കാൽകൊണ്ടു മർദ്ദനം ചെയ്താൽ, (ചവിട്ടിത്തിരുമ്മിയാൽ) സർപ്പങ്ങൾ ഗരുഡനെ സമീപിക്കാത്തതുപോലെ, രോഗങ്ങൾ സമീപിക്കുകയില്ല.

രോമകൂപം സിരാജാലം ധമനീഭിഃ കളേബരേ
തർപ്പയേദ്ബലമാധത്തേ സ്നേഹയുക്തോഽവഗാഹനേ. 74

കുളിക്കുമ്പോൾ എണ്ണ ഉപയോഗിച്ചാൽ ആ എണ്ണ രോമകൂപത്തിലും ഞരമ്പിൻസമൂഹത്തിലും ധമനിദ്വാരാ വ്യാപിച്ചു് സകല ശരീരത്തിലും തൃപ്തിയെ ചെയ്യുകയും ഏററവും ബലത്തെ ഉണ്ടാക്കുകയും ചെയ്യും.

അദ്ഭിഃ സംസിക്തമൂലാനാം തരൂണാം പല്ലവാദയഃ
വർദ്ധന്തേ ഹി തഥാ നൃണാം സ്നേഹസംസിക്തധാതവഃ 75

വെള്ളം കോരി ചുവട്ടനനച്ച വൃക്ഷങ്ങൾക്കു് തളിര മുതലായവ വളർന്നുവരുന്നതുപോലെ, മനുഷ്യരുടെ ശരീരത്തിലെ ധാതുക്കൾ എണ്ണ മുതലായ സ്നേഹത്താൽ സിക്തങ്ങളായിട്ടു് വളർന്നുവരുന്നു.

### അഭ്യംഗം വർജ്ജിക്കേണ്ടവർ.

നവജ്വരീ അജീർണ്ണീ ച നാഭ്യക്തവ്യഃ കഥഞ്ചന
തഥാ വിരിക്തോ വാന്തശ്ച നിരൂഢോ യശ്ച മാനവഃ. 76

നിരൂഢഃ—ദത്തോ നിരൂഹവസ്തിഃ യസ്യ സഃ.

നവജ്വരവും അജീർണ്ണവും ഉള്ളവനും വിരേകനും (വയറിളക്കിയവനും) വാന്തനും (ഛർദ്ദിച്ചവനും) നിരൂഢനും (കഷായവസ്തി ചെയ്തവനും) ഒരിക്കലും അഭ്യംഗം ചെയ്യരുതു്.

പൂർവ്വയോഃ കൃച്ഛ്രതാ വ്യാധേരസാദ്ധ്യതാമഥാപി വാ
ശേഷാണാം ച ത്വിഹ പ്രോക്താ വഹ്നിസാദാദയോ ഗദാഃ

പൂർവ്വയോഃ—തരുണജ്വരിണോഽജീർണ്ണിനശ്ച.

നവജ്വരവും അജീർണ്ണവും ഉള്ളവർ തേച്ചുകുളിച്ചാൽ അവരുടെ രോഗങ്ങൾ കൃച്ഛ്രസാദ്ധ്യങ്ങളായോ അസാദ്ധ്യങ്ങളായോ

ഭവിക്കും. വമനവിരേചനാദികളും വസ്തിയും ചെയ്തവർ തേച്ചുകുളിച്ചാൽ അവർക്ക് അഗ്നിമാന്ദ്യം മുതലായ രോഗങ്ങൾ ഉണ്ടാകും.

### ഉദ്വർത്തനഗുണങ്ങൾ.

ഉദ്വർത്തനം കഫഹരം മേദസോഘ്നം ശുക്രദം പരം
ബല്യം ശോണിതകൃച്ചാപി ത്വക്പ്രസാദമൃദുത്വകൃത്. 78

ഉദ്വർത്തനം (എണ്ണതേച്ചുകളയാനായി ശരീരത്തിൽ വാകപ്പൊടി മുതലായവ തേക്കുക) കഫത്തെയും മേദസ്സിനെയും ഹരിക്കുന്നതും, ശുക്ലപ്രദവും, ബലം രക്തം തൊലിക്കുതെളിച്ചം മാർദ്ദവം ഇവയെ ഉണ്ടാക്കുന്നതും ആകുന്നു.

മുഖാലേപാദ്ദൃഢം ചക്ഷുഃ പീനോ ഗണ്ഡസ്ഥലാനനം
കാന്തമവ്യംഗപിടകം ഭവേത് കമലസന്നിഭം. 79

മുഖലേപനംകൊണ്ടുള്ള ഗുണത്തെ പറയുന്നു:—മുഖലേപനംചെയ്താൽ കണ്ണു ദൃഢവും, കവിൾത്തടം തടിച്ചതും, മുഖം മനോഹരവും വ്യംഗ (കരിമുഖ) പിടകങ്ങളോടുകൂടാത്തതും താമരപ്പൂവിനു തുല്യവും ആയിത്തീരും.

### സ്നാനവിധി.

ദീപനം വൃഷ്യമായുഷ്യം സ്നാനമോജോബലപ്രദം
കണ്ഡൂമലശ്രമസ്വേദതന്ദ്രാതൃഡ്ദാഹപാപ്മജിത്. 80

അഭ്യംഗാദിവിധിക്കുശേഷം സ്നാനവിധിയെ പറയുന്നു:– സ്നാനം (കുളി) ശുക്ലവൃദ്ധികരവും; ആയുസ്സ്, ഓജസ്സ്, ബലം ഇവയെ പ്രദാനം ചെയ്യുന്നതും; ചൊറിച്ചിൽ, ശരീരത്തിലുള്ള മലം, ശ്രമം, സ്വേദം, തന്ദ്ര (മടി) തണ്ണീർദാഹം, സർവ്വാംഗസന്താപം, പാപം ഇവയെ നശിപ്പിക്കുന്നതും ആകുന്നു-

### കുളികൊണ്ട് അഗ്നിവർദ്ധിക്കുന്നതിനുള്ള കാരണം.

ബാഹ്യൈശ്ച സേകൈഃ ശീതാദ്യൈരുഷ്മാന്തര്യാതി പീഡിതഃ
നരസ്യ സ്നാനമാത്രസ്യ ദീപ്യതേ തേന പാവകഃ. 81

ശരീരത്തിൽ ശീതജലം ഏല്പിച്ചാൽ അതുകൊണ്ടു പീഡിതനായ ബഹിർഭാഗത്തിലെ ഉഷ്മാവ് അന്തർഭാഗത്തിൽ യാനം ചെയ്യുന്നു. അതിനാൽ സ്നാനമാത്രത്തിൽതന്നെ മനുഷ്യരുടെ ജഠരാഗ്നിക്ക് ദീപനശക്തി ഉണ്ടാകുന്നു.

ശീതേന പയസാ സ്നാനം രക്തപിത്തപ്രശാന്തികൃത്
തദേവോഷ്ണേന തോയേന ബല്യം വാതകഫാപഹം. 82

തണുത്ത വെള്ളത്തിൽ കുളിച്ചാൽ രക്തപിത്തം ശമിക്കും.

ചൂടുവെള്ളംകൊണ്ടു കുളിക്കുന്നതു് ബലപ്രദവും വാതകഫങ്ങളെ ശമിപ്പിക്കുന്നതും ആകുന്നു.

ശിരഃസ്നാനമചക്ഷുഷ്യമത്യുഷ്ണേനാംബുനാ സദാ
വാതശ്ലേഷ്മപ്രകോപേ തു ഹിതം തച്ച പ്രകീൎത്തിതം. 83

വളരെ ചൂടുള്ള വെള്ളംകൊണ്ടു് തലകുളിക്കുന്നതു് എല്ലാപ്പോഴും കണ്ണിന്നു് അഹിതമാണു് എങ്കിലും വാതകഫകോപത്തിൽ ഹിതമാകുന്നു.

അശീതേനാംഭസാ സ്നാനം പയഃപാനം നവാഃ സ്ത്രിയഃ
ഏതദ്വോ മാനവാഃ പത്ഥ്യം സ്നിഗ്ദ്ധമല്പം ച ഭോജനം.
ഹരിശ്ചന്ദ്രസ്യൈതൽ.

ഉഷ്ണജലസ്നാനം, ക്ഷീരപാനം, യൌവനയുക്തകളായ സ്ത്രീകൾ, നെയ്യുചേൎത്തുള്ള അല്പഭോജനം ഇവ എല്ലാപ്പോഴും മനുഷ്യൎക്കു പത്ഥ്യമാണു്. (ഇതു് ഹരിശ്ചന്ദ്രന്റെ അഭിപ്രായമാണു്.)

നെല്ലിക്കാവെള്ളമൊഴിച്ചു കുളിച്ചാലുള്ള ഗുണം.

യഃ സദാമലകൈഃ സ്നാനം കരോതി സ വിനിശ്ചിതം
വലീപലിതനിൎമ്മുക്തോ ജീവേദ്വൎഷശതം നരഃ. 85

എല്ലാപ്പോഴും നെല്ലിക്കാവെള്ളമൊഴിച്ചു കുളിക്കുന്നവൻ ജരാനരകൾ കൂടാതെ നൂറുവൎഷം നിശ്ചയമായും ജീവിച്ചിരിക്കും.

കുളി വൎജ്ജിക്കേണ്ടവർ.

സ്നാനം ജ്വരേഽതിസാരേ ച നേത്രകൎണ്ണാനിലാൎത്തിഷു
ആധ്മാനപീനസാജീൎണ്ണഭുക്തവത്സു ച ഗൎഹിതം. 86

ജ്വരം, അതിസാരം, നേത്രരോഗം, കൎണ്ണരോഗം, വാതരോഗം, ആധ്മാനം (മേൽവയറുവീൎപ്പു്) പീനസം, അജീൎണ്ണം ഈ രോഗങ്ങളിലും ഊണുകഴിച്ചയുടനേയും കുളി വൎജ്ജിക്കണം.

സ്നാനസ്യാനന്തരം സമ്യഗ്വസ്ത്രേണാംഗസ്യ മാൎജ്ജനം
കാന്തിപ്രദം ശരീരസ്യ കണ്ഡൂത്വഗ്ദോഷനാശനം. 87

കുളികഴിഞ്ഞതിനുശേഷം മുണ്ടുകൊണ്ടു് ശരീരം നല്ലപോലെ തോൎത്തുന്നതു് കാന്തിപ്രദവും ശരീരത്തിലുള്ള ചൊറിച്ചിൽ, ത്വഗ്ദോഷം ഇവയെ ശമിപ്പിക്കുന്നതും ആകുന്നു.

വസ്ത്രധാരണഗുണം.

കൌശേയൌൎണ്ണികവസ്ത്രം ച രക്തവസ്ത്രം തഥൈവ ച
വാതശ്ലേഷ്മഹരം തത്തു ശീതകാലേ വിധാരയേൽ. 88

കൌശേയം—പട്ടുവസ്ത്രം തസരവസ്ത്രം ച.

കോമപട്ട്, രോമംകൊണ്ടുള്ള വസ്ത്രം, ചിത്രവസ്ത്രം ഇവ വാതകഫങ്ങളെ ഹരിക്കുന്നതാകയാൽ ഇതു് ശീതകാലത്തു ധരിക്കണം.

മേധ്യം സുശീതം പിത്തഘ്നം കഷായം വസ്ത്രമുച്യതേ
തദ്ധാരയേദ്ഗ്രീഷ്മകാലേ തത്രാപി ലഘു ശസ്യതേ. 89

കഷായം—കാവി ഇതി ലോകേ. കഷായരാഗരക്തം വാ.

കഷായവസ്ത്രം(കാവിവസ്ത്രം) മേധ്യവും (ശുദ്ധവും) ഏറ്റവും ശീതവും പിത്തഹരവും ആകുന്നു. അതു് ഉഷ്ണകാലത്തു ധരിക്കണം. അതുതന്നെയും ലഘുവായിരിക്കയും വേണം.

ശുക്ലം തു ശുഭദം വസ്ത്രം ശീതാതപനിവാരണം
ന ചോഷ്ണം ന ച വാ ശീതം തത്തു വർഷാസു ധാരയേൽ.

വെള്ളവസ്ത്രം, ശുഭപ്രദവും തണുപ്പിനെയും വെയിലിനെയും തടുക്കുന്നതും, ഉഷ്ണവും ശീതവുമല്ലാത്തതും ആകുന്നു. അതു് വർഷകാലത്തു ധരിക്കണം.

യശസ്യം കാമ്യമായുഷ്യം ശ്രീമദാനന്ദവർദ്ധനം
ത്വച്യം വശീകരം ഹൃദ്യം നവം നിർമ്മലമംബരം. 91

കാമ്യം—കാമോദ്ദീപകം.

അലക്കിയ പുത്തൻവസ്ത്രം കാമോദ്ദീപകവും, ഐശ്വര്യത്തെ പ്രദാനം ചെയ്യുന്നതും ആനന്ദവർദ്ധനവും തൊലിക്കുഹിതവും വശീകരിക്കുന്നതും, ഹൃദ്യവുമാകുന്നു.

കദാപി ന ജനൈഃ സത്ഭിർദ്ധാര്യം മലിനമംബരം
തത്തു കണ്ഡൂകൃമികരം ഗ്ലാന്യലക്ഷ്മീകരം പരം. 92

അലക്ഷ്മീഃ—അശോഭാ—ദാരിദ്ര്യം ച.

സജ്ജനങ്ങൾ ഒരിക്കലും മലിനവസ്ത്രം ധരിക്കരുതു്. മലിനവസ്ത്രമാകട്ടെ ചൊറിച്ചിൽ, കൃമി, ഗ്ലാനി, അലക്ഷ്മി(അശോഭ, ദാരിദ്ര്യം) ഇവയെ ഉണ്ടാക്കും.

### പ്രലേപഗുണം.

കുങ്കുമം ചന്ദനം ചാപി കൃഷ്ണാഗുരു ച മിശ്രിതം
ഉഷ്ണം വാതകഫധ്വംസി ശീതകാലേ തദിഷ്യതേ. 93

കുങ്കുമം, ചന്ദനം, കാരകിൽ ഇവ ഒന്നിച്ചുചേർത്തരച്ചു ശരീരത്തിൽ തേക്കുന്നതു് ഉഷ്ണവും വാതകഫനാശകവും ആകകൊണ്ടു്, അതു് ശീതകാലത്തു് ഉപയോഗിക്കണം.

ചന്ദനം ഘനസാരേണ വാലകേന ച മിശ്രിതം
സുഗന്ധി പരമം ശീതമുഷ്ണകാലേ പ്രശസ്യതേ. 94

ഘനസാരഃ—കർപ്പൂരഃ. വാലകം—ഹ്രീബേരം.

കർപ്പൂരവും ഇരുവേലിയും ചേർത്തരച്ച ചന്ദനം സുഗന്ധിയും ഏററവും ശീതവുമാകകൊണ്ടു്, അതു് ഉഷ്ണകാലത്തിൽ ശരീരത്തിൽ ലേപനം ചെയ്യുന്നതു നല്ലതാണു്.

ചന്ദനം ഘുസൃണോപേതം മൃഗനാഭിസമായുതം
ന ചോഷ്ണം ന ച വാ ശീതം വർഷകാലേ തദിഷ്യതേ.

ഘുസൃണം—കുങ്കുമം. മൃഗനാഭിഃ—കസ്തൂരി.

കുങ്കുമത്തോടും കസ്തൂരിയോടും ചേർത്തരച്ച ചന്ദനം ഉഷ്ണവും ശീതവും അല്ലാത്തതുകൊണ്ടു് വർഷകാലത്തു ലേപനംചെയ്യുന്നതു് ഏററവും നല്ലതാണു്.

അനുലേപസ്തൃഷാമൂർച്ഛാദുർഗ്ഗന്ധസ്വേദദാഹജിത്
സൌഭാഗ്യതേജസ്ത്വഗ്വർണ്ണപ്രീത്യോജോബലവർദ്ധനഃ.
ന സ്നാനാനർഹരോഗാക്രാന്താനാമേഷോപി ന ഹിതഃ. 96

അനുലേപനം (ശരീരത്തിൽ ചന്ദനംതേയ്ക്കുന്നതു്) തണ്ണീർദാഹം, മൂർച്ഛ, ദുർഗ്ഗന്ധം, വിയർപ്പു്, സർവ്വാംഗസന്താപം ഇവയെ ശമിപ്പിക്കുന്നതും, സൌഭാഗ്യം, തേജസ്സു്, തൊലിക്കുനിറം, സന്തോഷം, ഓജസ്സു്, ബലം ഇവയെ വർദ്ധിപ്പിക്കുന്നതും ആകുന്നു. കുളി വർജ്ജിച്ചിരിക്കുന്നവർ അനുലേപനവും വർജ്ജിക്കണം.

### പുഷ്പം ആഭരണം മുതലായവ ധരിച്ചാലുള്ള ഗുണം.

സുഗന്ധപുഷ്പപത്രാണാം ധാരണം കാന്തികാരകം
പാപരക്ഷോഗ്രഹഹരം കാമദം ശ്രീവിവർദ്ധനം. 97

മണമുള്ള പൂക്കളും ഇലകളും ധരിക്കുന്നതു് കാന്തിയെ ഉണ്ടാക്കുന്നതും, പാപം, രക്ഷസ്സു്, ഗ്രഹപീഡ ഇവയെ നശിപ്പിക്കുന്നതും കാമപ്രദവും ശ്രീയെ വർദ്ധിപ്പിക്കുന്നതും ആകുന്നു.

ഭൂഷണൈർഭൂഷയേദംഗം യഥായോഗ്യം വിധാനതഃ
രുചിസൌഭാഗ്യസന്തോഷദായകം കാഞ്ചനം സ്മൃതം. 98

വിധിപോലെ യോഗ്യതയനുസരിച്ചു് അലങ്കാരങ്ങൾകൊണ്ടു് ശരീരമലങ്കരിക്കണം.

സ്വർണ്ണം (സ്വർണ്ണാഭരണധാരണം) രുചിത്വം, സൌഭാഗ്യം, സന്തോഷം ഇവയെ പ്രദാനംചെയ്യും.

ഗ്രഹദൃഷ്ടിഹരം പുഷ്ടികരം ദുഃസ്വപ്നനാശനം
പാപദൌർഭാഗ്യശമനം രത്നാഭരണധാരണം. 99

രത്നാഭരണധാരണം ഗ്രഹദൃഷ്ടിയെ ഹരിക്കുന്നതും പുഷ്ടികരവും ദുഃസ്വപ്നത്തെ നശിപ്പിക്കുന്നതും പാപത്തെയും ദൌർഭാഗ്യത്തെയും ശമിപ്പിക്കുന്നതും ആകുന്നു.

മാണിക്യം തരണേഃ സുജാതമമലം മുക്താഫലം ശീതഗോഃ
മാഹേയസ്യ ച വിദ്രുമോ നിഗദിതഃ സൌമ്യസ്യ ഗാരുത്മതം
ദേവേജ്യസ്യ ച പുഷ്പരാഗമസുരാചാര്യസ്യ വജ്രം ശനേർ-
നീലം നിർമ്മലമന്യയോശ്ച ഗദിതേ ഗോമേദവൈഡൂര്യകേ. 100

ഉത്തമജാതിയിലുള്ള നിർമ്മലമാണിക്യധാരണം സൂര്യനിൽ നിന്നുള്ള പീഡയെ കളയും. മുത്തു ധരിച്ചാൽ ചന്ദ്രനിൽ നിന്നുള്ള പീഡയും, പവിഴം ധരിച്ചാൽ ചൊവ്വായിൽ നിന്നുള്ള പീഡയും, മരതകം ധരിച്ചാൽ ബുധന്റെ പീഡയും, പുഷ്യരാഗരത്നം ധരിച്ചാൽ വ്യാഴത്തിന്റെ പീഡയും, വജ്രം ധരിച്ചാൽ ശുക്രന്റെ പീഡയും, നീലരത്നം ധരിച്ചാൽ ശനിയുടെ പീഡയും ഗോമേദരത്നം ധരിച്ചാൽ രാഹുവിന്റെ പീഡയും, വൈഡൂര്യം ധരിച്ചാൽ കേതുവിന്റെ പീഡയും ഇല്ലാതാകും.

വാസഃസുഗന്ധമാല്യാനാം ധാരണം പ്രീതിവർദ്ധനം
രക്ഷോഘ്നമർത്ഥ്യമോജസ്യം സൌഭാഗ്യകരമുത്തമം. 101

വസ്ത്രം, സുഗന്ധം, മാല ഇവയും രത്നവും ധരിച്ചാൽ സന്തോഷം വർദ്ധിക്കും. രക്ഷോബാധയെ കളയും. ധനവും ഓജസ്സും സൌഭാഗ്യവും ഉണ്ടാകും.

സതതം സിദ്ധമന്ത്രസ്യ മഹൌഷധ്യാസ്തഥൈവ ച
രോചനാസർഷപാദീനാം മാങ്ഗല്യാനാം ച ധാരണം.
ആയുർലക്ഷ്മീകരം രക്ഷോഹരം മങ്ഗലദം ശുഭം
ഹിംസ്രാദിഭയവിധ്വംസി വശീകരണകാരണം. 103

സിദ്ധമന്ത്രവും, ബ്രഹ്മി മുതലായ മഹൌഷധികളും ഗോരോചന വെൺകടുക മുതലായ മങ്ഗലപദാർത്ഥങ്ങളും സദാസമയവും ധരിച്ചാൽ ആയുസ്സും ലക്ഷ്മിയും ഉണ്ടാകും. രക്ഷോബാധ ഇല്ലാതാകും. മങ്ഗല്യം വർദ്ധിക്കും. ദുഷ്ടജന്തുക്കളുടെ ഭയം നശിക്കും. സകലരും വശമാകുകയും ചെയ്യും.

## ഭോജനവിധി.

തതോ ഭോജനവേലായാം കുർയ്യാന്മാങ്ഗല്യദർശനം
തസ്യ പ്രദർശനം നിത്യമായുർല്ലക്ഷ്മിവിവർദ്ധനം. 104

പുഷ്പാഭരണാദിധാരണവിധിക്കുശേഷം ഭോജനവിധിയെ പറയുന്നു:—ഭക്ഷണം കഴിക്കുമ്പോൾ മംഗലപദാർത്ഥങ്ങളെ കാണണം. അങ്ങനെ നിത്യവും കാണുന്നതു ആയുസ്സിനെയും ധർമ്മത്തെയും വർദ്ധിപ്പിക്കുന്നതാണ്.

**ലോകേഽസ്മിൻ മംഗലാന്യഷ്ടൗ ബ്രാഹ്മണോ ഗൗർഹുതാശനഃ**
**പുഷ്പസ്രക്സർപ്പിരാദിത്യ ആപോ രാജാ തഥാഷ്ടമഃ.**

൧. ബ്രാഹ്മണൻ, ൨. പശു, ൩. അഗ്നി, ൪. പുഷ്പമാല്യം, ൫. നെയ്യ്, ൬. ആദിത്യൻ, ൭. ജലം, ൮. രാജാവ് ഇങ്ങനെ എട്ടാണ് മംഗലപദാർത്ഥങ്ങൾ.

### പാദത്രാണം ധരിച്ചാലുള്ള ഗുണം.

പാദുകാധാരണം കുര്യാൽ പൂർവ്വം ഭോജനതഃ പരം
പാദരോഗഹരം വൃഷ്യം ചക്ഷുഷ്യം ചായുഷോ ഹിതം.

ഊണിനു മുൻപിലും ഊണു കഴിഞ്ഞശേഷവും ചെരിപ്പു, മെതിയടി മുതലായ പാദരക്ഷകൾ ധരിക്കുന്നതു് പാദരോഗഹരവും ശുക്ലവൃദ്ധികരവും കണ്ണിനും ആയുസ്സിനും ഹിതവും ആകുന്നു.

### മനുഷ്യരുടെ നാലുവിധമുള്ള ആഗ്രഹം.

ശരീരേ ജായതേ നിത്യം ദേഹിനാം ചതുർവിധാ
ബുഭുക്ഷാ ച പിപാസാ ച സുഷുപ്സാ ച രതിസ്പൃഹാ.

ഉണ്ണണം, വെള്ളംകുടിക്കണം, ഉറങ്ങണം, സ്ത്രീസംഭോഗം ചെയ്യണം ഇങ്ങനെ നാലുവിധമുള്ള ആഗ്രഹം നിത്യവും മനുഷ്യർക്ക് ഉണ്ടാകുന്നു.

### വിശപ്പു തടുത്താലുള്ള ദോഷം.

ഭോജനേച്ഛാവിഘാതാൽ സ്യാദംഗമർദ്ദോരുചിഃ ശ്രമഃ
തന്ദ്രാലോചനദൌർബ്ബല്യം ധാതുദാഹോ ബലക്ഷയഃ. 108

ഉണ്ണണമെന്നുള്ള ആഗ്രഹം തടുത്താൽ അംഗമർദ്ദം (ശരീരം ഇടിച്ചു നുറുങ്ങി നോവുക) അരുചി, ക്ഷീണം, മടി, കണ്ണിനു ബലക്ഷയം, ധാതുക്കൾക്കു ചൂട്, ബലഹാനി ഇവ സംഭവിക്കും.

### തണ്ണീർദാഹം തടുത്താലുള്ള ദോഷം.

വിഘാതേന പിപാസായാഃ ശോഷഃ കണ്ഠാസ്യയോർഭവേൽ
ശ്രവണസ്യാവരോധശ്ച രക്തശോഷോ ഹൃദി വ്യഥാ. 109

വെള്ളം കുടിക്കണമെന്നു തോന്നുമ്പോൾ വെള്ളം കുടിക്കാതിരുന്നാൽ കണ്ഠശോഷം (തൊണ്ണ വരളുക) മുഖശോഷം (വാവരളു) ചെവി കേൾക്കായ്ക, രക്തശോഷം, ഹൃദയപീഡ ഇവ സംഭവിക്കും.

### ഉറക്കമിളച്ചാലുള്ള ദോഷം.

നിദ്രാവിഘാതജാ ജൃംഭാ ശിരോലോചനഗൗരവം
അംഗമർദ്ദസ്തഥാ തന്ദ്രാ സ്യാദന്നാപാക ഏവ ച. 110

ഉറക്കമിളച്ചാൽ കോട്ടുവായിടുക, തലയ്ക്കും കണ്ണിനും കനം, ശരീരം നുറുങ്ങി നോവുക, മട്, അന്നം ദഹിക്കാതിരിക്കുക ഇവ സംഭവിക്കും.

ബുഭുക്ഷിതോ ന യോऽശ്നാതി തസ്യാഹാരേന്ധനക്ഷയാൽ
മന്ദീഭവതി കായാഗ്നിര്യഥാ ചാഗ്നിർനിരിന്ധനഃ. 111

ഉണ്ണണമെന്നു തോന്നുമ്പോൾ ഉണ്ണാതിരിക്കുന്നവന്റെ ജഠരാഗ്നി, വിറകു നശിച്ചാൽ തീയ് കെട്ടുപോകുന്നതുപോലെ മന്ദീഭവിക്കുന്നു.

ആഹാരം പചതി ശിഖീ ദോഷാനാഹാരവർജ്ജിതഃ
പചേദ്ദോഷക്ഷയേ ധാതൂൻ പ്രാണാൻ ധാതുക്ഷയേഽപി ച.

അഗ്നി ഉദരത്തിൽ ചെല്ലുന്ന ആഹാരത്തെ പചിക്കുന്നു. ആഹാരമില്ലാതായാൽ ദോഷങ്ങളെ പചിക്കുന്നു. ദോഷക്ഷയത്തിൽ ധാതുക്കളെയും, ധാതുക്ഷയത്തിൽ പ്രാണങ്ങളെയും പചിക്കുന്നു. അതിനാൽ വിശപ്പു തോന്നിയാലുടൻ ആഹാരം കഴിക്കേണ്ടതു് അത്യാവശ്യമാണു്.

### ആഹാരംകൊണ്ടുള്ള ഗുണം.

ആഹാരഃ പ്രീണനഃ സദ്യോ ബലകൃദ്ദേഹധാരണഃ
സ്മൃത്യായുഃശക്തിവർണ്ണൗജഃസത്ത്വശോഭാവിവർദ്ധനഃ. 113

തദോക്തഗുണസമ്പന്നം നരഃ സേവേത ഭോജനം
വിചാര്യ്യ ദോഷകാലാദീൻ കാലയോരുഭയോരപി. 114

ഉഭയോഃ കാലയോഃ—പ്രാതഃ സായം ച.

ആഹാരം പെട്ടെന്നു് തൃപ്തികരവും ബലത്തെ ചെയ്യുന്നതും ദേഹത്തെ നിലനിർത്തുന്നതും ഓർമ്മ, ആയുസ്സ്, ശക്തി, നിറം, ഓജസ്സ് (ഉത്സാഹം) ധൈര്യം ശോഭ ഇവയെ വർദ്ധിപ്പിക്കുന്നതും ആകുന്നു.

മുൻപറഞ്ഞ ഗുണങ്ങളുള്ള ആഹാരത്തെ മനുഷ്യർ ദേശകാലാദികളെ വിചാരിച്ച് പ്രാതഃകാലത്തും സന്ധ്യാസമയത്തും ഭുജിക്കണം.

തഥാ ച—

സായം പ്രാതൎമ്മനുഷ്യാണാമശനം ശ്രുതിബോധിതം
നാന്തരാ ഭോജനം കുൎയ്യാദഗ്നിഹോത്രസമോ വിധിഃ 115

പ്രാതഃ—പ്രഥമയാമാൎദ്ധോപരി ദ്വിതീയയാമാദൎവ്വാക്.

രാവിലെയും സന്ധ്യയ്ക്കും ഭോജനം കഴിക്കണമെന്നു പറഞ്ഞതിനുള്ള മറ്റു പ്രമാണത്തെ കാണിക്കുന്നു:—മനുഷ്യൎക്ക് ഭക്ഷണം കഴിക്കുന്നതിനുള്ള ശാസ്ത്രവിഹിതമായ കാലം പ്രാതഃകാലവും സന്ധ്യാസമയവുമാണ്. അതിനിടയ്ക്കു ഭോജനം കഴിക്കരുത്. എന്തെന്നാൽ ഈ വിധി അഗ്നിഹോത്രത്തിനു തുല്യമാണ്. (പ്രാതഃകാലത്ത് ഭക്ഷണം കഴിക്കണമെന്നു പറഞ്ഞതു് ആദ്യത്തെ യാമത്തിന്റെ ശേഷവും രണ്ടാമത്തെ യാമം കഴിയുന്നതിനു മുമ്പായും വേണം എന്നൎത്ഥം ധരിച്ചുകൊള്ളണം.)

തഥാ-ച—

യാമമദ്ധ്യേ ന ഭോക്തവ്യം യാമയുഗ്മം ന ലംഘയേൽ
യാമമദ്ധ്യേ രസോൽപത്തിൎയ്യാമയുഗ്മാൽ ബലക്ഷയഃ. 116

രണ്ടുയാമം കഴിയുന്നതിനുമുമ്പേ ഭക്ഷണം കഴിക്കണമെന്നു പറഞ്ഞതിനുള്ള കാരണത്തെ വേറൊരു പ്രമാണംകൊണ്ടു കാണിക്കുന്നു:—രണ്ടാമത്തെ യാമത്തിൽ ഭോജനം കഴിച്ചാൽ രസങ്ങളുടെ ഉൽപത്തി ഉണ്ടാകും. രണ്ടുയാമം കഴിഞ്ഞു ഭക്ഷണം കഴിച്ചാൽ ബലക്ഷയവും സംഭവിക്കും. അതിനാൽ ആദ്യത്തെ യാമത്തിൽതന്നെ ഭക്ഷണം കഴിക്കണം എന്നു സാരം.

അന്യച്ച—

ക്ഷുൽ സംഭവതി പക്വേഷു രസദോഷമലേഷു ച
കാലേ വാ യദി വാകാലേ സോഽന്നകാല ഉദാഹൃതഃ. 117

കാലത്തിൽ ഭുജിക്കണം എന്നു മുൻപു പറഞ്ഞിട്ടുണ്ട്. എന്നാൽ ആ കാലം എപ്പോഴാണ് എന്നു പറയുന്നു:—കാലത്തിലോ അകാലത്തിലോ രസദോഷമലങ്ങൾ പാകംവന്ന് എപ്പോൾ വിശപ്പുണ്ടാകുന്നു; അപ്പോഴാണ് ഭക്ഷണത്തിനുള്ള സമയം എന്നറിഞ്ഞുകൊള്ളണം.

### ഭക്ഷിച്ച ആഹാരം ദഹിച്ചാലുള്ള ലക്ഷണം.

ഉദ്ഗാരശുദ്ധിരുത്സാഹോ വേഗോത്സർഗ്ഗോ യഥോചിതഃ
ലഘുതാ ക്ഷുത്പിപാസാ ച ജീർണ്ണാഹാരസ്യ ലക്ഷണം.

രസാദികൾ പാകം വരുമ്പോൾ ആഹാരം കഴിക്കണമെന്നാണല്ലോ മുൻപു പറഞ്ഞതു്. എന്നാൽ അതു് എങ്ങിനെ അറിയുന്നതു് എന്നുള്ളതിനെ കാണിക്കുന്നു:—ഏമ്പക്കത്തിന്റെ ശുദ്ധി, ഉത്സാഹം, വേണ്ടതുപോലെ മലമൂത്രാദികൾ വെളിക്കുപോകുക, ശരീരത്തിന്റെ കനക്കുറവു്, വിശപ്പു് തണ്ണീർദാഹം ഇവ ആഹാരം ദഹിച്ചാലുള്ള ലക്ഷണമാണു്. (ഈ ലക്ഷണങ്ങൾ ഉണ്ടായാൽ ഭോജനം കഴിക്കാം എന്നു സാരം.)

### ആഹാരാദികൾ കഴിക്കേണ്ട സ്ഥലം.

ആഹാരം തു രഹഃ കുര്യാന്നിർഹാരമപി സർവദാ
ഉഭാഭ്യാം ലക്ഷ്മ്യുപേതഃ സ്യാത് പ്രകാശേ ഹീയതേ ശ്രിയാ.

നിർഹാരഃ—മലമൂത്രോത്സർഗ്ഗഃ.

ആഹാരവും നിർഹാരവും (മലമൂത്രവിസർജ്ജനം) എല്ലായ്പോഴും വിജനസ്ഥലത്തുവച്ചുതന്നെ ചെയ്യണം. എന്നാൽ ലക്ഷ്മി ഉണ്ടാകും. അവ പരസ്യമായി ചെയ്താൽ ലക്ഷ്മി വിഹീനനായി തീരും.

അന്യച്ച—

ആഹാരനിർഹാരവിഹാരയോഗാഃ
സദൈവ സദ്ഭിർവിജനേ വിധേയാഃ.

ആഹാരാദികൾ വിജനസ്ഥലത്തുവച്ചു ചെയ്യണമെന്നതിലേക്ക വേറെയും പ്രമാണം കാണിക്കുന്നു:—സജ്ജനങ്ങൾ ആഹാരവും മലമൂത്രാദിവിസർജ്ജനവും സമാസമയവും വിജനസ്ഥലത്തിൽവച്ചുതന്നെ ചെയ്യണം.

### ഭോജനപാത്രം.

ദോഷഹൃദ്ദൃഷ്ടിദം പഥ്യം ഹൈമം ഭോജനഭാജനം
രൗപ്യം ഭവതി ചക്ഷുഷ്യം പിത്തഹൃത് കഫവാതകൃത്. 120
കാംസ്യം ബുദ്ധിപ്രദം രുച്യം രക്തപിത്തപ്രസാദനം
പൈത്തളം വാതകൃദ്രൂക്ഷമുഷ്ണം കൃമികഫപ്രണുത്. 121

ഉണ്ണുന്നതിന്നു ഏതുതരം പാത്രമാണു് ശ്രേഷ്ഠം എന്നു് കാണിക്കുന്നു:—സ്വർണ്ണമയമായ പാത്രത്തിൽ ഊണു കഴിക്കുന്ന

ളു് ദോഷകോപത്തെ കളയുന്നതും, കണ്ണിന്നു ബലത്തെ ഉണ്ടാക്കുന്നതും പത്ഥ്യവും ആകുന്നു. വെള്ളികൊണ്ടുള്ള ഭോജനപാത്രം കണ്ണിന്നു ഹിതവും പിത്തകഫവാതങ്ങളെ നാശിപ്പിക്കുന്നതും, ഓടുകൊണ്ടുള്ള ഭോജനപാത്രം ബുദ്ധിയേയും രുചിയേയും ഉണ്ടാക്കുന്നതും, രക്തപിത്തശുദ്ധിയെ ചെയ്യുന്നതും ആകുന്നു. പിത്തളകൊണ്ടുള്ള ഭോജനപാത്രം വാതത്തെയുണ്ടാക്കുന്നതും രൂക്ഷവും ഉഷ്ണവും ക്രിമികഫങ്ങളെ നാശിപ്പിക്കുന്നതും ആകുന്നു.

ആയസേ കാചപാത്രേ ച ഭോജനം സിദ്ധികാരകം
ശോഥപാണ്ഡുഹരം ബല്യം കാമലാപഹമുത്തമം. 122

ഇരുമ്പുകൊണ്ടോ പിഞ്ഞാണികൊണ്ടോ ഉള്ള പാത്രത്തിൽ ഉണ്ണുന്നതു് സിദ്ധിദായകവും, നീക്കെട്ടു്, പാണ്ഡു ഇവയെ കളയുന്നതും ബലപ്രദവും കാമലയെ നാശിപ്പിക്കുന്നതും ആകുന്നു.

ശൈലേയേ മൃണ്മയേ പാത്രേ ഭോജനം ശ്രീനിവാരണം
ദാരുജേ ച വിശേഷേണ രുചിദം ശ്ലേഷ്മകാരി ച. 123

കല്ലുകൊണ്ടോ മണ്ണുകൊണ്ടോ ഉള്ള പാത്രത്തിൽ ഉണ്ടാൽ ഐശ്വൎയ്യം ഇല്ലാതാകും. തടികൊണ്ടുള്ള പാത്രത്തിൽ ഉണ്ണുന്നതു് വിശേഷിച്ചും രുചിപ്രദവും കഫകാരിയും ആകുന്നു.

പാത്രം പത്രമയം രുച്യം ദീപനം വിഷപാപനുത്
ജലപാത്രം തു താമ്രസ്യ തദഭാവേ മൃദോ ഹിതം 124

ഇലയിൽ ഊണുകഴിക്കുന്നതു രുചിയേയും ദീപനത്തേയും ഉണ്ടാക്കുന്നതും വിഷത്തെയും പാപത്തെയും കളയുന്നതും ആകുന്നു.

വെള്ളം എടുക്കുന്നതിനുള്ള പാത്രം ചെമ്പുകൊണ്ടുള്ളതായിരിക്കണം. അതില്ലെങ്കിൽ മണ്ണുകൊണ്ടുള്ള പാത്രവും ഹിതമാണു്.

പവിത്രം ശീതളം പാത്രം രുചിരം സ്ഫാടികം ച യൽ
കാചേന രചിതം തദ്വൽ തഥാ വൈഡൂൎയ്യസംഭവം. 125

സ്ഫടികം, പിഞ്ഞാണി, വൈഡൂൎയ്യം ഇവയിൽ ഏതെങ്കിലുംകൊണ്ടുണ്ടാക്കിയ പാനപാത്രം തണുപ്പുള്ളതും പരിശുദ്ധവും ആകുന്നു.

ഭോജനത്തിൽ പ്രഥമഭോജ്യം.

ഭോജനാഗ്രേ സദാ പത്ഥ്യം ലവണാൎദ്രകഭക്ഷണം
അഗ്നിസന്ദീപനം രുച്യം ജിഹ്വാകണ്ഠവിശോധനം. 126

ഉണ്ണുമ്പോൾ ഇന്നതാണ് ആദ്യമായി ഭക്ഷിക്കേണ്ടത് എന്നു പറയുന്നു:—ഉണ്ണാൻ ഭാവിക്കുമ്പോൾ ആദ്യമായി ഉപ്പും ഇഞ്ചിയുംകൂടി ഭക്ഷിക്കുന്നത് പഥ്യവും അഗ്നിയെ വർദ്ധിപ്പിക്കുന്നതും രുചിപ്രദവും നാക്കിന്നും കണ്ഠത്തിന്നും ശുദ്ധിയെ ഉണ്ടാക്കുന്നതും ആകുന്നു.

നനു—ലവണസ്യ പിത്തജനകത്വാൽ ആർദ്രകസ്യ കടുകത്വേന പിത്തളത്വാൽ ബുഭുക്ഷിതസ്യ വൃദ്ധപിത്തസ്യ കഥം പ്രഥമം ലവണാർദ്രകഭക്ഷണമുചിതം?

ഉച്യതേ—“ലവണം സൈന്ധവം ജ്ഞേയം ചന്ദനം രക്തചന്ദനം” ഇതി വചനാൽ ലവണമത്ര സൈന്ധവം; തൽ ത്രിദോഷഘ്നം. അത ആഹ ഗ്രന്ഥകൃത്—

സൈന്ധവം ലവണം സ്വാദു ദീപനം പാചനം ലഘു
സ്നിഗ്ദ്ധം രുച്യം ഹിമം വൃഷ്യം സൂക്ഷ്മംനേത്ര്യംത്രിദോഷഹൃൽ.

ആർദ്രകം തു കടുകമപി ന പിത്തവിരോധി; മധുരപാകിത്വാൽ. അത ആഹ തത്രൈവ—

ആർദ്രികാ ഭേദിനീ ഗുർവീ തീക്ഷ്ണോഷ്ണാ ദീപനീ ച സാ
കടുകാ മധുരാ പാകേ രൂക്ഷാ വാതകഫാപഹാ.

അഥ ചാന്യദപി ലവണമാർദ്രകം ച നാത്ര പിത്തവിരോധി; സംയോഗസ്വഭാവാൽ. സംയോഗസ്വഭാവേ ച ഏതാദൃശം ഭോജനസ്യ പൂർവം ലവണാർദ്രകഭക്ഷണബോധകവചനമേവ പ്രമാണയതി.

ഭോജനത്തിന്നു മുൻപായി ഉപ്പും ഇഞ്ചിയും കൂടി ഭക്ഷിക്കണമെന്നു പറഞ്ഞതു ശരിയല്ല എന്നുള്ള ശങ്കയും അതിന്നുള്ള സമാധാനവും പറയാൻ പോകുന്നു:—

ശങ്ക—ഉപ്പ് പിത്തജനകമാകകൊണ്ടും, ഇഞ്ചിക്ക് എരിവുരസമുള്ളതിനാൽ പിത്തവർദ്ധനമെന്ന ഗുണമുള്ളതുകൊണ്ടും പിത്തം വർദ്ധിച്ച ഒരുത്തൻ ഭക്ഷണത്തിന്നു തുടങ്ങുമ്പോൾ ഉപ്പും ഇഞ്ചിയുംകൂടി ആദ്യം ഭക്ഷിക്കുന്നതു യോഗ്യമാണോ? എന്നു ശങ്കിക്കുന്ന പക്ഷം അതിന്നു സമാധാനം പറയാം.

സമാധാനം—ലവണമെന്നു പ്രയോഗിച്ചാൽ സൈന്ധവം (ഇന്തുപ്പ്) എന്നും ചന്ദനമെന്നു പ്രയോഗിച്ചാൽ രക്തചന്ദനമെന്നും ധരിച്ചുകൊള്ളണമെന്നു പ്രമാണമുള്ളതുകൊണ്ട് ലവണവും ആർദ്രകവുംകൂടി ഭക്ഷിക്കണമെന്നു പറഞ്ഞിരിക്കുന്നിടത്തെ 'ലവണ'ശബ്ദത്തിന്ന് ഇന്തുപ്പ് എന്ന് അർത്ഥം ധരിച്ചുകൊള്ളണം

അതിനാൽ ഉണ്ണാൻ ഭാവിക്കുമ്പോൾ ആദ്യമായി ഇന്തുപ്പും ഇഞ്ചിയും കൂടി ഭക്ഷിക്കണം എന്നു സാരം. ഇന്തുപ്പ് ത്രിദോഷഹരമാണെന്ന് ഔഷധഗുണവർണ്ണനഗ്രന്ഥത്തിൽ പറഞ്ഞിട്ടും ഉണ്ട്. അതിനെയാണ് "സൈന്ധവം ലവണം" എന്ന ശ്ലോകംകൊണ്ടു കാണിച്ചിരിക്കുന്നതു്.

സൈന്ധവലവണം (ഇന്തുപ്പ്) മധുരവും അഗ്നിദീപ്തിയെ ഉണ്ടാക്കുന്നതും പാചനവും ലഘുവും സ്നേഹഗുണമുള്ളതും രുചിപ്രദവും തണുപ്പുള്ളതും ശുക്ലവൃദ്ധികരവും സൂക്ഷ്മവും (സ്രോതസ്സുകളിൽ സഞ്ചരിക്കുന്നതും) കണ്ണിന്നു ഹിതവും ത്രിദോഷഹരവും ആകുന്നു.

ആർദ്രകം (ഇഞ്ചി) പിത്തവർദ്ധനമെന്നാണല്ലോ മുമ്പേ പറഞ്ഞതു്. എന്നാൽ ഇഞ്ചി എരിവുള്ളതാണെങ്കിലും പാകത്തിൽ മധുരരസമായതുകൊണ്ട് പിത്തത്തിനു വിരോധിയല്ല. 'ആർദ്രികാ ഭേദിനീ' എന്നുള്ളതുകൊണ്ടു അതിനെ കാണിക്കുന്നു. ആർദ്രികാ (ഇഞ്ചി) വയറിളക്കുന്നതും ഗുരുത്വമുള്ളതും, തീക്ഷ്ണോഷ്ണഗുണമുള്ളതും അഗ്നിദീപ്തിയെ ഉണ്ടാക്കുന്നതും എരിവുള്ളതും പാകത്തിൽ മധുരവും സ്രോതോഗ്രാഹിയും വാതകഫങ്ങളെ ശമിപ്പിക്കുന്നതും ആകുന്നു. ഇഞ്ചിയും ഇന്തുപ്പുംകൂടി ചേരുമ്പോൾ സംയോഗസ്വഭാവമനുസരിച്ച് പിത്തവിരോധിയല്ലെന്ന് വേറെ ഗ്രന്ഥത്തിലും പറഞ്ഞിട്ടുണ്ടു്. അതുകൊണ്ടും ഉണ്ണുന്നതിനു മുൻപിൽ ഇന്തുപ്പും ഇഞ്ചിയുംകൂടി ഭക്ഷിക്കുന്നതു നല്ലതാണെന്നുള്ള വചനംതന്നെ പ്രമാണമായി സിദ്ധിച്ചിരിക്കുന്നു.

ദൃഷ്ടിദോഷനാശത്തിനായി ബ്രഹ്മാദികളുടെ സ്മരണം.

തദ്യഥാ—

അന്നം ബ്രഹ്മാ രസോ വിഷ്ണുർഭോക്താ ദേവോ മഹേശ്വരഃ
ഇതി സംചിന്ത്യ ഭുഞ്ജാനം ദൃഷ്ടിദോഷാ ന ബാധതേ.

അഞ്ജനീഗർഭസംഭൂതം കുമാരം ബ്രഹ്മചാരിണം
ദൃഷ്ടിദോഷവിനാശായ ഹനുമന്തം സ്മരാമ്യഹം.

ഉണ്ണുമ്പോൾ ത്രിമൂർത്തികളെയും ഹനുമാനെയും സ്മരിച്ചാൽ ദൃഷ്ടിദോഷം ഉണ്ടാകുകയില്ല എന്നു പറയുന്നു:—

അന്നം ബ്രഹ്മാവാണ്. രസം വിഷ്ണുവാകുന്നു. ഭക്ഷണം കഴിക്കുന്നവൻ മഹേശ്വരനും (ശിവനും) ആകുന്നു. ഇങ്ങനെ വിചാരിച്ച് ഊണുകഴിച്ചാൽ ദൃഷ്ടിദോഷം ഉണ്ടാകുകയില്ല. 'അഞ്ജനയുടെ ഗർഭത്തിൽനിന്നുണ്ടായവനും ബാലനും, ബ്രഹ്മചാരിയും

ഹനു

ആയ ഘനമാനെ ഞാൻ ദൃഷ്ടിദോഷനാശത്തിനായി സ്മരിക്കുന്നു.' ഇപ്രകാരം ധ്യാനിച്ചുകൊണ്ടു് ഊണുകഴിച്ചാലും ദൃഷ്ടിദോഷം ഉണ്ടാകുകയില്ല.

## ഭോജനക്രമം.

അശ്നീയാത്തന്മനാ ഭൂത്വാ പൂർവ്വം തു മധുരം രസം
മദ്ധ്യേഽമ്ലലവണൌ പശ്ചാൽ കടുതിക്തകഷായകാൻ.

ഊണുകഴിക്കേണ്ട ക്രമത്തെ വിവരിക്കുന്നു:—ഏകാഗ്രചിത്തനായിട്ടു് ആദ്യം മധുരരസവും, മദ്ധ്യത്തിൽ അമ്ലലവണ (പുളിയും ഉപ്പും) രസങ്ങളും, പിന്നീടു് എരിവു്, കയ്പു്, ചവർപ്പു് ഈ രസങ്ങളും ഭക്ഷിക്കണം.

ഫലാന്യാദൌ സമശ്നീയാദ്ദാഡിമാദീനി ബുദ്ധിമാൻ
വിനാ മോചഫലം തദ്വദ്വർജ്ജനീയാ ച കർക്കടീ. 132

ബുദ്ധിമാനായ പുരുഷൻ താളിമാതളം മുതലായ ഫലങ്ങളെ ഭോജനത്തിനു മുൻപു് ഭക്ഷിക്കണം. വാഴപ്പഴവും വെള്ളരിക്കയും ഊണു കഴിഞ്ഞതിനു ശേഷമേ ഭക്ഷിക്കാവൂ.

മൃണാളബിസശാലൂകകന്ദേക്ഷുപ്രഭൃതീന്യപി
പൂർവ്വമേവ ഹി ഭോജ്യാനി ന തു ഭുക്ത്വാ കദാചന. 133

മൃണാളം=പത്മനാളം=ബിസം. ബിസസംജ്ഞകഃ ശാലൂകകന്ദഃ പ്രസിദ്ധഃ.

താമരത്തണ്ടു്, താമരവളയം, താമരക്കിഴങ്ങു്, കരിമ്പു മുതലായവയും ഊണിനു മുൻപുതന്നെ ഭക്ഷിക്കണം. ഊണിനുശേഷം ഒരിക്കലും ഭക്ഷിക്കരുതു്.

ഘൃതപിഷ്ടമയം ദ്രവ്യം തണ്ഡുലാൻ പൃഥുകാനപി
ന ജാതു ഭുക്തവാൻ ഖാദേൽ മാത്രാം ഖാദേൽ ബുഭുക്ഷിതഃ.

ഊണു കഴിഞ്ഞതിനുശേഷം ഘൃതപൂർണ്ണ പദാർത്ഥം, പിട്ടുകൊണ്ടുള്ള പദാർത്ഥം, അരി, അവൽ ഇവ ഒരിക്കലും ഭക്ഷിക്കരുതു്. വിശപ്പു തോന്നിയാൽ ഒരുമാത്രവെച്ചു് ഊണു കഴിക്കണം. ഒരിക്കലും അധികം ഭക്ഷണം കഴിക്കരുതു്.

ഘൃതപൂർവ്വം സമശ്നീയാൽ കഠിനം പ്രാക് തതോ മൃദു
അന്തേ പുനർദ്രവാശീ തു ബലാരോഗ്യേണ മുഞ്ചതി. 135

അയമർത്ഥഃ—പ്രാക് ഘൃതപൂർവ്വം കഠിനം സമശ്നീയാൽ. യഥാ കാശ്യാദിവാസിനഃ പ്രഥമം സവ്യഞ്ജനാം ഘൃതപൂർവ്വാം രോടികാം ഭുഞ്ജതേ; തതോ മൃദു സസൂപാദി ഓദനം ഭുഞ്ജതേ; അന്തേ പുനർദ്രവാശിനഃ ദധിതക്രദുഗ്ദ്ധാദി ഭുഞ്ജതേ.

ആദ്യം നെയ്യുകൂട്ടി കഠിനമായ പദാർത്ഥം ഭുജിക്കണം. അതിനുശേഷം കഠിനപദാർത്ഥം ഭക്ഷിക്കണം. അവസാനത്തിൽ ദ്രവരൂപപദാർത്ഥം ഭക്ഷിച്ചുകൊള്ളണം. ഈ നിയമത്തെ പരിപാലിച്ചിരുന്നാൽ ഒരിക്കലും യാതൊരു രോഗവും ഉണ്ടാകയില്ല.

കാശി മുതലായ ദിക്കുകളിൽ താമസിക്കുന്നവർ ആദ്യം ചീര മുതലായ വ്യഞ്ജനപദാർത്ഥവും നെയ്യുംചേർത്തു് റൊട്ടി ഭക്ഷിക്കുന്നു. അതിനുശേഷം മൃദുവായ പരിപ്പു മുതലായവ ചേർത്തു് ചോറുണ്ണുന്നു. ഭക്ഷണത്തിന്റെ അവസാനത്തിൽ തൈരു്, മോരു്, പാൽ മുതലായ ദ്രവപദാർത്ഥത്തെ ഭുജിക്കുന്നു.

യദ്യൽ സ്വാദുതരം തത്തദ്വിദധ്യാദുത്തരോത്തരം
ഭുക്ത്വാ യൽ പ്രാർത്ഥ്യതേ ഭൂയസ്തദുക്തം സ്വാദുഭോജനം. 136

ഏതേതുപദാർത്ഥമാണോ ഏററവും സ്വാദിഷ്ടമായുള്ളതു്; അതു് ഉത്തരോത്തരം (മേലിൽ മേലിൽ) ഭക്ഷിക്കണം. ഊണുകഴിഞ്ഞു് ഏതു പദാർത്ഥമാണോ വേണമെന്നു തോന്നുന്നതു്, അതാണു് സ്വാദിഷ്ടമായ ഭോജനം.

സ്വാദന്നത്തിന്റെ ഗുണം.

സൌമനസ്യം ബലം പുഷ്ടിമുത്സാഹം വൃദ്ധിമായുഷഃ
സ്വാദു സഞ്ജനയത്യന്നമസ്വാദു ച വിപര്യയം. 137

സ്വാദുവായ അന്നം, മനഃപ്രീതി, ബലം, പുഷ്ടി, ഉത്സാഹം, ആയുർവൃദ്ധി ഇവയെ ഉണ്ടാക്കും. അസ്വാദുവായ അന്നം മുൻപറഞ്ഞതിനു വിപരീതമായ ഗുണത്തെയും ചെയ്യും.

അത്യുഷ്ണാന്നം ബലം ഹന്തി ശീതം ശുഷ്കം ച ദുർജ്ജരം
അതിക്ലിന്നം ഗ്ലാനികരം യുക്തിയുക്തം ഹി ഭോജനം. 138

വളരെ ചൂടുള്ള അന്നം ബലത്തെ നശിപ്പിക്കുന്നു. തണുത്തതും ഉണങ്ങിയതും ആയ അന്നം ദഹിക്കുകയില്ല. വളിച്ചു് ഏററവും നനവു സംഭവിച്ച അന്നം തളർച്ചയെ ഉണ്ടാക്കും. അതിനാൽ യുക്തിയനുസരിച്ചു് ഭക്ഷണം കഴിച്ചുകൊള്ളണം.

അതിദ്രുതാശിതാഹാരേ ഗുണാൻ ദോഷാൻ ന വിന്ദതി
ഭോജ്യം ശീതമഹൃദ്യം ച സ്യാദതിവിളംബിതമശ്നതഃ. 139

വളരെ വേഗത്തിൽ ഊണുകഴിക്കുന്നതുകൊണ്ടു് ഗുണവും ദോഷവും ഇല്ല. വളരെ താമസിച്ചു ഊണുകഴിച്ചാൽ ചോറു തണുത്തു് അഹൃദ്യം (ഹൃദയത്തിനു പ്രിയമല്ലാത്തതു്) ആയിത്തീരും. അതിനാൽ വളരെ വേഗവും പതുക്കെയും അല്ലാതെ ഊണുകഴിക്കുന്നതാണു് ഏററവും ഉത്തമമായിട്ടുള്ളതു്.

ഗുർവന്നം ത്രിവിധാ തന്നിവാരയന്നാഹ—

മന്ദാനലോ നരോ ദ്രവ്യം മാത്രാഗുരു വിവർജ്ജയേൽ
സ്വഭാവതശ്ച ഗുരു യത്തഥാ സംസ്കാരതോ ഗുരു. 140

ഗുരുവായ അന്നം മൂന്നുവിധമുണ്ടു്. അതു് ഉപേക്ഷിക്കണം എന്നു പറയുന്നു:—മന്ദാഗ്നിയായ പുരുഷൻ മാത്രാഗുരു, സ്വഭാവേന ഗുരു, സംസ്കാരംകൊണ്ടു ഗുരു; ഇങ്ങനെ മൂന്നു വിധത്തിലുള്ള അന്നത്തെ വർജ്ജിക്കണം.

മൂന്നുവിധമുള്ള അന്നം.

മാത്രാഗുരുസ്തു മുദ്ഗാദിർമ്മാഷാദിഃ പ്രകൃതേർഗുരുഃ
സംസ്കാരഗുരു പിഷ്ടാന്നം പ്രോക്തമിത്യുപലക്ഷണം. 141

മൂന്നുവിധത്തിലുള്ള അന്നത്തിന്റെ സ്വരൂപത്തെ കാണിക്കുന്നു:—ചെറുപയറു മുതലായവ മാത്രാഗുരുവും, ഉഴുന്നു മുതലായവ പ്രകൃത്യാഗുരുവും, പിഷ്ടാന്നം (അരിപ്പിട്ടുകൊണ്ടുണ്ടാകുന്നവ) സംസ്കാരഗുരുവും ആകുന്നു. ഇതു് ഉപലക്ഷണമായി (ചുരുക്കത്തിൽ) പറഞ്ഞിരിക്കുന്നതാണു്.

ഷഡ്വിധാഹാരം.

ആഹാരം ഷഡ്വിധം ചൂഷ്യം പേയം ലേഹ്യം തഥൈവ ച
ഭോജ്യം ഭക്ഷ്യം തഥാ ചർവ്യം ഗുരു വിദ്യാദ്യഥോത്തരം. 142

ചൂഷ്യം—ഇക്ഷുദാഡിമാദി; പേയം—പാനകശർക്കരോദകാദി; ലേഹ്യം—രസാളകഫാണിതാദി; ഫാണിതാ 'കഢാ' ഇതിലോകേ. ഭോജ്യം—ഭക്തസൂപാദി; ഭക്ഷ്യം—ലഡ്ഡുകമോദകാദി; ചർവ്യം—ചിപിടചണകാദി.

ആഹാരം ൬ വിധമെന്നു പറഞ്ഞതു് എങ്ങിനെ ആണെന്നു വ്യക്തമാക്കുന്നു:—൧ ചൂഷ്യം (ഊമ്പിക്കുടിക്കാവുന്നതു്) ൨ പേയം (കുടിക്കത്തക്കതു്) ൩ ലേഹ്യം (നക്കിത്തിന്നാവുന്നതു്) ൪ ഭോജ്യം (ഭക്ഷിക്കാവുന്നതു്.) ൫ ഭക്ഷ്യം (തിന്നത്തക്കതു്.) ൬ ചർവ്യം (ചവയ്ക്കത്തക്കതു്.) ഇങ്ങനെ ൬ വിധത്തിലാണു് ആഹാരം. കരിമ്പു്, മാതളപ്പഴം മുതലായവ ഊമ്പിക്കുടിക്കത്തക്കതും; പാനകം പാൽ, സർബത്തു മുതലായവ പാനയോഗ്യവും; രസാളം, ഫാണിതം മുതലായവ നക്കിത്തിന്നാവുന്നതും; (ഫാണിതമ്മു് കഢാ എന്നു ഭാഷകാണുന്നു.) ചോറു് പരിപ്പു് മുതലായവ ഭക്ഷിക്കാവുന്നതും; ലഡ്ഡു, കുഴക്കട്ട ആദിയായവ കടിച്ചുതിന്നാവുന്നതും; അവിൽ, ചണം ആദിയായവ ചവച്ചുതിന്നാവുന്നതും ആകുന്നു.

സ്വഭാവഗുരുവും സംസ്കാരഗുരുവും സ്വഭാവലഘുവും
ആയ ഭക്ഷ്യത്തിന്റെ ഭോജനപരിണാമം.

ഗുരൂണാമർദ്ധസൗഹിത്യം ലഘൂനാം തൃപ്തിരിഷ്യതേ

അയമർത്ഥഃ—മാഷപിഷ്ടാന്നാദിഭിരർദ്ധസൗഹിത്യം കർത്തവ്യം. മുദ്ഗാദിഭിഃ സ്വഭാവാദേവ ലഘുഭിർമാത്രയാ തൃപ്തിഃ കർത്തവ്യേത്യർത്ഥഃ

ഗുരുക്കളായ ഉഴുന്ന്, പിഷ്ടം മുതലായവ പകുതി തൃപ്തിവരുന്നതുവരെ ഭക്ഷിക്കാവൂ. സ്വഭാവേനതന്നെ ലഘുക്കളായ ചെറുപയറു മുതലായ പദാർത്ഥങ്ങൾ തൃപ്തിവരുന്നതുവരെ മാത്രയനുസരിച്ചു ഭക്ഷിക്കാം.

ദ്രവോ ദ്രവോത്തരശ്ചാപി ന മാത്രാ ഗുരുരിഷ്യതേ. 143

ദ്രവഃ—പേയാദിഃ ദ്രവോത്തരഃ—തക്രാദ്യധിക ഓദനാദി മാത്രാതോഽധികോപി മാത്രാഗുരുർന്ന മന്തവ്യഃ, പേയസ്യ സർവ്വതോ ലഘുത്വാൽ. ഉക്തം ച സുശ്രുതേ—

പേയലേഹ്യാദിഭക്ഷ്യാണാം ഗുരു വിദ്യാദ്യഥോത്തരം 144

പേയം—പേയാദി. ലേഹ്യം—രസാളാദി. ആദിശബ്ദാൽ ഭോജ്യം—ഓദനസൂപാദി. ഭക്ഷ്യം—മോദകാദി.

ദ്രവം (പേയാദി) എന്നും ദ്രവോത്തരം (മോര് മുതലായവ അധികം ചേർത്ത ചോറു തുടങ്ങിയതു്) എന്നും ഉള്ള പദാർത്ഥം മാത്രയിൽ അധികമായാലും, പേയം എല്ലായിടത്തും ലഘുവായതുകൊണ്ടും മാത്രാഗുരുവാണെന്നു വിചാരിക്കരുതു്; ഇതിനെക്കുറിച്ചു് സുശ്രുതത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു!—

പേയം (പേയാദി) ലേഹ്യം (രസാളാദി) ആദിയായ ഭക്ഷ്യങ്ങൾ (ആദിശബ്ദംകൊണ്ടു് ഭോജ്യം—ഓദനസൂപാദി. ഭക്ഷ്യം—മോദകാദി ഇവയേയും ഗ്രഹിച്ചുകൊള്ളണം.) മേലിൽ മേലിൽ (ആദ്യം പറഞ്ഞതിനേക്കാൾ രണ്ടാമതു പറഞ്ഞതു്) ഗുരുവാകുന്നു. (പേയത്തെക്കാൾ ലേഹ്യവും ലേഹ്യത്തെക്കാൾ ഭോജ്യവും ഭോജ്യത്തെക്കാൾ ഭക്ഷ്യവും ഗുരുവാകുന്നു എന്നു സാരം.)

ദ്രവാഢ്യമപി ശുഷ്കം തു സമ്യഗേവോപപദ്യതേ

അയമർത്ഥഃ—ശുഷ്കമപി—സ്രോതോരോധകമപി ദ്രവാഢ്യം സമ്യക് പാകം യാതി. കേവലസ്യ ശുഷ്കാന്നസ്യ ദോഷമാഹ—വിശുഷ്കമന്നമിത്യാദി—

വിശുഷ്കമന്നമഭ്യസ്തം ന പാകം സാധു ഗച്ഛതി. 145

ശുഷ്കമാണെങ്കിലും (സ്രോതസ്സിനെ തടയുന്നതാണെങ്കിലും ദ്രവപദാർത്ഥത്തോടു സമ്മിളിതമായ അന്നം നല്ലപോലെ പാകത്തെ പ്രാപിക്കുന്നു.

'വിശുഷ്കമന്ന'മെന്നിങ്ങനെ ഇനിയും പറയുന്ന ശ്ലോകാർദ്ധംകൊണ്ട് ദ്രവപദാർത്ഥം ചേരാത്തതായ ശുഷ്കാന്നത്തിന്റെ ദോഷത്തെ പറയുന്നു:—

വിശുഷ്കമായ (ദ്രവപദാർത്ഥസമ്മിശ്രമല്ലാത്തതായ) അന്നം വേണ്ടപോലെ പാകം വരികയില്ല. അതിനാൽ ദ്രവപദാർത്ഥസമ്മിളിതമായിട്ടുവേണം ഭക്ഷണം കഴിക്കാൻ എന്നു സാരം.

അപാകം തൽ കിം ഇത്യപേക്ഷയാമാഹ—
പിണ്ഡീകൃതമസംക്ലിന്നം വിദാഹമുപഗച്ഛതി. 146

പിണ്ഡീകൃതം—അഷ്ഠീലാവൽ ദൃഢം. അസംക്ലിന്നം—ന സമ്യഗാർദ്രം. വിദാഹമുപഗച്ഛതി—വിദഗ്ദ്ധം ഭവതീത്യർത്ഥഃ.

പാകം വരാത്ത അന്നം ഏതുവിധമുള്ളതാണ് എന്നു പറയുന്നു!—പിണ്ഡീകൃതമായും (കഴച്ചിപോലെ കട്ടിയായും) അസംക്ലിന്നമായും (നല്ലപോലെ ആർദ്രമല്ലാത്തതായും) ഇരിക്കുന്ന അന്നം വിദാഹത്തെ പ്രാപിക്കുന്നു. (വിദഗ്ദ്ധമായി—ഉൾപ്പുഴുക്കമുള്ളതായി—തീരുന്നു.)

### ശുഷ്കാദികളുടെ വൈശിഷ്ട്യം.

ശുഷ്കം വിരുദ്ധം വിഷ്ടംഭി വഹ്നിവ്യാപദമാവഹേൽ. 147

ശുഷ്കം—ചിപിടകാദി. വിരുദ്ധം—ക്ഷീരമത്സ്യാദി. വിഷ്ടംഭി—ചണകമസൂരാദി. വഹ്നിമാന്ദ്യം കുര്യാൽ.

ശുഷ്കമായും വിരുദ്ധമായും വിഷ്ടംഭിയായും ഇരിക്കുന്ന അന്നം അഗ്നിമാന്ദ്യത്തെ ഉണ്ടാക്കുന്നതാകയാൽ അതും ഭക്ഷിക്കരുത്. (ശുഷ്കം=അവൽ മുതലായവ. വിരുദ്ധം=പാലും മത്സ്യവുംകൂടിയുള്ള ഭോജനം. വിഷ്ടംഭം=സ്തംഭനത്തെ ഉണ്ടാക്കുന്ന ചണംപയറു മുതലായവ.)

### സക്തുഭക്ഷണവിധി.

ന ഭുക്ത്വാ ന ദ്വിജൈശ്ഛിത്വാ ന നിശായാം ന വാ ബഹൂൻ
ന ജലാന്തരിതാനദ്യാൽ സക്തൂനദ്യാന്ന കേവലാൻ. 148

പുനർദ്ദാനം പൃഥക്പാനം സാമിഷം പയസാ നിശി
ദന്തച്ഛേദനമുഷ്ണം ച സപ്ത സക്തുഷു വർജ്ജയേൽ. 149

സുശ്രുതഃ—സക്തൂനാമശ്രു ജീര്യന്ത മൃദുത്വാദവലേഹികാ.

സക്തുഭക്ഷണവിധിയെ പറയുന്നു:—ഊണു കഴിഞ്ഞതിനു ശേഷവും, പല്ലുകൊണ്ടു കടിച്ചുമുറിച്ചും, രാത്രിയിലും, വളരെ വെള്ളത്തിൽകലക്കിയും, മറെറാന്നിനോടു ചേർക്കാതെയും സക്തു (മാവ്പ്പൊടി) ഭക്ഷിക്കരുതു്. (ഉണ്ടു കഴിച്ചതിനുശേഷം മദ്ധ്യേജലവും, മറെറാന്നിനോടു ചേർക്കാതെയും, മാംസരസത്തോടുചേർത്തും, പാലിനോടു ചേർത്തും, രാത്രിയും, പല്ലുകൊണ്ടുകടിച്ചും, ചൂടാക്കിയും ഇങ്ങനെ ഏഴുവിധത്തിൽ സക്തു ഭക്ഷിക്കരുതു്.)

സക്തുഭക്ഷണം ലഘുവായതിനാൽ വേഗത്തിൽ ദഹിക്കും എന്നു് സുശ്രുതനും പറഞ്ഞിരിക്കുന്നു.

### വിഷമാശനത്തിന്റെ ലക്ഷണം.

ആലസ്യഗൗരവാടോപശബ്ദാംശ്ച കുരുതേഽധികം
ഹീനമാത്രം തനോഃ കാർശ്യം കരോതി ച ബലക്ഷയം.

അധികം അന്നം ഇതി യാവൽ.

അന്നം അധികം ഭക്ഷിച്ചാൽ ആലസ്യം (മടി) വയററിൽ കനം, ആടോപം (വയററിൽപൊട്ടൽ) ശബ്ദം ഇവ ഉണ്ടാകും. കുറച്ചു ഭക്ഷണംകഴിച്ചാൽ ശരീരകാർശ്യവും ബലക്ഷയവും വന്നുചേരും.

### അകാലത്തിൽ ഭോജനംകഴിച്ചാലുള്ള ദോഷം.

അപ്രാപ്തകാലേ ഭുഞ്ജാനോ ഹ്യസമർത്ഥതനൗ നരഃ
താംസ്താൻ വ്യാധീനവാപ്നോതി മരണം ചാധിഗച്ഛതി.

അപ്രാപ്തകാലേ—കാലാതിപ്രാക് ഭുഞ്ജാനഃ അസമർത്ഥശരീരോ ഭവതി. തഥാ സതി താൻതാൻ വ്യാധീൻ—ശിരോവ്യഥാവിഷൂചികാലസകവിളംബികാദീൻ പ്രാപ്നോതി. തേഷാമാധിക്യേ മരണമപി പ്രാപ്നോതീത്യർത്ഥഃ.

കാലമാകാതെ (ഉണ്ണുന്നസമയത്തിനു വളരെമുൻപു്) ഭോജനം കഴിക്കുന്നവൻ ശരീരത്തിനു സാമർത്ഥ്യമില്ലാത്തവനായിത്തീരും. അവനു് തലവേദന, വിഷൂചിക, അലസകം, വിളംബിക മുതലായ പല രോഗങ്ങളും ഉണ്ടാകും. അതുനിമിത്തം ചിലപ്പോൾ മരണംതന്നെയും സംഭവിക്കാൻ ഇടയായേക്കും. ഈ കാരണത്താൽ അകാലഭക്ഷണം വർജ്ജിക്കണം.

കാലേഽതീതേഽശ്നതോ ജന്തോർവായുനോപഹതേഽനലേ
കൃച്ഛ്റാദ്വിപച്യതേ ഭുക്തം ന സ്യാദ്ഭോക്തും പുനഃ—
സ്പൃഹാ.

## ഭോജനപ്രമാണം.

കുക്ഷേർഭാഗദ്വയം ഭോജ്യൈസ്തൃതീയം വാരി പൂരയേൽ.
വായോഃ സഞ്ചാരണാർത്ഥായ ചതുർത്ഥമവശേഷയേൽ. 153

ഉണ്ണുന്നതു് ഇത്രവേണമെന്നു കാണിക്കുന്നു:—ഉദരത്തിന്റെ രണ്ടു ഭാഗം ഭോജനസാധനങ്ങൾകൊണ്ടും, മൂന്നാമത്തെ ഭാഗം ജലംകൊണ്ടും നിറയ്ക്കണം. വായു, സ്വൈരം സഞ്ചരിക്കുന്നതിനായി നാലാമത്തെ ഭാഗം വെറുതെ ഇട്ടേക്കണം.

രസനാന്നസ്യ രസനാ പ്രഥമേനോപതർപ്പിതാ
ന തഥാ സ്വാദമാപ്നോതി തതഃ ശോധ്യാംബുനാന്തരാ.

അന്നത്തിന്റെ പ്രഥമരസത്താൽ തൃപ്തിവന്ന രസനയ്ക്കു് (നാക്കിന്നു്) വേറൊന്നുകൊണ്ടും അപ്രകാരം തൃപ്തിവരികയില്ല. അതുകൊണ്ടു് ഭക്ഷണംകഴിക്കുമ്പോൾ കൂടക്കൂടെ അല്പാല്പമായി വെള്ളംകൂടി കുടിക്കണം.

അത്യംബുപാനാന്ന വിപച്യതേന്ന-
മനംബുപാനാച്ച തദേവ ദോഷഃ
തസ്മാന്നരോ വഹ്നിവിവർദ്ധനായ
മുഹുർമ്മുഹുർവ്വാരി പിബേദഭൂരി. 155

വെള്ളം അധികം കുടിക്കുകയും ഒട്ടും കുടിക്കാതിരിക്കയും ചെയ്താലുള്ള ദോഷത്തെ കാണിക്കുന്നു:—വെള്ളം അധികം കുടിക്കുകയോ ഒട്ടും കുടിക്കാതിരിക്കുകയോ ചെയ്താൽ അന്നം പചിക്കുകയില്ല. അതുകൊണ്ടു് ഊണു കഴിക്കുമ്പോൾ അഗ്നിവർദ്ധനയ്ക്കായി കൂടക്കൂടെ കുറേശ്ശ വെള്ളം കുടിച്ചുകൊള്ളണം.

ഭുക്തസ്യാദൌ ജലം പീതം കാർശ്യമന്ദാഗ്നിദോഷകൃൽ
മദ്ധ്യേഽഗ്നിദീപനം ശ്രേഷ്ഠമന്തേ സ്ഥൌല്യകഫപ്രദം. 156

ഊണിന്റെ ആദിയിൽ വെള്ളം കുടിച്ചാൽ ശരീരകാർശ്യം അഗ്നിമാന്ദ്യം ഇവ ഉണ്ടാകും. ഊണിന്റെ മദ്ധ്യത്തിൽ ജലം പാനംചെയ്യുന്നതു് ജഠരാഗ്നിയെ ദീപിപ്പിക്കുന്നതും ശ്രേഷ്ഠവും ആകുന്നു. ഊണിന്റെ അവസാനം വെള്ളം കുടിച്ചാൽ ശരീരം തടിക്കുകയും കഫം വർദ്ധിക്കുകയും ചെയ്യും.

അന്യച്ച—

സമസ്ഥൂലകൃശാ ഭുക്തമദ്ധ്യാന്തപ്രഥമാംബുപാഃ 157

ഇതി വാഗ്ഭടഃ

ഭുക്തം—ഭോജനം

ഊണു കഴിക്കുമ്പോൾ വെള്ളം കുടിച്ചാലുള്ള ഫലത്തെക്കുറിച്ചു് വേറെയും പ്രമാണമുണ്ടു്.

ഭുക്തത്തിന്റെ (ഭോജനത്തിന്റെ) മദ്ധ്യത്തിലും അവസാനത്തിലും ആദ്യവും ജലം കുടിക്കുന്നവർ ക്രമേണ സമന്മാരും സ്ഥൂലന്മാരും കൃശന്മാരും ആയി ഭവിക്കും. എന്നു വാഗ്ഭടൻ പറഞ്ഞിരിക്കുന്നു.

തൃഷിതസ്തു ന ചാശ്നീയാൽ ക്ഷുധിതോ ന പിബേജ്ജലം
തൃഷിതസ്തു ഭവേദ്ഗുല്മീ ക്ഷുധിതസ്തു ജലോദരീ. 158

തൃഷിതൻ (തണ്ണീർദാഹമുള്ളവൻ) ഭക്ഷണം കഴിക്കരുതു്. ക്ഷുധിതൻ (വിശപ്പുള്ളവൻ) വെള്ളം കുടിക്കരുതു്. അപ്രകാരം ചെയ്താൽ തണ്ണീർദാഹമുള്ളവനു് ഗുല്മരോഗവും, വിശപ്പുള്ളവനു് ജലോദരവും ഉണ്ടാകും.

നനു ശിഷ്ടാ ഭോജനാന്തേ ദുഗ്ദ്ധം പിബന്തി തൽ കഥമുചിതം? യതസ്ത്രിധാ വിഭക്തസ്യ ഭോജനകാലസ്യ പ്രഥമോ ഭാഗോ വാതസ്യ; ദ്വിതീയഃ പിത്തസ്യ; തൃതീയഃ കഫസ്യ. അത ഏവാഹ—

അശ്നീയാത്തന്മനാ ഭൂത്വാ പൂർവ്വം തു മധുരം രസം
മദ്ധ്യേഽമ്ലലവണൌ പശ്ചാൽ കടുതിക്തകഷായകാൻ. 159

അസ്യായമഭിപ്രായഃ—ഭോജനേ പൂർവ്വം ഭുക്തോ മധുരോ രസോ ബുഭുക്ഷിതസ്യ വാതപിത്തശാന്തികരോ ഭവതി. ഭോജനമദ്ധ്യേ ഭുക്തൌ അമ്ലലവണൌ പിത്താശയേ ച വഹ്നിവൃദ്ധിം കുരുതഃ. ഭോജനാന്തസമയേ ഭുക്താഃ കടുതിക്തകഷായരസാഃ കഫം ശമയന്തീതി.

ശങ്ക—ശിഷ്ടന്മാർ ഭോജനാവസാനത്തിൽ പാൽ കുടിക്കുന്നു. അതു് എങ്ങനെയാണു് ഉചിതമാകുന്നതു്? എന്തെന്നാൽ—മൂന്നായി വിഭജിച്ചിരിക്കുന്ന ഭോജനകാലത്തിന്റെ പ്രഥമഭാഗം വാതത്തിന്റെയും, ദ്വിതീയഭാഗം പിത്തത്തിന്റെയും, തൃതീയഭാഗം കഫത്തിന്റെയും കാലമാകുന്നു. അതുകൊണ്ടാണു്—ഉണ്ണുമ്പോൾ മറെറാന്നിൽ മനസ്സുവയ്ക്കാതെ അതിൽതന്നെ മനസ്സുവച്ചു് ആദ്യം മധുരരസവും, മദ്ധ്യത്തിൽ അമ്ലലവണരസങ്ങളും അവസാനത്തിൽ കടുതിക്തകഷായരസങ്ങളും ഭുജിക്കണം എന്നു പറഞ്ഞിട്ടുള്ളതു്.

എന്നാൽ മുൻപറഞ്ഞതിന്റെ അഭിപ്രായം ഇങ്ങനെയാണു്. ഉണ്ണുമ്പോൾ ആദ്യം ഭക്ഷിക്കപ്പെടുന്ന മധുരരസം ഊണുക

ഷിക്കുന്നവന്റെ വാതപിത്തങ്ങളെ ശമിപ്പിക്കുന്നു. ഭോജനമധ്യത്തിൽ ഭുജിക്കപ്പെട്ട അമ്ലലവണരസങ്ങൾ പിത്താശയത്തിൽ അഗ്നിവൃദ്ധിയെ ചെയ്യുന്നു. ഊണിന്റെ അവസാനത്തിൽ ഭുജിക്കപ്പെട്ട കടുതിക്തകഷായരസങ്ങൾ കഫത്തെ ശമിപ്പിക്കുന്നു.

അഥ ഭോജനാവസാനസമയസ്യ കഫകാലത്വാൽ തത്ര കഥം ശ്ലേഷ്മജനകം ദുഗ്ധം പാതുമുചിതം ഭവതി. അത്രോക്തം.
ദുഗ്ധം സ്വാദുരസം സ്നിഗ്ധമോജസ്യം ധാതുവർദ്ധനം

വാതപിത്തഹരം വൃഷ്യം ശ്ലേഷ്മളം ഗുരു ശീതളം. ഇതി 160

ഉച്യതേ—

വിദാഹീന്യന്നപാനാനി യാനി ഭുങ്ക്തേ ഹി മാനവഃ
തദ്വിദാഹപ്രശാന്ത്യർത്ഥം ഭോജനാന്തേ പയഃ പിബേൽ. 161

തഥാ ച ബ്രഹ്മപുരാണേ—

കുര്യാൽ ക്ഷീരാന്തമാഹാരം ന ദധ്യന്തം കദാചന
ലവണാമ്ലകടൂഷ്ണാനി വിദാഹീനി ച യാനി ഹി. 162
തദ്ദോഷം ഹന്തുമാഹാരം മധുരേണ സമാപയേൽ. 163

ശങ്ക—ഊണിന്റെ അവസാനസമയം കഫത്തിന്റെ കാലമാകയാൽ അപ്പോൾ കഫജനകമായ പാൽകുടിക്കണമെന്നു പറയുന്നതു് യോജ്യമാണോ? ഊണിന്റെ അവസാനസമയം കഫജനകമാണെന്നുള്ളതിനു് വേറെയും പ്രമാണമുണ്ടു്—അതു്—

പാൽ, മധുരരസവും സ്നിഗ്ദ്ധവും ഓജസ്സിനെയും ധാതുവിനെയും വർദ്ധിപ്പിക്കുന്നതും വാതപിത്തനാശകവും ശുക്ലവൃദ്ധികരവും ഗുരുവും ശീതവും ആകുന്നു എന്നിപ്രകാരമാണു്. ഇതിനാൽ പാൽ കഫകരമാണെന്നു സിദ്ധിച്ചു എന്നു സാരം.

സമാധാനം—മനുഷ്യർ വിദാഹികളായ (ഉൾപ്പുഴുക്കമുണ്ടാക്കുന്ന) യാതൊരു അന്നപാനങ്ങളെയാണോ ഭക്ഷിക്കുന്നതു്, ആ വിദാഹത്തിന്റെ ശമനത്തിനായി ഊണിന്റെ അവസാനത്തിൽ പാൽ കുടിക്കണം.

ഭോജനാവസാനത്തിൽ മധുരരസം ഉപയോഗിക്കണമെന്നതിനെക്കുറിച്ചു് ബ്രഹ്മപുരാണത്തിലും ഇപ്രകാരം പറഞ്ഞിരിക്കുന്നു:—"ആഹാരത്തിന്റെ അവസാനത്തിൽ പാൽ കുടിക്കണം. തൈർ കഴിക്കലും കുടിക്കരുതു്. ഉൾപ്പുഴുക്കമുണ്ടാക്കുന്ന ഉപ്പു്, പുളി, എരിവു്, ചൂടു് ഇവയോടുകൂടിയ പദാർത്ഥങ്ങളെ ഭക്ഷിച്ചു

തിൽ നിന്നുള്ള ദോഷത്തെ പരിഹരിക്കുന്നതിനായി ആഹാരത്തിന്റെ അവസാനത്തിൽ മധുരരസം ഉപയോഗിക്കണം.”

ഭോജനാവസാനസമയേ ദുഗ്ധാദിമധുരരസഭോജനേനൈവ വർദ്ധിതഃ കഫോ ലവണാമ്ലകടുരസഭോജനജനിതപിത്തവൃദ്ധിം വിനാശയതി. പിത്തവൃദ്ധിവിനാശനേന കഫസ്യാപി വൃദ്ധിഃ ക്ഷീണാ ഭവതി. ക്ഷീണാ കഫവൃദ്ധിരഗ്നിമാന്ദ്യാദീൻ വ്യാധീനുൽപാദയിതും ന ശക്നോതി. നനു ശത്രോർന്നാശനേന ശത്രുഹന്തുർവൃദ്ധിർദൃശ്യതേ. ന ക്ഷീണതാ. തത് കഥം കഫക്ഷീണതാ; തത് കഥം കഫഃ ക്ഷീണ ഇതി?

ഉച്യതേ—

ബലവത് ശത്രുവിനാശനേന ശത്രുഹന്തുഃ ക്ഷീണതാ ച ദൃശ്യതേ. തഥാ ച—

നാശനാൽ പ്രത്യനീകസ്യ സ്വയം ച ക്ഷീയതേ യഥാ
വഹ്നിസന്തപ്തലോഹസ്യ തപ്തതാം നാശയജ്ജലം. 164

ഊണിന്റെ അവസാനത്തിൽ പാൽ മുതലായ മധുരരസം ഭക്ഷിച്ചാൽ അതുകൊണ്ടുതന്നെ വർദ്ധിച്ചതായ കഫം, ഉപ്പ് പുളി എരിവ് ഈ രസങ്ങളെ ഭക്ഷിച്ചതുകൊണ്ടുണ്ടായ പിത്തവൃദ്ധിയെ നശിപ്പിക്കുന്നു. പിത്തവൃദ്ധി നശിച്ചാൽ കഫത്തിന്റെയും വൃദ്ധി ക്ഷയിക്കുന്നു. ക്ഷയിച്ചതായ കഫവൃദ്ധി അഗ്നിമാന്ദ്യാദിവ്യാധികളെ ഉൽപാദിപ്പിക്കുന്നതിനു ശക്തമാകുന്നില്ല.

ശങ്ക—ശത്രുവിനെ നശിപ്പിച്ചാൽ ശത്രുഹന്താവിനു വൃദ്ധിയാണ് കാണപ്പെടുന്നത്, ക്ഷീണത അല്ല. അതിനാൽ മുൻപറഞ്ഞ പ്രമാണംകൊണ്ടു (പിത്തത്തെ നശിപ്പിച്ചാൽ പിത്തത്തിന്റെ ശത്രുവായ കഫം വർദ്ധിക്കയല്ലാതെ ക്ഷയിക്കാൻ തരമില്ലാത്തതുകൊണ്ട്) പിത്തനാശനത്തിൽ എങ്ങിനെയാണ് കഫം ക്ഷയിക്കുന്നത്?

സമാധാനം—ബലവത്തായ ശത്രുവിനെ നശിപ്പിച്ചാൽ ശത്രുഹന്താവും ക്ഷയിക്കയല്ലാതെ വർദ്ധിക്കയില്ല. (ഇവിടെ പിത്തം ബലവത്തായ ശത്രുവാണ്. അതിനാൽ ആ പിത്തത്തെ നശിപ്പിക്കുമ്പോൾ പിത്തശത്രുവായ കഫവും നശിക്കയല്ലാതെ വർദ്ധിക്കയില്ല എന്നു സാരം.)ഇതിനെക്കുറിച്ചു മറ്റു ശാസ്ത്രത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു:—

“വഹ്നിസന്തപ്തമായ ഇരിമ്പിന്റെ ചൂടിനെ ജലം നശിപ്പിക്കുന്നതുപോലെ അധികം ബലവാനായ ശത്രുവിനെ നശിപ്പിച്ചാൽ താനും സ്വയമേ ഏററവും നശിക്കുന്നു.”

നനു ഭോജനാവസാനസമയേ ഭുക്താഃ കടുതിക്തകഷായാഃ രസാഃ കഫം ശമയിഷ്യന്തി. വാതസ്യ വൃദ്ധിം വിധാസ്യന്തി. ഇതി ചേൽ, ന, കട്വാദീനാം ക്ഷീണശക്തിത്വാൽ. തഥാ ച—

യദേകം നാശയേദ്ദോഷം തദന്യം വർദ്ധയേൽ കുതഃ
നാശനേ ഹ്യേകദോഷസ്യ യതസ്തൽക്ഷീണശക്തികം.

വാസ്തവതോ യ ഏവ രസഃ പ്രാചുര്യേണ ഭുക്തസ്തസ്യൈവ സർവേ രസാ വശാ ഭവന്തി.

അത ആഹ സുശ്രുതഃ—

ഗുണാഃ സർവേഽപി ഗച്ഛന്തി ബലിനോ വശ്യതാം രസാഃ
യഥാ പ്രകുപിതാ ദോഷാ വശം യാന്തി ബലീയസഃ. 166

ബലിനഃ—രസസ്യ. ബലീയസഃ—ദോഷസ്യ.

ഊണിന്റെ അവസാനത്തിൽ ഭുജിക്കപ്പെട്ട എരിവും കയ്പും ചവർപ്പും ആയ രസങ്ങൾ കഫത്തെ ശമിപ്പിക്കുകയും വാതത്തെ വർദ്ധിപ്പിക്കുകയും ചെയ്യുന്നതു് എങ്ങിനെയെന്നു ശങ്കിക്കുന്നു എങ്കിൽ—അങ്ങനെ ശങ്കിക്കേണ്ട. എന്തെന്നാൽ—കഫത്തെ ശമിപ്പിക്കുമ്പോൾ എരിവു മുതലായ രസങ്ങളുടെയും ശക്തി നശിക്കുന്നതുകൊണ്ടാണ വാതം വർദ്ധിക്കാൻ സംഗതിയാകുന്നതു്. അപ്രകാരംതന്നെ വേറൊരും പറഞ്ഞിട്ടുണ്ടു്. "ഒന്നു് ഒരു ദോഷത്തെ നശിപ്പിക്കുമ്പോൾ വേറൊന്നിനെ വർദ്ധിപ്പിക്കുന്നതു് എന്തുകൊണ്ടാണെന്നുവെച്ചാൽ, ഒരു ദോഷത്തെ നശിപ്പിക്കുമ്പോൾ അതിന്റെ ശക്തി ക്ഷയിക്കുന്നതുകൊണ്ടാണു്." അതിനാൽ കട്വാദിരസങ്ങൾ പിത്തത്തെ വർദ്ധിപ്പിക്കുമ്പോൾ വാതത്തെ നശിപ്പിക്കുന്നതിൽ ദോഷമില്ല എന്നു സാരം.

വാസ്തവം ആലോചിച്ചുനോക്കിയാൽ, യാതൊരു രസമാണോ അധികമായി ഭക്ഷിക്കപ്പെട്ടതു്, അതിന്നു മറ്റു സർവ്വരസങ്ങളും വശമായിത്തീരുകയാണു ചെയ്യുന്നതു്. അതിനെക്കുറിച്ചു് സുശ്രുതൻ ഇങ്ങിനെ പറഞ്ഞിരിക്കുന്നു:—

"കോപിച്ച ദോഷങ്ങൾ ഏററവും ബലമുള്ള ദോഷത്തിന്നു വശമായിത്തീരുന്നതുപോലെ, ഭക്ഷിക്കപ്പെട്ട സകല രസങ്ങളും ബലവാനായ രസത്തിന്നു വശമായിത്തീരുന്നു."

ഏവം ഭുക്ത്വാ സമാചാമേൽ ചൂർണഗ്രഹണപൂർവകം
ഭോജനേ ദന്തലഗ്നാദി നിർഹൃത്യാചമനം ചരേൽ. 167

ഊണുകഴിഞ്ഞതിന്നുശേഷം കൈക്കുള്ള ജലമെടുത്തു് കര

ക്കണം. ഇതിനു കൊടിക്കൂർ വീഴുക എന്നു പറയും. അതിനു ശേഷം ഭോജനസമയത്തു പല്ലിൽ പററിയിരിക്കുന്ന അന്നാവശേഷത്തെ എടുത്തുകളഞ്ഞു കവുക്കഴിയ്ക്കണം.

ദന്താന്തരഗതം ചാന്നം ശോധനേനാഹരേച്ഛനൈഃ
കുര്യാദനിർഹൃതം തദ്ധി മുഖസ്യാനിഷ്ടഗന്ധതാം. 168

പല്ലിന്റെ ഇടയിൽ പററിയിരിക്കുന്ന അന്നത്തെ സൂചികൊണ്ടോ വെള്ളിക്കമ്പികൊണ്ടോ മററതെങ്കിലും സാധനംകൊണ്ടോ പതുക്കെപ്പതുക്കെ കുത്തിക്കളയണം. അങ്ങനെ എടുത്തുകളഞ്ഞില്ലെങ്കിൽ അതു (പല്ലിന്നിടയിൽ പററിയിരിക്കുന്ന അന്നം) വായ്നാററത്തെ ഉണ്ടാക്കും.

ദന്തലഗ്നമനിർഹാര്യം ലേപം മന്യേത ദന്തവൽ
ന തത്ര ബഹുശഃ കുര്യാദ്യത്നം നിർഹരണം പ്രതി. 169

പല്ലിൽ പററിയിരിക്കുന്നസാധനം എടുത്തുകളയാൻ പ്രയാസമായിട്ടുള്ളതാണെങ്കിൽ അതു പല്ലുപോലെതന്നെ വിചാരിക്കണം. അതിനെ എടുത്തുകളയുന്നതിന് അത്യധികം പ്രയത്നം ചെയ്യരുതു്.

ആചമ്യ ജലയുക്താഭ്യാം പാണിഭ്യാം ചക്ഷുഷീ സ്പൃശേൽ
ഭുക്ത്വാ ച സംസ്മരേന്നിത്യമഗസ്ത്യാദീൻ സുഖാവഹാൻ. 170

കവുക്കഴിഞ്ഞതിനുശേഷം രണ്ടു കയ്യും വെള്ളത്തോടുകൂടി കണ്ണിൽ സ്പർശിക്കണം. അതു് നേത്രാന്ധ്യത്തെ ദൂരീകരിക്കും. ഊണുകഴിഞ്ഞാൽ നിത്യവും സുഖത്തിനായി താഴെപ്പറയുംപ്രകാരം അഗസ്ത്യാദിമഹർഷികളെ സ്മരിക്കണം.

വിഷ്ണുരാത്മാ തഥൈവാന്നം പരിണാമശ്ച വൈ യഥാ
സത്യേന തേന മദ്ഭുക്തം ജീര്യത്വന്നമിദം തഥാ. 171

അഗസ്തിരഗ്നിർബഡവാനലശ്ച
ഭുക്തം മമാന്നം ജരയന്ത്വശേഷം
സുഖം ച മേ തത്പരിണാമസംഭവം
യച്ഛന്ത്വരോഗം മമ ചാസ്തു ദേഹം. 172

അംഗാരകമഗസ്തിം ച പാവകം സൂര്യമശ്വിനൗ
പഞ്ചൈതാൻ സംസ്മരേന്നിത്യം ഭുക്തം തസ്യാശു ജീര്യതി. 173

ഇത്യുച്ചാര്യ സ്വഹസ്തേന പരിമാർജ്ജ്യ തഥോദരം
അനായാസപ്രദായീനി കുര്യാൽ കർമ്മാണ്യതന്ദ്രിതഃ. 174

അതന്ദ്രിതഃ—നിരന്തരം ജാഗ്രൽതിഷ്ഠേൽ. ന തു സ്വപ്യാൽ. "ഭുക്തമാത്രസ്യ തു സ്വാപ്നാന്മന്ദ്യഗ്നിം പിത്തതഃ കഫഃ." ഇതി വചനാൽ.

അഗസ്ത്യാദികളെ സ്മരിക്കേണ്ട പ്രകാരത്തെ പറയുന്നു:—

"അന്നത്തേയും അന്നവും അന്നത്തിന്റെ പരിണാമവും വിഷ്ണുവാകുന്നു. അതിനാൽ എന്നാൽ ഭുജിക്കപ്പെട്ട ഈ അന്നം സത്യമായിട്ടും ദഹിക്കട്ടെ. അഗസ്ത്യനും അഗ്നിയും ബഡവാഗ്നിയും ഞാൻ ഭുജിച്ചതായിരിക്കുന്ന അന്നത്തെ ദഹിപ്പിക്കട്ടെ. അതിന്റെ അവസാനത്തിൽ ഉണ്ടാകുന്ന സുഖത്തെയും പ്രദാനം ചെയ്യട്ടെ. ഇതുകൊണ്ടു് എന്റെ ശരീരം രോഗമില്ലാത്തതായി തീരുകയും ചെയ്യട്ടെ. ചൊവ്വ, അഗസ്ത്യൻ, അഗ്നി, സൂര്യൻ, അശ്വിനീദേവന്മാർ ഇവരെ അഞ്ചുപേരെയും ആരാണോ നിത്യവും സ്മരിക്കുന്നതു് അവനാൽ ഭുജിക്കപ്പെട്ട അന്നം വളരെ വേഗത്തിൽ ദഹിക്കും." ഈ മന്ത്രമുച്ചരിച്ചു് നിത്യവും തന്റെ കൈകൊണ്ടു് വയറു തലോടി ആയാസകരങ്ങളല്ലാത്തെയുള്ള കർമ്മങ്ങളെ അതന്ദ്രിതനായിട്ടു്, ("ഊണുകഴിഞ്ഞയുടനെ ഉറങ്ങിയാൽ കഫവും പിത്തവും കൂടി അഗ്നിമാന്ദ്യത്തെ ഉണ്ടാക്കും" എന്നുള്ള വചനമനുസരിച്ചു് ഉറങ്ങാതെ ഉണർച്ചയോടുകൂടി) ആചരിക്കണം.

ജീർണ്ണേന്നേ വർദ്ധതേ വായുർവിദഗ്ദ്ധേ പിത്തമേവ തു
ഭുക്തമാത്രേ കഫശ്ചാപി ക്രമോദ്ദേശം ദോഷസംഭവഃ.

വിദഗ്ദ്ധേ—കിഞ്ചിൽ പക്വേ കിഞ്ചിദപക്വേ.

അന്നം ദഹിക്കുമ്പോൾ വായു വർദ്ധിക്കുന്നു. വിദഗ്ദ്ധമായിരിക്കുമ്പോൾ (കുറച്ചു പാകം വരികയും കുറച്ചു പാകം വരാതെയുമുള്ള മദ്ധ്യാവസ്ഥയിൽ) പിത്തം വർദ്ധിക്കുന്നു. ഊണു കഴിഞ്ഞാലുടനെ കഫവും കോപിക്കുന്നു. ഇങ്ങനെയാണു് ഊണിനുശേഷമുള്ള ക്രമം.

ഊണുകഴിഞ്ഞയുടനെ ഉണ്ടാകുന്ന കഫത്തിന്റെ പ്രതിവിധി.

ധൂമേനാപോഹ്യ ഹൃദ്യൈർവാ കഷായകടുതിക്തകൈഃ
പൂഗൈഃ കർപ്പൂരകസ്തൂരീലവംഗസുമനഃഫലൈഃ. 176

ഫലൈഃ കടുകഷായൈർവാ മുഖവൈശദ്യകാരകൈഃ
താംബൂലപത്രസഹിതൈഃ സുഗന്ധൈർവാ വിചക്ഷണഃ. 177

ധൂമേന—അഗരുവാദിധൂമേന. അപോഹ്യ—കഫം ദൂരീകൃത്യ. കഷായകടുതിക്തകൈഃ ഫലൈഃ കർപ്പൂരകസ്തൂരീലവ

ങ്ഗാദിഭിഃ. പൂഗൈഃ—ക്രമുകൈഃ. സുമനഃഫലൈഃ ജാതീഫലൈഃ. ഏലാഹരീതക്യാദിഫലൈഃ.

ഊണുകഴിഞ്ഞതുടനെ വർദ്ധിക്കുന്ന കഫത്തെ, അകിൽ മുതലായവയിട്ടു പുകച്ചു പുക കുടിച്ചോ ഹൃദയപ്രിയങ്ങളും എരിവും കയ്പും ചവർപ്പും കലർന്നവയും ആയ കവുകിൻഫലം, (അടയ്ക്ക) കർപ്പൂരം, കസ്തൂരി, കരയാമ്പൂവ്, ജാതിക്ക ഇവകൊണ്ടോ എരിവും കയ്പും ഉള്ള മററു ഫലങ്ങൾകൊണ്ടോ മുഖനൈർമ്മല്യത്തെ ഉണ്ടാക്കുന്ന വെററില കലർന്ന സുഗന്ധദ്രവ്യങ്ങൾകൊണ്ടോ ദൂരീകരിക്കണം.

### താംബൂലഭക്ഷണം.

തഥാ സുപ്തോത്ഥിതേ സ്നാതേ ഭുക്തേ വാന്തേ ച സംഗരേ
സഭായാം വിദുഷാം രാജ്ഞാം കുര്യാത് താംബൂലചർവ്വണം.

താംബൂലം എപ്പോഴാണു ഭക്ഷിക്കേണ്ടതു് എന്നു കാണിക്കുന്നു:—സംഭോഗസമയം, ഉറങ്ങിയെഴുന്നേററയുടനെ, കുളിച്ചതിന്നു ശേഷം, ഛർദ്ദിച്ചതിന്നുശേഷം, യുദ്ധം ഈ കാലങ്ങളിലും; വിദ്വൽസഭ രാജസഭ ഈ സ്ഥാനങ്ങളിൽവെച്ചും താംബൂലചർവ്വണം ചെയ്യണം.

### താംബൂലഗുണം.

താംബൂലമുക്തം തീക്ഷ്ണോഷ്ണം രോചനം തുവരം സരം
തിക്തം ക്ഷാരോഷണം കാമരക്തപിത്തകരം ലഘു. 179
വശ്യം ശ്ലേഷ്മാസ്യദൗർഗന്ധ്യമലവാതശ്രമാപഹം
മുഖവൈശദ്യസൗഗന്ധ്യകാന്തിസൗഷ്ഠവകാരകം. 180
ഹനുദന്തമലധ്വംസി ജിഹ്വേന്ദ്രിയവിശോധനം
മുഖപ്രസേകശമനം ഗളാമയവിനാശനം. 181
നവം തദേവ മധുരം കഷായാനുരസം ഗുരു
ബലാസജനനം പ്രായഃ പത്രശാകഗുണം സ്മൃതം. 182

താംബൂലം, തീക്ഷ്ണവും ഉഷ്ണവും രുചികരവും ചവർപ്പുരസവും മലത്തെ വെളിക്കു കളയുന്നതും, തിക്തവും (കയ്പുരസമുള്ളതും) ക്ഷാരവും എരിവും കാമത്തെയും രക്തപിത്തത്തെയും ചെയ്യുന്നതും ലഘുവും ലോകങ്ങളെ വശീകരിക്കുന്നതും ആകുന്നു. അതു് കഫം, വായിൽ ഉള്ള ദുർഗ്ഗന്ധം, അഴുക്കു്, വാതം, ശ്രമം ഇവയെ കളയും. മുഖനൈർമ്മല്യം, സുഗന്ധത, കാന്തി, സൗഷ്ഠവം (സുന്ദരത്വം) ഇവയെ ഉണ്ടാക്കും. ഹനുപ്രദേശം, ദന്തം ഈ സ്ഥാനങ്ങളിലുള്ള അഴുക്കിനെ നശിപ്പിക്കും. നാക്കും ഇന്ദ്രിയങ്ങളും ശു

ചിയാക്കുകയും വായിൽനിന്നു വരുന്ന വെള്ളത്തെയും ഗളരോഗത്തെയും ശമിപ്പിക്കുകയും ചെയ്യും.

പുതിയ താംബൂലം, മധുരവും അല്പം ചവൎപ്പുരസമുള്ളതും, ഗുരുവും, കഫത്തെ ഉണ്ടാക്കുന്നതും, മിക്കവാറും അതദോഷങ്ങളുണ്ടാക്കുന്ന താംബൂലത്തിന്റെ ഗുണത്തോടുകൂടിയതും ആകുന്നു.

വങ്ഗസേനോദ്ഭവം പൎണ്ണം പരം കടുരസം സരം
പാചനം പിത്തജനകമുഷ്ണം കഫഹരം സ്മൃതം. 183

വങ്ഗദേശത്തുണ്ടാകുന്ന താംബൂലം അധികം എരിവുരസത്തോടുകൂടിയതും, മലശോധനയെ ഉണ്ടാക്കുന്നതും പാചനവും പിത്തജനകവും ഉഷ്ണവും കഫത്തെ നാശിപ്പിക്കുന്നതും ആകുന്നു.

പൎണ്ണം പുരാണമകടു ക്ഷുല്ലകം തനു പാണ്ഡുരം
വിശേഷാൽ ഗുണവദ്ബോദ്ധ്യമന്യദ്ധീനഗുണം സ്മൃതം. 184

പഴകിയ താംബൂലം, തീക്ഷ്ണതയില്ലാത്തതും ലഘുവും, മൃദുവും ധവളവൎണ്ണവും വിശേഷിച്ചു ഗുണമുള്ളതും ആകുന്നു. വേറെയുള്ള താംബൂലം ഗുണം കുറഞ്ഞതാണു്.

## പൂഗീഫലഗുണങ്ങൾ.

പൂഗം ഗുരു ഹിമം രൂക്ഷം കഷായം കഫപിത്തനുൽ
മോഹനം ദീപനം രുച്യമാസ്യവൈരസ്യനാശനം. 185

പൂഗംസ്യാദ്ദ്രവമദ്ധ്യം യൽ സ്വിന്നം വാ പിത്രിദോഷനുൽ
സരസം ഗുൎവ്വിഷ്ടംഭി തദ്ദൃശം വഹ്നിനാശനം. 186

പൂഗം (കമുകിൻഫലം) ഗുരുവും, ഹിമവും, രൂക്ഷവും, ചവൎപ്പുരസമുള്ളതും, കഫപിത്തങ്ങളെ നാശിപ്പിക്കുന്നതും, മോഹനവും ദീപനവും രുചിയെ ഉണ്ടാക്കുന്നതും മുഖത്തിന്റെ വിരസതയെ നാശിപ്പിക്കുന്നതും ആകുന്നു.

മദ്ധ്യഭാഗത്തിനുറപ്പുള്ളതോ അഗ്നിയിൽവച്ചു സ്വേദിപ്പിച്ചതോ ആയ കമുകിൻഫലം ത്രിദോഷത്തെ നാശിപ്പിക്കും. ഇളയ പൂഗഫലം ഗുരുവും കഫസ്രാവണത്തെ ഉണ്ടാക്കുന്നതും ഫ്യുററവും ജഠരാഗ്നിനാശകവും ആകുന്നു.

## കരിങ്ങാലി, ചുണ്ണാമ്പു്, ഇവയോടുകൂടിയ താംബൂലത്തിന്റെ ഗുണങ്ങൾ.

ഖദിരഃ കഫപിത്തഘ്നശ്ചൂൎണ്ണം വാതബലാസനുൽ
സംയോഗതസ്ത്രിദോഷഘ്നം സൌമനസ്യം കരോതി ച. 187

മുഖവൈശദ്യസൗഗന്ധ്യകാന്തിസൗഷ്ഠവകാരകം.

കരിങ്ങാലി കഫപിത്തങ്ങളെ നശിപ്പിക്കും. ചുണ്ണാമ്പ് വാതകഫങ്ങളെയും നശിപ്പിക്കും. കരിങ്ങാലിയും ചുണ്ണാമ്പും ചേൎന്ന താംബൂലം ത്രിദോഷഹരവും മനഃപ്രസന്നത, മുഖനൈൎമ്മല്യം, സുഗന്ധത, കാന്തി, സൗഷ്ഠവം ഇവയെ ഉണ്ടാക്കുന്നതും ആകുന്നു.

പ്രഭാതേ പൂഗമധികം മദ്ധ്യാഹ്നേ ഖദിരം തഥാ
നിശായാം ചൂൎണ്ണമധികം താംബൂലം ഭക്ഷയേത് സദാ. 188

താംബൂലത്തിൽ പൂഗാദികൾ അധികം ചേൎക്കേണ്ടത് ഏതു സമയത്താണ് എന്നു പറയുന്നു:—പ്രഭാതത്തിൽ പാക്കും, മദ്ധ്യാഹ്നത്തിൽ കരിങ്ങാലിയും രാത്രിയിൽ ചുണ്ണാമ്പും അധികം ചേൎത്ത് താംബൂലം ഉപയോഗിക്കണം

ആയുരഗ്രേ യശോ മൂലേ ലക്ഷ്മീൎമദ്ധ്യേ വ്യവസ്ഥിതാ
തസ്മാദഗ്രം തഥാ മൂലം മദ്ധ്യം പൎണ്ണസ്യ വൎജ്ജയേത്. 189

താംബൂലത്തിന്റെ അററത്ത് ആയുസ്സും, ചുവട്ടിൽ കീൎത്തിയും, മദ്ധ്യത്തിൽ ലക്ഷ്മിയും നിവസിക്കുന്നു. അതുകൊണ്ട് താംബൂലത്തിന്റെ അഗ്രവും മൂലവും മദ്ധ്യവും വൎജ്ജിക്കണം.

പൎണ്ണമൂലേ ഭവേദ്വ്യാധിഃ പൎണ്ണാഗ്രേ പാപസംഭവഃ
പൎണ്ണമദ്ധ്യം ഹരത്യായുഃ സിരാ ബുദ്ധിവിനാശിനീ. 190

വെററിലയുടെ ചുവടു ഭക്ഷിച്ചാൽ രോഗമുണ്ടാകും. അററം ഭക്ഷിച്ചാൽ പാപം സംഭവിക്കും. മദ്ധ്യഭാഗം ഭക്ഷിച്ചാൽ ആയുസ്സു നശിക്കും. ഞരമ്പു ഭക്ഷിച്ചാൽ ബുദ്ധിയില്ലാതാകും. അതിനാൽ വെററിലയുടെ ചുവടും അററവും മദ്ധ്യവും ഞരമ്പും വൎജ്ജിക്കണം.

ആദ്യം വിഷോപമം പീതം ദ്വിതീയം ഭേദി ദുൎജ്ജരം
തൃതീയാദ്യനുപാതവ്യം സുധാതുല്യം രസായനം. 191

താംബൂലം ആദ്യമേ പാനം ചെയ്യുന്നത് വിഷതുല്യമാകുന്നു. രണ്ടാമതു പാനം ചെയ്യുന്നതും വയറിളക്കുന്നതും എളുപ്പത്തിൽ ദഹിക്കാത്തതും ആകുന്നു. മൂന്നാമതു പാനം ചെയ്യുന്നത് അമൃതിനു തുല്യവും രസായനവും ആകുന്നു. അതിനാൽ രോഗവാനായും ക്ഷതവാനായും താംബൂലം പാനം ചെയ്യരുത്.

താംബൂലം അധികം ഭക്ഷിച്ചാലുള്ള ദോഷം.

താംബൂലം നാതിസേവേത ന വിരിക്തോ ബുഭുക്ഷിതഃ
ദേഹദൃക്കേശദന്താഗ്നിശ്രോത്രവൎണ്ണബലക്ഷയഃ. 192

ഹരം

ശോഷഃ പിത്താനിലാസ്രം സ്യാദതിതാംബൂലചവ്വണാൽ.

വെററില വളരെ ഭക്ഷിക്കരുതു്. വിരേചനംചെയ്തവനും വിശപ്പുള്ളവനും ഭക്ഷിക്കരുതു്. അല്ലാതെ ഭക്ഷിച്ചാൽ ശരീരം, കണ്ണു്, തലമുടി, പല്ലു്, അഗ്നി, ചെവി, നിറം, ബലം ഇവയ്ക്കു ക്ഷയമുണ്ടാകും. താംബൂലം അധികമായി ചവ്വണം ചെയ്താൽ ശോഷം, പിത്തം വാതരക്തം ഇവ വൎദ്ധിക്കും.

### താംബൂലം വൎജ്ജിക്കേണ്ടവർ.

താംബൂലം ന ഹിതം ദന്തദുർബ്ബലേക്ഷണരോഗിണാം
വിഷമൂർച്ഛാമദാർത്താനാം ക്ഷയിണാം രക്തപിത്തിനാം. 193

ദന്തരോഗികൾ, ദുർബ്ബലന്മാർ, നേത്രരോഗമുള്ളവർ, വിഷംമൂർച്ഛ (മോഹാലസ്യം) മദം ഇവകൊണ്ടു് ആർത്തന്മാർ, ക്ഷയരോഗികൾ, രക്തപിത്തമുള്ളവർ ഇവൎക്കൊക്കെ താംബൂലചവ്വണം ഹിതമല്ല.

### ഊണിന്നുശേഷം നടന്നാലുള്ള ഗുണങ്ങൾ.

ഭുക്ത്വാ ശതപദം ഗച്ഛേച്ഛനൈസ്തേന തു ജായതേ
അന്നസംഘാതശൈഥില്യം ഗ്രീവാജാനുകടീഷു ച. 194

ഭുക്തോപവിശതസ്തുന്ദം ശയാനസ്യ തു പുഷ്ടതാ
ആയുശ്ചംക്രമമാണസ്യ മൃത്യുർധാവതി ധാവതഃ. 195

ചംക്രമമാണസ്യ—പാദശതം ശനൈർഗ്ഗച്ഛതഃ.

ഊണുകഴിച്ചതിന്നുശേഷം പതുക്കെ പതുക്കെ നൂറുപടം സഞ്ചരിക്കണം; എന്നാൽ അന്നസമൂഹത്തിന്നും, കഴുത്തു്, മുട്ടു്, അരക്കെട്ടു് ഈ ഭാഗങ്ങൾക്കും അയവു സംഭവിക്കും. ഊണു കഴിച്ച ഉടനെ ഇരുന്നാൽ മടിയും, കിടന്നാൽ പുഷ്ടിയും നടന്നാൽ ആയുസ്സും സംഭവിക്കും. ഓടിയാൽ മൃത്യു കൂടെ ഓടിവരികയും ചെയ്യും.

ശ്വാസാനഷ്ടൗ സമുത്താനസ്താൻ ദ്വിഃ പാർശ്വേ തു ദക്ഷിണേ
തതസ്തദ്ദ്വിഗുണാൻ വാമേ പശ്ചാൽ സ്വപ്യാദ്യഥാസുഖം.

ആദ്യമേ മലൎന്നുകിടന്നു് എട്ടു ശ്വാസം വിടണം. പിന്നീടു് വലത്തുവശം ചരിഞ്ഞുകിടന്നു് ൧൬ ശ്വാസവും, അതിന്നുശേഷം ഇടത്തുവശം ചരിഞ്ഞുകിടന്നു് ൩൨ ശ്വാസവും വിട്ടതിന്നുശേഷം സുഖമായി ഉറങ്ങിക്കൊള്ളണം.

### ഇടത്തുവശം കിടന്നുറങ്ങിയാലുള്ള ഗുണം.

വാമശിരായാമനലോ നാഭേരൂൎദ്ധ്വേഽസ്തി ജന്തൂനാം
തസ്മാത്തു വാമപാൎശ്വേ ശയീത ഭുക്തപ്രപാകാൎത്ഥം. 197

പ്രാണികളുടെ നാഭിക്കു മുകളിൽ ഇടത്തുവശത്തായിട്ട് ജഠരാഗ്നി സ്ഥിതിചെയ്യുന്നു. അതിനാൽ ഊണിന്നുശേഷം ഇടത്തുവശം കിടന്നുറങ്ങിയാൽ ഭക്ഷിച്ച ആഹാരം നല്ലവണ്ണം പാകം വരും.

ത്രിദോഷശമനീ ഖട്വാ തൂലീ വാതകഫാപഹാ
ഭൂശയ്യാ ബൃംഹണീ വൃഷ്യാ കാഷ്ഠപട്ടീ തു വാതളാ. 198

കട്ടിലിൽ കിടന്നുറങ്ങുന്നതു് ത്രിദോഷശമനമാണു്. പഞ്ഞിയിട്ട മെത്തയിൽ കിടന്നുറങ്ങിയാൽ വാതവും കഫവും ശമിക്കും. നിലത്തുകിടന്നുറങ്ങുന്നതു് ബൃംഹണവും (ശരീരത്തെ തടിപ്പിക്കുന്നതും) ശുക്ലവൃദ്ധികരവും ആകുന്നു. തടിക്കഷണത്തിൽ കിടന്നുറങ്ങിയാൽ വാതം വൎദ്ധിക്കും.

അന്യൈഃ പുനരാഹ—

ഭൂശയ്യാ വാതളാതീവ രൂക്ഷാ പിത്താസ്രനാശിനീ
സുശയ്യാശയനം ഹൃദ്യം പുഷ്ടിനിദ്രാധൃതിപ്രദം. 199
ശ്രമാനിലഹരം വൃഷ്യം വിപരീതമതോഽന്യഥാ.

കിടക്കുന്നതിനെക്കുറിച്ചു് വേറൊരു ആചാൎയ്യൻ ഇപ്രകാരം പറയുന്നു:—നിലത്തു കിടക്കുന്നതു് വാതവൃദ്ധികരവും രൂക്ഷവും പിത്തത്തെയും രക്തത്തെയും നശിപ്പിക്കുന്നതും ആകുന്നു. നല്ല കിടക്കയിൽ കിടക്കുന്നതു് ഹൃദയത്തിനു ഹിതവും പുഷ്ടി, ഉറക്കം, സന്തോഷം ഇവയെ പ്രദാനം ചെയ്യുന്നതും, ശ്രമം വാതം ഇവയെ ഇല്ലാതാക്കുന്നതും ശുക്ലവൃദ്ധികരവും ആകുന്നു. ദുശ്ശയ്യയിലുള്ള ശയനം ഇതു പറഞ്ഞതിനു വിപരീതമാകുന്നു.

സംവാഹനം മാംസരക്തത്വക്പ്രസാദകരം പരം
പ്രീതിനിദ്രാകരം വൃഷ്യം കഫവാതശ്രമാപഹം. 200

സംവാഹനം (ശരീരം തിരുമ്മുക) മാംസം, രക്തം, ത്വക്ക് ഇവയ്ക്കു് ഏററവും തെളിച്ചത്തെ ഉണ്ടാക്കുന്നതും സന്തോഷം, നിദ്ര, ഇവയെ ചെയ്യുന്നതും ശുക്ലവൃദ്ധികരവും കഫം, വാതം, ശ്രമം ഇവയെ നശിപ്പിക്കുന്നതും ആകുന്നു.

### പ്രവാതസഞ്ചാരം.

പ്രവാതം രൗക്ഷ്യവൈവൎണ്യസ്തംഭകൃദ്ദാഹപിത്തനുൽ
സ്വേദമൂൎച്ഛാപിപാസഘ്നമപ്രവാതമതോഽന്യഥാ. 201

സുഖം പ്രവാതം സേവേത ഗ്രീഷ്മേ ശരദി ചാന്തരാ
നിർവ്വാതമായുഷേ സേവ്യമാരോഗ്യായ സുഖായ ച. 202

പ്രവാതത്തിന്റെ ഗുണത്തെ പറയുന്നു:—പ്രവാതം (വലിയ കാററ്) രൂക്ഷതയേയും, നിറംമാററം, സ്തംഭം ഇവയേയും ചെയ്യും. സർവ്വാംഗസന്താപം, പിത്തം, സ്വേദം, മോഹാലസ്യം, തണ്ണീർദാഹം ഇവയെ ശമിപ്പിക്കും. അപ്രവാതം (സാധാരണമായ കാററ്) ഈ പറഞ്ഞതിന്ന വിപരീതമാണ്. ശരൽകാലത്തും, ഗ്രീഷ്മകാലത്തും ഇടയ്ക്കിടയ്ക്ക് പ്രവാതം സുഖമായി ഏല്ക്കാം. കാററില്ലാത്ത സ്ഥലം, ആരോഗ്യത്തിന്നും ആയുസ്സിന്നും സുഖത്തിന്നും ആയി സേവിക്കണം.

പൂർവ്വവാതഗുണം.

പൂർവ്വോനിലോ ഗുരുഃ സോഷ്ണഃ സ്നിഗ്ദ്ധഃ പിത്താസ്രദൂഷകഃ
വിദാഹീ വാതലോ ശ്രാന്തികഫശീതവതാം ഹിതഃ. 203
സ്വാദുഃ പടുരഭിഷ്യന്ദീ ത്വഗ്ദോഷാർശോവിഷക്രിമീൻ
സന്നിപാതം ജ്വരം ശ്വാസമാമവാതം ച കോപയേൽ.
സ്വാദുഃ—ക്ഷേത്രദ്രവ്യേഷു ബാഹുല്യേന മധുരരസജനകഃ.

കിഴക്കൻകാററിന്റെ ഗുണം—കിഴക്കൻ കാററ്, ഗുരുവും ഉഷ്ണവും സ്നിഗ്ദ്ധവും പിത്തത്തെയും രക്തത്തെയും ദുഷിപ്പിക്കുന്നതും, ഉൾപ്പുഴുക്കമുണ്ടാക്കുന്നതും, വാതവർദ്ധകവും, തലകറക്കം, കഫം, തണുപ്പ് ഇവയുള്ളവൎക്ക ഹിതവും, സ്വാദുവും (ക്ഷേത്രദ്രവ്യങ്ങളിൽ അധികമായി മധുരരസത്തെ ജനിപ്പിക്കുന്നതും) ആകുന്നു.

തെക്കൻകാററിന്റെ ഗുണം.

ദക്ഷിണഃ പവനഃ സ്വാദുഃ പിത്തരക്തഹരോ ലഘുഃ
വീര്യേണ ശീതലോ ബല്യശ്ചക്ഷുഷ്യോ ന തു വാതലഃ.

തെക്കൻകാററ്, സ്വാദുവും (ക്ഷേത്രദ്രവ്യങ്ങളിൽ പ്രായേണ മധുരരസജനകവും) പിത്തരക്തങ്ങളെ നാശിപ്പിക്കുന്നതും, ലഘുവും, ശീതവീര്യവും, ബല്യവും (ബലത്തെ ഉണ്ടാക്കുന്നതും,) കണ്ണിന്ന ഹിതവും വാതവൃദ്ധികരവും, ആകുന്നു.

പടിഞ്ഞാറൻ കാററിന്റെ ഗുണം.

പശ്ചിമഃ പവനസ്തീക്ഷ്ണഃ ശോഷണോ ബലഹൃല്ലഘുഃ
മേദഃപിത്തകഫധ്വംസീ പ്രഭഞ്ജനവിവർദ്ധനഃ. 206

പടിഞ്ഞാറൻകാററ്, തീക്ഷ്ണവും ശോഷിപ്പിക്കുന്നതും ബലത്തെ നാശിപ്പിക്കുന്നതും ലഘുവും മേദസ്സ്, പിത്തം, കഫം ഇവയെ ധ്വംസിക്കുന്നതും വാതവർദ്ധകവും ആകുന്നു.

### വടക്കൻ കാററിൻെറ ഗുണം.

ഉത്തരോ മാരുതശ്ശീതഃ സ്നിഗ്ദ്ധോ ദോഷപ്രകോപകൃൽ
ക്ലേദനഃ പ്രകൃതിസ്ഥാനാം ബലദോ മധുരോ മൃദുഃ. 207

ദോഷപ്രകോപകൃൽ രുഗ്ണാനാം.

വടക്കൻകാററ് ശീതവും സ്നിഗ്ദ്ധവും രോഗികളുടെ ദോഷങ്ങളെ കോപിപ്പിക്കുന്നതും സ്വതേ ഉള്ള വസ്തുക്കൾക്ക് നനവിനെ ഉണ്ടാക്കുന്നതും ബലപ്രദവും മധുരരസജനകവും മൃദുവും ആകുന്നു.

ആഗ്നേയോ ദാഹകൃദ്രൂക്ഷോ നൈരൃതോ ന വിദാഹകൃൽ
വായവ്യസ്തു ഭവേത്തിക്ത ഐശാനഃ കടുകഃ സ്മൃതഃ. 208

വിഷ്വഗ്വായുരനായുഷ്യഃ പ്രാണിനാം ബഹുരോഗകൃൽ
അതസ്തം നൈവ സേവേത സേവിതസ്ത്യപ്രാന്ത ശർമ്മണെ 209

അഗ്നികോണിൽ നിന്നുവരുന്ന കാററ് ചൂടിനെ ഉണ്ടാക്കുന്നതും രൂക്ഷവും ആകുന്നു. നിരൃതികോണിൽനിന്നു വരുന്ന കാററ് വിദാഹത്തെ ചെയ്യുകയില്ല. വായുകോണിലെക്കാററ് തിക്തവും, ഈശാനകോണിലെ കാററ് കടുവും (എരിവുരസമുള്ളതും) ആകുന്നു. നാലുദിക്കിൽനിന്നും വരുന്ന കാററു പ്രാണികൾക്ക് ബഹുരോഗത്തെ ചെയ്യുന്നതാകയാൽ അതിനെ ഒരിക്കലും ഏൽക്കരുത്. അഥവാ ഏററാൽ സുഖം അല്പവും ഉണ്ടാവുകയില്ലെന്നു തന്നെയല്ല വലിയ ദുഃഖമുണ്ടാകുകയും ചെയ്യും.

### വിശറിക്കാററിൻെറ ഗുണം.

വ്യജനസ്യാനിലോ ദാഹസ്വേദമൂർച്ഛാശ്രമാപഹഃ
താലവൃന്തഭവോ വാതസ്ത്രിദോഷശമകോ മതഃ. 210

വംശവ്യജനജസ്തൂഷ്ണോ രക്തപിത്തപ്രകോപനഃ.

വിശറിയിൽനിന്നുണ്ടാകുന്ന കാററ്, ചൂട്, വിയർപ്പ്, മോഹാലസ്യം, ക്ഷീണം ഇവയെ ഇല്ലാതാക്കും. താലവൃന്ത (പനവിശറി)ത്തിൽ നിന്നുണ്ടാകുന്ന കാററ് ത്രിദോഷശമനമാണ്. മുളവിശറിയിൽ നിന്നുണ്ടാകുന്ന കാററ്, തണ്ണീർദാഹം, രക്തപിത്തം ഇവയെ കോപിപ്പിക്കും.

### ചാമരാദി വാതഗുണം.

ചാമരോ വസ്ത്രസംഭൂതോ മായൂരോ വേത്രജസ്തഥാ
ഏതേ ദോഷജിതോ വാതാഃ സ്നിഗ്ദ്ധാ ഹൃദ്യാഃ സുപൂജിതാഃ.

വെഞ്ചാമരത്തിൽ നിന്നും വസ്ത്രത്തിൽനിന്നും ഉണ്ടാകുന്ന

കാററും, മയിൽപ്പീലിവിശറി, ചൂരൽവിശറി ഇവയിൽ നിന്നുണ്ടാകുന്ന കാററും ദോഷകോപങ്ങളെ ഹരിക്കുന്നതും സ്നിഗ്ദ്ധങ്ങളും ഹൃദ്യങ്ങളും പൂജനീയങ്ങളും ആകുന്നു.

### പകലുറങ്ങിയാലുള്ള ദോഷം.

ദിവാസ്വാപം ന കുർവീത യതോഽസൌ സ്യാൽ കഫാവഹഃ
ഗ്രീഷ്മവർജ്ജ്യേഷു കാലേഷു ദിവാസ്വപ്നോ നിഷിദ്ധ്യതേ. 212

പകലുറക്കം കഫത്തെ ഉണ്ടാക്കുന്നതാകയാൽ അതു് ചെയ്യാൻ പാടില്ലാത്തതാകുന്നു. ഗ്രീഷ്മകാലമൊഴിച്ചുള്ള കാലങ്ങളിൽ പകലുറങ്ങുന്നതു് നിഷിദ്ധമാണു്.

### പകലുറങ്ങേണ്ടവർ.

ഉചിതോഽപി ദിവാസ്വപ്നോ നിത്യം യേഷാം ശരീരിണാം
വാതാദയഃ പ്രകുപ്യന്തി തേഷാമസ്വപതാം ദിവാ. 213

വ്യായാമസ്ത്രീപ്രസംഗാദ്ധ്വയാനക്ലാന്താനതിസാരിണഃ
ശൂലശ്വാസവതസ്തൃഷാപരിഗതാൻ ഹിക്കാമരുൽപീഡിതാൻ
ക്ഷീണാൻ ക്ഷീണകഫാൻ ശിശൂൻ മദഹതാൻ വൃദ്ധാൻ രസാജീർണ്ണിനോ
രാത്രൌ ജാഗരിതാന്നരാൻ നിരശനാൻ കാമം ദിവാ സ്വാപയേൽ. 214

നിത്യവും പകലുറങ്ങി ശീലിച്ചിരിക്കുന്നവൎക്കു് പകലുറങ്ങിയില്ലെങ്കിൽ വാതാദിദോഷങ്ങൾ കോപിക്കും. അതുകൊണ്ടു് അവൎക്കു് പകലുറക്കം ഹിതമാണു്.

വ്യായാമം, സ്ത്രീസംഗം, വഴിനടക്കുക, വാഹനത്തിൽ സഞ്ചരിക്കുക ഇവയിൽ തൽപരന്മാർക്കും, ക്ലാന്തന്മാർ, അതിസാരികൾ, ശൂലം, ശ്വാസം, തണ്ണീർദാഹം, ഇക്കിൾ, വാതം ഇവയാൽ പീഡിതന്മാർ, ക്ഷീണന്മാർ, കഫം ക്ഷയിച്ചവർ, ബാലന്മാർ, മദപീഡിതന്മാർ, വൃദ്ധന്മാർ, രസാജീർണ്ണമുള്ളവർ, രാത്രിയിൽ ഉറക്കമിളച്ചവർ ഇവൎക്കും പകലുറക്കം ഹിതമാണു്. എന്നാൽ രാത്രിയിൽ ഉറക്കമിളച്ചവർ പകലുറങ്ങുന്നതു് ഊണുകഴിക്കുന്നതിനുമുൻപു വേണ്ടതാണു്.

ദിവാ വാ യദി വാ രാത്രൌ നിദ്രാ സാത്മീകൃതാ തു യൈഃ
ന തേഷാം സ്വപതാം ദോഷോ ജാഗ്രതാം ചോപജായതേ.

സ്വപതാം—ദിവാ ഇതി ശേഷഃ. ജാഗ്രതാം—രാത്രൌ ഇതി ശേഷഃ.

പകലും രാത്രിയും ഇത്രസമയം ഉറങ്ങുക എന്ന നിഷ്ഠയുള്ളവൎക്കു് പകൽ ഉറങ്ങുന്നതുകൊണ്ടും രാത്രിയിൽ ഉറക്കമിളയ്ക്കുന്നതുകൊണ്ടും യാതൊരുദോഷവും ഉണ്ടാകുകയില്ല.

ഊണിനുശേഷം ഉറങ്ങിയാലുള്ള ഗുണദോഷങ്ങൾ.

ഭോജനാനന്തരം നിദ്രാ വാതം ഹരതി പിത്തനുൽ
കഫം കരോതി വപുഷഃ പുഷ്ടിം സൗഖ്യം തനോതി ഹി.

ഊണിനുശേഷം ഉറങ്ങുന്നതു് വാതപിത്തഹരവും കഫത്തെ ഉണ്ടാക്കുന്നതും, ശരീരത്തിനു പുഷ്ടിയേയും സൗഖ്യത്തേയും പ്രദാനംചെയ്യുന്നതും ആകുന്നു.

ശയനം പിത്തനാശായ വാതനാശായ മൎദ്ദനം
വമനം കഫനാശായ ജ്വരനാശായ ലംഘനം.
ആസീനം ഘൃഷ്ടിതം തൈലം നാഭിഷ്യന്ദി ന രൂക്ഷണം. 217

ഉറക്കം പിത്തത്തെയും, മൎദ്ദനം (തിരുമ്മൽ) വാതത്തെയും വമനം (ഛൎദ്ദിപ്പിക്കുക) കഫത്തെയും ലംഘനം (പട്ടിണികിടക്കുക) ജ്വരത്തെയും നശിപ്പിക്കും. ഇരുന്നുരച്ചുന്നതു് കഫസ്രവണകാരിയും രൂക്ഷണവും അല്ല.

അപരാനപ്യുദരസ്യ സംസ്ഥാപനഹേതൂനാഹ—
ശബ്ദാൻ സ്പൎശാംശ്ച രൂപാണി രസാൻ ഗന്ധാൻ മനഃപ്രിയാൻ
ഭുക്തവാനുപസേവേത തേനാന്നം സാധു തിഷ്ഠതി. 218

ഉദരേ ഇതി ശേഷഃ.

അന്നത്തെ ഉദരത്തിൽ നിലനിറുത്തുന്ന മറ്റുകാരണങ്ങളെയും പറയുന്നു: ഊണിനുശേഷവും മനഃപ്രിയങ്ങളായ ശബ്ദങ്ങൾ, സ്പൎശങ്ങൾ, രൂപങ്ങൾ, രസങ്ങൾ, ഗന്ധങ്ങൾ ഇവയെ അനുഭവിച്ചാൽ, ഭക്ഷിച്ച അന്നം നല്ലപോലെ ഉദരത്തിൽ (വയററിൽ) സ്ഥിതിചെയ്യുന്നു.

അന്നം ഉദരത്തിൽ സ്ഥിതിചെയ്യാത്തതിനുള്ള കാരണങ്ങൾ.

ശബ്ദഃ സ്പൎശസ്തഥാ രൂപം രസോ ഗന്ധോ ജുഗുപ്സിതഃ
ഭുക്തമപ്രയതം ചാന്നമതിഹാസ്യം ച വാമയേൽ. 219

അപ്രയതം—അപവിത്രം.

നിന്ദിതമായ ശബ്ദം, സ്പൎശം, രൂപം, രസം, ഗന്ധം ഇവയും, അശുദ്ധവും അതിഹാസ്യവും ആയ അന്നഭക്ഷണവും ഛൎദ്ദിയെ ഉണ്ടാക്കുന്നതാണു്.

### വൎജ്ജനീയങ്ങളായ മറ്റുവസ്തുക്കൾ.

ശയനം ചാസനം ചാതി ന ഭജേന്ന ദ്രവാധികം
നാഗ്ന്യാതപൌ ന പ്ലവനം ന യാനം നാപി വാഹനം. 220

പ്ലവനം—ബാഹുഭ്യാം ജലപ്രതരണം. യാനം—പാദാഭ്യാം ചലനം. വാഹനം അശ്വാദി.

അധികമായ ഉറക്കവും ദ്രവപദാൎത്ഥം അധികംചേൎത്തുള്ള ഭക്ഷണവും ഇരിക്കലും ആചരിക്കരുതു്. അപ്രകാരംതന്നെ തീയേല്ക്കുക, വെയിലുകൊള്ളുക, പ്ലവനം (കയ്യുകൊണ്ടു നദിമുതലായവ നീന്തിക്കടക്കുക) യാനം (വഴിനടക്കുക) അശ്വാദിവാഹനസഞ്ചാരം ഇവയും അധികമായി അനുഷ്ഠിക്കരുതു്.

### ഊണുകഴിഞ്ഞയുടൻ ത്യജിക്കേണ്ടവ.

വ്യായാമം ച വ്യവായം ച ധാവനം യാനമേവ ച
യുദ്ധം ഗീതം ച പാഠം ച മുഹൂൎത്തം ഭുക്തവാംസ്ത്യജേൽ. 221

വ്യായാമം, സ്ത്രീസംഭോഗം, ഓട്ടം, വഴിനടക്കുക, യുദ്ധം, പാട്ടു്, പാഠം ഇവ ഊണുകഴിഞ്ഞു മുഹൂൎത്തസമയം (൨. നാഴിക) കഴിഞ്ഞതിനുശേഷമേ ചെയ്യാവൂ.

### അജീൎണ്ണഹേതുക്കൾ.

അത്യംബുപാനാദ്വിഷമാശനാച്ച
സന്ധാരണാൽ സ്വപ്നവിപൎയ്യയാച്ച
കാലേപി സാത്മ്യം ലഘു ചാപി ഭുക്ത-
മന്നം ന പാകം ഭജതേ നരസ്യ. 222

ഈൎഷ്യാഭയക്രോധസമന്വിതേന
ലുബ്ധേന ശുഗ്ദൈന്യനിപീഡിതേന
വിദ്വേഷയുക്തേന ച സേവ്യമാന-
മന്നം ന സമ്യക് പരിപാകമേതി. 223

സന്ധാരണാൽ—അധോവാതമലമൂത്രാദീനാം.

വളരെ വെള്ളംകുടിക്കുക, വിഷമാശനം കഴിക്കുക, അധോവാതം, മലം മൂത്രം ഇവ തടുക്കുക; ഉറങ്ങേണ്ടകാലത്തു് ഉറങ്ങാതെയും ഉറക്കം നിഷിദ്ധമായ കാലത്തു ഉറങ്ങുകയും ചെയ്യുക; കാലത്തിലായാലും ശീലിച്ചുവന്ന അന്നം അല്പമായി ഭുജിക്കുക; ഇവ അന്നം ദഹിക്കാതിരിക്കുന്നതിനുള്ള കാരണങ്ങളാണു്.

ഈൎഷ്യ (അസൂയ) ഭയം, കോപം ഇവയോടുകൂടിയവനായും ലുബ്ധനായും; ശോകം, ദീനത ഇവയാൽ പീഡിതനായും

വിദ്വേഷയുക്തനായും ഇരിക്കുന്നവനാൽ ഭുജിക്കപ്പെട്ട അന്നവും നല്ലപോലെ ദഹിക്കയില്ല.

### അദ്ധ്യശനലക്ഷണം.

അജീൎണ്ണേ ഭുജ്യതേ യത്തു തദദ്ധ്യശനമുച്യതേ.

ഭക്ഷിച്ച അന്നം ദഹിക്കാതെയിരിക്കുമ്പോൾ വീണ്ടും ഭക്ഷിക്കുന്നതിന്ന് അദ്ധ്യശനമെന്നപേർ.

### അദ്ധ്യശനനിവാരണം.

പ്രാഗ്ഭുക്തേ ചാനലേ മന്ദേ ദ്വിരന്നി ന സമാഹരേൽ. 225

അസ്യായമൎത്ഥഃ—പ്രാതൎഭുക്തേ അജീൎണ്ണേ സതി അഹരന്തേ വാ ന പുനൎഭുഞ്ജീത ഇത്യൎത്ഥഃ. രാത്രൗ പുനസ്സംഭാവി സതി ഭുഞ്ജീതൈവ. അത്ര ആഹ സുശ്രുത ഏവ—

പ്രാതരാശേ ത്വജീൎണ്ണേ ഽപി സായമാശോ ന ദുഷ്യതി—ഇതി.

രാവിലെ ഭുജിക്കപ്പെട്ട അന്നം ദഹിക്കായ്കയാൽ അഗ്നി മന്ദിച്ചിരിക്കുമ്പോൾ പകൽ വീണ്ടും ഭുജിക്കരുത്. അപ്രകാരമെങ്കിലും രാത്രിയിൽ ഊണുകഴിക്കുന്നതിന്നു വിരോധമില്ല. അതിനെക്കുറിച്ച് സുശ്രുതൻ തന്നെ ഇങ്ങനെ പറഞ്ഞിരിക്കുന്നു:—"രാവിലെയുള്ള ഭോജനം ദഹിച്ചില്ലെങ്കിലും രാത്രിയിൽ ഭക്ഷിക്കുന്നതുകൊണ്ടു ദൂഷ്യമില്ല."

പൂൎവ്വം ഭുക്തേ വിദഗ്ദ്ധേഽപി ഭുഞ്ജാനോ ഹന്തി പാവകം. 227

അസ്യ ഇ അയമൎത്ഥഃ—പൂൎവ്വേദ്യുഃ ഭുക്തേ—രാത്രിഭുക്തേ. അന്നേ വിദഗ്ദ്ധേ—കിഞ്ചിൽപക്വേ കിഞ്ചിദപക്വേ. പ്രാതൎഭുഞ്ജാനഃ പാവകം ഹന്തീത്യൎത്ഥഃ. അത്ര ആഹ—

സായമാശേ ത്വജീൎണ്ണേ ഇ പ്രാതൎഭുക്തേ വിഷോപമം ഇതി.

ആദ്യംഭുജിക്കപ്പെട്ട (രാത്രിയിൽഭുജിക്കപ്പെട്ട) അന്നം വിദഗ്ദ്ധമായിരിക്കുമ്പോൾ (കുറെയെല്ലാം ദഹിച്ചും കുറെയെല്ലാം ദഹിക്കാതെയും ഇരിക്കുമ്പോൾ) രാവിലെ ഉള്ള ഭോജനം അഗ്നിയെ ഹനിക്കുന്നു. അതിനെക്കുറിച്ചുതന്നെ ഇപ്രകാരം പറഞ്ഞിരിക്കുന്നു:—"സായംകാലഭക്ഷണം ദഹിക്കാതിരിക്കുമ്പോൾ പ്രാതഃകാലത്തു ഭക്ഷിക്കുന്നതു് വിഷതുല്യമാണ്."

### സായംകാലഭക്ഷണംദഹിക്കാതിരിക്കുമ്പോഴുള്ള ഭോജനോപായം.

ഭവേദ്യദി പ്രാതരജീൎണ്ണശങ്കാ
തദാഭയാം നാഗരസൈന്ധവാഢ്യാം.

വിചൂർണ്ണിതാം ശീതജലേന ഭുക്ത്വാ
ഭുഞ്ജീത ചാന്നം ഹിതമന്നകാലേ. 229

പ്രാതഃകാലത്തുഭക്ഷിച്ച അന്നം ദഹിച്ചില്ല എന്നു സംശയിക്കുന്ന പക്ഷത്തിൽ കടുക്കാത്തോടും ചുക്കും ഇന്തുപ്പുംകൂടി പൊടിച്ച് ശീതജലത്തിൽ സേവിച്ചതിനുശേഷം ഉണ്ണേണമെന്നു തോന്നുമ്പോൾ ഹിതമായ അന്നം ഭുജിച്ചുകൊള്ളണം.

### പകൽ സ്ത്രീസംഗനിഷേധം.

ആയുഃക്ഷയഭയാദ്വിദ്വാന്നാഹ്നി സേവേത കാമിനീം
അവശോ യദി സേവേത തദാ ഗ്രീഷ്മവസന്തയോഃ. 230

അവശഃ—അജിതേന്ദ്രിയഃ.

ആയുസ്സു ക്ഷയിക്കുന്നതുകൊണ്ട് വിദ്വാനായവൻ പകൽ സ്ത്രീസംഗം ചെയ്യരുത്. ഇന്ദ്രിയമടക്കാൻ ശക്തിയില്ലാത്തവനാണെങ്കിൽ അവന് ഗ്രീഷ്മകാലത്തും വസന്തത്തിലും പകൽ സ്ത്രീസംഗം ചെയ്യാം.

### ഇരിക്കയും നടക്കുകയും ചെയ്താലുള്ള ഗുണങ്ങൾ.

ആസ്യാ വർണ്ണകഫസ്ഥൗല്യസൗകുമാര്യസുഖപ്രദാ
അധ്വാ വർണ്ണകഫസ്ഥൗല്യസൗകുമാര്യവിനാശനഃ. 231

യത്തു ചംക്രമണം നാതിദേഹപീഡാകരം ഭവേൽ
തദായുർബലമേധാഗ്നിപ്രദമിന്ദ്രിയബോധനം. 232

ഇരിപ്പ്, ശരീരത്തിനു നിറം കഫം സ്ഥൂലത സുകുമാരത്വം സുഖം ഇവയെ പ്രദാനം ചെയ്യും. വഴിനടപ്പ് ശരീരത്തിനു നിറം മുതലായ ഗുണങ്ങളെ നശിപ്പിക്കും. ദേഹത്തിന് അധിക പീഡയുണ്ടാക്കാതെ ചുരുക്കപ്പെടുത്തിയുള്ള സഞ്ചാരം ആയുസ്സ് ബലം, ബുദ്ധി, ജഠരാഗ്നിബലം ഇന്ദ്രിയങ്ങൾക്ക് ഉണർച്ച ഇവയെ ഉണ്ടാക്കും.

### തൊപ്പിധരിച്ചാലുള്ള ഗുണം.

ഉഷ്ണീഷം കാന്തികൃൽ കേശ്യം രജോവാതകഫാപഹം
ലഘു യച്ഛസ്യതേ തസ്മാദ്ഗുരുപിത്താക്ഷിരോഗകൃൽ. 233

ഉഷ്ണീഷം (തൊപ്പിധരിക്കുന്നതു്) കാന്തിയെ ഉണ്ടാക്കുന്നതും തലമുടിക്കു ഹിതവും പൊടി, വാതം, കഫം ഇവയെ കളയുന്നതും ആകുന്നു. ലഘുവായ (കനംകുറഞ്ഞ) ഉഷ്ണീഷമാണു പ്രശസ്തമായിട്ടുള്ളതു്. കനമുള്ള ഉഷ്ണീഷം പിത്തത്തെയും നേത്രരോഗത്തെയും ഉണ്ടാക്കും.

### ചെരിപ്പു ധരിച്ചാലുള്ള ഗുണം.

ഉപാനദ്ധാരണം നേത്ര്യമായുഷ്യം പാദരോഗഹൃൽ
സുഖപ്രചാരമൌജസ്യം വൃഷ്യം ച പരികീർത്തിതം. 234

ഉപാനൽധാരണം (ചെരിപ്പുധരിക്കുക) നേത്രഹിതവും ആയുർവ്വൃദ്ധികരവും പാദരോഗത്തെ നശിപ്പിക്കുന്നതും സഞ്ചാരത്തിന്ന് സുഖത്തെ ചെയ്യുന്നതും ഓജസ്സിനെ ഉണ്ടാക്കുന്നതും ശുക്ലവൃദ്ധികരവും ആകുന്നു.

### ചെരിപ്പുകൂടാതെ സഞ്ചരിച്ചാലുള്ള ദോഷം.

പാദാഭ്യാമനുപാനൽഭ്യാം സദാ ചംക്രമണം നൃണാം
അനാരോഗ്യമനായുഷ്യമിന്ദ്രിയഘ്നമദൃഷ്ടിദം. 235

സദാസമയവും ചെരിപ്പുകൂടാതെയുള്ള സഞ്ചാരം ആരോഗ്യത്തെയും ആയുസ്സിനെയും ഇന്ദ്രിയബലത്തെയും നശിപ്പിക്കുന്നതും ദൃഷ്ടിക്ക് അഹിതവും ആകുന്നു.

### കുട, വടി ഇവ ധരിച്ചാലുള്ള ഗുണങ്ങൾ.

ഛത്രസ്യ ധാരണം വർഷാതപവാതരജോപഹം
ഹിമഘ്നം ഹിതമക്ഷ്ണോശ്ച മാംഗല്യം ചാപി കീർത്തിതം. 236
സത്വോത്സാഹബലസ്ഥൈര്യധീധൃതിതേജോഭിവർദ്ധനം
അവഷ്ടംഭകരം ചാപി ഭയഘ്നം ദണ്ഡധാരണം. 237

ഛത്രധാരണം (കുടപിടിക്കുക) വർഷം, വെയിൽ, പൊടി, മഞ്ഞ് ഇവയെ കളയുന്നതും, കണ്ണുകൾക്ക് ഹിതവും മംഗല്യവും ആകുന്നു.

ദണ്ഡധാരണം (വടി പിടിക്കുക) ശക്തി, ഉത്സാഹം, ബലം, സ്ഥിരത, ധീർയ്യം, തേജസ്സ് ഇവയെ വർദ്ധിപ്പിക്കുന്നതും, സഹായകരവും ഭയത്തെ കളയുന്നതും ആകുന്നു.

### പല്ലക്ക മുതലായവയിൽ കയറിയാലുള്ള ഗുണങ്ങൾ.

ഉരശ്ഛാദനസംയുക്താ ശിബികാ സർവ്വവല്ലഭാ
തസ്യാമാരോഹണം നൄണാം ത്രിദോഷശമകം മതം.
വാതശ്ലേഷ്മഗദാർത്താനാമഹിതാ ഭ്രമകൃത്തതിഃ
പിത്താനിലകരോ ഹസ്തീ ലക്ഷ്മ്യായുഃപുഷ്ടിവർദ്ധനഃ.
ഘോടകാരോഹണം വാതപിത്താഗ്നിശ്രമകൃന്മതം
മേദോവർണ്ണകഫഘ്നം ച ഹിതം തദ്ബലിനാം പരം. 240

മുകളിൽ മൂടിയോടുകൂടിയ ശിബിക (പല്ലക്ക്) എല്ലാപേ

ക്കം ഹിതമാണു്. അതിൽ കരേറുന്നതു് ത്രിദോഷകോപശമനവും ആകുന്നു.

നൗകാരോഹണം (വള്ളത്തിൽ കയറുക) വാതകഫരോഗാൎത്തന്മാൎക്കു് അഹിതവും, തലകറക്കമുണ്ടാക്കുന്നതും ആകുന്നു.

ആനപ്പുറത്തു കയറി സഞ്ചരിക്കുന്നതു്, പിത്തത്തെയും വാതത്തെയും ഉണ്ടാക്കുന്നതും; ലക്ഷ്മി, ആയുസ്സു്, പുഷ്ടി ഇവയെ വൎദ്ധിപ്പിക്കുന്നതും ആകുന്നു.

കുതിരസ്സവാരി ചെയ്യുന്നതു്, വാതം, പിത്തം, ജഠരാഗ്നി, ശ്രമം ഇവയെ ഉണ്ടാക്കുന്നതും; മേദസ്സു്, ശരീരത്തിന്നുള്ള ശ്രമം, കഫം ഇവയെ ഹനിക്കുന്നതും ആകുന്നു.

ആതപാദികളുടെ ഗുണങ്ങൾ.

ആതപഃ സ്വേദമൂൎച്ഛാസ്രപിത്തതൃഷ്ണാശ്രമക്ലമാൻ
ദാഹം വിവൎണ്ണതാം കുൎയ്യാച്ഛായൈതാൻ വ്യപോഹതി.
വൃഷ്ടിൎവൃഷ്യാ ഹിമാ ബല്യാ നിദ്രാലസ്യവിധായിനീ
ദാഹദാ ശോഷകൃൽ കല്ലോലിഃ കഫവാതഹാ. 242

കല്ലോലിഃ—കഞ്ഞാരാ ഇതി ലോകേ.

വെയിൽ സ്വേദം, മോഹാലസ്യം, രക്തപിത്തം, തണ്ണീർദാഹം, ശ്രമം, ക്ഷീണം, ചൂടു്, ശരീരത്തിന്നു നിറമാററം ഇവയെ ചെയ്യും. ഛായ (തണൽ) മുൻപറഞ്ഞവയെ ഇല്ലാതാക്കും.

വൃഷ്ടി (മഴ) ശുക്ലവൃദ്ധികരവും, ശീതഗുണവും, ബലപ്രദവും, ഉറക്കം, മടി ഇവയെ ഉണ്ടാക്കുന്നതും ആകുന്നു.

കല്ലോലി (തിരമാല) ദാഹത്തെയും ശോഷത്തെയും ചെയ്യുന്നതും കഫപിത്തങ്ങളെ അപഹനിക്കുന്നതും ആകുന്നു.

അഗ്നിയുടെ ഗുണം.

അഗ്നിൎവാതകഫസ്തംഭശീതവേപഥുനാശനഃ
ആമാഭിഷ്യന്ദശമനോ രക്തപിത്തപ്രകോപനഃ. 243

അഗ്നി, വാതം, കഫം, സ്തംഭം, ശീതം, വിറയൽ, ആമാഭിഷ്യന്ദം (കഫസ്രവണം) ഇവയെ ശമിപ്പിക്കുന്നതും രക്തപിത്തത്തെ കോപിപ്പിക്കുന്നതും ആകുന്നു.

ധൂമത്തിന്റെ ദോഷം.

സ്യാൽ ശ്ലേഷ്മകരോ ധൂമോ നേത്രയോരഹിതോ ഭൃശം
ശിരോഗൗരവകൃച്ചാപി വാതപിത്തം ച നാശയേൽ.

പുക, പെട്ടെന്നു കഫത്തെ ഛേദിക്കും. കണ്ണുകൾക്കു വളരെ ഹിതമാകുന്നു. തലയ്ക്കു കനത്തെ ഉണ്ടാക്കുന്നതും രക്തപിത്തത്തെ കോപിപ്പിക്കുന്നതും ആകുന്നു.

## സദാചരണം.

മൈത്രീം സദ്ഭിഃ സമം കുര്യാൽ സ്നേഹം സത്സു തു സർവ്വഥാ
സംസർഗ്ഗം സാധുഭിഃ കുര്യാദസത്സംഗം പരിത്യജേൽ.

സത്സു = സജ്ജനേഷു. സർവ്വഥാ — മനോവാക്കർമ്മഭിഃ.

സജ്ജനങ്ങളോടുകൂടി മൈത്രി ആചരിക്കണം. സജ്ജനങ്ങളിൽ സർവ്വഥാ (മനോവാക്കർമ്മങ്ങൾകൊണ്ട്) സ്നേഹമായിരിക്കണം. സാധുക്കളുമായി സംസർഗ്ഗം ചെയ്യണം. അസത്സംഗത്തെ പരിത്യജിക്കണം.

സേവേത ദേവദ്വിജവൃദ്ധവൈദ്യനൃപാതിഥീൻ
വിമുഖാന്നാർത്ഥിനഃ കുര്യാന്നാവമന്യേത കാനപി. 246

ദേവന്മാർ, ബ്രാഹ്മണർ, വൃദ്ധന്മാർ, വൈദ്യന്മാർ, രാജാക്കന്മാർ, അതിഥികൾ ഇവരെ ബഹുമാനിക്കണം. അർത്ഥികളെ വിമുഖന്മാരാക്കി ചെയ്യരുത്. ആരെയും അവമാനിക്കരുത്.

ഗുരൂണാം സന്നിധൗ തിഷ്ഠേൽ സദൈവ വിനയാന്വിതഃ
പാദപ്രസാരണാദീനി തത്ര നൈവ സമാചരേൽ. 247

സദാസമയവും വണക്കത്തോടുകൂടി ഗുരുക്കളുടെ സന്നിധിയിൽ സ്ഥിതിചെയ്യണം. അവരിൽ (ഗുരുക്കന്മാരിൽ) കാൽ നീട്ടുക, ഇരിക്കുക മുതലായ അനാചാരങ്ങളെ ചെയ്യരുത്.

അപകാരപരേഽപി സ്യാദുപകാരപരഃ പുമാൻ
ആത്മവൽ സകലാൻ പശ്യേദ്വൈരിണോ ദൂരതോ വസേൽ.

ദ്രോഹം ചെയ്യുന്നവനിൽക്കൂടിയും ഉപകാരപരനായിട്ടിരിക്കണം. എല്ലാവരെയും ആത്മാവിനെപ്പോലെ വീക്ഷിക്കണം. വൈരികളെ വളരെ ദൂരത്തിൽ അകററണം.

ന കഞ്ചിദാത്മനശ്ശത്രുമാത്മാനം കസ്യചിദ്രിപും
പ്രകാശയേന്നാപമാനം ന ച നിസ്നേഹതാം പ്രഭോഃ.

ഒരുത്തനെയും തന്റെ ശത്രുവായും, തന്നെ ഒരുത്തന്റെയും ശത്രുവായും പ്രകാശിപ്പിക്കരുത്. അപമാനത്തെയും പ്രഭുവിനു തങ്കലുള്ള സ്നേഹമില്ലായ്മയേയും പ്രകാശിപ്പിക്കരുത്.

നാത്മാനമുദകേ പശ്യേന്ന നഗ്നഃ പ്രവിശേജ്ജലം
തഥാ നാജ്ഞാതഗാംഭീര്യം ന ഹിംസ്രപ്രാണിസേവിതം.

സ്വപ്രതിബിംബത്തെ വെള്ളത്തിൽ പ്രതിഫലിപ്പിക്കരുതു്. മുണ്ടുടുക്കാതെയും ആഴം (താഴ്ച) ഇത്രയുണ്ടെന്നറിയാതെയും വെള്ളത്തിൽ ഇറങ്ങരുതു്. മുതല മുതലായ ദുഷ്ടജന്തുക്കളുള്ള വെള്ളത്തിലും ഇറങ്ങരുതു്.

കാലേ ഹിതം മിതം സത്യം സംവാദി മധുരം വദേൽ
ഭുഞ്ജീത മധുരപ്രായം സ്നിഗ്ദ്ധം കാലഹിതം മിതം. 251

കാലത്തിൽ ഹിതമായും അല്പമായും സത്യമായും പ്രസംഗത്തിനനുസരിച്ചും മധുരമായും സംസാരിക്കണം. ഉണ്ണുന്ന സമയം അധികം മധുരരസം ചേർത്തും സ്നിഗ്ദ്ധമായും (നെയ്യു ചേർത്തും) ഹിതമായ പദാർത്ഥം കലർത്തിയും അല്പമായും ഭക്ഷണം കഴിക്കണം.

ന രാത്രൌ ദധി ഭുഞ്ജീത ന ച നിർല്ലവണം തഥാ
നാമുദ്ഗസൂപം ന ക്ഷൌദ്രം ന ചാപ്യഘൃതശർക്കരം. 252

രാത്രിയിൽ തൈരുകൂട്ടി ഊണുകഴിക്കരുതു്. ഉപ്പു്, ചെറുപയറിൻപരിപ്പു്, തേൻ, നെയ്യു്, പഞ്ചസാര ഇവയോടുകൂടാതെ പകലും തൈരുകൂട്ടി ഉണ്ണരുതു്.

ജനസ്യാശയമാലക്ഷ്യ യോ യഥാ പരിതുഷ്യതി
തം തഥൈവാനുവർത്തേത പരാരാധനപണ്ഡിതഃ. 253

അന്യരെ ആരാധിക്കുന്നതിൽ സമർത്ഥനായവൻ, അവന്റെ ആശയമറിഞ്ഞു്, ഒരുവൻ ഏപ്രകാരമായാൽ സന്തോഷിക്കുമോ; അവനെ അപ്രകാരം അനുവർത്തിക്കണം.

നൈകഃ സുഖീ ന സർവത്ര വിശ്രബ്ധോ ന ച ശങ്കിതഃ
നോദ്ധൃതേ വിതരേൽ കാപി ഹേതാവീർഷ്യേൽ ഫലേ ന തു.

ഹേതൌ— ഫലകാരണേ. ഉദ്ധൃതേ—ഫലേ ധനാദൌ.

ഒരുവൻ തനിച്ചു സുഖമനുഭവിക്കരുതു്. എല്ലാരെപ്പറ്റിയും വിശ്വസിക്കുകയും സംശയിക്കുകയുമരുതു്. തുടങ്ങിയ കാര്യത്തെ ഒരിക്കലും മുടക്കരുതു്. ഒരുത്തൻ സമ്പന്നനോ വിദ്വാനോ ആയിരിക്കുന്നു കണ്ടാൽ, അവൻ ഏതു കാരണത്താലാണോ ആ സ്ഥിതിയിൽ ആയിത്തീർന്നതു് എന്നുള്ള കാരണമറിഞ്ഞു് ആ കാരണത്തിൽ അസൂയപ്പെടണം. അതിന്റെ ഫലമായ ധനാദികളിൽ അസൂയപ്പെടരുതു്.

വേഗാന്ന ധാരയേജ്ജാതു ബലാദ്വേഗാൻ നോദീരയേൽ
ന പീഡയേദിന്ദ്രിയാണി ന ചൈതാന്യതിലാളയേൽ. 255

മലം മൂത്രം അധോവായു മുതലായ വേഗങ്ങളെ ഒരിക്കലും തടുക്കരുതു്. കാമക്രോധാദികളായ മനോവേഗങ്ങളെ സദാ തടുക്കണം. ഇന്ദ്രിയങ്ങളെ ഏറ്റവും പീഡിപ്പിക്കയും അവയെ അതിയായി ലാളിക്കയും അരുതു്. (ഏതെങ്കിലും ഒന്നു കേൾക്കുകയോ കാണുകയോ ചെയ്യണമെന്നു തോന്നിയാൽ കേൾക്കാതെയും കാണാതെയും ഇരിക്കയും അതിയായി കേൾക്കുകയും കാണുകയും ചെയ്യരുതു് എന്നു സാരം.)

വർഷാതപാദിഷു ഛത്രീ ദണ്ഡീ രാത്ര്യടവീഷു ച
സോപാനൽകസ്സന്നം രക്ഷേൽ വിചാരേദ്യുഗമാത്രദൃൿ. 256

യുഗമാത്രദൃൿ — അഗ്രതോ ഹസ്തചതുഷ്ടയമിതാം ഭൂമിം പശ്യൻ.

മഴ, വെയിൽ മുതലായവയുള്ളപ്പോൾ കുട പിടിച്ചുകൊണ്ടു നടക്കണം. രാത്രിയിലും ഭയമുള്ളപ്പോഴും ചെരിപ്പുധരിച്ചുകൊണ്ടു് ശരീരത്തെ രക്ഷിക്കണം. യുഗമാത്രദൃക്കായിട്ടു് (മുൻപിൽ നാലു കയ്യിന്റെ അളവു വരുന്ന ഭൂമിയിൽ നോക്കിക്കൊണ്ടു്) നടക്കണം.

നദീം തരേന്ന ബാഹുഭ്യാം നാഗ്നിസ്കന്ധമഭിവ്രജേൽ
സന്ദിഗ്ദ്ധനാവം വൃക്ഷം ച നാരോഹേദ്ദുഷ്ടയാനകം.

ദുഷ്ടയാനകം — ദുഷ്ടഗജഘോടകാദി.

നദി കൈകൊണ്ടു നീന്തി കടക്കരുതു്. അഗ്നിസമൂഹത്തിന്റെ നേരെ പോകരുതു്. കയറിയാൽ മുങ്ങുമോ ഇല്ലയോ എന്നു സംശയമുള്ള വള്ളം മുതലായ വാഹനങ്ങളിലും ഒടിഞ്ഞു വീഴുമോ എന്നു സംശയമുള്ള വൃക്ഷങ്ങളിലും മദിച്ച ആന കുതിര മുതലായവയിലും കയറരുതു്.

നാസംവൃതമുഖം കുര്യാൽ സഭായാം ന വിചക്ഷണഃ
കാസം ശ്വാസം തഥോദ്ഗാരം ജൃംഭണം ക്ഷവഥും തഥാ.

ശ്രേഷ്ഠനായ മനുഷ്യൻ സഭയിൽ കൈകൊണ്ടു മുഖം മറയ്ക്കാതെ ചുമയ്ക്കുക, ശ്വാസംവിടുക, ഏമ്പക്കം, മൂരികളയുക, തുമ്മുക ഇവ പ്രയോഗിക്കരുതു്.

നാസികാം ന വികുഷ്ണീയാന്നാസീതോൽകടകഃ ക്വചിൽ
നോൽജ്ഞാനശ്ചിരം തിഷ്ഠേന്നാകസ്മാദ്വിലിഖേദ്ഭുവം. 259

മൂക്കിൽ എന്തെങ്കിലും സാധനം ഇട്ടു ചൊറിയരുതു്. ഉൽകടകാസനത്തിൽ ഒരിക്കലും ഇരിക്കരുതു്. (കുത്തിയിരിക്കരുതു്,)

കാൽ മേൽപോട്ടു പൊക്കിക്കൊണ്ടു വളരെനേരം സ്ഥിതിചെയ്യരുതു്. കാരണംകൂടാതെ ഭൂമിയിൽ വരയ്ക്കുകയും അരുതു്.

സമ്മാർജ്ജനീരജോ നൈവ ദേഹേ ദദ്യാൽ കദാചന
ന നഖേന തൃണം ഛിന്ദ്യാന്നോച്ഛിഷ്ടോ ബ്രാഹ്മണം
സ്പൃശേൽ. 260

തൂത്തുവാരുമ്പോൾ ഉണ്ടാകുന്ന പൊടി ഒരിക്കലും ദേഹത്തിൽ ഏല്ക്കരുതു്. നഖംകൊണ്ടു പുല്ലു മുറിക്കരുതു്. ഭക്ഷണം കഴിച്ചതിന്റെ ഉച്ഛിഷ്ടത്തോടുകൂടി (ഉണ്ടാൽ കൈ കഴുകാതെ) ബ്രാഹ്മണനെ തൊടരുതു്.

നോപരക്തം ന ചോദ്യന്തം നാസ്തം യാന്തം ദിവാകരം
സർവ്വഥാ ന സമീക്ഷേത ന ജലേ പ്രതിബിംബിതം. 261

രാഹുഗ്രസ്തനായും (ഗ്രഹണസമയത്തും) ഉദിച്ചുവരുന്നവനും അസ്തമിക്കുന്നവനും ആയും ഇരിക്കുന്ന സൂര്യനെയും ജലത്തിൽ പ്രതിബിംബിച്ചിരിക്കുന്ന സൂര്യനെയും ഒരു പ്രകാരത്തിലും നോക്കരുതു്.

നേക്ഷേത സതതം സൂക്ഷ്മം ദീപ്തമമേദ്ധ്യാപ്രിയാണി ച
പൗരന്ദരം ധനുർന്നൈവ ദർശയേൽ കമപി ക്വചിൽ. 262

സൂക്ഷ്മമായും ദീപ്തമായും അശുദ്ധമായും അപ്രിയമായും ഇരിക്കുന്ന വസ്തുവിനെ ഒരു സമയവും നോക്കരുതു്. ഇന്ദ്രധനുസ്സിനെ (മഴവില്ലിനെ) ഒരിക്കലും ഒരുത്തനെയും കാണിക്കരുതു്.

നേച്ഛേദ്ബലവതാ യുദ്ധം ന ഭാരം ശിരസാ വഹേൽ
ഗാത്രം ന നാദയേൽ കേശാൻ ഹസ്തേന ധുനുയാന്ന ച.

ബലവാനുമായി യുദ്ധംചെയ്യണമെന്നു് ആഗ്രഹിക്കരുതു്. തലകൊണ്ടു് ചുമടു് എടുക്കരുതു്. കൈകൊണ്ടു ശരീരത്തിൽ കൊട്ടുകയും തലമുടി വിതർക്കുകയും ചെയ്യരുതു്.

ന ഗച്ഛേൽ പൂജ്യയോർമ്മദ്ധ്യേ ബോദ്ധ്രോരന്തരേണ ച
രിപോരന്നം ന ഭുഞ്ജീത ഗണികാന്നമപി ക്വചിൽ. 264
പ്രതിഭൂർന്ന ഭവേൽ ക്വാപി ന ച സാക്ഷീ വൃഥാ ഭവേൽ.
പ്രതിഭൂഃ— ജാമീൻ.

പൂജ്യന്മാരുടെയും ശാസ്ത്രജ്ഞന്മാരുടെയും നടുക്കൂടി പോകരുതു്. ശത്രുവിന്റെയും വേശ്യയുടെയും ചോറു് ഒരിക്കലും ഉണ്ണരുതു്. ഒരിക്കലും പ്രതിഭു (മദ്ധ്യസ്ഥൻ) ആയും വൃഥാ സാക്ഷിയായും ഭവിക്കരുതു്.

ക്ഷാന്തിം ന യാതമേവാൽ ജാതു ഭൃത്യം ദൂരാൽ പരിത്യജേൽ.

വിശ്വാസം നാചരേൽ സ്ത്രീണാം താഃ സ്വാതന്ത്ര്യം ന ചാരയേൽ
രക്ഷണീയാഃ സദാ യത്നാദ്യൌവനേ തു വിശേഷതഃ. 266

ഭരിക്കയും പൊറുക്കാതിരുന്ന ഭൃത്യനെ വളർത്തരുതു്. ദൂരെക്കളഞ്ഞു വർജ്ജിക്കണം. സ്ത്രീകളിൽ വിശ്വസിക്കരുതു്. അവൎക്കു സ്വാതന്ത്ര്യവും കൊടുക്കരുതു്. സ്ത്രീകളെ സദാ യത്നമായും നല്ലപോലെ രക്ഷിക്കണം. യൌവനത്തിൽ വിശേഷിച്ചും രക്ഷിക്കണം.

ന ഭിന്നശയനേ സ്വപ്യാന്നാരീനരാവിധൌƒപി ച
നൈകോ ദേവാലയേ നൈവ ചൈത്യതരുതലേƒപി ച.

പുരുഷന്റെ ശയനത്തിൽ സ്ത്രീയും, സ്ത്രീയുടെ ശയനത്തിൽ പുരുഷനും കിടന്നുറങ്ങരുതു്. വളരെ സുഷിരമുള്ള കട്ടിലിലും കിടന്നുറങ്ങരുതു്. രാത്രിയിൽ തനിച്ചു ദേവാലയത്തിലും വൃക്ഷത്തിന്റെ ചുവട്ടിലും കിടക്കരുതു്.

ഏവം ദിനാനി ഗമയേൽ സദാചാരപരഃ സദാ
തഥാ രാത്രിപ്രയുക്താനി കുര്യാൽ കർമ്മാണി മാനവഃ

ഇങ്ങനെ മനുഷ്യർ സദാചാരതൽപരനായിട്ടു സദാ പകൽ സമയം കഴിക്കേണ്ടും അതിന്നനന്തരം രാത്രിയിൽ ചെയ്യേണ്ടുന്ന കർമ്മങ്ങളെ ചെയ്യുകയും വേണം.

ഇത്യാചാരം സമാസേന ഭാഷിതം യഃ സദാചരേൽ
സ വിന്ദത്യായുരാരോഗ്യം പ്രീതിം ധർമ്മം ധനം യശഃ.

ഇപ്രകാരം ചുരുക്കത്തിൽ പറയപ്പെട്ട ആചാരത്തെ സദാ ചരിക്കുന്നവനു്, ആയുസ്സ്, ആരോഗ്യം, സന്തോഷം, ധർമ്മം, ധനം, കീർത്തി ഇവ വർദ്ധിക്കും.

### സന്ധ്യയിൽ വർജ്ജിക്കേണ്ടുന്ന കർമ്മങ്ങൾ.

ഏതാനി പഞ്ച കർമ്മാണി സന്ധ്യായാം വർജ്ജയേദ്ബുധഃ
ആഹാരം മൈഥുനം നിദ്രാം സമ്പാഠം ഗതിമധ്വനി. 270

ഭോജനാജ്ജായതേ വ്യാധിർമ്മൈഥുനാദ്ഗർഭവൈകൃതിഃ
നിദ്രയാ നിഃസ്വതാ പാഠാദായുർഹാനിർഗ്ഗതേർഭയം. 271

ആഹാരം, മൈഥുനം (സ്ത്രീസംഭോഗം) ഉറക്കം, പാഠം, വഴിനടക്കുക ഇവ അഞ്ചും സന്ധ്യയിൽ വർജ്ജിക്കണം. സന്ധ്യയ്ക്കു ഭക്ഷണം കഴിച്ചാൽ വ്യാധിയുണ്ടാകും. സ്ത്രീസംഭോഗം ചെയ്താൽ ഗർഭത്തിന്നു വികൃതി സംഭവിക്കും. ഉറങ്ങിയാൽ ദാരിദ്ര്യം ഭവിക്കും. വഴിനടന്നാൽ പേടിയുണ്ടാകും.

വും ഉണ്ടാകും. മാംസങ്ങൾ ഉറപ്പോടുകൂടി വളർന്നു വരികയും ചെയ്യും.

### മൈഥുനവിധി.

സേവേത കാമതഃ കാമം ബലവാൻ വാജീകൃതോ ഹിമേ
പ്രകാമം തു നിഷേവേത മൈഥുനം ശിശിരാഗമേ
ത്ര്യഹാദ്വസന്തശരദോഃ പക്ഷാദ്വൃഷ്ടിനിദാഘയോഃ. 284
സുശ്രുതസ്തു—
ത്രിഭിസ്ത്രിഭിരഹോഭിർഹി സമേയാൽ പ്രമദാം നരഃ
സർവ്വേഷ്വൃതുഷു ഘർമ്മേഷു പക്ഷാൽ പക്ഷാദ് വ്രജേദ്ബുധഃ.

സമേയാൽ—സംഗച്ഛേൽ. ഘർമ്മേ—ഗ്രീഷ്മേ.

ഹേമന്തഋതുവിൽ ശുക്ലവൃദ്ധികരങ്ങളായ ഔഷധങ്ങൾ ഭക്ഷിച്ച് ബലവാനായിട്ട് ആഗ്രഹംപോലെ മൈഥുനം ചെയ്യാം. ശിശിരഋതുവിലും ഇഷ്ടാനുസരണം സംഭോഗം ചെയ്യാം. വസന്തകാലത്തിലും ശരൽക്കാലത്തിലും മൂന്നുദിവസം കൂടുമ്പോൾ സംഭോഗം ചെയ്യണം. വർഷകാലത്തും ഗ്രീഷ്മകാലത്തും ഒരുപക്ഷം (പതിനഞ്ചു ദിവസം) ഇടവിട്ടു സംഭോഗം ചെയ്യാവൂ.

മൈഥുനത്തെക്കുറിച്ച് സുശ്രുതൻ ഇപ്രകാരം പറഞ്ഞിരിക്കുന്നു:—“ബുദ്ധിമാനായ പുരുഷൻ എല്ലാ ഋതുക്കളിലും (ഗ്രീഷ്മകാലമൊഴിച്ച്) മൂന്നുദിവസം കൂടിയിരിക്കുമ്പോൾ സംഭോഗം ചെയ്യണം. ഗ്രീഷ്മകാലത്തിലാകട്ടെ പതിനഞ്ചു ദിവസം കൂടിയിരിക്കുമ്പോൾ മാത്രമേ സംഭോഗം ചെയ്യാവൂ.”

### ഓരോ ഋതുക്കളിലുമുള്ള സംഭോഗസമയം.

ശീതേ രാത്രൗ ദിവാ ഗ്രീഷ്മേ വസന്തേ തു ദിവാ നിശി
വർഷാസു വാരിദധ്വാനേ ശരത്സു സരസി സ്മരഃ. 286

ശീതകാലത്തു രാത്രിയിലും, ഗ്രീഷ്മകാലത്തു പകലും, വസന്തത്തിൽ പകലും രാത്രിയിലും, വർഷത്തിൽ ഇടിനാദം കേൾക്കുമ്പോഴും ശരൽക്കാലത്തു തടാകത്തിന്റെ തീരത്തുവച്ചും സംഭോഗം ചെയ്യാം.

### സംഭോഗം ചെയ്തുകൂടാത്ത സമയങ്ങൾ.

ഉപേയാൽ പുരുഷോ നാരീം സന്ധ്യയോർന്ന ച പർവ്വസു
ഗോസർഗ്ഗേ ചാർദ്ധരാത്രേ ച തഥാ മധ്യന്ദിനേഽപി ച.

രണ്ടു സന്ധ്യ, വാവ്, ഉദയം, അർദ്ധരാത്രം, മദ്ധ്യാഹ്നം ഈ സമയങ്ങളിൽ ഒരിക്കലും സംഭോഗം ചെയ്തുപോകരുത്.

വൻ, ശരീരപീഡയുള്ളവൻ, തണ്ണീർദാഹമുള്ളവൻ, ബാലൻ, വൃദ്ധൻ, മലമൂത്രാദിവേഗങ്ങളാൽ പീഡിതൻ, രോഗി (മൈഥുനം വർജ്ജിക്കേണ്ടതായ രോഗമുള്ളവൻ) ഇവരെല്ലാവരും മൈഥുനം (സ്ത്രീസംഭോഗം) വർജ്ജിക്കണം.

ശ്രേഷ്ഠാം ഗുണഗണോപേതാം തരുണീം ച കുലോദ്ഭവാം
അതികാമാതിരിക്താം ച ഗന്ധസ്രഗ്വസ്ത്രാലങ്കൃതാം.
സേവേത പ്രമദാം യുക്ത്യാ വാജീകരണബൃംഹിതഃ.

ഏറ്റം പ്രിയമുള്ള സ്ത്രീയുമായിട്ടാണ് സംഭോഗം ചെയ്യേണ്ടതു് എന്നു കാണിക്കുന്നു:—സൗന്ദര്യഗുണമുള്ളവളും തനിക്കു തുല്യമായ ശീലത്തോടുകൂടിയവളും സൽകുലോല്പന്നയും അധികകാമമുള്ളവളും സന്തുഷ്ടയും അലങ്കാരങ്ങൾ അണിഞ്ഞവളും ഏററവും യൗവനമുള്ളവളും ആയ സ്ത്രീയുമൊന്നിച്ചു് അതികാമിയും സന്തുഷ്ടനും, ശുക്ലവൃദ്ധികരങ്ങളായ ഔഷധങ്ങളെ ഭക്ഷിച്ചു ശരീരം പോഷിപ്പിച്ചവനും ആയ പുരുഷൻ സംഭോഗം ചെയ്യണം.

സംഭോഗത്തിനു വർജ്ജ്യയായ സ്ത്രീ.

രജസ്വലാമകാമാം ച മലിനാമപ്രിയാം തഥാ. 294

വർണ്ണവൃദ്ധാം വയോവൃദ്ധാം തഥാ വ്യാധിപ്രപീഡിതാം
ഹീനാംഗീം ഗർഭിണീം ദ്വേഷ്യാം യോനിദോഷസമന്വിതാം.

സഗോത്രാം ഗുരുപത്നീം ച തഥാ പ്രവ്രജിതാമപി
നാഭിഗച്ഛേത് പുമാൻ നാരീം ബുദ്ധിവൈഗുണ്യശങ്കയാ. 296

തീണ്ടാർന്നവളും, കാമമില്ലാത്തവളും, മലിനയും, ഇഷ്ടമില്ലാത്തവളും, വർണ്ണവൃദ്ധയും, വയോവൃദ്ധയും രോഗപീഡിതയും ഹീനശരീരയും ഗർഭമുള്ളവളും ദ്വേഷമുള്ളവളും യോനിരോഗത്തോടു കൂടിയവളും, തന്റെ ഗോത്രത്തിൽ ഉണ്ടായവളും ഗുരുഭാര്യയും സന്ന്യസിച്ചവളും ആയ സ്ത്രീയെ, പലദോഷങ്ങളുള്ളതുകൊണ്ടു് സംഭോഗത്തിനു വർജ്ജിക്കണം.

രജസ്വലാദിസംഗമത്താലുണ്ടാകുന്ന ദോഷം.

രജസ്വലാം ഗച്ഛതോ നാരീം നരസ്യാസംയതാത്മനഃ
ദൃഷ്ട്യായുസ്തേജസാം ഹാനിരധർമ്മശ്ച തതോ ഭവേത്.

ലിംഗിനീം ഗുരുപത്നീം ച സഗോത്രാമഥ പർവസു
വൃദ്ധാം ച സന്ധ്യയോശ്ചാപി ഗച്ഛതോ ജീവനക്ഷയഃ.
ലിംഗിനീ—പ്രവ്രജിതാ.

മനസ്സടക്കാൻ ശക്തിയില്ലാതെ തീണ്ടാറി (ഋതുവായ) സ്ത്രീയുമായി മൈഥുനം ചെയ്യുന്ന പുരുഷന് കണ്ണ്, ആയുസ്സ്, തേജസ്സ് ഇവയ്ക്ക് ഹാനി സംഭവിക്കും. അതിനാൽ അധർമ്മവും സംഭവിക്കും. ലിംഗിനി (സന്യാസിനി)യും ഗുരുപത്നിയും തന്റെ ഗോത്രത്തിലുണ്ടായവളും അല്ലെങ്കിൽ വൃദ്ധയും ആയ സ്ത്രീയുമായി മൈഥുനം ചെയ്താലും പാപ്, രണ്ടു സന്ധ്യ ഈ സമയങ്ങളിൽ മൈഥുനം ചെയ്താലും ജീവനക്ഷയമുണ്ടാകും.

ഗർഭിണ്യാം ഗർഭപീഡാ സ്യാദ്വ്യാധിതായാം ബലക്ഷയഃ.
ഹീനാംഗീം മലിനാം ദ്വേഷ്യാം ക്ഷാമാം വന്ധ്യാമസംവൃതാം.
ദേശേദുഷ്ടേ ഗച്ഛതോ ദേഹഃ ക്ഷീണം ഗ്ലാനം മനോ ഭവേൽ.

ഗർഭിണിയുമായി സംഗമിച്ചാൽ ഗർഭപീഡയുണ്ടാകും. രോഗിണിയുമായി സംഗമിച്ചാൽ ബലക്ഷയം ഭവിക്കും. ഹീനാംഗിയും മലിനശരീരയും ദ്വേഷമുള്ളവളും കൃശശരീരയും, പ്രസവിക്കാത്തവളും ആയ സ്ത്രീയുമായി സംഗമിച്ചാലും, മറവില്ലാത്ത സ്ഥലത്തുവച്ച് സംഭോഗം ചെയ്താലും ശുക്ലം ക്ഷയിക്കുകയും മനസ്സ് ഗ്ലാനമാകുകയും ചെയ്യും.

ഗർഭിണീ ഗർഭാധാനദിവസാദ്ദ്വിതീയേ മാസി ഗർഭസ്ഥിതേരനിശ്ചയേ യഥോക്തനക്ഷത്രദിവസാലാഭേ വാ തൃതീയേ മാസേ പുംസവനേ കൃതേ നാഭിഗച്ഛേൽ.

യതഃ പുംസവനാനന്തരമാഹ വ്യാസഃ—

തതസ്ത്യജേന്നദീതീരം ദേവഖാതോദകം തഥാ
സ്ത്രീഃ ശയ്യാം മൃതാപത്യാം തഥൈവാമിഷഭോജനം. 300

അന്യച്ച—

ആമിഷസ്യാശനം യത്നാൽ പ്രമദാ പരിവർജ്ജയേൽ
ദേവാലയനദീയാനം പ്രയോഗം പുരുഷസ്യ ച. ഇതി.

ഗർഭാധാനദിവസംമുതൽ രണ്ടാംമാസത്തിൽ ഗർഭമുണ്ടെന്നുള്ള നിശ്ചയമില്ലെങ്കിലോ ജ്യോതിശ്ശാസ്ത്രത്തിൽ പുംസവനത്തിനു പറഞ്ഞിട്ടുള്ള നക്ഷത്രാദ്യഭാവത്തിലോ മൂന്നാംമാസത്തിൽ പുംസവനം ചെയ്തുകഴിഞ്ഞാൽ ഗർഭമുള്ളവരോ പുരുഷനുമായി സംഗമിക്കരുത്. പുംസവനാനന്തരമുള്ള കൃത്യത്തെക്കുറിച്ചു വ്യാസൻ ഇപ്രകാരം പറഞ്ഞിരിക്കുന്നു! —"പുംസവനം കഴിഞ്ഞാൽ ഗർഭിണിയായ സ്ത്രീ, നദീതീരഗമനം, ദേവഖാതജലം (അകൃത്രിമമായ ജലാശയത്തിലെ വെള്ളം) ഭർത്താവുമായുള്ള സഹശയനം,

സ്വസ്ഥാനത്തുനിന്ന പുറപ്പെട്ടതായ ശുക്ലത്തെ രോധത്താൽ ഒരിക്കലും തടുക്കരുതു്.

സുരതാവസാനത്തിൽ ചെയ്യേണ്ട കർമ്മങ്ങൾ.

സ്നാനം സശർക്കരം ക്ഷീരം ഭക്ഷ്യം ചൈക്ഷവസംസ്കൃതം
വാതോ മാംസരസഃ സ്വപ്നശ്ചസുരതാന്തേ ഹിതാ അമീ.

മൈഥുനം കഴിഞ്ഞതിന്റെശേഷം കുളിക്കുക, പഞ്ചസാര ചേർത്ത പാൽ കുടിക്കുക, കരിമ്പിൻനീരുചേർത്ത സംസ്കരിച്ച പലഹാരം ഭക്ഷിക്കുക, കാറ്റേല്ക്കുക, മാംസരസം പാനം ചെയ്യുക, ഉറക്കം ഇവ ഹിതങ്ങളാകുന്നു.

അതിമൈഥുനത്താലുള്ള ദോഷം.

ശൂലകാസജ്വരശ്വാസകാർശ്യപാണ്ഡ്വാമയക്ഷയാഃ
അതിവ്യവായാജ്ജായന്തേ രോഗാശ്ചാക്ഷേപകാദയഃ. 308

അധികമായി സ്ത്രീസംഭോഗം ചെയ്താൽ ശൂലം, ചുമ, ജ്വരം, ശ്വാസം, ശരീരകാർശ്യം, പിത്തപാണ്ഡു, ക്ഷയം, ആക്ഷേപകാദി രോഗങ്ങൾ ഇവ സംഭവിക്കും.

നിദ്രാഗുണങ്ങൾ.

രാത്രൗ ജാഗരണം രൂക്ഷം കഫദോഷവിഷാർത്തിജിൽ
ദിവാ തു സ്വപിതാ കാലേ ധാതുസാമ്യമതന്ദ്രിതാം
പുഷ്ടിം വർണ്ണം ബലോത്സാഹം വഹ്നിദീപ്തിം കരോതി ഹി.

രാത്രിയിൽ ഉറക്കമില്ലാത്തതു്, രൂക്ഷവും കഫദോഷം, വിഷപീഡ ഇവയെ കളയുന്നതും ആകുന്നു.

സമയത്തു് ഉറങ്ങിയാൽ ധാതുക്കൾക്കു സമത്വം, മടിയില്ലായ്മ, ശരീരപുഷ്ടി, ദേഹകാന്തി, ബലം, ഉത്സാഹം, അഗ്നിക്കു ദീപനശക്തി ഇവയുണ്ടാകും.

യോ ലേഢി ശയനസമയേ മധുമിശ്രം ബീജപൂരകച്ചൂർണ്ണം
സ ഖലു ലഘുജാതവാതപ്രസരനിരോധാൽ സുഖം സ്വപിതി.

ഉറങ്ങാൻ കിടക്കുന്ന സമയം മാതളനാരകത്തില പൊടിച്ചു തേനിൽ കുഴച്ചു നക്കിയാൽ ലഘുവാകുന്ന വായുവിന്റെ നിർഗ്ഗമനത്തിന്നു് നിരോധം സംഭവിക്കുന്നതുകൊണ്ടു് സുഖമായി ഉറക്കമുണ്ടാകും.

### പ്രഭാതകാലത്തു ജലപാനം ചെയ്താലുള്ള ഗുണങ്ങൾ.

സവിതുഃ സമുദയകാലേ പ്രസൃതീഃ സലിലസ്യ പിബേദഷ്ടൌ
രോഗജരാപരിമുക്തോ ജീവേദ്വത്സരശതം സാഗ്രം

സൂര്യൻ ഉദിച്ചുവരുമ്പോൾ എട്ടു് അഞ്ജലി വെള്ളം നിത്യവും പാനംചെയ്യുന്നവൻ രോഗവും ജരയും കൂടാതെ നൂറുവർഷം ജീവിച്ചിരിക്കും.

അസ്യ ജലപാനസ്യ പ്രാക്കാലോ രാത്രേശ്ചതുർത്ഥ പ്രഹരേ പ്രവേശഃ തഥാ ച ഭോജഃ—
പിബതി പര്യുഷിതം ജലമന്വഹം തിമിരിണീചരമപ്രഹരോദയേ.

പ്രഭാതകാലത്തിൽ വെള്ളംകുടിക്കുന്നതു് രാത്രിയുടെ നാലാമത്തെ യാമത്തിന്റെ ആദിയിൽ വേണം. അതിനെക്കുറിച്ചു ഭോജൻ ഇങ്ങനെ പറഞ്ഞിരിക്കുന്നു. "രാത്രിയുടെ നാലാമത്തെ യാമത്തിൽ എഴുന്നേറ്റു് ദിവസംതോറും പര്യുഷിതമായ ജലത്തെ (രാത്രിമുഴുവൻ അടച്ചുകെട്ടിവച്ചിരുന്ന വെള്ളത്തെ) പാനംചെയ്യണം."

ഏതജ്ജലപാനകാലശ്ചാത്ര സൂര്യോദയാതിസന്നിഹിത പ്രത്യൂഷകാലഃ. തഥാ ച തന്ത്രാന്തരേ—

അംഭസഃ പ്രസൃതീരഷ്ടൗ രവാവനുദിതേ പിബേൽ
വാതപിത്തകഫാൻ ജിത്വാ ജീവേദ്വർഷശതം സുഖീ—ഇതി

സലിലസ്യ പര്യുഷിതസ്യ ഗ്രഹണം ഭോജവചനാനുരോധാൽ.

പ്രഭാതത്തിൽ ജലപാനം ചെയ്യേണ്ടതു്, സൂര്യോദയത്തിനു ഏററവും അടുത്ത സമയത്തു വേണം. അതിനെക്കുറിച്ചു മറു ഗ്രന്ഥത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു:—

എട്ടഞ്ജലിപ്രമാണം ജലം സൂര്യനുദിക്കുന്നതിനു് അല്പം മുമ്പു പാനംചെയ്താൽ വാതപിത്തകഫങ്ങളുടെ ഉപദ്രവം ശമിച്ചു സുഖിയായി നൂറുവർഷം ജീവിച്ചിരിക്കാം. ജലം പാനംചെയ്യുന്നതിനു് ഭോജവചനമനുസരിച്ചു പര്യുഷിതമായ ജലം (ഒരു രാത്രി മുഴുവൻ അടച്ചുകെട്ടിവച്ചിരുന്ന വെള്ളം) ഉപയോഗിച്ചുകൊള്ളണം.

അർശശ്ശോഫഗ്രഹണ്യോ ജ്വരജഠരജരാ—
കുഷ്ഠമേദോവികാരാ
മൂത്രാഘാതാസ്രപിത്തശ്രവണഗളശിരഃ—
ശ്രോണിശൂലാക്ഷിരോഗാഃ

മൂക്കുകൊണ്ടു ജലം പാനം ചെയ്യാൻ പാടില്ലാത്തവർ.

സ്നേഹപീതഃ ക്ഷതഃ ശുദ്ധോ ഹ്യാധ്മാനസ്തിമിതോദരഃ
ഹിക്കായാം കഫവാതോത്ഥവ്യാധൗ തച്ചാപി വാരയേൽ.

തച്ചാപി—നാസാപേയം.

സ്നേഹപീതൻ, ക്ഷതരോഗി, വയറിളക്കിയവൻ, വയറുവീർപ്പുള്ളവൻ, അഗ്നിമാന്ദ്യമുള്ളവൻ, കഫവാതജമായ ഇക്കിളുള്ളവൻ ഇവർ മൂക്കിൽക്കൂടി ജലം പാനം ചെയ്യരുതു്.

## ഋതുചര്യ.

ചയകോപശമാ യസ്മിൻ ദോഷാണാം സംഭവന്തി ഹി
ഋതുഷട്കം തദാഖ്യാതം രവേ രാശിഷു സംക്രമാൽ.

മേഷാദിരാശികളിൽ സൂര്യൻ സംക്രമിക്കുമ്പോൾ ഗ്രീഷ്മാദികളായ ആറു് (൬) ഋതുക്കൾ ഉണ്ടാകുന്നു. ആ ഋതുക്കളിൽ വാതപിത്തകഫങ്ങളാകുന്ന ദോഷങ്ങളുടെ വൃദ്ധിയും കോപവും ശമനവും സംഭവിക്കുന്നു.

ഗ്രീഷ്മോ മേഷവൃഷൌ പ്രോക്തഃ പ്രാവൃണ്മിഥുനകർക്കയോഃ
സിംഹകന്യേ സ്മൃതാ വർഷാ തുലാവൃശ്ചികയോശ്ശരൽ
ധനുർഗ്രാഹൌ ച ഹേമന്തോ വസന്തഃ കുംഭമീനയോഃ.

മേഷവൃഷൌ രവിണാ സംക്രാന്തൌ. ഏവം മിഥുനകർക്കാ—വിത്യാദി.

മേടത്തിലും ഇടവത്തിലും ഉള്ള സൂര്യസംക്രമകാലം ഗ്രീഷ്മഋതുക്കാലം. മിഥുനകർക്കടകങ്ങളിലുള്ള സൂര്യസംക്രമം പ്രാവൃഡൃതു. ചിങ്ങത്തിലും കന്നിയിലുമുള്ള സൂര്യസംക്രമം വർഷർത്തു. തുലാത്തിലും വൃശ്ചികത്തിലുമുള്ള സൂര്യസംക്രമം ശരദൃതു. ധനുവിലും മകരത്തിലുമുള്ള സൂര്യസംക്രമം ഹേമന്തർത്തു. കുംഭമീനങ്ങളിലുള്ള സൂര്യസംക്രമം വസന്തർത്തു. ഇങ്ങനെ ഈരണ്ടു മാസങ്ങൾകൊണ്ടു് ആറു ഋതുക്കൾ ഭവിക്കുന്നു.

അന്യച്ച—

ശിശിരഃ പുഷ്പസമയോ ഗ്രീഷ്മോ വർഷാശരദ്ധിമാഃ
മാഘാദിമാസയുഗ്മൈസ്സ്യുർഋതവഃ ഷട് ക്രമാദമീ. 320

മാഘാദികളായ ഈരണ്ടു മാസങ്ങൾകൊണ്ടു ക്രമേണ, ശിശിരം, വസന്തം, ഗ്രീഷ്മം, വർഷം, ശരത്തു്, ഹേമന്തം ഇങ്ങനെ ആറു് ഋതുക്കൾ ഭവിക്കും. മാഘഫാല്ഗുനങ്ങളാകുന്ന രണ്ടുമാസങ്ങൾ ശിശിരർത്തു. ചൈത്രവൈശാഖങ്ങൾ വസന്തർത്തു. ജ്യേ

ഷ്ഠവും ആഷാഢവും ഗ്രീഷ്മൎത്തു. ശ്രാവണവും ഭാദ്രവും വൎഷൎത്തു. ആശ്വിനവും കാൎത്തികവും ശരദൃതു. മാൎഗ്ഗശീൎഷവും പൌഷവും ഹേമന്തൎത്തു. ഇങ്ങനെ മററു ചിലർ ഋതുക്കളെക്കുറിച്ചു പറഞ്ഞിരിക്കുന്നു.

> ഗംഗായാ ദക്ഷിണേ ഭാഗേ പ്രാവൃട്പൎയ്യന്തമാതരഃ
> ഉക്താ മുനിഭിരാദ്യോऽത്ര പ്രാവൃഡ്വൎഷാഭിധാവൃതൂ. 321
> ഉത്തരായണകാലസ്ഥൈസ്സ്ഥാനൈഃ പരൈശ്ചാൎത്തുകദക്ഷിണായനം
> അത്യുഷ്ണം ബലഹരം തന്നാട്ടിസൃഷ്ടാഭൂതം ഹിമം. 322

ഗംഗാനദിയുടെ ദക്ഷിണഭാഗത്തു മഴ ധാരാളമുള്ളതുകൊണ്ടു് പ്രാവൃഡൃതുവെന്നും വൎഷൎത്തുവെന്നും രണ്ടു് ഋതുക്കൾ വെവ്വേറെ ഉണ്ടെന്നു ചിലരും, ഉത്തരഭാഗത്തു് ശൈത്യാധിക്യമുള്ളതുകൊണ്ടു് ഹേമന്തൎത്തുവെന്നും ശിശിരൎത്തുവെന്നും രണ്ടു ഋതുക്കൾ വെവ്വേറെ ഉണ്ടെന്നു് ചിലരും പറയുന്നു. ആദ്യത്തെ പക്ഷത്തിൽ ഹേമന്തശിശിരങ്ങൾ എന്ന ൨ ഋതുക്കൾ വെവ്വേറെ ഇല്ലെന്നും, രണ്ടാമത്തെ പക്ഷത്തിൽ പ്രാവൃഡ്വൎഷങ്ങൾ എന്ന ൨ ഋതുക്കൾ വെവ്വേറെ ഇല്ലെന്നും ധരിച്ചുകൊള്ളണം.

ശിശിരം മുതൽ ഗ്രീഷ്മംവരെയുള്ള ൩ ഋതുക്കൾ (൬ മാസം) ഉത്തരായണവും, വൎഷം മുതൽ ഹേമന്തംവരെയുള്ള ൩ ഋതുക്കൾ (൬ മാസം) ദക്ഷിണായനവും ആകുന്നു. ഇവയിൽ ഉത്തരായണം ചൂടു് അധികമുള്ളതിനാൽ ബലത്തെ ഇല്ലാതാക്കുന്നതും, ദക്ഷിണായനം തണുപ്പധികമുള്ളതിനാൽ ബലത്തെ വൎദ്ധിപ്പിക്കുന്നതും ആകുന്നു.

### ഋതുക്കളുടെ ഗുണദോഷങ്ങൾ.

> ഹേമന്തശ്ശീതളഃ സ്നിഗ്ദ്ധഃ സ്വാദുൎജ്ജാഠരവഹ്നികൃൽ
> ശിശിരശ്ശീതളോऽതീവ രൂക്ഷോ വാതാഗ്നിവൎദ്ധനഃ. 323

ഹേമന്തഃ സ്വാദുഃ—പ്രായേണ ദ്രവ്യേഷു സ്വാദുരസജനകഃ. ഏവമന്യത്രാപി ബോദ്ധ്യം.

ഹേമന്തൎത്തു ശീതളവും സ്നിഗ്ദ്ധവും മിക്കവാറും ദ്രവ്യങ്ങളിൽ സ്വാദുരസത്തെ ജനിപ്പിക്കുന്നതും ജഠരാഗ്നിവൎദ്ധനവും ആകുന്നു.

ശിശിരൎത്തു ശീതളവും ഏററവും രൂക്ഷവും വാതത്തെയും അഗ്നിയെയും വൎദ്ധിപ്പിക്കുന്നതുമാകുന്നു.

> വസന്തോ മധുരഃ സ്നിഗ്ദ്ധഃ ശ്ലേഷ്മവൃദ്ധികരശ്ച സഃ
> ഗ്രീഷ്മോ രൂക്ഷോऽതികടുകഃ പിത്തകൃൽ കഫനാശനഃ.

ക്കുന്നു:—ദോഷം തന്റെ സ്ഥാനത്തു് എപ്പോൾ വർദ്ധിക്കുന്നുവോ, അപ്പോൾ, ശ്വാസം കോഷ്ഠത്തിൽ നിറയുക, ശരീരത്തിൽ മഞ്ഞനിറം കാണുക, അഗ്നി മന്ദിക്കുക, ശരീരത്തിനു കനം തോന്നുക, മടി, ദോഷവർദ്ധനയ്ക്കു കാരണമായ പദാർത്ഥത്തിൽ അരുചി ഇവയുണ്ടാകും. ഇതാണു് ദോഷചയം. ദോഷങ്ങൾ വർദ്ധിക്കുമ്പോൾതന്നെ ചികിത്സിച്ചു ശമിപ്പിച്ചാൽ പിന്നെ വർദ്ധിക്കുകയില്ല. വർദ്ധനയിൽ ചികിത്സിച്ചില്ലെങ്കിൽ ദോഷങ്ങൾ പിന്നീടു വളരെ ബലമുള്ള വ്യാധിയായിത്തീരും.

### വർഷർത്തുവിലുള്ള നിയമങ്ങൾ.

വർഷാസു പ്രബലോ വായുസ്തസ്മാന്മിഷ്ടാദയസ്ത്രയഃ.
രസാഃ സേവ്യാ വിശേഷേണ പവനസ്യോപശാന്തയേ.

മിഷ്ടാദയസ്ത്രയഃ—മധുരാമ്ലലവണാഃ.

വർഷർത്തുവിൽ വായുവിനു പ്രാബല്യം ഉള്ളതുകൊണ്ടു് വായുശമനത്തിനായി മധുരം, പുളി, ഉപ്പു് ഈ രസങ്ങളുള്ള പദാർത്ഥങ്ങൾ വിശേഷിച്ചും ഉപയോഗിക്കണം.

ഏവംവർഷാസു വപുഷഃ ക്ലിന്നത്വം യദിവിശേഷതഃ
തത്ക്ലേദശാന്തയേ സേവ്യാ അപി കടാദയസ്ത്രയഃ.

കടാദയസ്ത്രയഃ. കടുതിക്തകഷായാഃ.

വർഷർത്തുവിൽ വിശേഷിച്ചും ശരീരത്തിനു് ക്ലേദത്വം (ആർദ്രത) ഉണ്ടാകും. ആ ക്ലേദശമനത്തിനായി എരിവു്, കയ്പു്, ചവർപ്പു് ഈ രസങ്ങളുള്ള പദാർത്ഥങ്ങൾ സേവിക്കണം.

സ്വേദനം മർദ്ദനം സേവ്യം ധൂപനം ജാംഗലാമിഷം
ഗോധൂമാഃ ശാലയോ മാഷാഃ ജലം കൗപം ജലം ശൃതം.

വർഷകാലത്തിൽ വിയർപ്പിക്കുക, തിരുമ്മുക ഇവയും തൈല്, ഉഷ്ണപദാർത്ഥം, ജാംഗലദേശസഞ്ചാരികളായ പ്രാണികളുടെ മാംസം, ഗോതമ്പു്, ചെന്നെല്ലു്, ഉഴുന്നു്. കിണററിലെ ജലം ഗംഗാജലം ഇവ ഉപയോഗിക്കുന്നതും ഹിതമാണു്.

### വർഷകാലത്തു് വർജ്ജിക്കേണ്ടവ.

ന ഭജേത് പൂർവ്വപവനം വൃഷ്ടിം ഘർമ്മം ഹിമം ശ്രമം
നദീതീരം ദിവാസ്വപ്നം രൂക്ഷം നിത്യം ച മൈഥുനം.

കിഴക്കൻകാററു് മഴ വെയിൽ മഞ്ഞു് ഇവയേൽക്കുക, പരിശ്രമംചെയ്യുക, നദിയുടെ കരയ്ക്കിരിക്കുക, പകലുറങ്ങുക, രൂക്ഷ

ങ്ങ

പദാർത്ഥങ്ങൾ ഭക്ഷിക്കുക, നിത്യവും മൈഥുനം (സ്ത്രീസംഗം)ചെയ്യുക ഇവ വർഷഋതുവിൽ വർജ്ജിക്കണം.

### ശരദൃതുവിലെ നിയമങ്ങൾ.

സർപ്പിഃ സ്വാദുകഷായതിക്തകരസാ യച്ഛീതളം യല്ലഘു
ക്ഷീരം സ്വച്ഛസിതേക്ഷവഃ പടുരസഃ സ്വല്പം പലം ജാംഗലം
ഗോധൂമാ യവമുദ്ഗശാലിസഹിതാ നാദേയമംശൂദകം.
ചന്ദ്രശ്ചന്ദനമിന്ദുരാജിരജനീ മാല്യം പടോ നിർമ്മലഃ 340
വിശ്രാമഃ സുഹൃദാം ഗണേഷു മധുരാ വാചഃ സരഃക്രീഡനം
പിത്താനാം ച വിരേചനം ബലവതോ യുക്തം സിരാമോക്ഷണം
ഏതാന്യത്ര ഘനാവസാനസമയേ പഥ്യാനി മുഞ്ചേദ്ദധി—
വ്യായാമാമ്ലകടൂഷ്ണതീക്ഷ്ണദിവസസ്വാപ്നം ഹിമം നാതപം.

(ചന്ദ്രഃ—കർപ്പൂരഃ.)

നെയ്യുസേവിക്കുക, മധുരവും ചവർപ്പും കയ്പും കലർന്ന രസങ്ങൾ ഭക്ഷിക്കുക, ശീതളവും ലഘുവും ആയ പദാർത്ഥങ്ങൾ സേവിക്കുക, പാൽകുടിക്കുക, നിർമ്മലമായ പഞ്ചസാര, കരിമ്പ്, ഉപ്പുരസം, സ്വല്പമായ ജാങ്ഗലമാംസം, ഗോതമ്പ്, യവം, ചെറുപയറ്, ചെന്നെല്ല് ഇവ ഉപയോഗിക്കുക, നദീജലമോ അംശൂദകമോ (ഇതിന്റെ ലക്ഷണം അടുത്തുപറയും) കുടിക്കുക, കർപ്പൂരം, ചന്ദനം ഇവ ധരിക്കുക, ചന്ദ്രികയുള്ള രാത്രിയിൽ ഇരിക്കുക, മാല, നിർമ്മലവസ്ത്രം ഇവ ധരിക്കുക, ബന്ധുക്കളുടെ മദ്ധ്യത്തിൽ ഇരിക്കുക, മധുരവാക്കുകൾ പറയുക, ജലക്രീഡ, പിത്തപ്രകൃതികൾക്ക വയറിളക്കുക, ബലവാന്മാർക്ക് ഞരമ്പുകീറി രക്തംകളയുക ഇവ; ശരൽകാലത്തിൽ പത്ഥ്യങ്ങളാണ്.

തൈരുകൂട്ടുക, വ്യായാമം, എരിവും, ഉഷ്ണവും ഉള്ളതും, തീക്ഷ്ണവുമായ പദാർത്ഥം ഉപയോഗിക്കുക, പകലുറക്കം, വെയിലേൽക്കുക ഇവ ശരൽക്കാലത്ത് അപത്ഥ്യങ്ങളാണ്.

### അംശൂദകലക്ഷണം.

ദിവസേഽർക്കകരൈർജ്ജുഷ്ടം നിശി ശീതകരാംശുഭിഃ
ജ്ഞേയമംശൂദകം നാമ സ്നിഗ്ദ്ധം ദോഷത്രയാപഹം.

അത്ര സമഗ്രപ്രാപ്ത്യർത്ഥം ദിവസേ ദിവാപാദദ്വയേ നിശാപാദം ച.

മുൻപറഞ്ഞതായ അംശൂദകത്തിന്റെ ലക്ഷണത്തെ പറയുന്നു:—പകലുള്ള സൂര്യ്യകരങ്ങളും രാത്രിയിലുള്ള ചന്ദ്രരശ്മികളും

ഏറ്റിരിക്കുന്ന ജലത്തിനാണ് അംശൂദകം എന്നു പറയുന്നതു്. ഇതു് സ്നിഗ്ദ്ധവും ത്രിദോഷകോപത്തെ ശമിപ്പിക്കുന്നതും ആകുന്നു. (ഇവിടെ പകൽ മുഴുവനുമുള്ള സൂര്യരശ്മിയും, രാത്രിമുഴുവനുമുള്ള ചന്ദ്രരശ്മിയും എന്നു് അർത്ഥം സിദ്ധിക്കുന്നതിനായി പകലിന്റെ രണ്ടുപാദങ്ങളും രാത്രിയുടെ ഒരു പാദവും എന്നുകൂടി അർത്ഥം ഗ്രഹിച്ചുകൊള്ളണം.)

ഇക്ഷവഃ ശാലയോ മുദ്ഗാഃ സരോഽംഭഃ ക്വഥിതം പയഃ
ശരദ്യേതാനി പഥ്യാനി പ്രദോഷേ ചന്ദ്രരശ്മയഃ.

കരിമ്പു്, ചെന്നെല്ലു്, ചെറുപയറു്, നദീജലം, തിളപ്പിച്ച വെള്ളം, രജനീമുഖത്തിലുള്ള ചന്ദ്രരശ്മി ഇവ ശരൽകാലത്തു പഥ്യങ്ങളാണ്.

### ഹേമന്തർത്തുവിലെ നിയമങ്ങൾ.

പ്രാതർഭോജനമമ്ലമിഷ്ടലവണാനഭ്യങ്ഗഘർമ്മശ്രമാൻ
ഗോധൂമൈക്ഷവശാലിമാഷപിശിതം പിഷ്ടം നവാന്നം തിലാൻ
കസ്തൂരീം നവകുങ്കുമാഗുരുയുതമുഷ്ണാംബുശൗചം തഥാ
സ്നിഗ്ദ്ധം സ്ത്രീഷു സുഖം ഗുരൂഷ്ണവസനം സംസേവത ഹേമന്തകേ. 344

അതിരാവിലെ ഭക്ഷണം, പുളി മധുരം ഉപ്പു് ഈ രസങ്ങളുള്ള പദാർത്ഥങ്ങൾ ഭക്ഷിക്കുക, തേച്ചുകുളി, ചൂടേൽക്കുക, പരിശ്രമം, ഗോതമ്പു്, കരിമ്പു്, ചെന്നെല്ലു്, ഉഴുന്നു്, മാംസം അരിപ്പിട്ടു്, പുന്നെല്ലിൻ അരിയുടെ ചോറു്, എള്ളു്, കസ്തൂരി, കുങ്കുമം, അകിലു്, ചൂടുവെള്ളംകൊണ്ടുള്ള ശൗചം, സ്ത്രീകളുമായി സ്നേഹിച്ചു സുഖമായിരിക്കുക ഇവയെല്ലാം ഹേമന്തർത്തുവിൽ പഥ്യങ്ങളായ നിയമങ്ങളാണ്.

### ശിശിരർത്തുവിലെ നിയമങ്ങൾ.

ശിശിരേ ശീതമധികം രൗക്ഷ്യം ചാദാനകാലജം
വിശേഷതസ്തതസ്തത്ര ഹേമന്തസ്യ മതോ വിധിഃ.

ശിശിരർത്തുവിൽ വളരെ ശൈത്യവും, വായു രസങ്ങളെ ആദാനം ചെയ്യുകകൊണ്ടു അധികം രൂക്ഷതയും ഉണ്ടായിരിക്കും. അതിനാൽ ആ കാലത്തു് മുൻപറഞ്ഞ ഹേമന്തചര്യതന്നെ വിശേഷിച്ചും അനുഷ്ഠിച്ചുകൊള്ളണം.

## വസന്തഋതുവിലെ നിയമങ്ങൾ.

വാന്തിം നസ്യമഥോ ജയാം ച ധൂമാൻ വ്യായാമമുദ്വർത്തനം
സംസേവേത മധൗ കഫഘ്നകബളം ശൂല്യം പലം ജാംഗലം
ഗോധൂമാൻ ബഹുശാലിഭേദസഹിതാൻ മുദ്ഗാൻ യവാൻ ഷഷ്ടികാൻ
ലേപാച്ചന്ദനകുങ്കുമാഗുരുകൃതം രൂക്ഷം കടൂഷ്ണം ലഘു

ഛർദ്ദിപ്പിക്കുന്ന ഔഷധികൾ സേവിക്കുക, നസ്യം ചെയ്യുക, കടുക്ക പൊടിച്ചു തേനിൽ കുഴച്ചു സേവിക്കുക, വ്യായാമം ചെയ്യുക; വാകപ്പൊടി മുതലായതു ശരീരത്തിൽ തേച്ചുമർദ്ദിക്കുക, കഫനാശകമായ ഔഷധം ചേർത്തുണ്ടാക്കിയ കബളം ശൂലത്തിൽ കോർത്തു പാകംചെയ്ത ജാംഗലമാംസം ഇവ ഭക്ഷിക്കുക, ഗോതമ്പു്, പലവിധത്തിലുള്ള ചെന്നെല്ലു്, ചെറുപയറു്, യവം, നവര ഇവ ഉപയോഗിക്കുക, ചന്ദനം, കുങ്കുമം, അകിൽ ഇവ ശരീരത്തിൽ ലേപനം ചെയ്യുക, രൂക്ഷമായും എരിവായും ഉഷ്ണമായും ലഘുവായും ഇരിക്കുന്ന പദാർത്ഥങ്ങൾ ഉപയോഗിക്കുക; ഇവയെല്ലാം വസന്തഋതുവിലെ ചര്യകളാണു്.

## വസന്തഋതുവിൽ വർജ്ജിക്കേണ്ടവ.

പിഷ്ടമമ്ലം ദധി സ്നിഗ്ദ്ധം ദിവാസ്വപ്നം ച ദുർജ്ജരം
അവശ്യായമപി പ്രായോ വസന്തേ പരിവർജ്ജയേൽ.

മധുരവും അമ്ലവും സ്നിഗ്ദ്ധവും ആയ പദാർത്ഥം, പകലുറക്കം, ദഹിക്കാത്ത സാധനങ്ങളുടെ ഭക്ഷണം, മഞ്ഞു് ഇവ ബുദ്ധിമാനായവൻ വസന്തത്തിൽ വർജ്ജിക്കണം.

## ഗ്രീഷ്മഋതുവിലെ നിയമങ്ങൾ.

സ്വാദുസ്നിഗ്ദ്ധഹിമം ലഘു ദ്രവമയം—ദ്രവ്യം രസാളാം സിതാം
സക്തൂൻ ക്ഷീരമജാംഗലാനി സിതയാ ശാലിം രസം മാംസജം
ശീതാംഭശ്ശയനം ദിവാ മലയജം ശീതം പയഃ പാനകം
സേവേതോഷ്ണദിനേ ത്യജേത്തു കടുകക്ഷാരാമ്ലഘർമ്മശ്രമാൻ.

മധുരമായും സ്നിഗ്ദ്ധമായും ഹിമമായും ലഘുവായും ദ്രവമയമായും ഇരിക്കുന്ന പദാർത്ഥങ്ങൾ ഉപയോഗിക്കുക, രസാള, പഞ്ചസാര, മലർപ്പൊടി, പാൽ, മരുപ്രദേശത്തിലുള്ള പ്രാണികളുടെ മാംസം ഇവ സേവിക്കുക, പഞ്ചസാരചേർത്തു ചെന്നെല്ലിൻ ചോറുണ്ണുക മാംസരസം ഉപയോഗിക്കുക, ചന്ദ്രരശ്മിയേൽക്കുക,

പകലുറങ്ങുക, തണുത്ത ജലം സർവത്ര ഇവ കുടിക്കുക; ഈ നിയമങ്ങളെല്ലാം ഗ്രീഷ്മഋതുവിൽ പഥ്യങ്ങളാണ്.

എരിവ്, ക്ഷാരം, പുളി ഈ രസങ്ങളും വെയിലത്തിരിക്കുക, പരിശ്രമം ചെയ്യുക ഇവയും ഗ്രീഷ്മത്തിൽ ഉപേക്ഷിക്കണം.

ഋതുചര്യാം യ ഏതാമേതാം വിധിനാ വർത്തതേ നരഃ
രോഗാനൃതുകൃതാന്നൈവ ലഭതേ സ കദാചന. 349

ഇതി ശ്രീലടകനതനയശ്രീമന്മിശ്രഭാവവിരചിതേ ഭാവപ്രകാശേ ദിനചര്യാദിപ്രകരണം ചതുർത്ഥം.

ഓരോ ഋതുക്കളിലും വിധിച്ചിരിക്കുന്ന ഈ നിയമങ്ങളനുസരിച്ച് വർത്തിക്കുന്ന പുരുഷന് ഒരിക്കലും ഋതുനിമിത്തമുള്ള യാതൊരു ദോഷങ്ങളും ഉണ്ടാവുകയില്ല.

ഇങ്ങനെ ഭാവപ്രകാശം എന്ന ഗ്രന്ഥത്തിൽ ദിനചര്യാപ്രകരണം എന്ന നാലാമത്തെ അദ്ധ്യായം കഴിഞ്ഞു.

# മിശ്രവർഗ്ഗപ്രകരണം.

## അഞ്ചാം അദ്ധ്യായം.

### വ്യാധികളുടെ ലക്ഷണം.

തത്ര വാഗ്ഭടഃ—

രോഗസ്തു ദോഷവൈഷമ്യം ദോഷസാമ്യമരോഗതാ
രോഗാ ദുഃഖസ്യ ദാതാരോ ജ്വരപ്രഭൃതയോ ഹി തേ. 1
തേ ച സ്വാഭാവികാഃ കേചിത് കേചിദാഗന്തവഃ സ്മൃതാഃ
മാനസാഃ കേചിദാഖ്യാതാഃ കഥിതാഃ കേऽപി കായികാഃ. 2

രോഗത്തെക്കുറിച്ചുള്ള വാഗ്ഭടന്റെ അഭിപ്രായമാണ് അടുത്തായി കാണിക്കുന്നത്:—ദോഷങ്ങളുടെ വിഷമത രോഗമാകുന്നു. ദോഷങ്ങളുടെ സമാവസ്ഥയാണ് ആരോഗ്യം. രോഗങ്ങൾ ദുഃഖത്തെ പ്രദാനം ചെയ്യുന്നു. ജ്വരം മുതലായവയാണ് ആ രോഗങ്ങൾ. അവയിൽ ചില രോഗങ്ങൾ ക. സ്വാഭാവികങ്ങളും, ചിലവ ഖ. ആഗന്തുക്കളും, ചിലവ ഗ. മാനസങ്ങളും ചില രോഗങ്ങൾ ഘ. കായികങ്ങളും ഇങ്ങനെ നാലുവിധത്തിലുണ്ട്. ഇവയുടെ വിവരണം അടുത്തുതന്നെ കാണിക്കുന്നുമുണ്ട്.

തത്ര സ്വാഭാവികാഃ—ശരീരസ്വഭാവാദേവ ജാതാഃ ക്ഷുത്പിപാസാസ്വപ്നജരാമൃത്യുപ്രഭൃതയഃ, അഥവാ സ്വസ്വഭാവമുത്പത്തേർജ്ജാതാഃ സ്വാഭാവികാഃ—സഹജാ ഇതി യാവത്. തേ ച ജന്മാന്ധതാദയഃ. ആഗന്തവഃ—അഭിഘാതാദിജനിതാഃ, അഥവാ ജന്മാന്തരഭാവിനഃ. മാനസാഃ—കാമക്രോധലോഭമോഹഭയാഭിമാന ദൈന്യപൈശുന്യശോകവിഷാദേർഷ്യാസൂയാമാത്സര്യപ്രഭൃതയഃ, അഥവാ ഉന്മാദാപസ്മാരമൂർച്ഛാഭ്രമമോഹതമഃസംന്യാസപ്രഭൃതയഃ, കായികാഃ പാണ്ഡുരോഗപ്രഭൃതയഃ.

രോഗങ്ങൾ നാലുവിധമുണ്ടെന്നു പറഞ്ഞതിനെ വിവരിക്കുന്നു:—വിശപ്പ്, തണ്ണീർദാഹം, ഉറങ്ങുന്നതിലുള്ള ആഗ്രഹം, വൃദ്ധാവസ്ഥ, മൃത്യു മുതലായവയാണ് സ്വാഭാവികരോഗങ്ങൾ. സ്വഭാവേന ജന്മത്തിൽനിന്ന് ശരീരത്തോടുകൂടി ഉണ്ടാകുന്നവയും സ്വാഭാവികരോഗങ്ങൾ എന്നു പറയാം. അവ ജന്മാന്ധത മുതലായവയാകുന്നു.

അടി ഇടി മുതലായവയാലോ ജനനത്തിനുശേഷമോ ഉണ്ടാകുന്ന രോഗങ്ങളാണ് ആഗന്തുരോഗങ്ങൾ.

കാമം, ക്രോധം, ലോഭം, മോഹം, ഭയം, അഭിമാനം, ദീനത, ഏഷണി, ശോകം, വിഷാദം, അസൂയ, മത്സരം മുതലായവയോ അല്ലെങ്കിൽ ഉന്മാദം, അപസ്മാരം, മൂർച്ഛാ, ഭ്രമം, മോഹം, തമസ്സ് (കണ്ണിൽ ഇരുട്ടുകേറുക) സംന്യാസം മുതലായവയോ ആണ് മാനസികരോഗങ്ങൾ.

പാണ്ഡുരോഗം മുതലായവയാണ് കായികങ്ങളായ രോഗങ്ങൾ. ഇങ്ങനെ നാലുവിധമുണ്ടാകുന്ന രോഗങ്ങളെ അറിഞ്ഞുകൊള്ളണം.

### വ്യാധിഭേദങ്ങൾ.

കർമ്മജാഃ കഥിതാഃ കേചിദ്ദോഷജാഃ സന്തി ചാപരേ
കർമ്മദോഷോദ്ഭവാശ്ചാന്യേ വ്യാധയസ്ത്രിവിധാഃ സ്മൃതാഃ. 3

കർമ്മജങ്ങൾ, (പൂർവ്വജന്മകർമ്മങ്ങളാലുണ്ടാകുന്നവ) ദോഷജങ്ങൾ, (വാതപിത്തകഫദോഷങ്ങളാലുണ്ടാകുന്നവ) കർമ്മദോഷജങ്ങൾ (കർമ്മംകൊണ്ടും ദോഷകോപംകൊണ്ടും ഉണ്ടാകുന്നവ) ഇങ്ങനെ രോഗങ്ങൾ മൂന്നുവിധത്തിൽ സംഭവിക്കും.

### കർമ്മജവ്യാധികൾ.

യൽ പ്രാക്തനം ദുഷ്കർമ്മ പ്രബലം കേവലരോഗകാര്യം,

പ്രായശ്ചിത്തനാശ്യം വാ, തതോ ജാതാ ന തു ദുഷ്ടവാതാദിദോഷേണ ജനിതാസ്തഥാ—

യഥാശാസ്ത്രം തു നിർണ്ണീതാ യഥാവ്യാധി ചികിത്സിതഃ
ന ശമം യാതി യോ വ്യാധിഃ സ ജ്ഞേയഃ കർമ്മജോ ബുധൈഃ. 4

പൂർവ്വജന്മത്തിലെ ദുഷ്കർമ്മത്തിന്റെ പ്രാബല്യംനിമിത്തം കേവലഭോഗത്താൽ നശിക്കുന്നവകളോ പ്രായശ്ചിത്തത്താൽ നശിക്കുന്നവകളോ ആയി ഉണ്ടാകുന്നതാണ് കർമ്മജരോഗങ്ങൾ; അവ ദുഷ്ടമായ വാതാദിദോഷത്താൽ ഉണ്ടാകുന്നവയല്ല.

ശാസ്ത്രാനുസാരം രോഗനിർണ്ണയം ചെയ്ത് വ്യാധിക്കനുസരിച്ചുള്ള ചികിത്സ ചെയ്തിട്ടും ഭേദമാകാതെ ഇരിക്കുന്ന രോഗത്തിനാണ് കർമ്മവ്യാധി എന്നു പറയുന്നത്.

## ദോഷജവ്യാധികൾ.

ദോഷജാഃ—മിഥ്യാഹാരവിഹാരപ്രകുപിതവാതപിത്തകഫജാഃ; നനു മിഥ്യാഹാരവിഹാരിണാമപി പ്രാക്തനസുകൃതേന നൈരുജ്യം ദൃശ്യത ഏവ. തതോ ദോഷജേഷ്വപി പ്രാക്തനം ദുഷ്കർമ്മൈവ കാരണം; തത് കഥം ദോഷജാ ഇത്യുച്യന്തേ. ദോഷജേഷ്വപി വസ്തുത ആദികാരണം ദുഷ്കർമ്മ വർത്തത ഏവ; കിന്തു തത്ര മിഥ്യാഹാരവിഹാരദൂഷിതാ ദോഷാ ഹേതവോ ദൃശ്യന്ത ഇതി ദോഷജാ ഇത്യുച്യന്ത ഇതി സമാധിഃ.

വിപരീതമായ ആഹാരവിഹാരങ്ങളാൽ വാതപിത്തകഫങ്ങൾ ദുഷിച്ച് ഉണ്ടാകുന്ന രോഗങ്ങൾക്കാണ് ദോഷജരോഗങ്ങൾ എന്നു പറയുന്നത്.

ശങ്ക—മിഥ്യാഹാരവിഹാരങ്ങൾകൊണ്ടുണ്ടായ രോഗങ്ങൾ കൂടിയും പൂർവ്വജന്മത്തിലെ സുകൃതംകൊണ്ട് നശിക്കുന്നതായി കാണുന്നു. ആ സ്ഥിതിക്ക് ദോഷജങ്ങളായ രോഗങ്ങൾക്കും പൂർവ്വജന്മത്തിൽ ചെയ്ത ദുഷ്കർമ്മം തന്നെയാണല്ലോ കാരണം. അതിനാൽ ആ രോഗങ്ങൾ എങ്ങിനെ ദോഷജങ്ങൾ എന്നു പറയും?

സമാധാനം—വാതപിത്തകഫദോഷജങ്ങളായ രോഗങ്ങൾക്കും ആദികാരണം ദുഷ്കർമ്മംതന്നെയാണ്. എന്നാൽ ആ രോഗങ്ങൾക്ക് മിഥ്യാഹാരവിഹാരദൂഷിതങ്ങളായ ദോഷങ്ങൾ കാരണങ്ങളായി കാണുന്നതിനാൽ അവ ദോഷജങ്ങൾ എന്നു പറയുന്നു എന്നു ധരിച്ചുകൊള്ളണം.

### കർമ്മദോഷജരോഗങ്ങൾ.

സ്വല്പദോഷാ ഗരീയാംസസ്തേ ജ്ഞേയാഃ കർമ്മദോഷജാഃ. 5

അത്ര കാരണം ദുഷ്കർമ്മ പ്രബലം; യതോ ദോഷാല്പത്വേഽപി വ്യാധേർഗ്ഗരീയസ്ത്വം തൽ കർമ്മക്ഷയാദേവ ക്ഷീണം ഭവതി. ദോഷാഃ സ്വല്പാ അപി നിദാനതോഽനേകതാ ദൃശ്യന്ത ഏവേതി ദോഷാണാം കാരണതാം മന്യന്ത ഇതി.

വാതപിത്തകഫദോഷങ്ങൾ സ്വല്പമെ ഉള്ളു എങ്കിലും രോഗങ്ങൾ ഭയങ്കരങ്ങളായി കാണുന്നു എങ്കിൽ അവ കർമ്മദോഷജരോഗങ്ങളാണെന്ന് അറിഞ്ഞുകൊള്ളണം. ഇതിന്നുകാരണം ദുഷ്കർമ്മത്തിന്റെ പ്രാബല്യമാണ്. ദോഷങ്ങൾ അല്പങ്ങളായിരുന്നിട്ടും രോഗത്തിന്ന പ്രാബല്യം കാണുന്നു എങ്കിൽ ആ രോഗം കർമ്മം ക്ഷയിച്ചെങ്കിൽ മാത്രമെ ക്ഷയിക്കയുള്ളു. എന്നാൽ ആ രോഗങ്ങൾക്ക് ദോഷങ്ങളും കാരണമാണെന്നു വിചാരിക്കേണ്ടത് നിദാനത്തിൽ പറഞ്ഞിരിക്കുന്ന സ്വല്പദോഷങ്ങളുടെ എങ്കിലും കോപം ഉള്ളതുകൊണ്ടാണ്.

### രോഗക്ഷയകാരണങ്ങൾ.

കർമ്മക്ഷയാൽ കർമ്മകൃതാ ദോഷജാഃ സ്വസ്വഭേഷജൈഃ
കർമ്മദോഷോദ്ഭവാ യാന്തി കർമ്മദോഷക്ഷയാൽ ക്ഷയം. 6

ദോഷജാഃ സ്വസ്വഭേഷജൈരിതി—ദോഷജേഷു ആദികാരണം ദുഷ്കർമ്മ; തദ്ഭേഷജാർത്ഥം ദ്രവ്യക്ഷയാദിജനിതദുഃഖഭോഗേന കടുതിക്തകഷായാദ്യുഗ്രഭക്ഷണാദിജനിതദുഃഖഭോഗേന ച ക്ഷയം യാന്തി. ശേഷാ ദൃഷ്ടാ ഫലതയാ ദോഷാസ്തു സ്വസ്വഭേഷജൈഃ ക്ഷയം യാന്തി ഇത്യർത്ഥഃ.

പൂർവ്വജന്മത്തിലെ കർമ്മംകൊണ്ടുണ്ടാകുന്ന രോഗങ്ങൾ ആ കർമ്മത്തിന്റെ നാശത്താലും, വാതാദിദോഷജരോഗങ്ങൾ അതതിന്നു പറഞ്ഞിരിക്കുന്ന ഔഷധങ്ങൾകൊണ്ടും, കർമ്മത്താലും ദോഷകോപത്താലും ഉണ്ടാകുന്ന രോഗങ്ങൾ, കർമ്മദോഷങ്ങളുടെ ക്ഷയത്താലും ഇല്ലാതാകുന്നു.

ദോഷജരോഗങ്ങൾ തന്റെതന്റെ ഔഷധങ്ങൾ സേവിച്ചാൽ നശിക്കുമെന്നു പറഞ്ഞതിന്നു താഴെപ്പറയുംപ്രകാരം അർത്ഥം ധരിച്ചുകൊള്ളണം:—"ദോഷജങ്ങളായ രോഗങ്ങൾക്ക് മൂലകാരണം ദുഷ്കർമ്മമാണ്. അവ ഔഷധത്തിന്നുവേണ്ടിച്ചെലവിടുന്ന ധനനാശം മുതലായ ദുഃഖാനുഭവംകൊണ്ടും, എരിവ്, കയ്പ് ചവ

ഷ്ട് മുതലായ രസങ്ങൾ കലർന്ന ആഹാരഭക്ഷണാദികളാൽ ഉണ്ടാകുന്ന ദുഃഖോപശമംകൊണ്ടും, നശിക്കുന്നു. ശേഷിച്ച ദുഷ്ടരോഗങ്ങളാണ് ദോഷങ്ങൾ; അവ അതതിനു വിധിച്ചിരിക്കുന്ന ഔഷധങ്ങളെ സേവിക്കുന്നതുകൊണ്ടും നശിക്കുന്നു." എന്നു സാരം.

### ത്രിവിധരോഗങ്ങൾ.

സാദ്ധ്യാ യാപ്യാ അസാദ്ധ്യാശ്ച വ്യാധയസ്ത്രിവിധാഃ സ്മൃതാഃ
സുഖസാദ്ധ്യഃ കൃച്ഛ്രസാദ്ധ്യോ ദ്വിവിധഃ സാദ്ധ്യ ഉച്യതേ. 7

സാദ്ധ്യങ്ങൾ (ചികിത്സിച്ചു ഭേദമാക്കാവുന്നവ) യാപ്യങ്ങൾ (ചികിത്സിച്ചുകൊണ്ടിരുന്നാൽ അധികമാകാതെ ഇരിക്കുന്നവ) അസാദ്ധ്യങ്ങൾ (തീരെ ഭേദമാകാത്തവ) ഇങ്ങനെ വ്യാധികൾ മൂന്നുതരത്തിലാണ്. അവയിൽ സാദ്ധ്യവ്യാധികൾതന്നെ സുഖസാദ്ധ്യങ്ങളെന്നും കൃച്ഛ്രസാദ്ധ്യങ്ങളെന്നും രണ്ടുവിധത്തിലുണ്ട്.

### യാപ്യവ്യാധിലക്ഷണം.

യാപനീയം തു തം വിദ്യാൽ ക്രിയാ ധാരയതേ ഹി യം
ക്രിയായാം തു നിവൃത്തായാം സദ്യോ യശ്ച വിനശ്യതി. 8

പ്രാപ്താ ക്രിയാ ധാരയതി സുഖിനം യാപ്യമാതുരം
പ്രപതിഷ്യദിവാഗാരം സ്കംഭോ യത്നേന യോജിതഃ. 9

ചികിത്സ ചെയ്തുകൊണ്ടിരിക്കുമ്പോൾ ശമിക്കുന്ന രോഗത്തിനാണ് യാപ്യരോഗമെന്നു പറയുന്നത്. ചികിത്സ ചെയ്യാതിരുന്നാൽ രോഗി നശിച്ചുപോകും. വീഴാൻപോകുന്ന ഗൃഹത്തിന്റെ തൂണ്, ശരിക്കു നിർത്തിയാൽ കെട്ടിടം എങ്ങിനെയോ താഴെ വീഴാതെ നിൽക്കുന്നതു്, അതുപോലെ സദാസമയവും ചികിത്സ ചെയ്തുകൊണ്ടിരുന്നാൽ രോഗി യാപ്യനായി സുഖിയായിരിക്കും.

### സാദ്ധ്യയാപ്യരോഗങ്ങൾക്ക് ചികിത്സ ചെയ്യാതിരുന്നാലുള്ള ദോഷം.

സാദ്ധ്യാ യാപ്യത്വമായാന്തി യാപ്യാശ്ചാസാദ്ധ്യതാം തഥാ
ഘ്നന്തി പ്രാണാനസാദ്ധ്യാസ്തു നരാണാമക്രിയാവതാം. 10

അക്രിയാവതാം—ചികിത്സാരഹിതന്മാരാം.

സാദ്ധ്യങ്ങളായ രോഗങ്ങൾക്കു ചികിത്സചെയ്യാതിരുന്നാൽ അവ യാപ്യങ്ങളാകും. യാപ്യരോഗങ്ങൾക്ക് ചികിത്സചെയ്യാതിരുന്നാൽ അവ അസാദ്ധ്യങ്ങളായിത്തീരും. അസാദ്ധ്യരോഗ

ങ്ങൾ പ്രാണനെ നശിപ്പിക്കുന്നു. അതിനാൽ സാദ്ധ്യരോഗങ്ങൾ പെട്ടെന്നു ചികിത്സിച്ചു ഭേദമാക്കണമെന്നും യാപ്യരോഗങ്ങൾ ചികിത്സിച്ചു കൊണ്ടിരിക്കണമെന്നും സാരം.

### ഉപദ്രവലക്ഷണം.

രോഗാരംഭകദോഷസ്യ പ്രകോപാദുപജായതേ
യോഽന്യോ വികാരഃ സ ബുധൈരുപദ്രവ ഇഹോദിതഃ.

രോഗത്തെ ഉൽപാദിപ്പിക്കുന്ന ദോഷത്തിന്റെ കോപത്താൽ അതിനോടുകൂടി മറെറാരു വികാരം ഉണ്ടാകുന്നതിനെ വിദ്വാന്മാർ ഉപദ്രവമെന്നു പറയുന്നു.

### അരിഷ്ടലക്ഷണം.

രോഗിണോ മരണം യസ്മാദവശ്യംഭാവി ലക്ഷ്യതേ
തല്ലക്ഷണമരിഷ്ടം സ്യാദ്രിഷ്ടം ചാപി തദുച്യതേ. 12

ഏതൊരു ലക്ഷണംകൊണ്ടാണോ രോഗിക്കു് നിശ്ചയമായും മരണം സംഭവിക്കുമെന്നു കാണുന്നതു്; അതിനെയാണു് അരിഷ്ടമെന്നു പറയുന്നതു്. രിഷ്ടവും അതുതന്നെയാകുന്നു. (അരിഷ്ടമെന്നും രിഷ്ടമെന്നും വച്ചാൽ മരണലക്ഷണമെന്നു സാരം.)

### ചികിത്സാലക്ഷണം.

യാ ക്രിയാ വ്യാധിഹരണീ സാ ചികിത്സാ നിഗദ്യതേ
ദോഷധാതുമലാനാം യാ സാമ്യകൃത് സൈവ രോഗഹൃത്.
ക്രിയാ തു കർമ്മ, വ്യാധിർഹന്യതേഽനയേതി വ്യാധിഹരണീ.
"കരണാധികരണയോശ്ച" ഇതി സൂത്രേണ കരണാർത്ഥേ ല്യുട്.

വ്യാധികളെ നശിപ്പിക്കുന്ന ക്രിയയ്ക്കു് ചികിത്സ എന്നു പറയുന്നു. ദോഷങ്ങൾ, ധാതുക്കൾ, മലങ്ങൾ ഇവയ്ക്കു സമതയെ ഉണ്ടാക്കുന്ന ക്രിയ, രോഗങ്ങളെ ശമിപ്പിക്കും.

ക്രിയ എന്നുള്ളതിനു കർമ്മം എന്നാണർത്ഥം; ഇതുകൊണ്ടു വ്യാധി ഹനിക്കപ്പെടുന്നു എന്നുള്ള അർത്ഥത്തിലാണു് വ്യാധിഹരണി എന്ന ശബ്ദം പ്രയോഗിച്ചിരിക്കുന്നതു്. കരണത്തിലും അധികരണത്തിലും ല്യുട് വരും, എന്നതുകൊണ്ടു് ഇവിടെ (വ്യാധിഹരണീശബ്ദത്തിനു്) കരണാർത്ഥത്തിൽ 'ല്യുട്' എന്ന പ്രത്യയം വച്ചിരിക്കുകയാണു്. (ല്യുട് എന്ന പ്രത്യയത്തിലെ ലകാരവും ടകാരവും ലോപിച്ചു് 'യു'കാരത്തിനു് 'അന' എന്നു സിദ്ധിക്കും. പിന്നീടു് 'അന' എന്നതിന്റെ നകാരത്തിനു് 'ണ'കാരവും ങീപ്പും വന്നിട്ടു് 'വ്യാധിഹരണീ' എന്നു സിദ്ധിക്കുന്നു എന്നു സാരം)

തഥാ ച—

യാഭിഃ ക്രിയാഭിർജ്ജായന്തേ ശരീരേ ധാതവസ്സമാഃ
സാ ചികിത്സാ വികാരാണാം കർമ്മ തദ്ഭിഷജാം മതം.

ക്രിയാശബ്ദത്തിന് ചികിത്സ എന്നർത്ഥമാണെന്ന് മറ്റു ശാസ്ത്രത്തിലും പറഞ്ഞിട്ടുണ്ട് എന്നു കാണിക്കുന്നു:—"ഏതു ക്രിയകൾകൊണ്ടാണോ ശരീരത്തിൽ ധാതുക്കൾ സമങ്ങളായിത്തീരുന്നത്; അതിനു ചികിത്സ എന്നും വൈദ്യന്മാരുടെ കർമ്മമെന്നും പറയുന്നു."

യാ ഹ്യുദീർണ്ണം ശമയതി നാന്യം വ്യാധിം കരോതി ച
സാ ക്രിയാ ന തു യാ വ്യാധിം ഹരത്യന്യമുദീരയേത്. 15

ക്രിയാ അത്ര ചികിത്സാ. തഥാ ച അമരസിംഹഃ—

ആരംഭോ നിഷ്കൃതിഃ ശിക്ഷാ പൂജനം സമ്പ്രധാരണം.
ഉപായഃ കർമ്മ ചേഷ്ടാ ച ചികിത്സാ ച നവ ക്രിയാ—ഇതി. 16

ഉൽഭൂതമായ രോഗത്തെ ശമിപ്പിക്കുകയും മറ്റു വ്യാധിയെ ഉത്ഭവിപ്പിക്കാതിരിക്കയും, ചെയ്യുന്നതിന് ക്രിയ (ചികിത്സ) എന്നു പറയുന്നു. ഉള്ള വ്യാധിയെ ശമിപ്പിക്കാതിരിക്കുകയും മറ്റു വ്യാധിയെ ഉണ്ടാക്കുകയും ചെയ്യുന്നതിന് ചികിത്സ എന്നു പറയാൻ പാടില്ല. ഇവിടത്തെ 'ക്രിയാ'ശബ്ദത്തിന് ചികിത്സ എന്നാണർത്ഥം, അതിനെക്കുറിച്ച് അമരസിംഹൻ ഇപ്രകാരം പറഞ്ഞിരിക്കുന്നു:—

ക. "ആരംഭം, ഖ. നിഷ്കൃതി (പ്രായശ്ചിത്തം) ഗ. ശിക്ഷ ഘ. പൂജനം, ങ. സംപ്രധാരണം ച. ഉപായം ഛ. കർമ്മം, ജ. ചേഷ്ടാ, ഝ. ക്രിയ. ഈ ഒമ്പതുശബ്ദങ്ങൾക്കും ചികിത്സ എന്നർത്ഥമാകുന്നു."

ചികിത്സയുടെ ഉപദേശം.

ജാതമാത്രശ്ചികിത്സ്യഃ സ്യാന്നോപേക്ഷ്യോഽല്പതയാ ഗദഃ
വഹ്നിശത്രുവിഷൈസ്തുല്യഃ സ്വല്പോഽപി വികരോത്യസൌ. 17

രോഗമുണ്ടായാൽ ഉടൻതന്നെ അതിനു ചികിത്സചെയ്യണം. രോഗം അല്പമാണെന്നു വിചാരിച്ച് ചികിത്സിക്കാതെ ഉപേക്ഷിച്ചാൽ വഹ്നി, ശത്രു, വിഷം ഇവയ്ക്കു തുല്യമായി ആ രോഗം വർദ്ധിച്ച് ഓരോ വികാരങ്ങളെ ഉണ്ടാക്കും. അതിനാൽ ഏതെങ്കിലും രോഗം വന്നാൽ പെട്ടെന്നുതന്നെ ചികിത്സിച്ചു ഭേദമാക്കണം എന്നു സാരം.

രോഗമാദൗ പരീക്ഷേത തതോऽനന്തരമൗഷധം
തതഃ കർമ്മ ഭിഷക് പശ്ചാൽ ജ്ഞാനപൂർവ്വം സമാചരേൽ.

അന്വയമർത്ഥഃ—ഭിഷക് ആദൗ രോഗം പരീക്ഷേത—വിചാരയേൽ. തതഃ പശ്ചാൽ രോഗൗഷധവിചാരാനന്തരം സാവധാനോ—ന തു വിജ്ഞായ കർമ്മ—ചികിത്സാമൗഷധദാനാദിരൂപാം സമാചരേൽ ഇത്യർത്ഥഃ.

വൈദ്യൻ ആദ്യമായി രോഗം ഇന്നതാണെന്നു പരീക്ഷിച്ചറിയണം. പിന്നീട് ആ രോഗത്തിന്നു യോഗ്യമായ ഔഷധം നിശ്ചയിക്കണം. ഇങ്ങനെ രോഗൗഷധങ്ങളെ നിശ്ചയിച്ചു കഴിഞ്ഞതിന്നുശേഷം സാവധാനനായി (മനസ്സുനിറുത്തി) ഔഷധദാനരൂപമായ ചികിത്സ ചെയ്യണം.

രോഗമറിയാതെ ചികിത്സിച്ചാലുള്ള ദോഷം.

യസ്തു രോഗമവിജ്ഞായ കർമ്മാണ്യാരഭതേ ഭിഷക്
അപ്യൗഷധവിധാനജ്ഞസ്തസ്യ സിദ്ധിര്യദൃച്ഛയാ. 19

ദൈവാധീനയാ സിദ്ധിർഭവതി നാപി ഭവതീത്യർത്ഥഃ.

ഏതൊരു വൈദ്യനാണോ രോഗമറിയാതെ ചികിത്സിക്കാൻ ആരംഭിക്കുന്നതു്, ഔഷധവിധികളെ അറിയുന്നവനെങ്കിലും അവൻ ചികിത്സിച്ചാൽ യദൃച്ഛയാ ആ രോഗം ശമിക്കാനും മതി. ശമിക്കാതിരിക്കാനും മതി. നിശ്ചയമില്ല എന്നു സാരം.
അന്യച്ച—
ഭേഷജം കേവലം കർത്തും യോ ജാനാതി ന ചാമയം
വൈദ്യകർമ്മ സ ചേൽ കുര്യാദ്വധമർഹതി രാജതഃ. 20

രോഗമറിയുന്നതിന്നു് സാമർത്ഥ്യമില്ലാത്തവൻ ചികിത്സിച്ചുകൂടാ എന്നു് അന്യശാസ്ത്രത്തിൽ പറഞ്ഞിരിക്കുന്നതിനെ എടുത്തു കാണിക്കുന്നു:—മരുന്നുണ്ടാക്കാൻ മാത്രം അറിയാവുന്നവനും രോഗമറിയാൻ വയ്യാത്തവനും ആയ വൈദ്യൻ ഒരിക്കലും ചികിത്സിക്കരുതു്. അല്ലാതെ ചികിത്സിച്ചാൽ അവൻ രാജവധത്തിന്നു യോഗ്യനാണു്.

രോഗമറിഞ്ഞിട്ടു് മരുന്നറിയാതിരുന്നാലുള്ള ദോഷം.

യസ്തു കേവലരോഗജ്ഞോ ഭേഷജേഷ്വവിചക്ഷണഃ
തം വൈദ്യം പ്രാപ്യ രോഗീ സ്യാദ്യഥാ നൗർന്നാവികം വിനാ.

നാവികം—കർണ്ണധാരം വിനാ നൗഃ യഥാ സമുദ്രേ പതതി. തഥാ രോഗീത്യർത്ഥഃ.

ഏതൊരു വൈദ്യനാകട്ടെ രോഗം അറിയുന്നതിനു സമൎത്ഥനും ഔഷധം നിശ്ചയിക്കുന്നതിൽ അസമൎത്ഥനും ആയിരിക്കുന്നു; ആ വൈദ്യനെ ചികിത്സിക്കുന്നതിനു കിട്ടിയാൽ, കപ്പിത്താനില്ലാത്ത കപ്പൽ എങ്ങനെയാണോ സങ്കടത്തിൽ പതിക്കുന്നതു്; അതുപോലെ രോഗി സങ്കടത്തിൽ പതിക്കുന്നു. (അതിനാൽ വൈദ്യൻ രോഗമറിയുന്നതിനും ഔഷധം നിശ്ചയിക്കുന്നതിനും സമൎത്ഥനായിരിക്കണം എന്നു സാരം.)

അന്യച്ച—

യസ്തു കേവലശാസ്ത്രജ്ഞഃ ക്രിയാസ്വകുശലോ ഭിഷക്
സമുഹ്യത്യാതുരം പ്രാപ്യ യഥാ ഭീരുരിവാഹവം. 22

വൈദ്യൻ രോഗമറിയുന്നതിനുമാത്രം സമൎത്ഥനായാൽ പോരാ എന്നതിനു് വേറൊരു ശാസ്ത്രത്തെക്കൂടി കാണിക്കുന്നു:— "ഏതൊരുവൈദ്യനാകട്ടെ വൈദ്യശാസ്ത്രംമാത്രം അറിയാവുന്നവനും, ചികിത്സിക്കുന്നതിനു് അസമൎത്ഥനും ആയിരിക്കുന്നതു്; ആ വൈദ്യൻ രോഗിയെ ചികിത്സിക്കുന്നതിനേൎപ്പെട്ടാൽ, യുദ്ധത്തിൽ പ്രവേശിച്ച ഭീരുവിനെ (ഭയശീലനെ) പോലെ മോഹിച്ചുപോകുന്നു."

രോഗവും ഔഷധവും അറിഞ്ഞാലുള്ള ഗുണം.

യസ്തു രോഗവിശേഷജ്ഞഃ സൎവ്വൌഷധവിശാരദഃ 23
ദേശകാലവിഭാഗജ്ഞഃ തസ്യസിദ്ധിൎന്ന സംശയഃ

രോഗങ്ങളുടെ ഭേദങ്ങളെ അറിയുക, സകല ഔഷധങ്ങളും നിശ്ചയിക്കുന്നതിനു സമൎത്ഥനായിരിക്കുക, ദേശകാലവിഭാഗജ്ഞനായിരിക്കുക, ഈ പ്രകാരമുള്ള വൈദ്യൻ ചികിത്സിച്ചാൽ ആ രോഗം നിശ്ശേഷമായും ഭേദമാകും.

ആദാവന്തേ രുജാം ജ്ഞാനേ പ്രയതേത ചികിത്സകഃ
ഭേഷജാനാം വിധാനേന തതഃ കുൎയ്യാച്ചികിത്സിതം.

ചികിത്സിതമിത്യത്ര ഭാവേ ക്തഃ.

വൈദ്യൻ ആദിയിലും അവസാനത്തിലും രോഗവിവരം അറിയുന്നതിൽ പ്രയത്നിക്കണം. അതിനുശേഷം വിധിപോലെ ഔഷധങ്ങളുണ്ടാക്കി ചികിത്സിക്കണം. (ഇവിടെ "ചികിത്സിതം" എന്ന ശബ്ദത്തിലെ "ക്ത"പ്രത്യയം ഭാവത്തിലാകുന്നു.)

വികാരനാമാകുശലോ ന ജിഹ്രീയാത് കദാചന
നഹി സൎവ്വവികാരാണാം നാമതോഽസ്തി ധ്രുവാ സ്ഥിതിഃ.

ന ജിഹ്രീയാൽ—ന ലജ്ജേൽ. ധ്രുവം—നിയതം.

രോഗങ്ങളിൽ വല്ലതെങ്കിലും ഒരു രോഗത്തിന്റെ പേര് ഇന്നതാണ് എന്നറിയുന്നതിന് വൈദ്യൻ അസമർത്ഥനായി എന്നു വിചാരിച്ച് ഒരിക്കലും ലജ്ജിക്കരുത്. എന്തെന്നാൽ എല്ലാ രോഗങ്ങൾക്കും നിയതമായ പേരുണ്ടായിരിക്കയില്ല.

നാസ്തി രോഗോ വിനാ ദോഷൈര്യസ്മാത്തസ്മാച്ചികിത്സകഃ
അനുക്തമപി ദോഷാണാം ലിംഗൈർവ്യാധിമുപാചരേൽ. 26

വാതാദിദോഷകോപങ്ങളില്ലാതെ ഒരു രോഗവും ഉത്ഭവിക്കുന്നില്ല. അതിനാൽ രോഗം ഇന്നതാണെന്നു പറഞ്ഞിട്ടില്ലെങ്കിലും ദോഷലക്ഷണം നോക്കി ചികിത്സിച്ചുകൊള്ളണം.

യേ ന കുർവന്ത്യ സാദ്ധ്യാനാം ചികിത്സാം തേ ഭിഷഗ്വരാഃ
അതോ വൈദ്യൈഃ ശ്രമഃ കാര്യഃ സാദ്ധ്യാസാദ്ധ്യപരീക്ഷണേ.

രോഗജ്ഞാനോപായോ അഗ്രേ വക്ഷ്യതേ.

ഏതു വൈദ്യനാണോ അസാദ്ധ്യമായ രോഗത്തിനു ചികിത്സ ചെയ്യാതിരിക്കുന്നതു, അവൻ ഉത്തമനായ വൈദ്യനാണ്. അതിനാൽ വൈദ്യൻ ഒരു രോഗം ചികിത്സിക്കുന്നതിന് ആരംഭിക്കുമ്പോൾ തന്നെ ആ രോഗം സാദ്ധ്യമാണോ അസാദ്ധ്യമാണോ എന്നു പരീക്ഷിച്ചറിയുന്നതിനു വേണ്ട ശ്രമം ചെയ്യണം. രോഗം അസാദ്ധ്യമാണെങ്കിൽ ചികിത്സിക്കരുത്. രോഗം അറിയുന്നതിനുള്ള ഉപായം ഇനിയും പറയും.

### ചികിത്സാപദ്ധതി.

ശീതേ ശീതപ്രതീകാരമുഷ്ണേ ഉഷ്ണനിവാരണം
കൃത്വാ കുര്യാൽ ക്രിയാം പ്രാപ്താം ക്രിയാകാലം ന ഹാ-
പയേൽ. 28

ശീതരോഗമാണെങ്കിൽ ശീതത്തിനു പ്രതിവിധിചെയ്തിട്ടും, ഉഷ്ണരോഗമാണെങ്കിൽ ഉഷ്ണത്തിനു പ്രതികാരംചെയ്തിട്ടും തൽക്കാലം വേണ്ടതായ ചികിത്സചെയ്യണം. ചികിത്സിക്കുന്നതിനു അല്പവും കാലവിളംബം വരുത്തരുത്.

അപ്രാപ്തേ വാ ക്രിയാകാലേ പ്രാപ്തേ വാ ന ക്രിയാ ഹിതാ
ക്രിയാ ഹീനാതിരിക്താ ച സാദ്ധ്യേഷ്വപി ന സിദ്ധ്യതി. 29

അയമർത്ഥഃ—കാലേ—ചികിത്സാവസരേ, അപ്രാപ്തേ—അനാഗതേ,യാ ക്രിയാ—ചികിത്സാ, യഥാ ജ്വരേ ജീർണ്ണതാമ

പ്രാപ്യ തരുണേ ഏവ കഷായദാനക്രിയാ ന സിദ്ധ്യതി. യാ ച ക്രിയാ ചികിത്സാവസരേ പ്രാപ്യ ന കൃതാ അർത്ഥാത് പശ്ചാത് കൃതാ യഥാ ദാഹേ കഫജ്വരേ ശാന്തേ പശ്ചാത് ശീതാനലേപനാദി ക്രിയാഃ. ഹീനാ അതിരിക്താ ച ക്രിയാ സാദ്ധ്യേഷ്വപി ന സിദ്ധ്യതി.

ചികിത്സിക്കുന്നതിനുള്ള സമയംവരാതെ ചികിത്സിക്കുക, (എങ്ങിനെ എന്നുവച്ചാൽ ജ്വരം പാകംവരാതെ കഷായംകൊടുക്കുക.) സമയംവന്നാൽ ചികിത്സിക്കാതിരിക്കുക. അല്ലെങ്കിൽ പിന്നീട് ചികിത്സിക്കുക. (എങ്ങിനെയെന്നാൽ—ചുട്ട് പ്രയാസപ്പെട്ട് ശമിച്ചുകഴിഞ്ഞതിനുശേഷം ശീതലേപനാദിക്രിയ ചെയ്യുക.) ചികിത്സ കുറഞ്ഞുപോകുകയോ അധികമാകുകയോ ചെയ്യുക. ഇങ്ങനെ ചികിത്സിച്ചാൽ ഭേദമാകുന്ന രോഗങ്ങൾകൂടിയും ഭേദമാകുകയില്ല.

കൂടിയും കുറഞ്ഞും ഇരിക്കുന്ന ചികിത്സയെ വർജ്ജിക്കണം എന്നു പറയുന്നു:—

വികാരേഽല്പേ മഹത് കർമ്മ ക്രിയാ ലഘ്വീ ഗരീയസി
ചേയമേതദകൗശല്യം യുക്തകർമ്മതാ. 30

ക്രിയായാസ്തു ഗുണാലാഭേ ക്രിയാമന്യാം പ്രയോജയേത്
പൂർവ്വസ്യാം ശാന്തവേഗായാം ന ക്രിയാസങ്കരോ ഹിതഃ.

രോഗം അല്പമാണെങ്കിൽ മഹത്തായ ചികിത്സചെയ്യുന്നതും മഹത്താണെങ്കിൽ അല്പമായ ചികിത്സചെയ്യുന്നതും അയുക്തമാണ്. അല്പരോഗത്തിൽ അല്പചികിത്സയും വലിയ രോഗത്തിൽ മഹത്തായ ചികിത്സയും ചെയ്യുന്നത് യുക്തമാകുന്നു.

ഒരു ചികിത്സചെയ്തിട്ട് ഗുണംകിട്ടീട്ടില്ലെങ്കിൽ, ആ ചികിത്സയുടെ വേഗം ശമിച്ചാൽ മറ്റൊരുചികിത്സ ചെയ്യണം. ക്രിയാസങ്കരം (ഒരു ചികിത്സചെയ്തതിനു പുറമെ വേറൊരു ചികിത്സകൂടി ചെയ്യുക) ഒരിക്കലും ഹിതമല്ല.

ഭിന്നരൂപാദിസ്തു ക്രിയാഭിഃ സാങ്കര്യമപി ന ദോഷായ.

യത ആഹ—

ക്രിയാഭിസ്തുല്യരൂപാഭിന്ന ക്രിയാസങ്കരോ ഹിതഃ.
താഭിസ്തു ഭിന്നരൂപാഭിഃ സാങ്കര്യം നൈവ ദുഷ്യതി 32

അഥ ഏർവാകതം—

വമനം വാലുകാസ്വേദോ നസ്യം നിഷ്ഠീവനം തഥാ
അവലേഹോഽഞ്ജനം ചാപി പ്രാക് പ്രയോജ്യം ത്രിദോഷ
(ജേ ജ്വരഇതിശേഷഃ.

ഭിന്നിച്ചിരിക്കുന്ന ചികിത്സകൊണ്ടുള്ള മിശ്രതാം ദോഷത്തിനായി തീരുകയില്ല. എങ്ങിനെ എന്നാൽ—

ഒരേതരത്തിലുള്ള ചികിത്സചെയ്തു മിശ്രതാം വരുത്തുന്നതു് ഹിതമല്ല. വെവ്വേറെയുള്ള ചികിത്സകൊണ്ടു് മിശ്രതാം വരുത്തുന്നതിൽ ദോഷമില്ലതാനും.

അതുകൊണ്ടുതന്നെയാണു് ത്രിദോഷജമായ ജ്വരത്തിൽ, വമനം, വാലുകാസ്വേദം (മണൽകിഴികെട്ടി ചൂടുപിടിപ്പിച്ചു വിയർപ്പിക്കുക) നസ്യം, നിഷ്ഠീവനം (തുപ്പുക) അവലേഹം, അഞ്ജനം (കണ്ണിൽ മരുന്നെഴുതുക) ഇവ ആദ്യമേ പ്രയോഗിക്കണം എന്നുപറഞ്ഞിരിക്കുന്നതു്.

ന ഹ്യേകാന്തേന നിർദ്ദിഷ്ടേ ശാസ്ത്രേ നിവിശതേ ബുധഃ
സ്വയമപ്യത്ര ഭിഷജാ തർക്കണീയം ചികിത്സതാ. 34

യത ആഹ—

ഉത്പദ്യതേ ഹി സാവസ്ഥാ ദേശകാലബലം പ്രതി
യസ്യാം കാര്യമകാര്യം സ്യാത് കർമ്മ കാര്യം വിവർജിതം.
വിവർജിതം കർമ്മ കർത്തവ്യം ഭവതി ഇത്യർത്ഥഃ

വിദ്വാനായ വൈദ്യൻ ഒരു ശാസ്ത്രത്തെ മാത്രം അടിസ്ഥാനമാക്കി ചികിത്സിക്കരുതു്. രോഗത്തെക്കുറിച്ചു് സ്വയമായി വേണ്ടതാലോചിച്ചും ചികിത്സ ചെയ്തുകൊള്ളണം. അതിനെത്തന്നെ പറയുന്നു:—"ദോഷകോപം, കാലം, ബലം, അവസ്ഥ ഇവയനോക്കി ചിലപ്പോൾ ചെയ്യേണ്ടതു ചെയ്യാൻ നിവൃത്തിയില്ലാതെയും, വർജിക്കപ്പെട്ട ചികിത്സ ചെയ്യേണ്ടതായും വന്നേക്കാം." അതുകൊണ്ടു ശാസ്ത്രവും യുക്തിയും അനുസരിച്ചു ചികിത്സിക്കണം എന്നു സാരം.

### ചികിത്സയുടെ ഫലം:

ക്വചിദർത്ഥഃ ക്വചിന്മൈത്രീ ക്വചിദ്ധർമ്മഃ ക്വചിദ്യശഃ
കർമ്മാഭ്യാസഃ ക്വചിച്ചേതി ചികിത്സാ നാസ്തി നിഷ്ഫലാ.

ചികിത്സചെയ്താൽ ചിലപ്പോൾ ധനംകിട്ടും. ചിലപ്പോൾ സ്നേഹം സമ്പാദിക്കാം, ചിലപ്പോൾ ധർമ്മം പ്രയോജനമായിരിക്കും. ചിലപ്പോൾ കീർത്തിലഭിക്കും ചിലപ്പോൾ ചികിത്സ പരി

ചയിക്കുന്നതിന്ന ഹേതുവാകും. ഇങ്ങനെ ഏതെങ്കിലും ഒരുഫലം ലഭിക്കാതെ ചികിത്സ ഒരിക്കലും നിഷ്ഫലമാകയില്ല.

ആയുൎവ്വേദോദിതാം യുക്തിം കുൎവ്വാണാ വിഹിതാശ്ച യേ
പുണ്യായുൎവ്വൃദ്ധിസംയുക്താ നീരോഗാശ്ച ഭവന്തി തേ. 37

ആയുൎവ്വേദോക്തമായും ധൎമ്മശാസ്ത്രവിഹിതമായും ഇരിക്കുന്ന യുക്തി അനുസരിച്ച് ആരാണൊ അനുവൎത്തിക്കുന്നതു്, അവർ പുണ്യത്തോടും ആയുൎവ്വൃദ്ധിയോടും കൂടിയവരായും രോഗരഹിതന്മാരായും ഭവിക്കും.

## വൈദ്യോപജീവനം.

നൈവ കുൎവ്വന്തി ലോഭേന ചികിത്സാപുണ്യവിക്രയം
ഈശ്വരാണാം വസുമതാം ലിപ്സേതാൎത്ഥം തു വൃത്തയേ. 38

വൈദ്യൻ അത്യാഗ്രഹംനിമിത്തം നിൎദ്ധനനായ രോഗിയുടെ പക്കൽനിന്നു ധനം വാങ്ങിച്ചുകൊണ്ടു ചികിത്സയാകുന്ന പുണ്യത്തെ വില്ക്കരുതു്. (ചികിത്സിക്കരുതു് എന്നു സാരം.) സമൎത്ഥന്മാരും ധനവാന്മാരും ആയവരിൽനിന്നു് ഉപജീവനത്തിന്നു ധനം വാങ്ങിക്കുന്നതിൽ ദോഷമില്ലതാനും.

ചികിത്സിതം ശരീരം യോ ന നിഷ്ക്രീണാതി ദുൎമ്മതിഃ
സ യൽ കരോതി സുകൃതം തൽ സൎവ്വം ഭിഷഗശ്നുതേ.

ചികിത്സിക്കുന്ന വൈദ്യനു് നമ്മുടെ ശരീരംകൊണ്ടു കഴിയുന്നതു പ്രതിഫലം ആരചെയ്യുന്നില്ല; അവൻ ചെയ്യുന്ന സുകൃതമെല്ലാം വൈദ്യൻ അനുഭവിക്കുന്നു. അതിനാൽ ചികിത്സിക്കുന്നവനു് ധനംകൊണ്ടു പ്രതിഫലം ചെയ്യാൻ ശക്തിയില്ലെങ്കിൽ ശരീരംകൊണ്ടെങ്കിലും പ്രത്യുപകാരം ചെയ്യണം എന്നു സാരം.

ന ദേശോ മനുജൈൎഹീനോ ന മനുഷ്യാ നിരാമയാഃ
തതഃ സൎവ്വത്ര വൈദ്യാനാം സുസിദ്ധാ ഏവ വൃത്തയഃ. 40

മനുഷ്യർ ഇല്ലാത്ത ദേശവുമില്ല. രോഗമില്ലാത്ത മനുഷ്യരും ഇല്ല. അതിനാൽ എല്ലാസ്ഥലത്തും വൈദ്യന്മാൎക്ക് ഉപജീവനമാൎഗ്ഗം സുലഭമാകുന്നു.

## ചികിത്സയുടെ അങ്ഗങ്ങൾ.

രോഗീ ദൂതോ ഭിഷഗ്ദീൎഘമായുൎദ്രവ്യം സുസേവകഃ
സദൌഷധം ചികിത്സായാ ഇത്യങ്ഗാനി ബുധാ ജഗുഃ

൧ രോഗി, ൨ ദൂതൻ, ൩ വൈദ്യൻ, ൪ ദീൎഘായുസ്സ്,

൫ ദ്രവ്യം, ൬ ഉത്തമസേവകൻ, ൭ നല്ല മരുന്ന്; ഈ ഏഴു സാധനങ്ങളും ചികിത്സയുടെ അംഗമാകുന്നു എന്ന് വിദ്വാന്മാർ പറയുന്നു.

### രോഗിയുടെ ലക്ഷണം.

രോഗോ യസ്യാസ്തി രോഗീ സ സ ചികിത്സ്യസ്തു യാദൃശഃ
യാദൃശശ്ചാചികിത്സ്യോപി വക്ഷ്യമാണോ നിശമ്യതാം.

രോഗമുള്ളവനാണ് രോഗി. അതിൽ എങ്ങിനെയുള്ള രോഗിയാണ് ചികിത്സ്യനെന്നും, എങ്ങിനെയുള്ള രോഗിയാണ് അചികിത്സ്യനെന്നും വചിക്കപ്പെടുന്നതെന്ന്. അതു കേട്ടാലും.

### ചികിത്സ്യൻ (ചികിത്സിക്കാൻ യോഗ്യൻ)

നിജപ്രകൃതിവർണ്ണാഭ്യാം യുക്തഃ സത്വേന ചക്ഷുഷാ
ചികിത്സ്യോ ഭിഷജാം രോഗീ വൈദ്യഭക്തോ ജിതേന്ദ്രിയഃ.

സത്വം—വ്യസനാഭ്യുദയക്രിയാദിഷു അവിഹ്വലതാകരം തേന യുക്തഃ. ചക്ഷുഷാ—ചക്ഷുരുപലക്ഷിതേന തേനാന്യേനാപി ഇന്ദ്രിയേണ. ചികിത്സ്യഃ—രോഗാൽ മോചയിതവ്യഃ.

സ്വാഭതയുള്ള പ്രകൃതി, നിറം ഇവയുള്ളവനും സത്വയുക്തനും (ധൈര്യമുള്ളവനും, അകുലത ഇല്ലാത്തവനും) ചക്ഷുരാദീന്ദ്രിയങ്ങളുടെ യോഗ്യസ്ഥിതിയുള്ളവനും, വൈദ്യനിൽ ഭക്തിയുള്ളവനും ജിതേന്ദ്രിയനും ആയ രോഗിയെ ചികിത്സിക്കണം. (രോഗത്തിൽനിന്നു മോചിപ്പിക്കണം.)

അന്യച്ച—

ആയുഷ്മാൻ സത്വവാൻ സാദ്ധ്യോ ദ്രവ്യവാനാത്മവാനപി
ചികിത്സ്യോ ഭിഷജാം രോഗീ വൈദ്യവാക്യകൃദാസ്തികഃ.
ആയുർവേദോഽസ്തീതി മതിർയസ്യ സ ആസ്തികഃ.

എങ്ങിനെയുള്ള രോഗിയെയാണ് ചികിത്സിക്കേണ്ടതെന്ന് മറ്റു ശാസ്ത്രത്തിൽ പറഞ്ഞിരിക്കുന്നതിനെ കാണിക്കുന്നു:— "ആയുസ്സ്, ധൈര്യം, ഭേദമാകുന്ന രോഗം, ധനം, ബന്ധു ഇവയുള്ളവനും വൈദ്യന്റെ വാക്കനുസരിച്ചു നടക്കുന്നവനും വൈദ്യശാസ്ത്രത്തിൽ വിശ്വാസമുള്ളവനും ആയ രോഗിയെ വൈദ്യൻ ചികിത്സിക്കണം."

### അചികിത്സ്യൻ(ചികിത്സിക്കുന്നതിന് അയോഗ്യൻ.)

ചണ്ഡഃ സാഹസികോ ഭീരുഃ കൃതഘ്നോ വ്യഗ്ര ഏവ ച.
ശോകാകുലോ മുമൂർഷുശ്ച വിഹീനഃ കരണൈശ്ച യഃ.

വൈരീ വൈദ്യവിദഗ്ദ്ധശ്ച ശ്രദ്ധാഹീനശ്ച ശങ്കിതഃ.
ഭിഷജാമവിധേയാഃ സ്യുർന്നോപക്രമ്യാ ഭിഷഗ്വിദാഃ. 46

ഏതാനുപാചരൻ വൈദ്യോ ബഹൂൻ ദോഷാനവാപ്നുയാൽ.

ചണ്ഡോഽത്യന്തക്രോധശീലഃ. സാഹസികഃ— അവിചാര്യകാരീ. ഭീരുർഭയശീലഃ. കൃതഘ്നഃ—വൈദ്യകൃതോപകാരലോപകഃ. വ്യഗ്രഃ—വ്യാകുലഃ. വിഹീനഃ കരണൈശ്ച യഃ—നിരിന്ദ്രിയശക്തിരഹിതഃ. വൈരീ ന ചികിത്സ്യഃ; കദാചിദ്രോഗോദ്രേകേ. ലോകാപവാദഭയാൽ. വൈദ്യവിദഗ്ദ്ധോ—വൈദ്യധൂർത്തഃ. തഥാ ച സുശ്രുതഃ—“സ ന സിദ്ധ്യതി വൈദ്യസ്യ ഗൃഹേ യസ്യ ന പൂജ്യതേ.” ശങ്കിതോ—വൈദ്യവിശ്വാസരഹിതഃ. ഭിഷജാമവിധേയാഃ—വൈദ്യവചനാവിധായിനഃ. ഭിഷഗ്വിദാഃ—വൈദ്യതുല്യാഃ. ഏതേ ന ഉപക്രമ്യാഃ—ന ചികിത്സ്യാഃ.

അത്യന്തകോപി, വിചാരിക്കാതെ എന്തും ചെയ്യുന്നവൻ, ഭയശീലൻ, കൃതഘ്നൻ (വൈദ്യൻ ചെയ്ത ഉപകാരത്തെ മറക്കുന്നവൻ) വ്യാകുലൻ, ശോകപരവശൻ, മരിക്കാൻ ഭാവിക്കുന്നവൻ, കരണവിഹീനൻ (നിരിന്ദ്രിയശക്തിരഹിതൻ) വൈരി, വൈദ്യധൂർത്തൻ, ശ്രദ്ധാവിഹീനൻ, ശങ്കിതൻ. (വൈദ്യവിശ്വാസരഹിതൻ) വൈദ്യന്മാരുടെ വചനത്തെ ധിക്കരിച്ചു നടക്കുന്നവൻ. വൈദ്യതുല്യൻ. ഇവരെയാരെയും വൈദ്യൻ ചികിത്സിക്കരുത്. അഥവാ ചികിത്സിച്ചാൽ വളരെ ദോഷങ്ങളുണ്ടാകും. ചിലപ്പോൾ രോഗം വർദ്ധിച്ചാൽ ലോകാപവാദം ഉണ്ടാകുന്നതുകൊണ്ട് വൈരിയെ ചികിത്സിക്കരുത്. വൈദ്യധൂർത്തനെ ചികിത്സിക്കരുത് എന്നുള്ളതിനെക്കുറിച്ച് സുശ്രുതൻ ഇപ്രകാരം പറഞ്ഞിരിക്കുന്നു:—“വൈദ്യൻ ഗൃഹത്തിൽ വന്നാൽ പൂജിക്കാത്തവനെ ചികിത്സിച്ചാൽ അവന്റെ രോഗം ഭേദമാകുകയില്ല.”

### ദൂതലക്ഷണം.

യശ്ചികിത്സകമാനേതും യാതി ദൂതഃ സ കഥ്യതേ
സ ച യാദൃക് സമുചിതസ്താദൃഗത്ര നിഗദ്യതേ. 47
ദൂതാഃ സ്വജാതയോഽവ്യംഗാ പടവോ നിർമ്മലാംബരാഃ
സുചിനോശ്വവൃഷാരൂഢാഃ ശുക്ലപുഷ്പഫലൈര്യുതാഃ. 48
സജാതയഃ സുചേഷ്ടാശ്ച സജീവദിശി സംഗതാഃ.
ഭിഷജം സമയേ പ്രാപ്താ രോഗിണഃ സുഖാവഹതരാഃ. 49
യസ്യാം പ്രാണമരുദ്യാതി സാ നാഡീ ജീവസംജ്ഞിതാ.

സജാതയഃ—രോഗിസമാനജാതയഃ.

ഇനിയും വൈദ്യനെ വിളിക്കാൻപോകുന്ന ദൂതന്റെ ലക്ഷണത്തെ പറയുന്നു:—ആരാണൊ വൈദ്യനെ കൂട്ടിക്കൊണ്ടുവരുവാൻ പോകുന്നതു്, അവനെ ദൂതൻ എന്നു പറയുന്നു. നല്ല ജാതിയിലുള്ളവർ, അംഗഹീനന്മാരല്ലാത്തവർ, സമർത്ഥന്മാർ; അലക്കിയ വസ്ത്രം (അഴുക്കില്ലാത്ത വസ്ത്രം) ധരിച്ചവർ; സുഖികരം കുതിരവണ്ടിയിലോ കാളവണ്ടിയിലോ കയറിപ്പോകുന്നവർ വെളുത്ത പുഷ്പങ്ങളോടും ഫലങ്ങളോടും കൂടിയവർ രോഗിയുടെ ജാതിയിലുള്ളവർ; സുന്ദരശരീരചേഷ്ടായുക്തന്മാർ സജീവദിക്കിൽ സ്ഥിതിചെയ്യുന്നവർ (വൈദ്യന്റെ ശ്വാസം ഏതു മൂക്കിൽകൂടി വരുന്നോ ആ ദിക്കിൽ നിൽക്കുന്നവർ) ഇങ്ങനെ ഉള്ള ദൂതന്മാർ രോഗിയുടെ സുഖത്തിനായിക്കൊണ്ടു ഭവിക്കും. ഈ പറഞ്ഞ രീതിയിലുള്ള ദൂതന്മാർ വൈദ്യനെ വിളിച്ചുകൊണ്ടുവന്നാൽ രോഗിയുടെ ദീനം ഭേദമാകുമെന്നു സാരം.

ദൂതന്റെ യാത്രയിലുള്ള ശകുനലക്ഷണം.

വൈദ്യാഹ്വാനായ ദൂതസ്യ ഗച്ഛതോ രോഗിണഃ കൃതേ
ന ശുഭം സൗമ്യശകുനം പ്രദീപ്തം തു സുഖാവഹം. 51

പ്രദീപ്തം—അഗ്ന്യാദി.

രോഗിക്കുവേണ്ടി വൈദ്യനെ വിളിക്കാൻപോകുന്ന ദൂതൻ സൗമ്യശകുനം കാണുന്നതു് അശുഭവും, അഗ്നി മുതലായ ദീപ്തശകുനം കാണുന്നതു് സുഖകരവും ആകുന്നു.

ദൂതോ രോഗീ ച രിക്തഹസ്തോ വൈദ്യം ന പശ്യേൽ.
തഥാഹി—

രിക്തഹസ്തോ ന പശ്യേത്തു രാജാനം ഭിഷജം ഗുരും
ദൈവജ്ഞം ദേവതാം മിത്രം ഫലേന ഫലമാദിശേൽ. 52

വൈദ്യനോ രോഗിയോ രിക്തഹസ്തനായിട്ടു് (കയ്യിൽ കാഴ്ചദ്രവ്യമൊന്നുമില്ലാതെ) വൈദ്യനെ കാണാൻ പോകരുതു്. അതിനെക്കുറിച്ചു് ഇങ്ങനെ പറഞ്ഞിരിക്കുന്നു—രാജാവു് വൈദ്യൻ, ഗുരു, ജ്യോത്സ്യൻ, ദേവൻ, ബന്ധു ഇവരെ രിക്തഹസ്തനായിട്ടു് കാണരുതു്. എന്തെങ്കിലും ഫലം കയ്യിലുണ്ടായിരുന്നാൽ ചെല്ലുന്ന കാര്യവും സഫലമായിരിക്കും.

സുവൈദ്യലക്ഷണം.

ചികിത്സാം കുരുതേ യസ്തു സ ചികിത്സക ഉച്യതേ
സ ച യാദൃക് സമീചീനസ്താദൃശോ ഽപി നിഗദ്യതേ. 53

തത്വാധിഗതശാസ്ത്രാർത്ഥോ ദൃഷ്ടകർമ്മാ സ്വയംകൃതീ.
ലഘുഹസ്തഃ ശുചിഃ ശൂരഃ സജ്ജോപസ്കരഭേഷജഃ. 54
പ്രത്യുൽപന്നമതിർധീമാൻ വ്യവസായീ പ്രിയംവദഃ.
സത്യധർമ്മപരോ യശ്ച വൈദ്യ ഈദൃക് പ്രശസ്യതേ. 55

ദൃഷ്ടകർമ്മാ—ദൃഷ്ടാ പരേണ കൃതാ ചികിത്സാ യേന സഃ. സ്വയംകൃതീ—സ്വയം ചികിത്സാകുശലഃ. ലഘുഹസ്തഃ—സിദ്ധിമദ്ധസ്തഃ.

ചികിത്സ ചെയ്യുന്നവനെ വൈദ്യൻ എന്നു പറയുന്നു. എങ്ങിനെയുള്ള വൈദ്യനാണോ ചികിത്സിക്കുന്നതിനു യോഗ്യൻ അങ്ങിനെയുള്ള വൈദ്യന്റെ ലക്ഷണമാണു പറയാൻപോകുന്നതു്. വൈദ്യശാസ്ത്രാർത്ഥം നല്ലവണ്ണം അറിഞ്ഞവനും, മറ്റു വൈദ്യന്മാർ ചെയ്യുന്ന ചികിത്സകണ്ടു പരിചയിച്ചവനും, സ്വയം ചികിത്സാകുശലനും, കൈപ്പുണ്യമുള്ളവനും, ശുദ്ധചിത്തനും, ശൂരനും, (ഉത്സാഹയുക്തനും) ചികിത്സയ്ക്കുള്ള ഉപകരണങ്ങളും ഔഷധങ്ങളും തയാർചെയ്തിരിക്കുന്നവനും, സമയോചിതമായി പ്രവർത്തിക്കുന്നവനും, ബുദ്ധിമാനും, ഉദ്യോഗിയും, ഇഷ്ടംപറയുന്നവനും സത്യത്തിലും ധർമ്മത്തിലും തൽപരനും ആയിരിക്കുന്ന വൈദ്യൻ ചികിത്സിക്കുന്നതിനു പ്രശസ്തനാണു്.

## നിഷിദ്ധനായ വൈദ്യൻ.

കുചേലഃ കർക്കശഃ സ്തബ്ധോ ഗ്രാമീണഃ സ്വയമാഗതഃ
പഞ്ചവൈദ്യാ ന പൂജ്യന്തേ ധന്വന്തരിസമാ യദി. 56

കർക്കശഃ—അപ്രിയവാദീ. സ്തബ്ധഃ—സാഭിമാനഃ. ഗ്രാമീണഃ—വ്യവഹാരാചതുരഃ.

൧ മലിനവസ്ത്രം ധരിച്ചവൻ, ൨ അപ്രിയം പറയുന്നവൻ, ൩ അഭിമാനി, ൪ കുഗ്രാമവാസി, (ലോകവ്യവഹാരത്തിൽ മൂർഖൻ) ൫ വിളിക്കാതെ തനിയെ വരുന്നവൻ ഈ അഞ്ചുതരത്തിലുള്ള വൈദ്യന്മാർ ധന്വന്തരിക്കു തുല്യന്മാരെങ്കിലും പൂജ്യന്മാരല്ല.

## വൈദ്യകൃത്യം.

വ്യാധേസ്തത്വപരിജ്ഞാനം വേദനായാശ്ച നിഗ്രഹഃ
ഏതദ്വൈദ്യസ്യ വൈദ്യത്വം ന വൈദ്യഃ പ്രഭുരായുഷഃ. 57

അസ്യായമർത്ഥഃ—വ്യാധേഃ സമ്യക്പരിചയോ വ്യഥാ ശാന്തികരണം ച വൈദ്യസ്യ കർമ്മ; ന തു വൈദ്യഃ ആയുഷഃ പ്രഭുരി

ത്വർത്ഥഃ. അപരേ തു ഏവം വ്യാചക്ഷതേ—വ്യാധേസ്തത്വപരിചയോ വേദനായാഃ ശാന്തികരണം ച ഏതദേവ ന വൈദ്യസ്യ വൈദ്യത്വം; കിന്തു വൈദ്യഃ ആയുഷഃ പ്രഭുഃ ആഗന്തുകമൃത്യുശതഹരണാൽ തഥാ ച സുശ്രുതേ ധന്വന്തരിഃ.—ഏകോത്തരം മൃത്യുശതമഥർവാണഃ പ്രചക്ഷതേ.

തത്രൈകഃ കാലസംയുക്തഃ ശേഷാസ്ത്വാഗന്തവഃ സ്മൃതാഃ. ഇതി അയമർത്ഥഃ—അഥർവാണഃ—അഥർവ്വതത്വജ്ഞാസ്തേ ന അഥർവ്വതുല്യാഃ മൃത്യുമേകോത്തരശതം പ്രചക്ഷതേ. തത്രൈകോ മൃത്യുഃ കാലസംയുക്തഃ. കാലഃ ആയുഷോഽന്തേ ശരീരിണാമവശ്യം സംഹർത്താ സർവ്വൈരുപായൈർന്നിവാരയിതുമശക്യഃ സ ബ്രഹ്മാദീനാമപ്യായുഷോഽന്തേ സംഹരതി. അത ആഹ ലിംഗപുരാണേ കാർത്തികേയം പ്രതി മഹാദേവഃ—"മമായുർഗ്രസതേ കാലഃ കിം പുത്ര! രസായനം"—ഇതി. തേന കാലേന സംയുക്തഃ സംഹാരായ നിയുക്തഃ സ അവശ്യംഭാവീ. ശേഷാഃ ശതം മൃത്യവഃ ആഗന്തവഃ—ആഗന്തുരൂപഹേതുജന്യാഃ കാര്യകാരണയോഃ അഭേദോപചാരാൽ.

വൈദ്യകൃത്യത്തെക്കുറിച്ചു പറയുന്നു:—വ്യാധി ഇന്നതാണെന്നു യഥാർത്ഥമായി അറിയുക, ഉപദ്രവത്തെ ശമിപ്പിക്കുക, ഇവയാണു വൈദ്യന്റെ ശരിയായ കർമ്മം. അല്ലാതെ വൈദ്യൻ ആയുസ്സിന്റെ സ്വാമിയല്ല. (ആയുസ്സിനെ രക്ഷിക്കുന്നതിനു സമർത്ഥനല്ല.) മററു ചിലർ ഈ ശ്ലോകത്തെ ഇപ്രകാരം വ്യാഖ്യാനിക്കുന്നു:—"രോഗത്തിന്റെ യഥാർത്ഥജ്ഞാനമുണ്ടാകുക; രോഗപീഡയെ ശമിപ്പിക്കുക ഇവകൊണ്ടുതന്നെ വൈദ്യൻ യഥാർത്ഥവൈദ്യനാകുന്നില്ല. ആഗന്തുക്കളായ ശതം മൃത്യുക്കളെ ദൂരീകരിച്ച് ആയുസ്സിനെ രക്ഷിക്കുന്നതിൽക്കൂടി സമർത്ഥനായിരിക്കുന്നവനാണ് സാക്ഷാൽ വൈദ്യൻ." മനുഷ്യർക്ക് ൧൦൧ മൃത്യുക്കളുണ്ടെന്ന് സുശ്രുതത്തിൽ ധന്വന്തരി പറഞ്ഞിട്ടുള്ളതിനെ എടുത്തു കാണിക്കുന്നു:—

അഥർവ്വതത്വജ്ഞന്മാരാകട്ടെ അഥർവ്വതുല്യന്മാരായിരിക്കുന്നവർ ൧൦൧ മൃത്യുവുണ്ടെന്നു പറയുന്നു. അവയിൽ ഒരു മൃത്യു കാലമൃത്യുവാണ്. ഇതു് ആയുസ്സിന്റെ അവസാനത്തിൽ നിശ്ചയമായും പ്രാണികളെ സംഹരിക്കും. യാതൊരു ഉപായംകൊണ്ടും തടുക്കാൻ അശക്യമായതു കാലമൃത്യു, ബ്രഹ്മാദികളെക്കൂടി ആയുരവസാനത്തിൽ സംഹരിക്കുന്നു. ഇതിനെക്കുറിച്ചു് ലിംഗപുരാണ

ത്തില്‍ പരമശിവന്‍ സുബ്രഹ്മണ്യസ്വാമിക്കു ഉപദേശിച്ചുകൊടുത്തിട്ടുണ്ടു്:—

"അല്പായോ പുത്ര! കാലമൃത്യു പരമശിവനായ എന്നെക്കൂടിയും ഗ്രസിക്കുന്നു. അതിനാല്‍ രസായനംകൊണ്ടു് എന്തു പ്രയോജനമാണു്?." അതുകൊണ്ടു് കാലത്തോടു സംയുക്തമായ മൃത്യു (കാലമൃത്യു) നിശ്ചയമായും സംഭവിക്കും. മററു നൂറു (൧൦൦) മൃത്യുക്കള്‍ ആഗന്തുക്കളാണു്. കാരണങ്ങള്‍ക്കു ഭേദമില്ലാത്തതുകൊണ്ടു് ആഗന്തുരൂപകാരണങ്ങളില്‍നിന്നു ജനിക്കുന്നവയാണു് എന്നു സാരം.

ആഗന്തുക്കളായ കാരണങ്ങള്‍.

വിഷഭക്ഷണമജീര്‍ണ്ണമത്യന്തഭോജനം ച ദുര്‍ദ്ദേശജലപാനം, തഥാഽതിബലവൈരിവ്യാഘ്രവനമഹിഷമത്തമാതംഗാദിഭിര്‍യുദ്ധം, ദന്ദശൂകേന ക്രീഡനം, അത്യുച്ചവൃക്ഷാഗ്രാരോഹണം. ബാഹുഭ്യാം മഹാതരംഗിണീതരണം, ഏകാകിനോ രാത്രൌ ദുര്‍ഗ്ഗേ മാര്‍ഗ്ഗേ ഗമനമിത്യാദി. ആഗന്തുഹേതുജാ മൃത്യവോ ദുര്‍ന്നിമിത്താ ഭാവിഭാവനാബലവത്വാല്‍ ആയുഷി സത്യപി മാരയന്തി യഥാ മല്ലികാ തൈലവര്‍ത്തിവഹ്നിഷു വിദ്യമാനേഷു വാത്യാ ദീപം നാശയതി. തഥാ ച—

യഥാ സത്യപി തൈലാദൌ ദീപം നിര്‍വ്വാപയേന്മരുല്‍
ഏവമായുഷ്യഹീനേऽപി ഹിംസന്ത്യാഗന്തുമൃത്യവഃ. 59

ആഗന്തുക്കളായ കാരണങ്ങളെ കാണിക്കുന്നു:—വിഷഭക്ഷണം, ദഹിക്കാതിരിക്കുമ്പോള്‍ അധികം ഭക്ഷിക്കുക, ദുഷിച്ചദേശത്തുള്ള വെള്ളം കുടിക്കുക; വളരെ ബലമുള്ള ശത്രു, പുലി, കാട്ടുപോത്തു്, മദയാന മുതലായവയോടു യുദ്ധംചെയ്യുക; സര്‍പ്പവുമായി കളിക്കുക; വളരെ പൊക്കമുള്ള വൃക്ഷത്തിന്റെ അഗ്രത്തില്‍ കയറുക, വലിയനദി കയ്യുകൊണ്ടു നീന്തിക്കടക്കുക, തനിച്ചു രാത്രിയില്‍ ദുര്‍ഗ്ഗമമായ മാര്‍ഗ്ഗത്തില്‍ സഞ്ചരിക്കുക ഇവയാണു് ആഗന്തുക്കളായ കാരണങ്ങള്‍. വിളക്കിലെ ദീപത്തിനു് എണ്ണയും തിരിയും ഉണ്ടെങ്കിലും കാററു് വിളക്കു കെടുത്തുന്നതുപോലെ, ആഗന്തുക്കളായ കാരണങ്ങള്‍നിമിത്തം ഉണ്ടാകുന്ന ദുര്‍ന്നിമിത്തമൃത്യുക്കള്‍ ഭവിതവ്യതയുടെ ശക്തിനിമിത്തം ആയുസ്സു് നശിക്കുന്നതിനുമുമ്പില്‍തന്നെ പ്രാണികളെ മരിപ്പിക്കുന്നു. ഇതിനെക്കുറിച്ചു് മററു ശാസ്ത്രത്തില്‍ ഇങ്ങനെ പറഞ്ഞിരിക്കുന്നു:—

"എണ്ണ മുതലായവയുണ്ടെങ്കിലും വായു വിളക്കു കെടുത്തുന്നതുപോലെ, ആഗന്തുഹേതുക്കളായ മൃത്യുക്കൾ ആയുസ്സു നശിക്കുന്നതിനു മുൻപുതന്നെ പ്രാണികളെ ഹിംസിക്കുന്നു."

കിന്തു ആഗന്തുനിമിത്താനി നിവാരയിതും ച ശക്യന്തേ. യത ആഹ സുശ്രുതേ ധന്വന്തരിഃ—

ദോഷാഗന്തുനിമിത്തേഭ്യോ രസമന്ത്രവിശാരദൗ
രക്ഷേതാം നൃപതിം നിത്യം യത്നാദ്വൈദ്യപുരോഹിതൗ. 60

വൈദ്യമന്ത്രിണൗ നൃപതിം നിത്യം യത്നാദ്രക്ഷേതാം. കുതഃ? ദോഷാഗന്തുനിമിത്തേഭ്യഃ. ദോഷാഃ—നിഷിദ്ധാഹാരവിഹാരദൂഷിതാഃ വാതപിത്തകഫാഃ രോഗോത്പാദകാഃ. ആഗന്തവഃ—നിഷിദ്ധാ അതിബലവദ്വിഗ്രഹാദയഃ തേ നിമിത്താനി യേഷാം തേഭ്യശ്ശതമൃത്യുഭ്യഃ വൈദ്യപുരോഹിതൗ കഥം ശതം മൃത്യൂൻ നിവാരയിതും ശക്തൗ? തത്രാഹ—യതസ്തൗ രസമന്ത്രവിശാരദൗ. പ്രഥമം വൈദ്യോ ദിനചര്യാരാത്രിചര്യർത്തുചര്യോക്താഹാരവിഹാരാഭ്യാം വാതപിത്തകഫധാതുമലാൻ സമാനേവ രക്ഷതി. തതോ രസൗഷധപാരദസിന്ദൂരാദിഭിർന്നിഷിദ്ധാഹാരവിഹാരദൂഷിതദോഷജനിതാൻ വികാരാൻ മൃത്യുഹേതൂനപഹരതി. മന്ത്രീ ച സദ്ബുദ്ധിദാനേന മൃത്യുഹേതുഭ്യോ നിഷിദ്ധവിഹാരേഭ്യോ നൃപതിം നിവാരയതി. അത ആഗന്തുമൃത്യവോ നിവാരയിതും ശക്യാഃ; ന തു അവശ്യംഭാവിനഃ.

ആഗന്തുക്കളായ കാരണങ്ങളെ തടുക്കാൻ കഴിയും. അതിനെക്കുറിച്ചു് സുശ്രുതത്തിൽധന്വന്തരി ഇങ്ങനെ പറഞ്ഞിരിക്കുന്നു:—രസത്തിലും മന്ത്രത്തിലും സമർത്ഥന്മാരായ വൈദ്യനും പുരോഹിതനും (മന്ത്രിയും) രാജാവിനെ ദോഷങ്ങളിൽനിന്നും ആഗന്തുക്കളായ കാരണങ്ങളിൽനിന്നും നിത്യവും ഏതുവിധമെങ്കിലും രക്ഷിക്കണം. നിഷിദ്ധങ്ങളായ ആഹാരവിഹാരങ്ങളാൽ ദുഷിച്ച വാതപിത്തകഫങ്ങളാണു് ദോഷങ്ങൾ. അവ രോഗജനകങ്ങളാകുന്നു. അതിബലവാനായ ശത്രുവിനോടുള്ള യുദ്ധം മുതലായ നിഷിദ്ധവിഹാരങ്ങളാണു് ആഗന്തുകാരണങ്ങൾ. ഈ ആഗന്തുക്കളായ കാരണങ്ങളിൽനിന്നുണ്ടാകുന്ന ശതം മൃത്യുക്കളിൽനിന്നു രക്ഷിക്കുന്നതിനു് വൈദ്യനും മന്ത്രിയും എങ്ങിനെ ശക്തന്മാരാകും? എന്നതിനെക്കുറിച്ചു് പറയുന്നു:—വൈദ്യനും മന്ത്രിയും രസമന്ത്രവിശാരദന്മാരാണു്. അതിനാൽ വൈദ്യൻ ആദ്യമേതന്നെ ദിനചര്യ, രാത്രിചര്യ, ഋതുചര്യ മുതലായവയിൽ പറഞ്ഞി

രിക്കുന്ന ആഹാരവിഹാരങ്ങൾകൊണ്ടു് വാതപിത്തകഫധാതുമലങ്ങളെ സമങ്ങളാക്കിത്തന്നെ രക്ഷിക്കുന്നു. അതിന്നുശേഷം രസജ്ഞാനംകൊണ്ടു് മൃത്യുഞ്ജയാദികളായ രസങ്ങളാൽ, നിഷിദ്ധങ്ങളായ ആഹാരവിഹാരങ്ങളാൽ ദുഷിച്ച ദോഷങ്ങളിൽനിന്നുണ്ടാകുന്ന മൃത്യുഹേതുക്കളായ രോഗങ്ങളെ നശിപ്പിക്കുന്നു. മന്ത്രിയും സൽബുദ്ധിയുപദേശിച്ചു് മൃത്യുവിന്നു കാരണങ്ങളായ വിഹാരങ്ങളിൽനിന്നു രാജാവിനെ രക്ഷിക്കുന്നു. ഈ കാരണങ്ങളാൽ ആഗന്തുക്കളായ മൃത്യുക്കളെ തടുക്കാൻ കഴിയും. അവ അവശ്യംഭാവികളല്ല. (നിശ്ചയമായും ഉണ്ടാകുന്നവയല്ല.)

### ആയുർവിചാരം.

ഭിഷഗാദൌ പരീക്ഷേത രുഗ്ണസ്യായുഃ പ്രയത്നതഃ
തത ആയുഷി വിസ്തീർണ്ണേ ചികിത്സാ സഫലാ ഭവേൽ.

വൈദ്യൻ ആദ്യമായി ഏതുവിധമെങ്കിലും രോഗിയുടെ ആയുസ്സിനെ പരീക്ഷിച്ചറിയണം. ദീർഘായുസ്സുണ്ടെങ്കിൽ ചികിത്സ സഫലമായിത്തീരും.

### ദീർഘായുർലക്ഷണങ്ങൾ.

സൌമ്യാ ദൃഷ്ടിർഭവേദ്യസ്യ ശ്രോത്രം വക്ത്രം തഥൈവ ച
സ്വാദു ഗന്ധം വിജാനാതി സ സാദ്ധ്യോ നാത്ര സംശയഃ.

ഏതൊരു രോഗിക്കാകട്ടെ കണ്ണും ചെവിയും മുഖവും സൌമ്യ (ശ്രേഷ്ഠ)മായിരിക്കുകയും, രസഗന്ധങ്ങളെ അറിയുന്നതിനു ശക്തിയുണ്ടായിരിക്കുകയും ചെയ്യുന്നതു്, ആ രോഗിയുടെ രോഗം ചികിത്സിച്ചാൽ നിശ്ചയമായും ഭേദമാകും.

പാണിപാദേ ച യസ്യോഷ്ണേ ദേഹഃ സ്വല്പതരോ ഭവേൽ
ജിഹ്വാ തു കോമളാ യസ്യ സ രോഗീ ന വിനശ്യതി. 63

ഏതൊരു രോഗിക്കാകട്ടെ കയ്യും കാലിന്നും ചൂടുണ്ടായിരിക്കുക, അത്യല്പമായ ചൂടു്, നാക്കു് കോമളമായിരിക്കുക; ഇങ്ങനെയുള്ള രോഗി മരിക്കുകയില്ല.

സ്വേദഹീനോ ജ്വരോ യസ്യ ശ്വാസോ നാസികയാ ചരേൽ
കണ്ഠശ്ച കഫഹീനസ്സ്യാൽ സ രോഗീ ജീവതി ധ്രുവം. 64

പനിയുള്ളപ്പോൾ വിയർപ്പില്ലാതിരിക്കുക, മൂക്കിൽകൂടി ശ്വാസം വിടുക, കഴുത്തിനുള്ളിൽ കഫക്കെട്ടില്ലാതിരിക്കുക; ഇങ്ങനെ ഉള്ള രോഗിയും ജീവിക്കും.

യസ്യ നിദ്രാ സുഖേന സ്യാൽ ശരീരം മൃദുമദ്‌ഭവേൽ
ഇന്ദ്രിയാണി പ്രസന്നാനി സ രോഗീ നൈവ നശ്യതി.

സുഖനിദ്ര, ശരീരത്തിനു കാന്തി, ഇന്ദ്രിയങ്ങൾക്കു പ്രസന്നത ഇവയുള്ള രോഗിയും നിശ്ചയമായും ജീവിക്കും.

### അല്പായുസ്സിന്റെ ലക്ഷണങ്ങൾ.

ശരീരശീലയോര്യസ്യ പ്രകൃതേർവികൃതിർഭവേൽ
തത്തരിഷ്ടം സമാസേന വ്യാസതശ്ച നിബോധ മേ. 66

ശരീരത്തിന്റെ പ്രകൃതിക്കും സ്വഭാവത്തിനും വികൃതി ഭവിക്കുന്നതു് സംക്ഷേപമായിട്ടുള്ള മരണലക്ഷണമാണു്. ഇനിയും അതിന്റെ ലക്ഷണം വിസ്തരിച്ചു പറയപ്പെടുന്നു. അതിനെ ശ്രവിച്ചാലും.

ശൃണോതി വിവിധാൻ ശബ്ദാൻ വിപരീതാൻ ശൃണോതി ച
യോ ന ശൃണോതി ചാകസ്മാൽ തം വദന്തി ഗതായുഷം. 67

ഏതൊരു രോഗിയാണോ പലവിധത്തിലുള്ള ശബ്ദങ്ങളെയും വിപരീതശബ്ദങ്ങളെയും കേൾക്കുകയും കാരണംകൂടാതെ ശബ്ദം കേൾക്കാതിരിക്കുകയും ചെയ്യുന്നതു്. അവനെ ഗതായുസ്സെന്നു് (ആയുസ്സില്ലാത്തവനെന്നു്) അറിയണം.

യസ്തൂഷ്ണമിവ ഗൃഹ്ണാതി ശീതമുഷ്ണം ച ശീതവൽ
ഉഷ്ണഗാത്രോऽതിമാത്രം യോ ഭൃശം ശീതേന കമ്പതേ. 68
തമപി ഗതായുഷം വദന്തീത്യന്വയഃ.

ഉഷ്ണമായ വസ്തു ശീതമായും ശീതമായ വസ്തു ഉഷ്ണമായും തോന്നുക; ഉഷ്ണമുള്ളപ്പോൾ തണുപ്പുകൊണ്ടു് ഏററവും വിറയ്ക്കുക; ഇവയും ആയുസ്സില്ലാത്തവന്റെ ലക്ഷണമാണു്.

പ്രഹാരം നൈവ ജാനാതി യോ ഗച്ഛേദന്യഥാപി വാ.
പാംസുനേവാവകീർണ്ണാനി യസ്യ ഗാത്രാണി മന്യതേ. *69

വർണ്ണാൻ യതോ വാ രാജ്യോ വാ യസ്യ ഗാത്രേ ഭവന്തി ഹി
സ്നാതാനുലിപ്തം യം ചാപി ഭജന്തേ നീലമക്ഷികാഃ. 70

വിപരീതേന ഗൃഹ്ണാതി രസാൻ യശ്ചോപയോജിതാൻ
യോ വാ രസാന്ന സേവേത തം ഗതാസും പ്രചക്ഷതേ. 71

ശരീരത്തിൽ അടിച്ചാൽ അറിയാതിരിക്കുക, അല്ലെങ്കിൽ അല്പമായി അറിയുക, തന്റെ ദേഹമാസകലവും പൊടിയാൽ മൂടിയതുപോലിരിക്കുക, ശരീരത്തിന്റെ നിറം മാറുക, ശരീരത്തിൽ നീലനിറത്തിലോ മഞ്ഞനിറത്തിലോ ഉള്ള വരകൾ കാണുക; കുളിച്ചു ശരീരത്തിൽ കളഭം തേച്ചാൽ നീലനിറത്തിലുള്ള ഈച്ച

കൾ വന്നുപോവുക, ഉപയോഗിച്ചുവന്നിരുന്ന രസങ്ങൾ വിപരീതങ്ങളായി തോന്നുക, രസം അല്പവും അറിയാൻ വയ്യാതാവുക ഈ ലക്ഷണങ്ങളുള്ളവരും ഗതപ്രാണന്മാരാകുന്നു.

സുഗന്ധം വേത്തി ദുർഗ്ഗന്ധം ദുർഗ്ഗന്ധം ച സുഗന്ധവൽ
ഗൃഹ്ണാതി യോഽന്യഥാ ഗന്ധം ശാന്തേ ദീപേ നിരാമയഃ.
രാത്രൗ സൂര്യം ജ്വലന്തം വാ ദിവാ വാ ചന്ദ്രവർച്ചസം
ദിവാ ജ്യോതീംഷി യശ്ചാപി ജ്വലിതാനീവ പശ്യതി. 73

ദിവാ വാ ചന്ദ്രവർച്ചസം സൂര്യമിത്യർത്ഥഃ. ജ്യോതീംഷി നക്ഷത്രാണി.

വിദ്യുത്വന്തമസിതാൻ മേഘാൻ ഗഗനേ നിർഘനേ ഘനാൻ
വിമാനയാനപ്രാസാദൈര്യശ്ച സങ്കുലമംബരം. 74
യശ്ചാനിലം മൂർത്തിമന്തമന്തരിക്ഷേഽവലോകതേ
ധൂമനീഹാരവാസോഭിരാവൃതാമിവ മേദിനീം. 75
പ്രദീപ്തമിവ യോ ലോകം യോ വാ പ്ലുതമിവാംഭസാ
ഭൂമിമഷ്ടാപദാകാരാം ലേഖാഭിര്യശ്ച പശ്യതി. 76
യോ ന പശ്യതി ഋക്ഷാണി യശ്ച ദേവീമരുന്ധതീം
ധ്രുവമാകാശഗംഗാം ച തം വദന്തി ഗതായുഷം. 77

സുഗന്ധം ദുർഗ്ഗന്ധമായും ദുർഗ്ഗന്ധം സുഗന്ധമായും തോന്നുക, ഗന്ധത്തെ മറ്റൊരുപ്രകാരം തോന്നുക, ദീപമടങ്ങിയാൽ രോഗം ശമിക്കുക, രാത്രിയിൽ സൂര്യൻ ജ്വലിക്കുന്നപോലെയും പകൽ ചന്ദ്രൻ ജ്വലിക്കുന്നപോലെയും തോന്നുക, പകൽ നക്ഷത്രങ്ങൾ ആകാശത്തിൽ ജ്വലിതങ്ങളായി കാണുക, കറുത്ത മേഘങ്ങളിൽ മിന്നലുള്ളതായി തോന്നുക, ആകാശത്തിൽ മേഘമില്ലാത്തപ്പോൾ മേഘങ്ങൾ സഞ്ചരിക്കുന്നതായി കാണുക വിമാനം, വാഹനം മാളിക ഇവ ആകാശത്തിൽ നിറഞ്ഞിരിക്കുന്നപോലെ തോന്നുക, വായുവിനു ശരീരമുള്ളതായി കാണുക, ഭൂമി പുക, മഞ്ഞ് വസ്ത്രം ഇവയാൽ മറഞ്ഞിരിക്കുക, ലോകം പ്രദീപ്തമെന്നപോലെയും ജലത്താൽ സിക്തമെന്നപോലെയും തോന്നുക, ഭൂമിയിൽ സ്വർണ്ണരേഖകൾ കാണുക, ആകാശത്തു നോക്കിയാൽ നക്ഷത്രങ്ങളും, അരുന്ധതീദേവിയും, ധ്രുവനും ആകാശഗംഗയും കാണാതിരിക്കുക, ഈ ലക്ഷണങ്ങളുള്ളവരും ഗതപ്രാണരെന്നറിയണം.

ആദർശേഽംബുനി ഛായാം വാ ഛായായാം യശ്ച ന പശ്യതി
പശ്യത്യേകാംഗഹീനാം വാ വികൃതാം വാന്യസത്വജാം.

ശ്വകാകകങ്കഗൃദ്ധ്രാണാം പ്രേതാനാം യക്ഷരക്ഷസാം
ആതുരോ ലഭതേ മൃത്യും സ്വസ്ഥോ വ്യാധിമവാപ്നുയാൽ.
ഹ്രീ ശ്രീയൗ നശ്യതോ യസ്യ തേജ ഓജഃ സ്മൃതിഃ പ്രഭാ
അകസ്മാച്ച ഭജന്തേ യം സ ഗതാസുരസംശയം. 80

പ്രഭാ—പ്രതിഭ.

കണ്ണാടിയിലോ വെള്ളത്തിലോ വെയിലത്തോ നോക്കിയാൽ തന്റെ നിഴൽ കാണാതിരിക്കുക, അഥവാ കാണുന്നെങ്കിൽതന്നെയും ഏതെങ്കിലും ഒരംഗം കുറഞ്ഞോ വികൃതമായോ മറ്റു പ്രാണിയുടേതായോ കാണുക, അല്ലെങ്കിൽ പട്ടി, കാക്ക, കഴുകൻ, പരുന്ത്, പ്രേതങ്ങൾ, യക്ഷന്മാർ, രാക്ഷസന്മാർ ഇവരുടെ നിഴൽകാണുക, ഇപ്രകാരമുള്ളവൻ രോഗിയാണെങ്കിൽ മരിക്കും. രോഗമില്ലാത്തവനാണെങ്കിൽ രോഗിയായിത്തീരും. ഏതൊരു രോഗിക്കാണോ ലജ്ജ, ശോഭ, തേജസ്സ്, ഓജസ്സ്, ഓർമ്മ, പ്രഭ (പ്രതിഭ) ഇവ കാരണംകൂടാതെ നശിക്കുകയോ ഉണ്ടാകുകയോ ചെയ്യുന്നത്, ഇപ്രകാരമുള്ളവനും നിശ്ചയമായും ഗതപ്രാണനാകുന്നു.

യസ്യാധരോഷ്ഠഃ പതിതഃ ക്ഷിപ്തശ്ചോർദ്ധ്വം തഥോത്തരഃ
ഉഭൗ വാ ജാംബവാഭാസൗ ദുർല്ലഭം തസ്യ ജീവിതം. 81

താഴത്തെ ചുണ്ട് വീഴുകയും മേലെച്ചുണ്ട് മേലോട്ടാവുകയും ചെയ്യുക, രണ്ടു ചുണ്ടും ഞാവൽപഴംപോലെ നീലനിറമായിരിക്കുക ഇവനും ഗതപ്രാണനാണ്.

ആരക്താ ദശനാ യസ്യ ശ്യാവാ വാ സ്യുഃ പതന്തി വാ
ഖഞ്ജനപ്രതിമാ വാപി തം ഗതായുഷമാദിശേൽ. 82

പല്ലുകൾ ചുവന്നോ കരുവാളിച്ചോ ഇരിക്കുക, പറിഞ്ഞുപോവുക, കരിംകുരീൽ പക്ഷിയുടെ നിറത്തിൽ ഇരിക്കുക, ഇങ്ങനെയുള്ളവനും തൽകാലം മരിക്കുമെന്നറിയണം.

കൃഷ്ണാ തഥാവലിപ്താ ച ജിഹ്വാ ശൂന്യാ ച യസ്യ വൈ
കർക്കശാ വാ ഭവേദ്യസ്യ സോചിരാദ്വിജഹാത്യസൂൻ. 83

നാക്ക് കറുത്തോ ഏതെങ്കിലും ലേപനം ചെയ്തതുപോലെയോ ശൂന്യമായോ കഠിനമായോ ഇരിക്കുന്നവനും വേഗത്തിൽ പ്രാണനെ വെടിയും.

കുടിലാ സ്ഫുടിതാ വാപി ശുഷ്കാ വാ യസ്യ നാസികാ
അവസ്ഫൂർജതി ഭഗ്നാ വാ സ ന ജീവതി മാനവഃ. 84

സ്ഫൂർജതി—ശ്വാസവേഗേനോച്ചൈഃശബ്ദങ്കരോതീത്യർത്ഥഃ.

മൂക്ക് വളഞ്ഞോ വിങ്ങികീറിയോ ശോഷിച്ചോ ഇരിക്കുക. ശ്വാസംവിടുമ്പോൾ വലിയ ശബ്ദമുണ്ടാവുക. ഇങ്ങനെയുള്ള മനുഷ്യനും വേഗത്തിൽ പ്രാണനെ വെടിയുന്നു.

സംക്ഷിപ്തേ വിഷമേ സ്തബ്ധേ രക്തേ സ്രസ്തേ ച ലോചനേ
സ്യാതാം പരിസ്രുതേ യസ്യ സ ഗതായുർന്നരോ ധ്രുവം. 85

രണ്ടു കണ്ണുകളും ചെറുതായും വിഷമമായും സ്തംഭിച്ചും ര ക്തങ്ങളായും കണ്ണുനീർ നിറഞ്ഞും ഒഴുകിയും ഇരിക്കുന്നവനും നിശ്ചയമായും വേഗത്തിൽ പ്രാണനെ വെടിയും.

കേശാഃ സീമന്തിനോ യസ്യ സംക്ഷിപ്തേ വിനതേ ഭ്രുവൗ
ലുംഠന്തി ചാക്ഷിപക്ഷ്മാണി സോഽചിരാദ്യാതി മൃത്യവേ. 86

ലുംഠന്തി—പതന്തി.

തലമുടി വകഞ്ഞുവച്ചതുപോലെ (സീമന്തരേഖപോലെ) യിരിക്കുക, പുരികക്കൊടി ചുരുങ്ങിയും വളഞ്ഞുമിരിക്കുക; നേത്രരോമങ്ങൾ പൊഴിയുക; ഈ ലക്ഷണമുള്ള നരൻ വേഗത്തിൽ മൃത്യുവിനെ പ്രാപിക്കുന്നു.

നാഹരത്യന്നമാസ്യസ്ഥം ന ധാരയതി യഃ ശിരഃ
ഏകാഗ്രദൃഷ്ടിർമ്മൂഢാത്മാ സദ്യഃ പ്രാണാൻ വിമുഞ്ചതി.

വായിൽ ഇരിക്കുന്ന അന്നം ഭക്ഷിക്കാതിരിക്കുക, തല നേരെ നിൽക്കാതിരിക്കുക, കണ്ണ് ഏകാഗ്രമായി (ഒരേനിലയിൽ) ഇരിക്കുക, മനസ്സ് മൂഢമായിരിക്കുക; ഈ ലക്ഷണങ്ങളുള്ളവനും തൽക്ഷണം പ്രാണനെ മോചിക്കുന്നു.

ഉത്ഥാപ്യമാനോ ബഹുശഃ സംമോഹം യോഽധിഗച്ഛതി
ബലവാൻ ദുർബ്ബലോ വാപി തം പക്വം ഭിഷഗാദിശേൽ

ഏതൊരു രോഗിയാണോ പലപ്രാവശ്യം എഴുന്നേററിരുത്തിയാലും മോഹാലസ്യത്തെ പ്രാപിക്കുന്നതു്, അവൻ ബലവാനായാലും ദുർബലനായാലും തൽക്ഷണം മൃത്യുവിനെ പ്രാപിക്കും.

നിദ്രാ നിരന്തരം യസ്യ യോ ജാഗർത്തി ച സർവദാ
മുഹ്യേദ്വാ വക്തുകാമശ്ച പ്രത്യാഖ്യേയഃ സ ജാനതാ.

ഒന്നുകിലോ സദാ ഉറങ്ങുക, അല്ലെങ്കിൽ എല്ലാനേരവും ഉണർന്നിരിക്കുക, എന്തെങ്കിലും പറയാൻ ഭാവിക്കുമ്പോൾ മോ

ഹാലസ്യം വരിക ഇങ്ങനെയുള്ളവനെ അറിവുള്ള വൈദ്യൻ ഉപേക്ഷിക്കണം.

ഉത്തരൌഷ്ഠം ച യോ ലിഹ്യാദുൽകരാംശ്ച കരോതി യഃ
പ്രേതൈർവാ ഭാഷതേ സാർദ്ധം പ്രേതരൂപം തമാദിശേൽ.

ഉൽകരാൻ—ഹസ്തപാദാദിവിക്ഷേപാൻ.

മുകളിലത്തെ ചുണ്ടു നക്കുക, കയ്യും കാലും അങ്ങോട്ടും ഇങ്ങോട്ടുമിട്ടടിക്കുക, സന്ധ്യാസമയത്തു് പ്രേതങ്ങളുമായി സംഭാഷണം ചെയ്യുക ഇങ്ങനെയുള്ള പുരുഷനും ഗതപ്രാണനാകുന്നു.

സ്രോതോഭ്യശ്ച രോമകൂപേഭ്യോ യസ്യ രക്തം പ്രവർത്തതേ
പുരുഷസ്യാവിഷാർത്തസ്യ സ സദ്യോജീവിതം ത്യജേൽ.

സ്രോതസ്സുകളിൽനിന്നും രോമകൂപങ്ങളിൽനിന്നും രക്തം പുറപ്പെടുന്ന പുരുഷൻ വിഷപീഡിതനല്ലെങ്കിൽ പെട്ടെന്നു ജീവനെ ത്യജിക്കും. വിഷപീഡയാലാണു് രക്തം പുറപ്പെടുന്നതെങ്കിൽ ജീവനെ ത്യജിക്കുകയില്ല എന്നു സാരം.

സമ്യക്ചികിത്സ്യമാനസ്യ വികാരോ യോഭിവർദ്ധതേ
പ്രക്ഷീണബലമാംസസ്യ ലക്ഷണം തദ്ഗതായുഷഃ. 92

നല്ലവണ്ണം ചികിത്സിച്ചുകൊണ്ടിരുന്നിട്ടും രോഗം വർദ്ധിക്കുകയും ബലവും മാംസവും ക്ഷയിക്കുകയും ചെയ്യുന്നതും ആയുസ്സില്ലാത്ത രോഗിയുടെ ലക്ഷണമാണു്.

ഭൂതാഃ പ്രേതാഃ പിശാചാശ്ച രക്ഷാംസി വിവിധാനി ച
മരണാഭിമുഖം ജന്തുമുപസൃത്യ ച നിത്യശഃ.

താനി ഭേഷജവീര്യാണി പ്രതിഘ്നന്തി ജിഘാംസയാ
തസ്മാന്മോഘാഃ ക്രിയാസ്സർവ്വാ ഭവന്ത്യേവ ഗതായുഷഃ. 93

ഭൂതങ്ങളും പ്രേതങ്ങളും പിശാചുക്കളും പലവിധത്തിലുള്ള രക്ഷസ്സുകളും മരണോന്മുഖനായ രോഗിയുടെ അടുത്തുവന്നു് കൊല്ലണമെന്നുള്ള ആഗ്രഹത്താൽ നിത്യവും ഔഷധവീര്യങ്ങളെ അപഹരിക്കുന്നു. അതിനാൽ ആയുസ്സില്ലാത്ത രോഗിക്കു ചെയ്യുന്ന സകല ചികിത്സകളും നിഷ്ഫലങ്ങളായിത്തീരുന്നു.

നനു ആയുഷി സതി ചികിത്സായാഃ സാഫല്യമുക്തം. ആയുരസ്തി ചേത്തദേവ ജീവനഹേതുഃ. കിം ചികിത്സാവിധാനേന?

അത്ര ഉച്യതേ. ആയുഷി സതി ചികിത്സായാഃ ഫലം വേദനാനിഗ്രഹഃ. ഉക്തം ച—

ആയുഷ്മാൻ പുരുഷോ ജീവേൽ സവ്യഥോ ഭേഷജം വിനാ
ഭേഷജേന പുനർജ്ജീവേൽ സ ഏവ ഹി നിരാമയഃ. 94

ശങ്ക—ആയുസ്സുണ്ടെങ്കിൽ ചികിത്സ ഫലവത്തായിരിക്കും. ആയുസ്സു ശേഷിക്കുന്നു എങ്കിൽ അതുതന്നെ ജീവനത്തിനു കാരണവുമാണ്. അതിനാൽ ആയുസ്സുള്ളവനു രോഗംവന്നാൽ ചികിത്സ ചെയ്യുന്നതു് എന്തിനാണ് ?

സമാധാനം—ആയുസ്സുണ്ടെങ്കിൽ ചികിത്സ ചെയ്യുന്നതു് രോഗം നിമിത്തമുള്ള വേദന ഇല്ലാതാകാനാണ്. അതിനെക്കുറിച്ചു് ഇങ്ങനെ പറഞ്ഞിരിക്കുന്നു—"ആയുസ്സുള്ള പുരുഷൻ രോഗം വരുമ്പോൾ ഔഷധം ഉപയോഗിച്ചില്ലെങ്കിൽ സവ്യഥനായിട്ടു് (വേദനയുള്ളവനായിട്ടു്) ജീവിച്ചിരിക്കും. ഔഷധം ഉപയോഗിച്ചാൽ ആ രോഗിതന്നെ രോഗമില്ലാത്തവനായിട്ടു ജീവിക്കും." അതിനാൽ ഔഷധം സേവിക്കുന്നതു് രോഗശമനത്തിനാണെന്നു സിദ്ധമായിരിക്കുന്നു.

കിംച ആയുഷി സത്യപി രോഗി ചികിത്സാം വിനാ ഉത്ഥാതും ന ശക്നോതി. യത ആഹ ചരകഃ—

സതി ചായുഷി രോഗോപായം വിനോത്ഥാതും ക്ഷമോ നഹി
ദർശിതശ്ചാത്ര ദൃഷ്ടാന്തഃ പങ്കമഗ്നോ യഥാ ഗജഃ;

അതുതന്നെയുമല്ല; ആയുസ്സുണ്ടായിരുന്നാലും രോഗത്തിനു ചികിത്സചെയ്യാതിരുന്നാൽ രോഗിക്കു് എഴുന്നേല്ക്കാൻപോലും ശക്തിയുണ്ടായിരിക്കയില്ല. ഇതിനെക്കുറിച്ചു ചരകൻ ഇങ്ങനെ പറഞ്ഞിരിക്കുന്നു—"ആന ചെളിയിൽ മുഴുകിപ്പോയാൽ അതിനെപ്പിടിച്ചു കരേറ്റിയില്ലെങ്കിൽ കയറാൻ സാധിക്കയില്ല. അതുപോലെ ആയുസ്സുണ്ടെങ്കിലും ചികിത്സചെയ്യാതിരുന്നാൽ രോഗി എഴുന്നേല്ക്കുന്നതിനുപോലും സമർത്ഥനാകയില്ല."

കിഞ്ച—ചികിത്സാം വിനാ ആയുഷ്മാനപി അവസീദതി യത ആഹ സ ഏവ—

സതി ചായുഷി നഷ്ടഃ സ്യാദാമയൈശ്ചാചികിത്സിതഃ
യഥാ സത്യപി തൈലാദൗ ദീപോ നിർവ്വാതി വായുനാ.

ചികിത്സചെയ്യാതിരുന്നാൽ ആയുഷ്മാനായ രോഗിയും നശിച്ചുപോകുന്നു, ഇതിനെക്കുറിച്ചു ചരകൻതന്നെ ഇങ്ങനെ പറഞ്ഞിരിക്കുന്നു:—"ആയുസ്സുണ്ടെങ്കിലും രോഗബാധിതനു ചികിത്സചെയ്യാതിരുന്നാൽ, എണ്ണ തിരി മുതലായവയുണ്ടെന്നിരുന്നാ

ലും ദീപം കാററുണ്ടായാൽ കെട്ടുപോകുന്നതുപോലെ; ആ രോഗി നഷ്ടനായിത്തീരുന്നു.”

അത്ര വൃദ്ധവാക്യം—

സാദ്ധ്യാ യാപ്യത്വമായാന്തി യാപ്യാ ഗച്ഛന്ത്യസാദ്ധ്യതാം.
ഘ്നന്തി പ്രാണാനസാദ്ധ്യാസ്തു നരാണാമക്രിയാവതാം—ഇതി.

രോഗം വന്നാൽ ചികിത്സിക്കാതിരിക്കുന്നതുകൊണ്ടുള്ള ദോഷത്തെ ശാസ്ത്രാന്തരത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു—“രോഗം വന്നാൽ ചികിത്സിക്കാതിരിക്കുന്ന മനുഷ്യർക്ക് സാദ്ധ്യങ്ങളായ രോഗങ്ങൾ യാപ്യങ്ങളായും, യാപ്യങ്ങളായ രോഗങ്ങൾ അസാദ്ധ്യങ്ങളായും തീരുന്നു. അസാദ്ധ്യങ്ങളായ രോഗങ്ങളാകട്ടെ പ്രാണനെ ഹനിക്കുകയും ചെയ്യുന്നു.” അതിനാൽ രോഗം വന്നാൽ ചികിത്സിക്കേണ്ടതു് അത്യാവശ്യമാണെന്നു സാരം.

ചികിത്സാ തു അനിശ്ചിതായുഷോപി കർത്തവ്യാ

യത ആഹ:—

താവത് പ്രതിക്രിയാ കാര്യാ യാവച്ഛ്വസിതി മാനവഃ
കദാചിദ്ദൈവയോഗേന ദൃഷ്ടരിഷ്ടോഽപി ജീവതി. 98

ഇതി തു യസ്യാസാദ്ധ്യത്വം സന്ദിഗ്ദ്ധം തം പ്രത്യുക്തം. യേഷു തു ശാസ്ത്രേണ അനുഭവേന വിനിശ്ചിതാ. തേ പുനർന്ന ചികിത്സ്യാഃ. യത ഉക്തം—

സദ്വൈദ്യാസ്തു ന യേഽസാദ്ധ്യാ നാമയാന്തേ ചികിത്സി
തും—(ഇതി. 99

ആയുസ്സുണ്ടോ ഇല്ലയോ എന്നു നിശ്ചയമില്ലാത്ത രോഗിക്കും ചികിത്സചെയ്യേണ്ടതു് അത്യാവശ്യമാണു്. അതിനെക്കുറിച്ചു് ഇങ്ങനെ പറഞ്ഞിരിക്കുന്നു—

ചിലപ്പോൾ മരണലക്ഷണം കണ്ട രോഗിപോലും ദൈവാധീനത്താൽ ജീവിച്ചു എന്നു വരാവുന്നതാണു്. അതിനാൽ രോഗി ശ്വസിച്ചുകൊണ്ടിരിക്കുന്നിടത്തോളവും കാലം ചികിത്സ ചെയ്യണം. ഈ പറഞ്ഞ അഭിപ്രായം രോഗം ഭേദമാകുമോ ഇല്ലയോ എന്നു സംശയമുള്ള രോഗിയെക്കുറിച്ചാണു്. ശാസ്ത്രം കൊണ്ടും അനുഭവംകൊണ്ടും ചികിത്സിച്ചാൽ ഭേദമാകാത്ത രോഗത്തിനു് ഒരിക്കലും ചികിത്സചെയ്യരുതു്. അതിനെക്കുറിച്ചു ശാസ്ത്രാന്തരത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു.—

“ചികിത്സിച്ചാൽ ഭേദമാകാത്ത രോഗത്തിനു് സദ്വൈദ്യൻ ചികിത്സിക്കാൻ ആരംഭിക്കരുതു്.”

ദ്രവ്യത്തിന്റെ ആവശ്യകത

സർവ്വേ ദ്രവ്യമപേക്ഷന്തേ രോഗിപ്രഭൃതയോ യതഃ
വിനാ വിത്തം ന ഭൈഷജ്യം ചികിത്സാംഗം തതോ ധനം

ചികിത്സയ്ക്കു ദ്രവ്യം (ധനം) അത്യാവശ്യമാണെന്നു പറയുന്നു—രോഗി തുടങ്ങിയ എല്ലാ ചികിത്സകർക്കും ധനം അത്യാവശ്യമാണു്. ധനമില്ലാതെ ഔഷധമുണ്ടാക്കുവാൻ സാധിക്കയില്ല. അതിനാൽ ധനം ചികിത്സയുടെ പ്രധാനമായ ഒരംഗമാകുന്നു.

പരിചാരകന്റെ ലക്ഷണം.

സ്നിഗ്ദ്ധോഽജുഗുപ്സുർബ്ബലവാൻ യുക്തോ വ്യാധിതരക്ഷണേ
വൈദ്യവാക്യകൃദശ്രാന്തോ യുജ്യതേ പരിചാരകഃ. 101

സ്നിഗ്ദ്ധഃ—പ്രീതഃ. അജുഗുപ്സുഃ—അനിന്ദകഃ.

രോഗിയെ ശുശ്രൂഷിക്കുന്ന പരിചാരകൻ രോഗിയോടു സ്നേഹമുള്ളവനും, അനിന്ദകനും ബലവാനും രോഗിയെ രക്ഷിക്കുന്നതിനു യോഗ്യനും വൈദ്യന്റെ വാക്കനുസരിച്ചു പ്രവർത്തിക്കുന്നവനും അക്ഷീണനും ആയിരിക്കണം.

ഔഷധത്തിന്റെ ലക്ഷണം.

വൈദ്യോ വ്യാധിം ഹരത്യേന തദ്ദ്രവ്യം പ്രോക്തമൗഷധം
തച്ചാദൃശമപാര്യം സ്യാദ്രോഗഘ്നം താദൃശം ധ്രുവം. 102

വൈദ്യൻ ഏതൊന്നുകൊണ്ടാണോ രോഗത്തെ ശമിപ്പിക്കുന്നതു്. അദ്ദ്രവ്യത്തെ ഔഷധമെന്നു പറയുന്നു. ഏതൊന്നാണോ നിശ്ചയമായും രോഗഹരമായുള്ളതു്, അപ്രകാരമിരിക്കുന്നതിനെയും ഔഷധമെന്നു പറയുന്നു.

ഔഷധഗ്രഹണപരിഭാഷ.

പ്രശസ്തദേശേ സഞ്ജാതം പ്രശസ്തേഽഹനി ചോദ്ധൃതം
അല്പമാത്രം മഹാഗുണം ഗന്ധവർണ്ണരസാന്വിതം. 103
ദോഷഘ്നമഗ്ലാനികരമധികം ന വികാരി യത്.
സമീക്ഷ്യ കാലേ ദത്തം ച ഭേഷജം സ്യാദ് ഗുണാവഹം
ആഗ്നേയാ വിന്ധ്യശൈലാദ്യാഃ സൗമ്യോ ഹിമഗിരിഃ സ്മൃതഃ
അതസ്തദൗഷധാനി സ്യുരനുരൂപാണി ഹേതുഭിഃ. 105

ആഗ്നേയാ—അധികാഗ്ന്യംശാഃ. സൌമ്യാഃ—അധികസോമാംശാഃ. ഔഷധ്യ ഏവ ഔഷധാനി അത്ര സ്വാൎത്ഥേ അണ്. അനുരൂപാണി—സദൃശാനി.

ഇനിയും ഏതു ദിക്കിലുണ്ടാകുന്ന ഔഷധങ്ങളാണ് പ്രശസ്തങ്ങളെന്നു പറയുന്നു!—പ്രശസ്തമായ ദേശത്തുണ്ടായതും, ശുഭദിവസം പറിച്ചെടുത്തതും, അല്പമെങ്കിലും വളരെ ഗുണമുള്ളതും, ഗന്ധം നിറം രസം ഇവയോട്കൂടിയതും, ദോഷഹരവും ഗ്ലാനിയെ ഉണ്ടാക്കാത്തതും, അധികം കൊല്ലങ്ങളാലും വികാരത്തെ ഉണ്ടാക്കാത്തതും സമയത്തിനൊക്കെ കൊടുക്കപ്പെട്ടതും ആയ ഔഷധം ഗുണകരമാകുന്നു.

വിന്ധ്യൻ മുതലായ പൎവ്വതങ്ങളിൽ ഉണ്ടാകുന്ന ഔഷധങ്ങൾ ആഗ്നേയാംശം അധികം ഉള്ളവയും, ഹിമവാൻ പൎവ്വതത്തിലുണ്ടാകുന്ന ഔഷധങ്ങൾ സോമാംശം (ശീതഗുണം) അധികമുള്ളവയും ആകുന്നു. അതിനാൽ അതതുദേശത്തുണ്ടാകുന്ന ഔഷധങ്ങൾ അതതിന്റെ കാരണങ്ങൾക്കു തുല്യങ്ങളാകുന്നു. (ഇവിടെ ഔഷധികൾക്കുതന്നെയാണ് ഔഷധങ്ങൾ എന്നു പറയുന്നതു്. ഔഷധശബ്ദം സ്വാൎത്ഥത്തിൽ അണ് പ്രത്യയം വച്ചിട്ടു സിദ്ധിച്ചിട്ടുള്ളതാണ്.)

അന്യേഷ്വപി പ്രരോഹന്തി വനേഷൂപവനേഷു ച.
ഗൃഹ്ണീയാത്താനി സുമനാഃ ശുചിഃ പ്രാതഃ സുവാസരേ.

വിന്ധ്യൻ ഹിമവാൻ മുതലായ പൎവ്വതങ്ങളിലല്ലാതെ മറ്റു വനങ്ങളിലും ഉപവനങ്ങളിലും ഔഷധങ്ങൾ മുളയ്ക്കുന്നുണ്ട്. ആ ഔഷധങ്ങളെയും സുമനസ്സായി ശുചിയായിട്ട് നല്ലദിവസം പറിച്ചെടുക്കണം.

ആദിത്യസമ്മുഖോ മൌനീ നമസ്കൃത്യ ശിവം ഹൃദി
സാധാരണധരാദ്രവ്യം ഗൃഹ്ണീയാദുത്തരാശ്രിതം. 107

സാധാരണധരാദ്രവ്യം—സൎവ്വഭൂമിജം. ഉത്തരാശ്രിതം—സ്വസ്ഥാനോത്തരദിഗ്ഭവം.

ഔഷധം പറിച്ചെടുക്കേണ്ടതു് ഏതു രീതിയിൽ വേണമെന്നു കാണിക്കുന്നു —

ആദിത്യനഭിമുഖമായി മിണ്ടാതെനിന്നു് ശിവനെ മനസ്സിൽ ധ്യാനിച്ചു് താൻ താമസിക്കുന്നതിന്റെ വടക്കേദിക്കിലുണ്ടാകുന്ന എല്ലാഭൂമിയിലെയും ഔഷധം പറിച്ചെടുത്തുകൊള്ളണം.

### ഔഷധഗ്രഹണത്തിന് അയോഗ്യമായ സ്ഥലം.

**വല്മീകകുത്സിതാനൂപശ്മശാനോഷരമാർഗ്ഗജാഃ**
**ജന്തുവഹ്നിഹിമവ്യാപ്താ നൌഷധ്യഃ കാര്യസാധികാഃ.** 108

സർപ്പപ്പുറ്റ്, നിന്ദ്യമായ ദേശം, ജലപ്രായപ്രദേശം, ചുടുകാട്, ഓരുള്ള സ്ഥലം, വഴി ഇവിടങ്ങളിലുണ്ടായവയും ഉറവാൽ ഇളകിയതും, അഗ്നി മഞ്ഞ് ഇവ ബാധിച്ചതും, ആയ ഔഷധങ്ങൾ കാര്യസാധകങ്ങളല്ല.

ശരദ്യഖിലകാര്യാർത്ഥം ഗ്രാഹ്യം സരസമൌഷധം
വിരേകവമനാർത്ഥം തു വസന്താന്തേ സമാഹരേൽ.

വസന്താന്തേ—വസന്തത്തിന്റെ സമാഹരേൽ—സംഗൃഹ്ണീയാൽ.

ശരൽക്കാലത്തിൽ ഔഷധങ്ങൾ രസയുക്തങ്ങളായിരിക്കും. അതുകൊണ്ട് എല്ലാത്തരം ചികിത്സയ്ക്കുള്ള ഔഷധവും ശരൽക്കാലത്തിൽ പറിച്ചെടുക്കണം. വയറിളക്കുന്നതിനും ഛർദ്ദിപ്പിക്കുന്നതിനുമുള്ള ഔഷധം വസന്തഋതുവിന്റെ മദ്ധ്യത്തിൽ സംഗ്രഹിക്കണം.

**അതിസ്ഥൂലജടാ യാഃ സ്യുസ്താസാം ഗ്രാഹ്യാസ്ത്വചോ ധ്രുവം**
**ഗൃഹ്ണീയാൽ സൂക്ഷ്മമൂലാനി സകലാന്യപി ബുദ്ധിമാൻ.** 110

ഔഷധങ്ങളുടെ എടുക്കേണ്ടാംശം ഉപയോഗിക്കേണ്ടതെന്ന കാണിക്കുന്നു:—വേര് വണ്ണിച്ചിരിക്കുന്ന ഔഷധങ്ങളുടെ തൊലി എടുത്തുപയോഗിക്കണം. സൂക്ഷ്മമൂലങ്ങളായ (വേര് ചെറുതായ) ഔഷധങ്ങളുടെ സകലഭാഗങ്ങളും (സമൂലം) സ്വീകരിച്ചുകൊള്ളണം.

അന്യച്ച—

മഹാന്തി യേഷാം മൂലാനി കാഷ്ഠഗർഭാണി സർവതഃ
തേഷാം തു വല്കലം ഗ്രാഹ്യം ഹ്രസ്വമൂലാനി സർവശഃ. 111

ഔഷധങ്ങളുടെ എടുക്കേണ്ടാംശം എടുക്കേണ്ടതെന്ന് മറ്റൊരു ഗ്രന്ഥത്തിൽ പറഞ്ഞിട്ടുള്ളതിനെ കാണിക്കുന്നു:—"വേരുകൾ വലുതായും ഉള്ളിൽ കാതലുള്ളതായും ഇരിക്കുന്ന ഔഷധങ്ങളുടെ തൊലി എടുക്കണം. വേര് ചെറുതായ ഔഷധങ്ങളുടെ എല്ലാ ഭാഗവും സ്വീകരിക്കണം."

**ന്യഗ്രോധാദേസ്ത്വചോ ഗ്രാഹ്യാഃ സാരഃ സ്യാദ്ബീജകാദിതഃ**
**താലീസാദേശ്ച പത്രാണി ഫലം സ്യാത് ത്രിഫലാദിതഃ**

പേരാൽ മുതലായവയുടെ തൊലിയും, കരിങ്ങാലി മുതലായവയുടെ കാതലും, താലീസം മുതലായവയുടെ ഇലയും ത്രിഫല മുതലായവയുടെ ഫലവും സ്വീകരിച്ചുകൊള്ളണം.

ക്വചിന്മൂലം ക്വചിൽ കന്ദഃ ക്വചിൽ പത്രം ക്വചിൽ ഫലം
ക്വചിൽ പുഷ്പം ക്വചിൽ സർവ്വം ക്വചിൽ സാരഃ ക്വചിൽ
ത്വചഃ. 113

ചില ഔഷധങ്ങളുടെ വേര്, ചില ഔഷധങ്ങളുടെ കിഴങ്ങ്, ചിലവയുടെ ഇല, ചിലവയുടെ ഫലം ചിലവയുടെ പൂവ്, ചില ഔഷധങ്ങളുടെ സർവ്വാംഗം, ചിലവയുടെ കാതൽ, ചിലവയുടെ തൊലി ഇവ സ്വീകരിച്ചുകൊള്ളണം.

ചിത്രകം സൂരണം നിംബോ വാസാ ച ത്രിഫലാ ക്രമാൽ
ധാതകീ കണ്ടകാരീ ച ഖദിരഃ ക്ഷീരപാദപഃ. 114

ഔഷധങ്ങളുടെ വേരുമുതലായവ സ്വീകരിക്കണമെന്നു പറഞ്ഞതിനെ വ്യക്തമാക്കി കാണിക്കുന്നു:—കൊടുവേലിയുടെ വേരും, കാട്ടുചേനയുടെ കിഴങ്ങും, വേപ്പിന്റെയും ആടലോടകത്തിന്റെയും ഇലയും, ത്രിഫലയുടെ ഫലവും, താതിരിയുടെ പൂവും, കണ്ടകാരിച്ചുണ്ടയുടെ സർവ്വാംശവും, കരിങ്ങാലിയുടെ കാതലും, കറയുള്ള വൃക്ഷങ്ങളുടെ തൊലിയും സ്വീകരിച്ചുകൊള്ളണം.

ക്വചിന്നിംബസ്യ ഗ്രഹണീയാൽ പത്രാഭാവേ ത്വചാമപി
ബാലം ഫലം തു ബില്വസ്യ പക്വമാരഗ്വധസ്യ ച. 115

ചിലടത്തു വേപ്പിന്റെ ഇല കിട്ടിയില്ലെങ്കിൽ തൊലി എടുത്തുകൊള്ളണം. കൂവളത്തിന്റെ ഇളയകായും, കൊന്നയുടെ പഴുത്തകായുമാണ് സ്വീകരിക്കേണ്ടതു്.

അങ്ഗേഽനുക്തേ ജടാ ഗ്രാഹ്യാ ഭാഗേഽനുക്തേഽഖിലം സമം
പാത്രേഽനുക്തേ മൃദഃ പാത്രം കാലേഽനുക്തേ ത്വഹർമ്മുഖം. 116

തൊലിയോ വേരോ ഏതാണ് എടുക്കേണ്ടതെന്നു് പ്രത്യേകം പറഞ്ഞിട്ടില്ലെങ്കിൽ വേര് എടുത്തുകൊള്ളണം. കണക്ക പ്രത്യേകിച്ചു പറയാത്ത സ്ഥലത്തു് എല്ലാ ഔഷധങ്ങളും സമമായി എടുക്കണം. ഇന്നപാത്രമെന്നു പറയാതിരുന്നാൽ മൺപാത്രവും, ഇന്നകാലത്തു് ഔഷധമെടുക്കണമെന്നു പറയാതിരിക്കുന്നിടത്തു് പ്രഭാതസമയവും സ്വീകരിക്കണം.

നവാന്യേവ ഹി യോജ്യാനി ദ്രവ്യാണ്യഖിലകർമ്മസു
വിനാ വിഡങ്ഗകൃഷ്ണാഭ്യാം ഗുഡധാന്യാജ്യമാക്ഷികൈഃ.

ശാലികളിൽ ചെന്നെല്ലും ഷഷ്ടികധാന്യങ്ങളിൽ തവരനെല്ലും, ശൂകധാന്യങ്ങളിൽ (ഓവുള്ള ധാന്യങ്ങളിൽ) യവവും ഗോതമ്പും ശ്രേഷ്ഠമാകുന്നു.

ശിംബിധാന്യേ വരാ മുദ്ഗാ മസൂരശ്ചാഢകീ തഥാ
രസേഷു മധുരഃ ശ്രേഷ്ഠോ ലവണേഷു ച സൈന്ധവഃ.

ശിംബി (കോച്ചിയിൽ ഉണ്ടാകുന്ന) ധാന്യങ്ങളിൽ ചെറുപയറ്, ചണംപൊറ്റ്, തുവര ഇവ ശ്രേഷ്ഠമാകുന്നു. രസങ്ങളിൽ വച്ച് മധുരരസവും; ഉപ്പുകളിൽവച്ച് ഇന്തുപ്പും ശ്രേഷ്ഠമാകുന്നു.

ദാഡിമാമലകം ദ്രാക്ഷാ ഖർജ്ജൂരം ച പരൂഷകം
രാജാദനം മാതുലുംഗം ഫലവർഗ്ഗേഷു ശസ്യതേ. 135

പരൂഷകം—ഫലസാ ഇതി ലോകേ. രാജാദനം—കിരണി ഇതി ലോകേ. മാതുലുംഗം—വിജൗരാ ഇതി ലോകേ.

താളിമാതളം, നെല്ലി, മുന്തിരി, ഈന്ത, ചിറ്റീന്തൽ, മുരല്, മാതളനാരകം ഇവയാണ് ഫലവർഗ്ഗങ്ങളിൽ പ്രശസ്തമായുള്ളവ.

പത്രശാകേഷു വാസ്തൂകം ജീവന്തീ പോതികാ വരീ
പടോലം ഫലശാകേഷു കന്ദശാകേഷു സൂരണം. 136

പത്രശാകങ്ങളിൽ (ഇലക്കറികളിൽ) വാസ്തൂച്ചീര, അടപതിയൻ, ശതകുപ്പ, ശതാവരി ഇവയാണ് ശ്രേഷ്ഠം. ഫലശാകങ്ങളിൽ (കായുള്ളവയിൽ) പടവലവും കന്ദശാകങ്ങളിൽ (കിഴങ്ങുള്ള ശാകങ്ങളിൽ) കാട്ടുചേനയും ശ്രേഷ്ഠമാകുന്നു.

ഏണഃ കുരംഗോ ഹരിണോ ജാംഗലേഷു പ്രശസ്യതേ
പക്ഷിണാം തിത്തിരിർലാവോ വരോ മത്സ്യേഷു രോഹിതഃ.

ഹരിണസ്താമ്രവർണ്ണഃ സ്യാദേണഃ കൃഷ്ണതനുർമതഃ.
കുരംഗസ്താമ്ര ഉദ്ദിഷ്ടോ ഹരിണഃ കൃത്തികോ മഹാൻ. 138

ജാംഗലദേശത്തുണ്ടാകുന്ന ജന്തുക്കളിൽ ഏണവും കുരംഗവും ഹരിണവും പ്രശസ്തമാകുന്നു. പക്ഷികളിൽ തിത്തിരിപ്പുള്ളും, ലാവലും, മത്സ്യങ്ങളിൽ രോഹിതവും (സാമാന്യമത്സ്യം) ശ്രേഷ്ഠമാകുന്നു.

ചെമ്പുനിറമുള്ള മാൻ ഹരിണവും, കറുത്തനിറമുള്ള മാൻ ഏണവും, കറുപ്പും ചുവപ്പും ചേർന്ന നിറമുള്ളതും മഹത്തും ആയ ഹരിണം കുരംഗവും ആകുന്നു.

കാര്യമാണ്. പ്രധാനമായ ഔഷധത്തിനു തുല്യമായ ഔഷധം സ്വീകാര്യമല്ല.

വ്യാധ്യയുക്തം യദ്ദ്രവ്യം ഗണോക്തമപി തത്ത്യജേൽ
അനുക്തമപി യുക്തം യദ്യോജയേത്തദ്ബുധോ ഭിഷൿ. 179

ബുദ്ധിമാനായുള്ള വൈദ്യൻ ഏതെങ്കിലും ഔഷധം ഗണത്തിൽ പറഞ്ഞിട്ടുണ്ടെങ്കിലും വ്യാധിക്കു യുക്തമല്ലെങ്കിൽ ആ ഔഷധം പരിത്യജിക്കയും, ഗണത്തിൽ പറഞ്ഞിട്ടില്ലെങ്കിലും വ്യാധിക്കു യുക്തമായ ഔഷധം ചേർക്കുകയും ചെയ്യണം.

ദ്രവ്യത്തിനുള്ള പഞ്ചകർമ്മങ്ങൾ.

ദ്രവ്യേ രസാ ഗുണാ വീര്യം വിപാകശ്ശക്തിരേവ ച
പദാർത്ഥാഃ പഞ്ച തിഷ്ഠന്തി സ്വം സ്വം കുർവന്തി കർമ്മ ച. 180

ഓരോ ഔഷധങ്ങളിലും, രസം, ഗുണം, വീര്യം, വിപാകം, ശക്തി ഇങ്ങനെ അഞ്ചു പദാർത്ഥങ്ങൾ സ്ഥിതിചെയ്യുകയും, അവ അതതു കർമ്മത്തെ ചെയ്യുകയും ചെയ്യുന്നു.

അത്ര വാഗ്ഭടഃ—

രസാഃ സ്വാദ്വമ്ലലവണതിക്തോഷണകഷായകാഃ
ഷഡ്ദ്രവ്യമാശ്രിതാസ്തേ ച യഥാപൂർവം ബലാവഹാഃ.

ഉഷണഃ—കടുഃ

തത്രാദ്യാ മാരുതം ഘ്നന്തി ത്രയസ്തിക്താദയഃ കഫം
കഷായതിക്തമധുരാഃ പിത്തമന്യേ തു കുർവ്വതേ. 182

ഔഷധങ്ങളിൽ രസം ആശ്രയിച്ചിരിക്കുന്നു എന്നുള്ളതിനു വാഗ്ഭടന്റെ അഭിപ്രായം കാണിക്കുന്നു:—മധുരം, അമ്ലം, (പുളി) ലവണം, തിക്തം (കയ്പ്) ഉഷണം (എരിവ്) കഷായം (ചവർപ്പ്) ഇങ്ങനെ ആറു രസങ്ങൾ ഔഷധത്തെ ആശ്രയിച്ചിരിക്കുന്നു. അവയിൽ മുൻപുമുൻപു പറഞ്ഞ രസങ്ങൾ അധികബലാവഹങ്ങളാണ്. ചവർപ്പിനെക്കാൾ എരിവിനു ബലം കൂടും; അതിനെക്കാൾ കയ്പിനു ബലം കൂടും ഈ ക്രമത്തിന് എല്ലാ രസങ്ങളെക്കാളും മധുരരസം ബലാവഹമാണെന്നു സാരം.

ഈ പറഞ്ഞ രസങ്ങളിൽ ആദ്യമുള്ള മൂ രസങ്ങൾ (മധുരം, അമ്ലം, ലവണം,) വാതഹരങ്ങളാകുന്നു. തിക്താദികളായ മൂ രസങ്ങൾ (കയ്പ്, എരിവ്, ചവർപ്പ്) കഫത്തെ ഹനിക്കുന്നു. കഷായതിക്തമധുരങ്ങൾ പിത്തത്തെ നശിപ്പിക്കുന്നു. മറ്റു രസ

യെ ഉണ്ടാക്കുന്നതും, ഗുരുവും, സന്ധികളെ ഒന്നിച്ചുചേർക്കുന്നതും, വിഷഹരവും, പിച്ഛിലവും ആകുന്നു.

### മധുരരസം അധികമുപയോഗിച്ചാലുള്ള ദോഷം.

സോऽതിയുക്തോ ജ്വരശ്വാസഗളഗണ്ഡാർബ്ബുദക്രിമീൻ
സ്ഥൗല്യാഗ്നിമാന്ദ്യമേഹാംശ്ച കുൎയ്യാന്മേദഃകഫാമയാൻ. 189

മധുരരസം അധികം ഉപയോഗിച്ചാൽ, ജ്വരം, ശ്വാസം, ഗളഗണ്ഡം, അർബ്ബുദം, ക്രിമി, സ്ഥൗല്യം, അഗ്നിമാന്ദ്യം, പ്രമേഹം, മേദോരോഗം, കഫരോഗം ഇവയുണ്ടാകും.

### അമ്ലരസത്തിൻെറ ഗുണങ്ങൾ.

രസോऽമ്ലഃ പാചനോ രുച്യഃ പിത്തശ്ലേഷ്മാസ്രദോ ലഘുഃ
ലേഖിതോഷ്ണോ ബഹിഃശീതഃ ക്ലേദനഃ പവനാപഹഃ. 190
സ്നിഗ്ദ്ധസ്തീക്ഷ്ണഃ സരഃ ശൂലവിബന്ധാനാഹതൃഡ്ഢരഃ
ഹർഷണോ രോമദന്താനാമക്ഷിഭ്രൂ വിനികോചനഃ. 191

ലേഖിതഃ—ലേഖനഃ. ബഹിശ്ശീതഃ—സ്പർശശീതഃ. വിനികോചനഃ—സംകോചനകർത്താ.

അമ്ല(പുളി) രസം പാചകവും (ദഹനത്തെ ഉണ്ടാക്കുന്നതും) രുചികരവും പിത്തം, കഫം, രക്തം ഇവയെ പ്രദാനം ചെയ്യുന്നതും, ലഘുവും, ഉഷ്ണവും, സ്പർശത്തിൽ ശീതളവും ക്ലേദനവും (നനവുണ്ടാക്കുന്നതും) വാതനാശകവും, സ്നിഗ്ദ്ധവും തീക്ഷ്ണവും വയറിളക്കുന്നതും, ശൂലം, മലബന്ധം, മേൽവയറുവീർപ്പ്, തൃഷ്ണ ഇവയെ ഹനിക്കുന്നതും, രോമാഞ്ചകരവും, ദന്തഹർഷണവും, കണ്ണ്, പുരികം ഇവയെ സംകോചിപ്പിക്കുന്നതും ആകുന്നു.

### പുളി അധികം ഉപയോഗിച്ചാലുള്ള ദോഷം.

സോऽതിയുക്തോ ഭ്രമം കുൎയ്യാത്തൃഡ്ദാഹതിമിരജ്വരാൻ
കണ്ഡൂപാണ്ഡുത്വവീസർപ്പശോഥവിസ്ഫോടകുഷ്ഠകൃൽ. 192

പുളിരസം അധികം ഉപയോഗിച്ചാൽ തലകറക്കം, തണ്ണീർദാഹം, സർവ്വാംഗസന്താപം, തിമിരം, ജ്വരം, ചൊറി, പാണ്ഡുത്വം, വിസർപ്പം, ശോഥം, വിസ്ഫോടം, കുഷ്ഠം ഇവയെ ചെയ്യും.

### ലവണത്തിന്റെ ഗുണം.

ലവണശ്ശോധനോ രുച്യഃ പാചനഃ കഫപിത്തദഃ
പുംസ്ത്വവാതഹരഃ കായശൈഥില്യമൃദുതാകരഃ
ചക്ഷുർന്നാസാസ്യജലദഃ കപോലഗളദാഹകൃൽ. 193

ലവണ (ഉപ്പു) രസം ശുദ്ധി, രുചി ഇവയെ ഉണ്ടാക്കുന്നതും പാചനവും കഫപിത്തപ്രദവും, പുരുഷത്വം, വാതം ഇവയെ ഹരിക്കുന്നതും, ശരീരശൈഥില്യം, (ശരീരസന്ധികൾക്കയവു്) മാർദ്ദവം ഇവയെ ചെയ്യുന്നതും, കണ്ണിലും മൂക്കിലും വായിലും ജലത്തെ ഉണ്ടാക്കുന്നതും ഗണ്ഡപ്രദേശത്തും കഴുത്തിലും ദാഹത്തെ (ചൂടിനെ) ചെയ്യുന്നതും ആകുന്നു.

### ലവണം അധികം ഉപയോഗിച്ചാലുള്ള ദോഷം.

സോऽതിയുക്തോऽക്ഷിപാകാസ്രപിത്തകോഠക്ഷതാദികൃൽ
വലീപലിതഖാലിത്യം കുഷ്ഠവിസർപ്പതൃട്പ്രദഃ 194

കോഠോ—വരടീകൃതദംശശോഫവൽ. പലിതം—കേശശുക്ലതാ. ഖാലിത്യം—ശിരസി കേശനാശഃ.

ലവണരസം അധികം ഉപയോഗിച്ചാൽ കണ്ണിനു പഴുപ്പു്, രക്തപിത്തം, കോഠം, ക്ഷതാദിരോഗം ഇവയും, പലിതം, ഖാലിത്യം, കുഷ്ഠം, വിസർപ്പം, തണ്ണീർദാഹം ഇവയും സംഭവിക്കും. കോഠം—കടന്നൽ കുത്തിയതുപോലുണ്ടാകുന്ന നീരു്. പലിതം—തലമുടി വെളുക്കുക. ഖാലിത്യം—തലയിൽ തലമുടി ഇല്ലാതാവുക. (കഷണ്ടി.)

### എരിവുരസത്തിന്റെ ഗുണങ്ങൾ.

കടുരസ്തൂഷ്ണശ്ച തീക്ഷ്ണശ്ച വിശദോ വാതപിത്തകൃൽ
ശ്ലേഷ്മകുഷ്ഠലൂതാരോഗഘ്നഃ ക്രിമികണ്ഡൂവിഷാപഹഃ. 195
രൂക്ഷഃ സ്തന്യഹരശ്ചാപി മേദഃസ്ഥൗല്യാപകർഷണഃ
അശ്രുദോ നാസികാസ്യാക്ഷിജിഹ്വാഹാരപ്രബോധകോ മതഃ.
ദീപനഃ പാചനോ രുച്യോ നാസികാശോഷണോ ഭൃശം
ക്ലേദമേദോവസാമജ്ജശകൃന്മൂത്രോപശോഷണഃ
സ്രോതഃപ്രകാശകോ രൂക്ഷോ മേധ്യോ വർച്ചോവിബന്ധകൃൽ.

അശ്രുദഃ—അധികാശ്രുദഃ. മേധ്യോ—മേധായൈ ഹിതഃ. വർച്ചോവിബന്ധകൃൽ—മലബന്ധം കരോതി.

കടു (എരിവു) രസം ഉഷ്ണവും തീക്ഷ്ണവും വിശദവും (നിർമ്മലവും) വാതം പിത്തം കഫം ഇവയെ ഉണ്ടാക്കുന്നതും, ലഘുവും ഭേദനവും (അഗ്ന്യംശം അധികമുള്ളതും) കൃമി, ചൊറിച്ചിൽ, വിഷം ഇവയെ കളയുന്നതും, രൂക്ഷവും, മൂലപ്പാൽ, മേദസ്സ്, സ്ഥൂലത ഇവയെ ഇല്ലാതാക്കുന്നതും, കണ്ണുനീരിനെ ഉണ്ടാക്കുന്നതും മൂക്ക്, മുഖം, കണ്ണ്, നാക്ക് ഇവയെ പീഡിപ്പിക്കുന്നതും, ദീപനവും പാചനവും രുചികരവും, നാസിക, ക്ലേദം, മേദസ്സ്, വസ, മജ്ജ, മലം, മൂത്രം ഇവയെ ശോഷിപ്പിക്കുന്നതും, സ്രോതസ്സുകളെ നിർമ്മലമാക്കുന്നതും, രൂക്ഷവും ശൈത്യവും (ധാതുനാശകത്തിനു ഹിതവും) മലബന്ധകരവും ആകുന്നു.

എരിവുരസം അധികം ഉപയോഗിച്ചാലുള്ള ദോഷം.

സോ ഽതിയുക്തോ ഭ്രാന്തിദാഹമുഖതാലോഷ്ഠശോഷകൃൽ
കണ്ഠാദിപീഡാമൂർച്ഛാന്തർദ്ദാഹദോ ബലകാന്തിഹൃൽ. 198

എരിവുരസം അധികം ഉപയോഗിച്ചാൽ ഭ്രമം, (തലകറക്കം) ചുട്ട്, മുഖം തൊണ്ണാക്ക് ചുണ്ട് ഇവയ്ക്കു വരൾച്ച, കണ്ഠാദിപീഡ, മോഹാലസ്യം, അന്തർദ്ദാഹം ഇവയെ ഉണ്ടാക്കുന്നതും, ബലത്തെയും കാന്തിയേയും നശിപ്പിക്കുന്നതും ആകുന്നു.

തിക്തരസത്തിന്റെ ഗുണം.

തിക്തശ്ശീതസ്തൃഷാമൂർച്ഛാജ്വരപിത്തകഫാൻ ജയേൽ
കൃമികുഷ്ഠവിഷോൽക്ലേദദാഹകണ്ഡൂഗദാപഹഃ. 199
രുച്യഃ സ്വയമരോചിഷ്ണുഃ കണ്ഠസ്തന്യവിശോധനഃ
വാതളോഽഗ്നികരോ നാസാശോഷണോ രൂക്ഷണോ ലഘുഃ.

രുച്യഃ—അന്യേഷു വസ്തുഷു രുചിമുൽപാദയതി. സ്വയമരോചിഷ്ണുഃ—യഥാ നിംബഃ സ്വയം ന രോചതേ; അന്യേഷു വസ്തുഷു രുചിം കരോതി.

തിക്ത (കയ്പ്) രസം ശീതവും തണ്ണീർദാഹം, മോഹാലസ്യം, ജ്വരം, പിത്തം, കഫം, കൃമി, കുഷ്ഠം, വിഷം, ഉൽക്ലേദം, സർവ്വാംഗസന്താപം, രക്തം സംബന്ധിച്ച രോഗം ഇവയെ കളയുന്നതും, രുച്യവും, തനിക്കു അരോചിഷ്ണുവും, കണ്ഠം, മുലപ്പാൽ ഇവയെ ശുദ്ധിയാക്കുന്നതും വാതം, അഗ്നി ഇവയെ ഉണ്ടാക്കുന്നതും, നാസികയെ ശോഷിപ്പിക്കുന്നതും രൂക്ഷണവും ലഘുവും ആകുന്നു. രുച്യം—മറ്റു വസ്തുക്കളിൽ രുചിയെ ഉണ്ടാക്കുന്നത്

കഷായരസം അധികം ഉപയോഗിച്ചാൽ മലബന്ധവും ശൂൽ വയറുവീപ്പും ആക്ഷേപകം മുതലായ രോഗവും ഉണ്ടാകും.

### മധുരാദിരസങ്ങൾക്കുള്ള മററു വിശേഷങ്ങൾ.

മധുരം ശ്ലേഷ്മളം പ്രായോ ജീർണ്ണശാലിയവാദൃതേ
മുദ്ഗാദ്ഗോധൂമതഃ ക്ഷൗദ്രാൽ സിതായാ ജാംഗലാമിഷാൽ.

മധുരരസദ്രവ്യം മിക്കവാറും കഫവർദ്ധകമാണെങ്കിലും, പഴകിയ ചെന്നെല്ലു്, യവം, ചെറുപയറു്, ഗോതമ്പു്, തേൻ, പഞ്ചസാര, ജാംഗലദേശപ്രാണിമാംസം ഇവ കഫവർദ്ധനമല്ല.

അമ്ലം പിത്തകരം പ്രായോ വിനാ ധാത്രീം ച ദാഡിമീം
ലവണം പ്രായശോ ഽപഥ്യം നേത്രയോഃ സൈന്ധവം വിനാ.

നെല്ലിക്ക, താളിമാതളം ഇവയൊഴിച്ചുള്ള അമ്ലരസദ്രവ്യം മിക്കവാറും പിത്തത്തെ വർദ്ധിപ്പിക്കും.

ഉപ്പു് മിക്കവാറും കണ്ണിനു് വിരോധിയാണെങ്കിലും ഇന്തുപ്പു് വിരോധിയല്ല.

പ്രായഃ കടു തഥാ തിക്തമവൃഷ്യം വാതകോപനം
ശുണ്ഠീകൃഷ്ണാരസോനാനി പടോലീമമൃതാം വിനാ. 207

ചുക്കു്, തിപ്പലി, ഉള്ളി, പടോലം, അമൃതു് ഇവയെ ഒഴിച്ചു് എരിവുരസവും കയ്പുരസവും ഉള്ള മിക്ക ഔഷധങ്ങളും ശുക്ലവൃദ്ധിയെ ചെയ്യാത്തതും, വാതകോപനവും ആകുന്നു.

ചരകോഽപി—

പിപ്പലീ നാഗരം വൃഷ്യം കടു ചാവൃഷ്യമുച്യതേ
പ്രായശഃ സ്തംഭനം പ്രോക്തം കഷായമഭയാം വിനാ. 208

ചരകനും ഇപ്രകാരം പറയുന്നു:—"തിപ്പലിയും ചുക്കും ശുക്ലവൃദ്ധികരമാണു്. എരിവുരസമുള്ള ശേഷം ശുക്ലവൃദ്ധികരമല്ല. അഭയ (കടുക്ക) ഒഴിച്ചുള്ള കഷായദ്രവ്യം മിക്കവാറും സ്തംഭനമാകുന്നു." (മലബന്ധത്തെ ഉണ്ടാക്കുന്നു.)

സാമാന്യേനാത്ര നിർദ്ദിഷ്ടാ ഗുണാഃ ഷഡ്രസസംഭവാഃ
രസാനാം യോഗതസ്സ്യാദന്യ ഏവ ഗുണോദയഃ. 209

ഇവിടെ സാമാന്യേന ഷഡ്രസങ്ങളിൽനിന്നും ഉണ്ടാകുന്ന ഗുണങ്ങളെയാണു് നിർദ്ദേശിച്ചതു്. പല രസങ്ങൾ ഒന്നിച്ചു ചേരുമ്പോൾ വേറൊരുവിധംതന്നെ ഗുണങ്ങൾ ഉണ്ടാകും.

സംയോഗാദ്വിഷതാം യാതി സമമാജ്യേന മാക്ഷികം
അമൃതത്വം വിഷം യാതി സർപ്പദഷ്ടസ്യ വൈ യഥാ. 210

സംയോഗത്തിൽ രസങ്ങൾക്കു വ്യത്യാസം വരുമെന്നു പറഞ്ഞതിന്നു ഉദാഹരണം കാണിക്കുന്നു:—സർപ്പം കടിച്ചവന്നു അമൃതവും വിഷമായിത്തീരുന്നതുപോലെ നെയ്യും തേനുംകൂടി ഒന്നിച്ചു ചേർത്താൽ അതു വിഷമായിത്തീരുന്നു.

ദ്രവ്യഗുണങ്ങൾ.

ലഘുർഗ്ഗുരുസ്തഥാ സ്നിഗ്ദ്ധോ രൂക്ഷസ്തീക്ഷ്ണ ഇതി ക്രമാത്
നഭോഭൂവാരിവാതാനാം വഹ്നേരമീ ഗുണാഃ സ്മൃതാഃ.

ഔഷധങ്ങൾക്കു ലഘു, ഗുരു, സ്നിഗ്ദ്ധം, രൂക്ഷം, തീക്ഷ്ണം, ഇങ്ങനെ അഞ്ചു ഗുണങ്ങളും ഉണ്ടു്. അവയിൽ ലഘുത്വം ആകാശത്തിന്റേയും, ഗുരുത്വം ഭൂമിയുടേയും, സ്നിഗ്ദ്ധത്വം ജലത്തിന്റേയും, രൂക്ഷത്വം വായുവിന്റേയും, തീക്ഷ്ണത്വം, അഗ്നിയുടേയും ഗുണങ്ങളാകുന്നു.

ലഘു മുതലായ ദ്രവ്യങ്ങളുടെ ഗുണങ്ങൾ.

ലഘു പത്ഥ്യം പരം പ്രോക്തം കഫഘ്നം ശീഘ്രപാകി ച
ലഘു ലഘുദ്രവ്യം. ഏവം ഗുർവ്വാദി.

ലഘുദ്രവ്യം ഏറ്റവും പത്ഥ്യവും കഫഹരവും വേഗത്തിൽ ദഹിക്കുന്നതും ആകുന്നു

തഥാ ചോക്തം—

ഗുർവ്വാദയോ ഗുണാ ദ്രവ്യ പൃഥിവ്യാദൗ രസാശ്രയേ
രസേഷു വ്യപദിശ്യന്തേ സാഹചര്യോപചാരതഃ. 213

ദ്രവ്യത്തിലെ (ഔഷധത്തിലെ) ഗുരുത്വാദിഗുണങ്ങൾ രസങ്ങളിൽ ഉണ്ടെന്നുള്ളതിനെക്കുറിച്ചു് മറ്റു് ശാസ്ത്രത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു:—'രസത്തിന്നു ആശ്രയമായ ഭൂമിതുടങ്ങിയ ദ്രവ്യത്തിൽ ഉള്ള ഗുർവ്വാദിഗുണങ്ങൾ സാഹചര്യംകൊണ്ടു് രസങ്ങളിൽ ആക്കി വ്യവഹരിക്കപ്പെടുന്നു.'

ഗുരു വാതഹരം പുഷ്ടിശ്ലേഷ്മകൃച്ചിരപാകി ച
സ്നിഗ്ദ്ധം വാതഹരം ശ്ലേഷ്മകാരി വൃഷ്യം ബലാവഹം. 214

ഗുരുദ്രവ്യം വാതഹരവും പുഷ്ടിയേയും കഫത്തേയും ഉണ്ടാക്കുന്നതും, വളരെക്കാലംകൊണ്ടു് ദഹിക്കുന്നതും ആകുന്നു.

സ്നിഗ്ദ്ധദ്രവ്യം വാതഹരവും കഫകാരിയും ശുക്ലവൃദ്ധികരവും ബലകരവും ആകുന്നു.

രൂക്ഷം സമീരണകരം പരം കഫഹരം മതം
തീക്ഷ്ണം പിത്തകരം പ്രായോ ലേഖനം കഫവാതഹൃൽ.

രൂക്ഷഗുണദ്രവ്യം വാതകരവും ഏറ്റവും കഫഹരവും ആകുന്നു. തീക്ഷ്ണഗുണദ്രവ്യം അധികവും പിത്തത്തെ വർദ്ധിപ്പിക്കുന്നതും ലേഖനവും (ദുർമ്മാംസച്ഛേദിയും) കഫവാതങ്ങളെ നശിപ്പിക്കുന്നതും ആകുന്നു.

സുശ്രുതേ തു ഗുണാ ഏതേ വിംശതിസ്സ്യാൻ ദ്രവേ ശ്രുതാഃ
ഗുരുർല്ലഘുഃ സ്നിഗ്ദ്ധരൂക്ഷൌ തീക്ഷ്ണഃ ശ്ലക്ഷ്ണഃ സ്ഥിരഃ സരഃ. 216
പിച്ഛിലോ വിശദശ്ശീത ഉഷ്ണശ്ച മൃദുകർക്കശൌ
സ്ഥൂലഃ സൂക്ഷ്മോ ദ്രവഃ ശുഷ്ക ആശുർമ്മന്ദഃ സ്മൃതാ ഗുണാഃ

സുശ്രുതം എന്ന ഗ്രന്ഥത്തിൽ ഗുണങ്ങൾ ൨൦ ആകുന്നു. അവയെ പറയുന്നു:— ൧ ഗുരു, ൨ ലഘു, ൩ സ്നിഗ്ദ്ധം, ൪ രൂക്ഷം, ൫ തീക്ഷ്ണം, ൬ ശ്ലക്ഷ്ണം, ൭ സ്ഥിരം, ൮ സരം, ൯ പിച്ഛിലം, ൧൦ വിശദം, ൧൧ ശീതം, ൧൨ ഉഷ്ണം, ൧൩ മൃദു, ൧൪ കർക്കശം, ൧൫ സ്ഥൂലം, ൧൬ സൂക്ഷ്മം, ൧൭ ദ്രവം, ൧൮ ശുഷ്കം, ൧൯ ആശു, ൨൦ മന്ദം ഇങ്ങനെയാണ് സുശ്രുതോക്തങ്ങളായ ൨൦ ഗുണങ്ങൾ.

തത്ര ഗുരുലഘുസ്നിഗ്ദ്ധരൂക്ഷതീക്ഷ്ണാ ഗുണാ ഉക്താ ഏവ
ശ്ലക്ഷ്ണഃ സ്നേഹം വിനാപി സ്യാൽ കഠിനോഽപി ഹി-
ചിക്കണഃ.
സ്ഥിരോ വാതമലസ്തംഭീ സരസ്തേഷാം പ്രവർത്തകഃ
പിച്ഛിലസ്തന്തുലോ ബല്യഃ സന്ധാനഃ ശ്ലേഷ്മളോ ഗുരുഃ,
സന്ധാനോ ഗോസ്യ.

ഈ ൨൦ ഗുണങ്ങളിൽ ഗുരുലഘുസ്നിഗ്ദ്ധരൂക്ഷതീക്ഷ്ണങ്ങളാകുന്ന ൫ ഗുണങ്ങളുടെ ലക്ഷണം പറയപ്പെട്ടതാണ്. ശേഷമുള്ള ൧൫ ഗുണങ്ങളുടെ ലക്ഷണമാണ് ഇനിയും പറയാൻ പോകുന്നത്:—ശ്ലക്ഷ്ണഗുണം സ്നേഹത്തോടുകൂടാതെയും ഉണ്ടാകും. അത് കഠിനമാണെങ്കിലും ചിക്കണം (മെഴുകുപോലെ) ആകുന്നു.

സ്ഥിരഗുണം വായുവിനെയും മലത്തെയും സ്തംഭിപ്പിക്കും. സരഗുണം വാതമലങ്ങളെ പ്രവർത്തിപ്പിക്കും.

പിച്ഛിലഗുണം തന്തുപോലെയുള്ളതും, ബലകരവും, ഭഗ്നസന്ധാനവും (ഒടിഞ്ഞതിനെ ഒന്നിച്ചു ചേർക്കുന്നതും) കഫവർദ്ധകവും ഗുരുവും ആകുന്നു.

> ക്ലേദച്ഛേദകരഃ ഖ്യാതോ വിശദോ വ്രണരോപണഃ
> ശീതസ്തു ഹ്ലാദനഃ സ്തംഭീ മൂർച്ഛാതൃട്സ്വേദദാഹനുത്
> ഉഷ്ണോ ഭവതി ശീതസ്യ വിപരീതശ്ച പാചനഃ.

ഹ്ലാദനഃ—സുഖജനകഃ. സ്തംഭീ—രക്തപിത്തപ്രവൃത്ത്യാദീനാം. ഉഷ്ണഃ ശീതസ്യ വിപരീതത്വാത് അസുഖജനകഃ. രക്താദിപ്രവൃത്ത്യാദീനാമസ്തംഭനഃ. മൂർച്ഛാതൃഡ്സ്വേദദാഹകൃത്. പാചനോ വ്രണാദീനാം. ശ്ലക്ഷ്ണകർക്കശൗ പ്രസിദ്ധൗ.

വിശദഗുണം ക്ലേദത്തെ (നനവിനെ) ഛേദിക്കുന്നതും, വ്രണത്തെ ഉണക്കുന്നതും ആകുന്നു.

ശീതഗുണം ഹ്ലാദനവും (സുഖജനകവും) രക്തപിത്തപ്രവൃത്തി മുതലായവയെ സ്തംഭിപ്പിക്കുന്നതും മോഹാലസ്യം, തണ്ണീർദാഹം, വിയർപ്പ്, ചൂട് ഇവയെ കളയുന്നതും ആകുന്നു. ഉഷ്ണഗുണം ശീതഗുണത്തിന്റെ വിപരീതവും വ്രണാദികളെ പചിപ്പിക്കുന്നതും ആകുന്നു. ശ്ലക്ഷ്ണകഠിനഗുണങ്ങൾ സുപ്രസിദ്ധങ്ങളാണ്.

> സ്ഥൂലഃ സ്ഥൗല്യകരോ ദേഹേ സ്രോതസാമവരോധകൃത്
> ദേഹസ്യ സൂക്ഷ്മച്ഛിദ്രേഷു വിശേദ്യത് സൂക്ഷ്മമുച്യതേ. 221

സ്ഥൂലഗുണം ശരീരത്തെ തടിപ്പിക്കുന്നതും, സ്രോതസ്സുകൾക്ക് അവരോധത്തെ (തടവിനെ) ചെയ്യുന്നതുമാകുന്നു.

ദേഹത്തിലുള്ള സൂക്ഷ്മദ്വാരങ്ങളിൽ തൈലാദിപദാർത്ഥത്തെ പ്രവേശിപ്പിക്കുന്ന ദ്രവ്യം സൂക്ഷ്മഗുണത്തോടുകൂടിയതാകുന്നു.

> ദ്രവഃ ക്ലേദകരോ വ്യാപീ ശുഷ്കസ്തദ്വിപരീതകഃ
> അശ്രുതാശ്രുകരോ ദേഹേ ധാവത്യംഭസി തൈലവത്
> മന്ദഃ സകലകാര്യേഷു ശിഥിലോ∫ല്പോപി കഥ്യതേ. 222

ദ്രവഗുണം ക്ലേദത്തെ (ആർദ്രതയെ) ചെയ്യുന്നതും ശരീരത്തിൽ എല്ലായിടവും വ്യാപിക്കുന്നതും ആകുന്നു.

ശുഷ്കഗുണം ദ്രവഗുണത്തിന്റെ വിപരീതമാകുന്നു.

വെള്ളത്തിൽ എണ്ണ ഒഴിച്ചാൽ എങ്ങനെ പരന്നു വരുമോ

ളും അഗ്നിയെ ദീപിക്കാത്തതും ആയ ഔഷധമാണ് പാചനൗഷധം. ഈ ഗുണമുള്ളതാകയാൽ നാഗപ്പൂവ് പാചനൗഷധമാകുന്നു.

ആമത്തെ പചിക്കുകയും അഗ്നിയെ ദീപിപ്പിക്കുകയും ചെയ്യുന്ന ഔഷധം ദീപനപാചനമാണ്. ഈ പറഞ്ഞ ഗുണം കൊടുവേലിക്കുള്ളതുകൊണ്ട് അതു ദീപനപാചനൗഷധമാണ്.

ശങ്ക—അഗ്നിയെ ജ്വലിപ്പിക്കാത്തതായ ഔഷധം എങ്ങനെ ആമത്തെ പചിപ്പിക്കും?

സമാധാനം—അടുപ്പിൽ കിടക്കുന്ന തീക്കനൽക്കൂട്ടം അഗ്നിയെപ്പോലെ എല്ലായിടവും കത്തുന്നില്ലെങ്കിലും അന്നത്തെ പാകം ചെയ്യുന്നു. അതുപോലെ പാചനൗഷധം ജഠരാഗ്നിയെ ദീപിപ്പിക്കുന്നില്ലെങ്കിലും ആമത്തെ പചിക്കുന്നു.

ന ശോധയതി യദ്ദോഷാൻ സമാൻ നോദീരയത്യപി
സമീകരോതി വിഷമാൻ ശമനം തദ്യഥാമൃതാ. 224

യദ്ദ്രവ്യം ദോഷത്രയം ന ശോധയതി—ഊർദ്ധ്വാധോഭാഗാഭ്യാം ന നയതി. സമാൻ ദോഷാൻ നോദീരയതി—ന വർദ്ധയതി. ശമനം തത്.

ഇനിയും ശമനൗഷധത്തെ കാണിക്കുന്നു:—ഊർദ്ധ്വാധോഭാഗങ്ങളിൽകൂടി (ഛർദ്ദിപ്പിച്ചും വയറിളക്കിയും) ദോഷത്രയത്തെ (മൂന്നു ദോഷത്തെ) വെളിയിൽ കളയാത്തതായും, വിഷമങ്ങളായ ദോഷങ്ങളെ സമങ്ങളാക്കി ചെയ്യുന്നതായും (സമങ്ങളെ വർദ്ധിപ്പിക്കാത്തതായും) ഇരിക്കുന്ന ഔഷധം ശമനൗഷധമാണ്. ഈ പ്രകാരമുള്ള ഗുണം അമൃതിനുണ്ടാകയാൽ അമൃത് ശമനൗഷധമാകുന്നു.

കൃത്വാ പാകം മലാനാം ച ഭിത്വാ ബന്ധമധോ നയേത്
തച്ചാനുലോമനം ജ്ഞേയം യഥാ പ്രോക്താ ഹരീതകീ. 225

മലാനാം—അപക്വാനാം വാതപിത്തശ്ലേഷ്മണാം ബന്ധം—വായുബന്ധം ഭിത്വാ അധോ നയേത്—മലാനധഃ പാതയതി.

അനുലോമനൗഷധത്തെ കാണിക്കുന്നു:—പാകംവരാത്ത വാതപിത്തകഫങ്ങളെ പാകംവരുത്തി വായുബന്ധത്തെ വേർപെടുത്തി മലങ്ങളെ അധോഭാഗത്തിൽ പതിപ്പിക്കുന്ന ദ്രവ്യം അനുലോമനൗഷധമാണ്. ഈ ഗുണമുള്ളതിനാൽ കടുക്ക അനുലോമനൗഷധമാകുന്നു.

പക്തവ്യം യദപക്വൈവ ശ്ലിഷ്ടം കോഷ്ഠേ മലാദികം
നയത്യധഃ സ്രംസനം തദ്യഥാ സ്യാൽ കൃതമാലകം. 226

മലാദികം—ആദിശബ്ദാൽ കഫപിത്തേ. കൃതമാലഃ—ധനബഹേഡാ, അമലതാസ ഇതി ലോകേ.

സ്രംസനദ്രവ്യത്തെ കാണിക്കുന്നു:—കോഷ്ഠത്തിൽ പറ്റിയിരിക്കുന്ന പാകം ചെയ്യേണ്ടതായ മലാദികളെ (മലത്തെയും കഫപിത്തങ്ങളെയും) പാകംചെയ്യാതെ അധോഭാഗത്തിൽ പ്രാപിപ്പിക്കുന്ന ദ്രവ്യം സ്രംസനദ്രവ്യമാകുന്നു. കൃതമാലം (കൊന്ന) ഈ ഗുണങ്ങളോടുകൂടിയതാകയാൽ സ്രംസനൗഷധമാണ്.

മലാദികമബദ്ധം യദ്ബദ്ധം വാ പിണ്ഡിതം മലൈഃ
ഭിത്വാധഃ പാതയതി യദ്ഭേദനം കടുകീ യഥാ. 227

അബദ്ധം—ശിഥിലം. ബദ്ധം—ഗാഢം. മലൈഃ—ദോഷൈഃ. തത്രാപി വാതൈഃ ബദ്ധത്വാധിക്യബോധനാർത്ഥം. മലൈഃ പിണ്ഡിതം—ഗുഡികീകൃതം.

ഭേദനൗഷധലക്ഷണത്തെ കാണിക്കുന്നു:—അയഞ്ഞതോ മുറുകിയതോ ഇരിക്കുന്ന മലാദികളെ വായുവിന്റെ ആധിക്യത്താൽ ഗുളികയായതിനെ ഭേദിച്ച് അധോഭാഗത്തിലേക്ക് പതിപ്പിക്കുന്ന ഔഷധമാണ് ഭേദനൗഷധം. കടുരോഹിണിക്ക് ഈ ഗുണമുള്ളതിനാൽ അത് ഭേദനൗഷധമാകുന്നു.

വിപക്വം യദപക്വം വാ മലാദി ദ്രവതാം നയേത്
രേചയത്യപി തജ്ജ്ഞേയം രേചനം ത്രിവൃതാ യഥാ. 228

രേചയത്യപി—അധഃപാതയത്യപി ച. ത്രിവൃതാ—തേഉഡി ഇതി ലോകേ.

രേചനൗഷധലക്ഷണത്തെ കാണിക്കുന്നു:—നല്ലപോലെ പാകംവന്നതോ വരാത്തതോ ആയ മലാദികളെ ദ്രവിപ്പിച്ച് അധോഭാഗത്തിൽ നയിപ്പിക്കുന്ന ഔഷധം രേചനൗഷധമാണ്. ത്രിവൃത (ത്രികോല്പക്കൊന്ന) ഇപ്രകാരമുള്ളതാകയാൽ രേചനൗഷധമാകുന്നു.

അപക്വം പിത്തശ്ലേഷ്മാണം നയത്യൂർദ്ധ്വം നയേത്തു യൽ
വമനം തദ്ധി വിജ്ഞേയം മദനസ്യ ഫലം യഥാ. 229

ഊർദ്ധ്വം നയേൽ—മുഖമാർഗ്ഗേണ ബഹിഷ്കുര്യാൽ, മദനസ്യ ഫലം മയനഫല ഇതി ലോകേ.

വമനദ്രവ്യത്തെ കാണിക്കുന്നു:—പാകംവരാത്ത പിത്തത്തെ

ത്തും കഫത്തെയും മുഖമാർഗ്ഗത്തൂടെ വെളിയിലേക്കു കളയുന്ന ദ്രവ്യം വമനൗഷധമാകുന്നു. മദനഫലം (മലങ്കാരയ്ക്ക) ഇങ്ങനെയുള്ളതാകയാൽ വമനൗഷധമാണ്.

സ്ഥാനാദ്ബഹിർനയേദൂർദ്ധ്വമധോ വാ മലസഞ്ചയം
ദേഹസംശോധനം തൽ സ്യാദ്ദേവദാളീഫലം യഥാ.

ദേവദാളീ—ദേസാമന്യാ ഇതി ലോകേ.

ദേഹസംശോധനദ്രവ്യലക്ഷണം:—സ്വസ്ഥാനത്തിൽ നിന്ന് മലസമൂഹത്തെ മുഖമാർഗ്ഗത്തിൽ കൂടിയോ ഗുദമാർഗ്ഗത്തിൽ കൂടിയോ (ഛർദ്ദിപ്പിച്ചോ വയറിളക്കിയോ) വെളിക്കുകളയുന്ന ദ്രവ്യം ദേഹസംശോധനൗഷധമാണ്. ദേവതാളിക്ക് ഈ ഗുണമുള്ളതിനാൽ അതു ദേഹസംശോധനദ്രവ്യമാകുന്നു.

ദീപനം പാചനം യൽ സ്യാദുഷ്ണത്വാദ്ദ്രവശോഷകം
ഗ്രാഹി തച്ച യഥാ ശുണ്ഠീ ജീരകം ഗജപിപ്പലീ. 231

ഗ്രാഹിദ്രവ്യലക്ഷണം—ജഠരാഗ്നിയെ ജ്വലിപ്പിക്കുന്നതും ആമത്തെ പചിപ്പിക്കുന്നതും ഉഷ്ണഗുണമുള്ളതിനാൽ ദ്രവത്തെ ശോഷിപ്പിക്കുന്നതും ആയ ഔഷധം ഗ്രാഹ്യൗഷധമാകുന്നു. ചുക്ക്, ജീരകം, അത്തിത്തിപ്പലി ഇവ ഗ്രാഹ്യൗഷധങ്ങളാണ്.

രൗക്ഷ്യാൽ ശൈത്യാൽ കഷായത്വാൽ ലഘുപാകാച്ച യ-
ദ്ഭവേൽ
വാതകൃൽ സ്തംഭനം തൽ സ്യാദ്യഥാ വത്സകടുണ്ടുകൗ. 232

വാതകൃൽ—പ്രതിലോമവാതകൃത്, സ്തംഭനമഭ്യാശാദിമലാദീനാം. വത്സകഃ—കുടകപ്പാല. ടുണ്ടുകഃ—ശോണാകഃ പലകപ്പയ്യാനി.

സ്തംഭനൗഷധലക്ഷണം—രൂക്ഷമായും ശീതമായും കഷായരസമായും പാകത്തിൽ ലഘുവായും ഇരിക്കുന്നതുകൊണ്ട് വാതത്തെ പ്രതിലോമമാക്കി ചെയ്യുന്നതും ആമാശയാദികളിലെ മലങ്ങളെ സ്തംഭിപ്പിക്കുന്നതും ആയ ഔഷധം സ്തംഭനൗഷധമാണ്. കുടകപ്പാലയും പലകപ്പയ്യാനിയും ഇപ്രകാരമുള്ളതാകയാൽ സ്തംഭനൗഷധമാകുന്നു.

ശ്ലിഷ്ടാൻ കഫാദികാൻ ദോഷാനുന്മൂലയതി യദ്ബലാൽ
ഛേദനം തദ്യഥാ ക്ഷാരാ മരിചാനി ശിലാജതു. 233

ക്ഷാരാഃ—യവക്ഷാരാദയഃ.

ഛേദനൗഷധലക്ഷണം—പറ്റിയിരിക്കുന്ന കഫാദിദോഷങ്ങളെ ബലാൽക്കാരേണ ഉന്മൂലനാശം ചെയ്യുന്ന ഔഷധം ഛേദ

ഭേദനൗഷധമാണ്. ക്ഷാരങ്ങളും (ചവർക്കാരം മുതലായവയും) നല്ലമുളകും കന്മദവും ഭേദനദ്രവ്യങ്ങളാകുന്നു.

ധാതൂൻ മലാൻ വാ ദേഹസ്യ വിശോഷ്യോല്ലേഖയേച്ച യത്
ലേഖനം തദ്യഥാ ക്ഷൗദ്രം നീരമുഷ്ണം വചാ യവാഃ. 234

ഉല്ലേഖയേത്—കൃശീകുര്യാത്. ലേഖനം—കൃശീകാരകം. യവാ—ഇന്ദ്രയവാഃ.

ലേഖനദ്രവ്യലക്ഷണം—ദേഹത്തിലെ ധാതുക്കളെയോ മലങ്ങളെയോ ശോഷിപ്പിച്ച് ഉരസിക്കളയുന്ന ദ്രവ്യം ലേഖനൗഷധമാകുന്നു. തേൻ, ചൂടുവെള്ളം, വയമ്പ്, കടകപ്പാല ഇവയും ഈ ഗുണമുള്ളതുകൊണ്ട് ഇവ ലേഖനദ്രവ്യങ്ങളാണ്.

യസ്മാദ്ദ്രവ്യാദ്ഭവേത് സ്ത്രീഷു ഹർഷോ വാജീകരം ഹി തത്
യഥാശ്വഗന്ധാ മുസലീ ശർക്കരാ ച ശതാവരീ. 235

ഹർഷഃ—രന്തുമുത്സാഹഃ.

വാജീകരദ്രവ്യലക്ഷണം.—ഏതൗഷധം സേവിച്ചാൽ സ്ത്രീകളിൽ സന്തോഷം (രമിക്കാനുള്ള ഉത്സാഹം) ഉണ്ടാകുമോ ആ ഔഷധം വാജീകരൗഷധമാണ്. അമുക്കുരം, നിലപ്പന, പഞ്ചസാര, ശതാവരി ഇവ വാജീകരൗഷധങ്ങളാകുന്നു.

യസ്മാച്ഛുക്രസ്യ വൃദ്ധിഃ സ്യാച്ഛുക്രളം ഹി തദുച്യതേ
യഥാ നാഗബലാദ്യാഃ സ്യുർബീജം ച കപികച്ഛുജം.

നാഗബലാ—ഗോരക്ഷചാകുലിയാ ഇതി ലോകേ

ശുക്രളൗഷധലക്ഷണം—ശുക്ലവൃദ്ധിയെ ഉണ്ടാക്കുന്ന ഔഷധം ശുക്രളൗഷധമാകുന്നു. വലിയ കുറുന്തോട്ടി മുതലായവയും, നായ്ക്കുരണയരിയും ശുക്രളൗഷധമാണ്.

ദുഗ്ധം മാഷാശ്ച ഭല്ലാതഫലമജ്ജാഽമലാനി ച
ഏതാനി ജനകാനി സ്യു രേചകാനി ച രേതസഃ. 237

ജനകാനി—പ്രഭാവാച്ഛീഘ്രമേവ രസാദ്യുൽപാദനപൂർവം ശുക്രം ജനയന്തി. രേചകാനി ആധിക്യാൽ പ്രവർത്തയന്തി ച.

പാൽ, ഉഴുന്ന്, ചേർക്കുരുവിന്റെ മജ്ജ, നെല്ലിക്ക ഇവ പ്രഭാവത്താൽ രസാദ്യുൽപാദനപൂർവം ശുക്ലത്തെ ജനിപ്പിക്കുന്നവയും ആധിക്യത്താൽ ശുക്ലത്തെ പ്രവർത്തിപ്പിക്കുന്നവയും ആകുന്നു.

പ്രവർത്തിനീ സ്ത്രീ ശുക്രസ്യ രേചനം ബൃഹതീഫലം
ജാതീഫലം സ്തംഭകം സ്യാത് കാലിംഗാ ക്ഷയകാരി ച.

സ്ത്രീ, സ്മരണകീർത്തനദർശനസംഭാഷണസ്പർശനചുംബനാലിംഗനസന്നിധ്യവശേന സമഗ്രസ്യ വ്യഗ്രസ്യ ച ശുക്ലസ്യ പ്രവർത്തിനീ—പ്രവൃത്തികാരിണീ. രേചനം ബൃഹതീഫലം—ബൃഹൽകണ്ടകാരീഫലമപി ശുക്ലസ്യ രേചകം—പ്രവർത്തകം. കാലിംഗം—മാജകക്കുരി.

സ്ത്രീയുടെ സ്മരണം, കീർത്തനം, ദർശനം, സംഭാഷണം, സ്പർശനം, ചുംബനം, ആലിംഗനം, സംയോഗം ഇവ എല്ലാം കൊണ്ടോ ഏതെങ്കിലും ഒന്നുകൊണ്ടോ ശുക്ലം പ്രവർത്തിക്കും. ബൃഹൽകണ്ടകാരിച്ചുണ്ടയുടെ ഫലവും ശുക്ലത്തെ പ്രവർത്തിപ്പിക്കുന്നതാകുന്നു. ജാതിക്ക ശുക്ലത്തെ സ്തംഭിപ്പിക്കും. കാലിംഗം (കുടകപ്പാലയരി) ശുക്ലത്തെ ക്ഷയിപ്പിക്കും.

രസായനം ച തജ്ജ്ഞേയം യജ്ജരാവ്യാധിനാശനം
യഥാ ഹരീതകീ ദന്തീ ഗുഗ്ഗുലുശ്ച ശിലാജതു. 239

രസായനൗഷധലക്ഷണം—ജരാനരകളെയും രോഗത്തെയും നാശിപ്പിക്കുന്നതായ ദ്രവ്യം രസായനൗഷധമാണ്. കടുക്ക, നാഗദന്തി, ഗുഗ്ഗുലു, കന്മദം ഇവയ്ക്ക് മുൻപറഞ്ഞ ഗുണങ്ങളുള്ളതുകൊണ്ട് രസായനൗഷധമാകുന്നു.

പൂർവ്വം വ്യാപ്യാഖിലം കായം തതഃ പാകം ച ഗച്ഛതി
വ്യവായി തദ്യഥാ ഭംഗാ ഫേനം ചാഹിസമുദ്ഭവം.

അന്യദ്രവ്യം പക്വം തൽഗുണം കരോതി, വ്യവായി തു അപക്വമേവ സ്വഗുണൈഃ സകലശരീരം വ്യാപ്യ പാകം യാതി. അഹിസമുദ്ഭവം ഫേനം (അഫീം)

വ്യവായിദ്രവ്യലക്ഷണം—ആദ്യമേ സകലദേഹത്തിലും വ്യാപിച്ച് പിന്നീട്ട് പാകത്തെ പ്രാപിക്കുന്ന ഔഷധം വ്യവായിദ്രവ്യമാണ്. കഞ്ചാവും കറുപ്പും ഇങ്ങനെയുള്ളതാകയാൽ വ്യവായൗഷധമാകുന്നു. വ്യവായിയല്ലാത്തുള്ള ദ്രവ്യം പാകം വന്നതിനുശേഷമേ അതിന്റെ ഗുണത്തെ ചെയ്യുകയുള്ളൂ. വ്യവായിദ്രവ്യമാകട്ടെ പാകം വരാതെതന്നെ സ്വഗുണങ്ങളാൽ ശരീരമാസകലം വ്യാപിച്ച് പിന്നീട്ട് പാകം വരുന്നു. അങ്ങിനെയുള്ളതാണ് കഞ്ചാവും കറുപ്പുമെന്ന സാരം.

സന്ധിബന്ധാംസ്തു ശിഥിലാൻ യൽ കരോതി വികാശി തൽ
വിശ്ലേഷ്യൗജശ്ച ധാതുഭ്യോ യഥാ ക്രമുകകോദ്രവാഃ. 241

ധാതുഭ്യഃ സകലശരീരസന്ധാനേഭ്യോ വീര്യേഭ്യഃ ഓജഃ ഉപധാതുവിശേഷം വിശോഷ്യ. ക്രമുകം—പൂഗഫലം.

വികാസിദ്രവ്യലക്ഷണം—ശരീരത്തിലെല്ലായിടവും സ്ഥിതിചെയ്യുന്ന വീര്യങ്ങളിൽ നിന്ന് ഓജസ്സിനെ (ഉപധാതുവിശേഷമായ ഓജസ്സിനെ) വിശോഷിപ്പിക്കുകയും സന്ധിബന്ധങ്ങളെ ശിഥിലങ്ങളാക്കുകയും ചെയ്യുന്ന ദ്രവ്യമാണ് വികാസിദ്രവ്യം. കമുകിൻഫലവും വരകും വികാസിദ്രവ്യമാകുന്നു.

ബുദ്ധിം ലുമ്പതി യദ്ദ്രവ്യം മദകാരി തദുച്യതേ
തമോഗുണപ്രധാനം ച യഥാ മദ്യം സുരാദികം. 242

മദകാരി—മാദകം.

മദകാരിദ്രവ്യലക്ഷണം—തമോഗുണപ്രധാനവും ബുദ്ധിയെ നശിപ്പിക്കുന്നതും ആയ ദ്രവ്യം മദകാരിദ്രവ്യമെന്നു പറയപ്പെടുന്നു. സുര മുതലായ മദ്യം ഇപ്രകാരമുള്ളതാകയാൽ മദകാരിദ്രവ്യമാകുന്നു. മദകാരി—മദിപ്പിക്കുന്നത്.

വ്യവായി ച വികാസി സ്യാത് സൂക്ഷ്മം ഛേദി മദാവഹം
ആഗ്നേയം ജീവിതഹരം യോഗവാഹി സ്മൃതം വിഷം.

വ്യവായി—സകലകായവ്യാപനപൂർവ്വകപാകശീലം. വികാസി—ഓജശ്ശോഷണപൂർവ്വകസന്ധിബന്ധശിഥിലീകരണശീലം. മദാവഹം—തമോഗുണാധിക്യാൽ ബുദ്ധിവിധ്വംസകം. ആഗ്നേയം—അധികാഗ്നിഗുണം. യോഗവാഹി—സംസർഗ്ഗിഗുണഗ്രാഹകം വിഷം ലക്ഷ്യം. ഉദാഹരണം വത്സനാഭസക്തുകാദി.

വിഷലക്ഷണം—വ്യവായിയും വികാസിയും കഫച്ഛേദിയും മദാവഹവും ആഗ്നേയവും ജീവിതഹരവും യോഗവാഹിയും ആയ ഔഷധം വിഷദ്രവ്യമെന്നു പറയപ്പെടുന്നു. വത്സനാഭി, സക്തുകം ഇവ വിഷദ്രവ്യമാകുന്നു. വ്യവായി=സകലശരീരത്തെ വ്യാപിച്ചതിന്നുശേഷം പാകമാകുന്നത്. വികാസി=ഓജസ്സിനെ ശോഷിപ്പിച്ച് സന്ധിബന്ധങ്ങൾക്ക് അയവുണ്ടാക്കുന്നത്. മദാവഹം=തമോഗുണാധിക്യത്താൽ ബുദ്ധിയെ നശിപ്പിക്കുന്നത്. ആഗ്നേയം=അഗ്നിഗുണം അധികമുള്ളത്. യോഗവാഹി=സംസർഗ്ഗഗുണത്തെ ഗ്രഹിക്കുന്നത്.

നിജവീര്യേണ യദ്ദ്രവ്യം സ്രോതോഭ്യോ ദോഷസഞ്ചയം
നിരസ്യതി പ്രമാഥി സ്യാത്തദ്യഥാ മരിചം വചാ. 244

ദോഷാഃ—വാതാദയഃ.

പ്രമാഥിദ്രവ്യലക്ഷണം.

തന്റെ വീര്യംകൊണ്ട് സ്രോതസ്സുകളിൽനിന്ന വാതാദി ദോഷസമൂഹത്തെ വെളിക്ക കളയുന്നതായ ഔഷധം പ്രമാഥിദ്രവ്യമാകുന്നു. നല്ലമുളകും വയമ്പും ഈ പ്രകാരമുള്ളതാകയാൽ പ്രമാഥിദ്രവ്യമാണ്.

പൈച്ഛില്യാദ്ഗൗരവാദ്ദ്രവ്യം രുദ്ധ്വാ രസവഹാഃ സിരാഃ
ധത്തേ യദ്ഗൗരവം തത് സ്യാദഭിഷ്യന്ദി യഥാ ദധി. 245
ഗൗരവം ഭാരിമ.

അഭിഷ്യന്ദിദ്രവ്യലക്ഷണം—പിച്ഛില (പിളുപിള) ഗുണംകൊണ്ടും ഗുരുത്വംകൊണ്ടും രസവാഹിനികളായ ഞരമ്പുകളെ തടുത്ത് ശരീരത്തിൽ ഗുരുത്വത്തെ ഉണ്ടാക്കുന്ന ദ്രവ്യം അഭിഷ്യന്ദിദ്രവ്യമാകുന്നു. തൈര് ഈ പ്രകാരമുള്ള ഔഷധമാണ്.

വിദാഹി ദ്രവ്യമുദ്ഗാരമമ്ലം കുര്യാത്തഥാ തൃഷാം
ഹൃദി ദാഹം ച ജനയേത് പാകം ഗച്ഛതി ചെച്ചിരാൽ.

വിദാഹിദ്രവ്യലക്ഷണം—അമ്ലോദ്ഗാരം (പുളിച്ചു തികട്ടുക) തണ്ണീർദാഹം, ഹൃദയദാഹം ഇവയെ ചെയ്യുന്നതും വളരെനേരംകൊണ്ട് പാകംവരുന്നതുമായ ഔഷധം വിദാഹിദ്രവ്യമാകുന്നു.

ഗ്രാഹ്യന്തരിതയോഗവാഹി ദ്രവ്യം സംസർഗ്ഗിണസ്തു ഗുണാൻ
പരിഗൃഹ്ണാതി യഥാ മധു തൈലാജ്യരസലോഹാദി.

യോഗവാഹിദ്രവ്യലക്ഷണം—യോഗസമയത്തിൽ കൂടെ ചേരുന്ന വസ്തുക്കളുടെ ഗുണങ്ങളെ സ്വീകരിക്കുന്നതായ ഔഷധമാണ് യോഗവാഹിദ്രവ്യം. തേൻ, എണ്ണ, നെയ്യ്, രസം, ലോഹം മുതലായവ യോഗവാഹിദ്രവ്യത്തിലുൾപ്പെട്ടവയാണ്.

വീര്യം.

തത്ര വാഗ്ഭടഃ
ഉഷ്ണശീതഗുണോൽകർഷാത്തത്ര വീര്യം ദ്വിധാ സ്മൃതം
നാനാത്മകമപി ദ്രവ്യമഗ്നീഷോമൗ മഹാബലൗ വ്യക്താവ്യക്തം ജഗദിവ നാതിക്രാമതി ജാതുചിത്. 248
ഉഷ്ണം വാതകഫൗ ഹന്യാൽ ശീതം തു തദ്വിപര്യയം
ശീതം വാതകഫൗ കുര്യാൽ ഹന്തി പിത്തമുഷ്ണം പുനഃ. 249

വാഗ്ഭടൻ വീര്യലക്ഷണത്തെ ഇങ്ങനെ പറഞ്ഞിരിക്കുന്നു.—ഭുവനത്രയത്തിലുള്ള സകല ഔഷധങ്ങളും ആഗ്നേയവും സൗമ്യവുമാകുന്നു. അതിനാൽ എല്ലാ ഔഷധങ്ങളിലും ഉഷ്ണഗുണവും, ശീതഗുണവും വർദ്ധിച്ചിരിക്കുന്നതുകൊണ്ട ബുധന്മാർ ഉഷ്ണമെന്നും ശീതമെന്നും വീര്യം രണ്ടുവിധമേ ഉള്ളൂ എന്ന പറയുന്നു.

ഉഷ്ണവീൎയ്യം വാതകഫങ്ങളെ ശമിപ്പിക്കും. ശീതവീൎയ്യം ജലാനകങ്ങളെയും, വാതകഫരോഗങ്ങളെയും ഉണ്ടാക്കുന്നതും പുററവും പിത്തഹരവും ആകുന്നു.

അന്യച്ച—

തത്രോഷ്ണം ഭ്രമതൃഡ്ഗ്ലാനിസ്വേദദാഹാശുപാകതാം
ശമം ച വാതകഫയോഃ കരോതി ശിശിരം പുനഃ
ഹ്ലാദനം ജീവനം സ്തംഭം പ്രസാദം രക്തപിത്തയോഃ. 250

ഉഷ്ണശീതവീൎയ്യങ്ങളെക്കുറിച്ചു് മററു ഗ്രന്ഥത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു!—"ഉഷ്ണവീൎയ്യം, ഭ്രമം (തല കറക്കം) തണ്ണീർദാഹം, ക്ഷീണം, സ്വേദം സൎവ്വാംഗസന്താപം, ആശുപാകത (വേഗം ദഹിക്കുക) ഇവയേയും വാതകഫങ്ങളുടെ ശമനത്തേയും ചെയ്യുന്നു. ശിശിരവീൎയ്യം, ആഹ്ലാദകരവും, പ്രീണനവും, മലസ്തംഭകരവും രക്തപിത്തങ്ങൾക്കു് നൈൎമ്മല്യത്തെ ഉണ്ടാക്കുന്നതും ആകുന്നു."

വിപാകം.

ജാഠരേണാഗ്നിനാ യോഗാദ്യദുദേതി രസാന്തരം
രസാനാം പരിണാമാന്തേ സ വിപാക ഇതി സ്മൃതഃ.

ഔഷധങ്ങൾക്കു് ജാഠരാഗ്നിസംയോഗം നിമിത്തമുള്ള പാകത്തിന്റെ അവസാനത്തിൽ ഉണ്ടാകുന്ന രസഭേദത്തിനു് വിപാകം എന്നു പറയുന്നു.

മിഷ്ടഃ പടുശ്ച മധുരമമ്ലോऽമ്ലം പച്യതേ രസഃ
കടുതിക്തകഷായാണാം പാകഃ സ്യാൽ പ്രായശഃ കടുഃ.

ഔഷധങ്ങൾക്കു പാകത്തിൽ ഉള്ള രസഭേദങ്ങളെക്കാണിക്കുന്നു:—പാകത്തിൽ മധുരരസവും ലവണരസവും മധുരരസമായും, അമ്ലരസം അമ്ലരസമായിത്തന്നെയും തീരുന്നു. എരിവു്, കയ്പു്, ചവൎപ്പു് ഈ രസങ്ങൾക്കു മിക്കവാറും പാകത്തിൽ എരിവുരസംതന്നെയാണു്. രസങ്ങൾ ആറുണ്ടെങ്കിലും അവ വിപാകത്തിൽ മൂന്നായിത്തീരും എന്നു സാരം.

തഥാ ച വാഗ്ഭടഃ—
ത്രിധാ രസാനാം പാകഃ സ്യാൽ സ്വാദ്വമ്ലകടുകാത്മകഃ
പ്രായശഃപാഠന വ്രീഹിഃ സ്യാൽ സ്വാദുരമ്ലോ വിപാകതഃ.

ശിവാ കഷായാ മധുരാ പാകേ ശുണ്ഠീ കടുകാ മധുരപാകേത്യാദി.

രസങ്ങളുടെ വിപാകത്തെക്കുറിച്ചു വാഗ്ഭടൻ ഇങ്ങനെ പറഞ്ഞിരിക്കുന്നു:—രസങ്ങൾ ആറാണെങ്കിലും വിപാകത്തിൽ മധുരം, അമ്ലം, എരിവു് ഇങ്ങനെ മൂന്നായിത്തീരുന്നു. മധുരവും ഉപ്പും മധുരമായും, അമ്ലം അമ്ലമായും കയ്പുകഷായങ്ങൾ കടുവായും തീരുന്നതു് പ്രായേണയാണു് എന്നു പറഞ്ഞതുകൊണ്ടു്, മധുരരസമായ വ്രീഹി പാകത്തിൽ അമ്ലമായും, കഷായരസമുള്ള കടുക്ക പാകത്തിൽ മധുരമായും, എരിവുരസമുള്ള ചുക്കു് പാകത്തിൽ മധുരമായും തീരും എന്നു പറഞ്ഞിരിക്കുന്നതിൽ ദോഷമില്ല എന്നു ധരിച്ചുകൊള്ളണം.

### വിപാകരസങ്ങളുടെ ഗുണങ്ങൾ.

ശ്ലേഷ്മകൃന്മധുരഃ പാകോ വാതപിത്തഹരോ മതഃ
അമ്ലസ്തു കുരുതേ പിത്തം വാതശ്ലേഷ്മഗദാപഹഃ. 254

കടുഃ കരോതി പവനം കഫം പിത്തം ച നാശയേൽ
വിശേഷ ഏവം രസതോ വിപാകാനാം നിദർശിതഃ. 255

മധുരപാകം കഫത്തെ ഉണ്ടാക്കും. വാതപിത്തങ്ങളെ ശമിപ്പിക്കും. അമ്ലവിപാകം പിത്തത്തെ വർദ്ധിപ്പിക്കും. വാതരോഗത്തെയും കഫരോഗത്തെയും നശിപ്പിക്കും. കടുവിപാകം വായുവിനെ വർദ്ധിപ്പിക്കും. കഫത്തെയും പിത്തത്തെയും നശിപ്പിക്കും. ഇങ്ങനെ വിപാകരസങ്ങളുടെ വിശേഷം കാണിക്കപ്പെട്ടു.

### രസപ്രഭാവം.

രസാദിസാമ്യേ യൽകർമ്മ വിശിഷ്ടം തൽ പ്രഭാവജം
ദന്തീ രസാദ്യൈസ്തുല്യാപി ചിത്രകസ്യ വിരേചിനീ. 256

രസം മുതലായവ തുല്യമായിരുന്നാൽ കൂടിയും ചില ഔഷധങ്ങൾ അധികകർമ്മത്തെ ചെയ്യുന്നുണ്ടു്. അതു് ആ ഔഷധത്തിന്റെ പ്രഭാവംകൊണ്ടാകുന്നു. നാഗദന്തിക്കും കൊടുവേലിക്കും രസവീര്യവിപാകാദികൾ തുല്യങ്ങളാണെങ്കിലും നാഗദന്തി വയറിളക്കുന്നതും കൊടുവേലി വയറിളക്കാത്തതും ആകുന്നു. ഈ വിശേഷം നാഗദന്തിക്കുണ്ടായതു് അതിന്റെ പ്രഭാവംകൊണ്ടാണെന്നു ധരിച്ചുകൊള്ളണം.

മധുകസ്യ ച മൃദ്വീകാ ഘൃതം ക്ഷീരസ്യ ദീപനം
പ്രഭാവസ്തു യഥാ ധാത്രീ ലകുചസ്യ രസാദിഭിഃ. 257

സമാപി കുരുതേ ദോഷത്രിതയസ്യ വിനാശനം

കദാചിത് കേവലം ദ്രവ്യം കർമ്മ കുര്യാത് പ്രഭാവതഃ.
ജ്വരം ഹന്തി ശിരോബദ്ധാ സഹദേവീജടാ യഥാ.

മുന്തിരിങ്ങാപ്പഴത്തിനും ഇരട്ടിമധുരത്തിനും രസാദികൾ തുല്യങ്ങളാണെങ്കിലും മുന്തിരിങ്ങ വയറിളക്കും. ഇരട്ടിമധുരം വയറിളക്കുകയില്ല. നെയ്യും പാലും തമ്മിൽ തുല്യമാണെങ്കിലും നെയ്യ് ദീപനമാണ്. പാൽ ദീപനമല്ല. നെല്ലിക്കായും അത്തിലിക്കായും തമ്മിൽ തുല്യമാണെങ്കിലും നെല്ലിക്ക മൂന്നു ദോഷത്തെയും നശിപ്പിക്കും. അത്തിലിക്ക മൂന്നുദോഷത്തെയും കോപിപ്പിക്കും. ഈ ഗുണവ്യത്യാസം അതതൗഷധത്തിന്റെ പ്രഭാവംകൊണ്ടുണ്ടായിട്ടുള്ളതാണ്. ചിലടത്തു ഔഷധം തനിച്ച് അതിന്റെ പ്രഭാവംകൊണ്ട് വിശിഷ്ടകർമ്മത്തെ ചെയ്യും. എങ്ങിനെ എന്നാൽ—പൂവാംകുറുന്തലിൻവേര് തനിച്ച് ശിരസ്സിൽ കെട്ടിയാൽ പനി നശിക്കുന്നു. ഇതും അതിന്റെ പ്രഭാവംകൊണ്ടുണ്ടായിട്ടുള്ളതാണ്.

തഥാ നാനൗഷധിയോഗസ്യ ഫലം പ്രതി സ്വഭാവ ഏവ ആശ്രയണീയോ ന തു തദ്ഗതരസാദിരൂപഗുണപാകാഃ കർത്തവ്യഃ. അത്ര ആഹ സുശ്രുതഃ—

അമീമാംസ്യാന്യചിന്ത്യാനി പ്രസിദ്ധാനി സ്വഭാവതഃ
ആഗമേനോപയോജ്യാനി ഭേഷജാനി വിചക്ഷണൈഃ.

പ്രത്യക്ഷലക്ഷണഫലാഃ പ്രസിദ്ധാശ്ച സ്വഭാവതഃ
നൗഷധീർഹേതുഭിർവിദ്വാൻ പരീക്ഷേത കദാചന.

പല ഔഷധങ്ങൾ ഒന്നിച്ചുചേരുമ്പോൾ ഉണ്ടാകുന്ന ഫലത്തിന് അതിന്റെ സ്വഭാവംതന്നെയാണ് കാരണം. അല്ലാതെ രസാദിരൂപങ്ങൾ കാരണങ്ങളല്ല. അതിനെക്കുറിച്ച് സുശ്രുതാചാര്യൻ ഇപ്രകാരം പറഞ്ഞിരിക്കുന്നു:—"ശാസ്ത്രമനുസരിച്ച് ഔഷധങ്ങളുടെ ഫലങ്ങൾ അതിന്റെ സ്വഭാവംകൊണ്ടാണ് സാമാന്യമായി വിചിന്തിക്കേണ്ടത്. ഔഷധത്തിന്റെ ഫലം പ്രത്യക്ഷമായിക്കാണുന്നതും അതിന്റെ സ്വഭാവംകൊണ്ടുതന്നെയാണ്. അതിനാൽ ഒരിക്കലും വിദ്വാൻ ഔഷധികളുടെ ഫലത്തെ, അതിന്റെ കാരണങ്ങൾകൊണ്ട് പരീക്ഷിക്കരുത്."

വിരുദ്ധഗുണസംയോഗേ ഭൂയസാല്പം ഹി ജീയതേ
രസം വിപാകസ്തൗ വീര്യം പ്രഭാവസ്താൻ വ്യപോഹതി.

### ധാന്യാദികളുടെ ഗുണനിർണ്ണയം.

കാഷ്ഠൌഷധ്യോ ലഘുപാകാഃ സ്യുർനിർവീര്യാ വത്സരാൽ പരം

കാഷ്ഠൌഷധ്യഃ—ധാന്യാദയഃ. ലഘുപാകാഃ—ശീഘ്രപാകാഃ നിർവീര്യാഃ സ്യുഃ.

ധാന്യാദ്യൌഷധങ്ങളുടെ വീര്യം എത്രകാലം നിലനില്ക്കുമെന്നു കാണിക്കുന്നു:—വേഗത്തിൽ പാകമാകുന്ന ധാന്യാദ്യൌഷധങ്ങൾക്കു് ഒരു സംവത്സരം കഴിഞ്ഞാൽ ഗുണം കുറയും.

### ആസവാദികളുടെ ഗുണനിർണ്ണയം.

പുരാണാഃ സ്യുർഗുണൈര്യുക്താ ആസവാ ധാതവോ രസാഃ. 5

ആസവങ്ങൾ, (ദ്രാക്ഷാസവാദികൾ) സ്വർണ്ണാദിധാതുക്കൾ, ചന്ദ്രോദയാദിരസങ്ങൾ ഇവയ്ക്കു് എത്ര കാലം പഴക്കംചെല്ലുന്നോ അത്രയും ഗുണം കൂടിയിരിക്കും.

മിശ്രവർഗ്ഗപ്രകരണം കഴിഞ്ഞു.

### സ്നേഹപാനവിധി.

സ്നേഹശ്ചതുർവിധഃ പ്രോക്തോ ഘൃതം തൈലം വസാ തഥാ
മജ്ജാ ച തം പിബേന്മർത്ത്യഃ കിഞ്ചിദഭ്യുദിതേ രവൌ. 1

സ്നേഹം എത്രവിധമുണ്ടെന്നു പറയുന്നു:—നെയ്യ്, എണ്ണ, വസ, (നെയ്പല) മജ്ജ ഇങ്ങനെ സ്നേഹം നാലുവിധം. ഈ നാലുവിധം സ്നേഹവും സൂര്യൻ അല്പമായി ഉദിച്ചതിനുശേഷം പാനം ചെയ്യാം.

### സ്നേഹത്തിന്റെ വൈവിധ്യം.

സ്ഥാവരോ ജംഗമശ്ചൈവ ദ്വിയോനിഃ സ്നേഹ ഉച്യതേ
തിലതൈലം സ്ഥാവരേഷു ജംഗമേഷു ഘൃതം വരം
ദ്വാഭ്യാം ത്രിഭിശ്ചതുർഭിസ്താ യമകസ്ത്രിവൃതോ മഹാൻ. 2

അസ്യായമർത്ഥഃ—ദ്വാഭ്യാം സ്നേഹാഭ്യാം—ഘൃതതൈലാഭ്യാം യമകാഖ്യഃ സ്നേഹഃ സ്യാൽ. ത്രിഭിഃ സ്നേഹൈഃ—ഘൃതതൈലവസാഭിഃ ത്രിവൃതാഖ്യഃ സ്യാൽ. ചതുർഭിഃ—ഘൃതതൈലവസാമജ്ജഭിഃ മഹാസ്നേഹഃ സ്യാദിത്യർത്ഥഃ.

സ്നേഹം രണ്ടുവിധമുണ്ടെന്നു കാണിക്കുന്നു:—സ്നേഹം സ്ഥാവരമെന്നും ജംഗമമെന്നും രണ്ടുവിധമുണ്ടു്. വൃക്ഷാദികളിൽനിന്നുണ്ടാകുന്ന എണ്ണ സ്ഥാവരസ്നേഹവും, പശു മുതലായവയിൽ

നിന്നുണ്ടാകുന്ന നെയ്യ് ജംഗമസ്നേഹവും ആകുന്നു. സ്ഥാവരസ്നേഹത്തിൽ എള്ളെണ്ണയും, ജംഗമസ്നേഹത്തിൽ പശുവിൻനെയ്യുമാണ് ശ്രേഷ്ഠമായിട്ടുള്ളത്.

നെയ്യും എണ്ണയുംകൂടി ചേരുന്നതിനു യമകസ്നേഹമെന്നും, നെയ്യും എണ്ണയും വസയുംകൂടി ചേരുന്നതിന് ത്രിവൃതസ്നേഹമെന്നും, നെയ്യും എണ്ണയും വസയും മജ്ജയുംകൂടി ചേരുന്നതിന് മഹാസ്നേഹമെന്നും പറയപ്പെടുന്നു. (യമകസ്നേഹമെന്നു പ്രയോഗിച്ചാൽ രണ്ടു സ്നേഹവും ത്രിവൃതസ്നേഹമെന്നു പ്രയോഗിച്ചാൽ മൂന്നുസ്നേഹവും മഹാസ്നേഹമെന്നു പ്രയോഗിച്ചാൽ നാലുസ്നേഹവുംകൂടി ചേർന്നതാണെന്നു ധരിച്ചുകൊള്ളണം.)

സ്നേഹപാനക്രമം.

പിബേൽ ത്ര്യഹം ചതുരഹം പഞ്ചാഹം ഷഡഹാനി വാ. 3

മൃദുമദ്ധ്യക്രൂരകോഷ്ഠാപേക്ഷയാ ത്ര്യഹം ചതുരഹം പഞ്ചാഹം ഷഡഹാനി വേതി.

കോഷ്ഠഭേദമനുസരിച്ച് എത്രദിവസം സ്നേഹം സേവിക്കണമെന്നു പറയുന്നു:—മൃദുകോഷ്ഠൻ മൂന്നുദിവസവും, മദ്ധ്യകോഷ്ഠൻ നാലുദിവസവും ക്രൂരകോഷ്ഠൻ അഞ്ചോ ആറോ ദിവസവും സ്നേഹം പാനം ചെയ്യണം.

യദുക്തം—

മൃദുകോഷ്ഠസ്ത്രിരാത്രേണ സ്നിഗ്ദ്ധഃ സ്നേഹോപസേവയാ
മദ്ധ്യകോഷ്ഠശ്ചതുർഭിശ്ച ദിവസൈഃ സ്നിഹ്യതി ധ്രുവം. 4

പഞ്ചഭിർവാഥ ഷഡ്ഭിർവാ ദിവസൈഃ ക്രൂരകോ വിശുദ്ധ്യതി
സപ്തരാത്രാൽ പരം സ്നേഹഃ സാത്മീഭവതി സേവിതഃ. 5

മൃദുമദ്ധ്യക്രൂരകോഷ്ഠാനാം സർവേഷാം സപ്തരാത്രാൽ പരം സാത്മീഭവതി. വാതാനുലോമ്യവഹ്നിദീപ്തികോഷ്ഠശുദ്ധിമൃദുസ്നിഗ്ദ്ധാംഗതാ സ്വരവചനാംഗലാഘവ ധാതുപുഷ്ടിമേധാബുദ്ധ്യനിർമ്മലതാ ബലവർണ്ണകാരീ ഭവതി. ന തു ക്ലേദപാണ്ഡുവാതാൻ ലോമാദീൻ കരോതി.

മൃദുകോഷ്ഠൻ മുതലായവർ എത്ര ദിവസംകൊണ്ടു സ്നിഗ്ദ്ധന്മാരാകുമെന്നുള്ള ശാസ്ത്രാന്തരവചനത്തെ കാണിക്കുന്നു:—മൃദുകോഷ്ഠൻ മൂന്നു ദിവസംവരെയും, മദ്ധ്യകോഷ്ഠൻ നാലുദിവസംവരെയും, ക്രൂരകോഷ്ഠൻ അഞ്ചോ ആറോ ദിവസംവരെയും സ്നേഹപാനംചെയ്താൽ സ്നിഗ്ദ്ധനായിത്തീരും. സ്നേഹം (നെ

ലഘ്വന്നാദി) സേവിച്ച് ഏഴുദിവസം കഴിഞ്ഞു സാത്മ്യമായാൽ ശരീരപ്രകൃതിയനുസരിച്ച്, വാതാനുലോമനം, ജഠരാഗ്നിദീപ്തി, കോഷ്ഠശുദ്ധി, അംഗമാർദ്ദവം, ശരീരത്തിനു സ്നിഗ്ദ്ധത, സ്വരമാധുര്യം, ശരീരലാഘവം, ധാതുപുഷ്ടി, ഇന്ദ്രിയദാർഢ്യം, നിർജ്ജരത്വം, ബലവർദ്ധനം, വർണ്ണശുദ്ധി ഇവയുണ്ടാകും. സ്നേഹം രണ്ടോ മൂന്നോ തവണ ഉപയോഗിച്ചു പിന്നെ വിരമിച്ചു വാതാനുലോമനം മുതലായവ സിദ്ധിക്കയില്ല.

## സ്നേഹസേവനമാത്രാക്രമം.

ദോഷകാലവയോവഹ്നിബലാന്യാലോക്യ യോജയേൽ
ഹീനാം ച മധ്യമാം ജ്യേഷ്ഠാം മാത്രാം സ്നേഹസ്യ ബുദ്ധിമാൻ.
അമാത്രയാ തഥാകാലേ മിഥ്യാഹാരവിഹാരതഃ
സ്നേഹഃ കരോതി ശോഫാർശസ്തന്ദ്രാനിദ്രാവിസംജ്ഞിതാഃ. 7

ദോഷകാലാദി നോക്കി സ്നേഹപാനംചെയ്യിക്കണമെന്നു കാണിക്കുന്നു:— ദോഷം, കാലം, വയസ്സ്, ജഠരാഗ്നി, ശരീരബലം ഇവയനുസരിച്ചു ബുദ്ധിമാനായ വൈദ്യൻ, ഹീനമാത്രയിലോ മധ്യമമാത്രയിലോ ഉത്തമമാത്രയിലോ സ്നേഹം പാനം ചെയ്യിക്കണം.

ജ്യേഷ്ഠാ ദീപ്താഗ്നയേ മാത്രാ സ്നേഹസ്യൈകപലാ മിതാ
മധ്യമായ ത്രികർഷാ സ്യാജ്ജഘന്യായ ദ്വികർഷികീ. 8

മധ്യമായ — മധ്യമാഗ്നയേ. ജഘന്യായ — ഹീനാഗ്നയേ.

ഏതു മാത്രയിൽ സ്നേഹം പാനംചെയ്യിക്കണമെന്നു പറയുന്നു:— നല്ലപോലെ ദീപനശക്തിയുള്ളവന് ഒരുപലം സ്നേഹവും, മധ്യമായ അഗ്നിബലമുള്ളവന് മുക്കാൽപലം സ്നേഹവും, അഗ്നിബലം കുറഞ്ഞവന് അരപ്പലം സ്നേഹവും കൊടുക്കണം.

### മതാന്തരം.

അഥവാ സ്നേഹമാത്രാഃ സ്യുസ്തിസ്രോഽന്യാഃ സർവ്വസമ്മതാഃ.
അഹോരാത്രേണ മഹതീ ജീര്യത്യഹ്നി തു മധ്യമാ
ജീര്യത്യല്പാ ദിനാർദ്ധേന സാ വിജ്ഞേയാ സുഖാവഹാ. 9

ഇനിയും സർവ്വസമ്മതമായ സ്നേഹമാത്രയെ പറയുന്നു:— സ്നേഹം ഒരു പകലും രാത്രിയുംകൊണ്ടു ദഹിക്കുന്നതു് ഉത്തമമാത്രയും, ഒരു പകൽകൊണ്ടു ദഹിക്കുന്നതു് മധ്യമമാത്രയും, അരദിവസംകൊണ്ടു ദഹിക്കുന്നതു് ഹീനമാത്രയും ഇങ്ങനെ സർവ്വസമ്മതമായി മൂന്നുവിധത്തിൽ മറ്റൊരുതരം സ്നേഹമാത്രയുമുണ്ടു്. ഇവയിൽ ഹീനമാത്രയാണു് ഏറ്റവും സുഖമായിട്ടുള്ളതു്.

### ഉത്തമാദി സ്നേഹമാത്രാലക്ഷണം.

അല്പാ സ്യാദ്ദീപനീ വൃഷ്യാ സ്വല്പദോഷേ പ്രപൂജിതാ
മദ്ധ്യമാ സ്നേഹനീ ശ്രേഷ്ഠാ ബൃംഹണീ ഭ്രമഹാരിണീ
ജ്യേഷ്ഠാ കുഷ്ഠവിഷോന്മാദഗ്രഹാപസ്മാരനാശിനീ. 10

സ്നേഹത്തിന്റെ അല്പമാത്ര ദീപനമുണ്ടാക്കുന്നതും ശുക്ലവൃദ്ധികരവും സ്വല്പദോഷകോപത്തിൽ ശ്രേഷ്ഠവും ആകുന്നു. മദ്ധ്യമമാത്ര, സ്നിഗ്ദ്ധതയെ ഉണ്ടാക്കുന്നതും ബൃംഹണവും ഭ്രമത്തെ നശിപ്പിക്കുന്നതും; ഉത്തമമാത്ര, കുഷ്ഠം, വിഷം, ഉന്മാദം, ഗ്രഹബാധ, അപസ്മാരം ഇവയെ നശിപ്പിക്കുന്നതും ആകുന്നു.

സുശ്രുതഃ പുനരേവ—

യാ മാത്രാ പ്രഥമേ യാമേ ഗതേ ജീര്യ്യതി വാസരേ
സാ മാത്രാ ദീപയത്യഗ്നിമല്പദോഷേ ച പൂജിതാ. 11

യാ മാത്രാ വാസരസ്യാർദ്ധേ വ്യതീതേ പരിജീര്യ്യതി
സാ വൃഷ്യാ ബൃംഹണീ ച സ്യാന്മദ്ധ്യദോഷേ പ്രപൂജിതാ

യാ മാത്രാ ചരമേ യാമേ സഹിതേ ഽഹ്നഃ പരിജീര്യ്യതി
സാ മാത്രാ സ്നേഹനീ ശ്രേഷ്ഠാ ബഹുദോഷേഷു പൂജിതാ.

സ്നേഹമാത്രയെക്കുറിച്ചുള്ള സുശ്രുതാഭിപ്രായത്തെ കാണിക്കുന്നു:—ദിവസത്തിന്റെ ആദ്യയാമം കഴിയുമ്പോൾ ദഹിക്കുന്നതായ മാത്ര യാതൊന്നോ; അത് അഗ്നിദീപനത്തെ ഉണ്ടാക്കുന്നതും സ്വല്പമായ ദോഷകോപമുള്ളവർക്ക് ഹിതവും ആകുന്നു. ദിവസത്തിന്റെ പകുതി കഴിയുമ്പോൾ ദഹിക്കുന്നതും ശുക്ലവൃദ്ധികരവും ബൃംഹണവും ആയ മാത്ര മദ്ധ്യമയും, മദ്ധ്യമമായ ദോഷകോപമുള്ളവർക്ക് ഹിതവുമാണ്. ദിവസത്തിന്റെ അന്ത്യയാമത്തിൽ ദഹിക്കുന്നത് ഉത്തമമാത്രയാകുന്നു. അത് ശരീരത്തെ സ്നിഗ്ദ്ധമാക്കുന്നതും വളരെ ദോഷകോപമുള്ളവർക്ക് ഹിതവും ആകുന്നു.

### ദോഷകോപമനുസരിച്ചുള്ള ഘൃതപാനവിധം.

കേവലം പൈത്തികേ സർപ്പിർവാതികേ ലവണാന്വിതം
ദേയം ബഹുകഫേ വഹ്നിവ്യോഷക്ഷാരസമന്വിതം. 14

പിത്തമധികമുള്ള രോഗത്തിൽ നെയ്യുമാത്രവും, വാതമധികമുള്ള രോഗത്തിൽ ഉപ്പുചേർത്ത നെയ്യും, കഫമധികമുള്ള രോഗത്തിൽ കൊടുവേലിക്കിഴങ്ങ് ചുക്ക് മുളക് തിപ്പലി ചവക്കാരം ഇവ ചേർത്ത നെയ്യും കൊടുക്കണം.

### ഘൃതപാനയോഗ്യന്മാർ.

രൂക്ഷക്ഷതവിഷാർത്താനാം വാതപിത്തവികാരിണാം
ഹീനമേധാസ്മൃതീനാം ച സർപ്പിഃപാനം പ്രശസ്യതേ.

രൂക്ഷശരീരന്മാർ, ക്ഷതമുള്ളവർ, വിഷപീഡിതന്മാർ, വാതപിത്താദികാരികൾ, ബുദ്ധികുറഞ്ഞവർ, ഓർമ്മശക്തിയില്ലാത്തവർ ഇവക്ക് ഘൃതപാനം പ്രശസ്തമാകുന്നു.

### തൈലപാനയോഗ്യന്മാർ.

കൃമികോഷ്ഠാനിലാവിഷ്ടാഃ പ്രവൃദ്ധകഫമേദസഃ
പിബേയുസ്തൈലസാത്മ്യാശ്ച തൈലം ദാർഢ്യാർത്ഥിനസ്തു യേ.

കോഷ്ഠത്തിൽ കൃമിയുടെ ഉപദ്രവമുള്ളവർ, വായുവിന്റെ ഉപദ്രവമുള്ളവർ, കഫമേദസ്സുകൾ വർദ്ധിച്ചവർ, എണ്ണസേവിച്ചു ശീലിച്ചവർ, ശരീരത്തിനു ദൃഢതയെ കാംക്ഷിക്കുന്നവർ ഇവക്ക് തൈലപാനം ഉത്തമമാകുന്നു.

### വസാപാനയോഗ്യന്മാർ.

വ്യായാമകർശിതാഃ ശുഷ്കരേതോരക്താ മഹാരുജഃ
മഹാഗ്നിമാരുതപ്രാണാ വസായോഗ്യാ നരാഃ സ്മൃതാഃ.

വ്യായാമംചെയ്തു ചടച്ചവർ, ശുക്ലവും രക്തവും കുറഞ്ഞവർ, വളരെ വേദനയുള്ളവർ, അഗ്നിബലവും വായുബലവും ഉള്ളവർ ഇവക്ക് വസാപാനം ഹിതമാകുന്നു.

### മജ്ജപാനയോഗ്യന്മാർ.

ക്രൂരാശയാഃ ക്ലേശസഹാ വാതാർത്താ ദീപ്തവഹ്നയഃ

മജ്ജാനഞ്ച പിബേയുസ്തേ സർപ്പിർവാ സർവതോ ഹിതം.
ക്രൂരാശയാഃ—ക്രൂരകോഷ്ഠാഃ. സർവതഃ—സർവസ്മാൽസ്നേഹാൽ.

ക്രൂരകോഷ്ഠന്മാർ, ക്ലേശത്തെ സഹിക്കാൻ ശക്തിയുള്ളവർ, വാതപീഡിതന്മാർ, ദീപനശക്തിയുള്ളവർ ഇവക്ക് മജ്ജപാനം ഹിതമാകുന്നു. സകല സ്നേഹദ്രവ്യങ്ങളിൽവച്ച് ഘൃതം ഏററവും ഹിതമാകുന്നു.

### കാലമനുസരിച്ചുള്ള സ്നേഹപാനം.

ശീതകാലേ ദിവാ സ്നേഹമുഷ്ണകാലേ പിബേന്നിശി
വാതപിത്താധികേ രാത്രൗ വാതശ്ലേഷ്മാധികേ ദിവാ.

ശീതകാലത്തിൽ പകലും, ഉഷ്ണകാലത്തിൽ രാത്രിയും നെയ്യ്

സേവിക്കണം. വാതപിത്തങ്ങൾ അധികമുള്ളവൻ രാത്രിയും വാതവും കഫവും അധികമുള്ളവൻ പകലും വേണം നെയ്യ് സേവിക്കേണ്ടതു്.

### രോഗാനുസരിച്ചുള്ള സ്നേഹപ്രയോഗം.

നസ്യാഭ്യഞ്ജനഗണ്ഡൂഷമൂർദ്ധകർണ്ണാക്ഷിതർപ്പണേ
തൈലം ഘൃതം വാ യുഞ്ജീത ദൃഷ്ട്വാ ദോഷബലാബലം.

നസ്യകർമ്മം, അഭ്യഞ്ജനം, ഗണ്ഡൂഷം (കവിൾക്കൊള്ളുക) ശിരോതർപ്പണം (ശിരോവസ്തി മുതലായവ) കർണ്ണതർപ്പണം (ചെവിയിൽ നിറുക) നേത്രതർപ്പണം (കണ്ണിൽ നിറുക) ഇവയിൽ ദോഷങ്ങളുടെ ബലാബലമനുസരിച്ചു് എണ്ണയോ നെയ്യോ ഉപയോഗിക്കാം.

### ഘൃതാദികൾക്കുള്ള അനുപാനം.

ഘൃതേ കോഷ്ണം ജലം പേയം തൈലേ യൂഷഃ പ്രശസ്യതേ
വസാമജ്ജ്ഞോഃ പിബേന്മണ്ഡമനുപാനം സുഖാവഹം.

നെയ്യ് സേവിച്ചാൽ ഉഷ്ണജലവും, തൈലം സേവിച്ചാൽ ചെറുപയറിൻചാറും, വസയും മജ്ജയും സേവിച്ചാൽ കഞ്ഞിത്തെളിയും അനുപാനം ചെയ്യുന്നതു് സുഖാവഹമാകുന്നു.

### നെയ്യ് ചോറിൽകൂട്ടി ഉണ്ണേണ്ടവർ.

സ്നേഹദ്വിഷഃ ശിശൂൻ വൃദ്ധാൻ സുകുമാരാൻ കൃശാനപി
തൃഷ്ണാലൂനുഷ്ണകാലേ ച സഹ ഭക്തേന പായയേൽ. 22

സ്നേഹപാനത്തിൽ വിദ്വേഷമുള്ളവർ, ബാലന്മാർ, വൃദ്ധന്മാർ, സുകുമാരശരീരന്മാർ, ചടച്ചവർ, ഉഷ്ണകാലത്തിൽ അധികം തണ്ണീർദാഹമുള്ളവർ ഇവർക്കു് ചോറിൽചേർത്തു നെയ്യ് കൊടുക്കണം.

### സദ്യഃസ്നേഹനോപായം.

സർപ്പിഷ്മതീ ബഹുതിലാ യവാഗൂഃ സ്വല്പതണ്ഡുലാ
സുഖോഷ്ണാ സേവ്യമാനാ തു സദ്യഃ സ്നേഹനകാരിണീ.

ശർക്കരാചൂർണ്ണസംയുക്തേ ദോഹനസ്ഥേ ഘൃതേ തു ഗാം.
ദുഗ്ദ്ധ്വാ ക്ഷീരം പിബേദ്രൂക്ഷഃ സദ്യഃ സ്നേഹനമുത്തമം.

പെട്ടെന്നു സ്നിഗ്ദ്ധതവരുത്തുന്നതിനുള്ള ഉപായത്തെ കാണിക്കുന്നു:—വളരെ നെയ്യും എള്ളും ചേർത്തു് അല്പം അരിയിട്ടുവെച്ച കഞ്ഞി ചെറുചൂടോടെ കുടിച്ചാൽ പെട്ടെന്നു് സ്നിഗ്ദ്ധത ഉണ്ടാ

പ്രസവിച്ചവരും, ഇവരാരും സ്നേഹപാനം ചെയ്യരുതു്. ദുർദ്ദിനത്തിലും നെയ്യ് സേവിക്കരുതു്.

### സ്നേഹപാനത്തിനു യോഗ്യന്മാർ.

സ്വേദ്യസംശോധ്യമദ്യസ്ത്രീവ്യായാമാസക്തചിന്തകാഃ
വൃദ്ധബാലാബലകൃശാ രൂക്ഷാഃ ക്ഷീണാസ്രരേതസഃ
വാതാർത്തസ്തിമിരാർത്താശ്ച യേ തേഷാം സ്നേഹനമുത്തമം.

വിയർപ്പിക്കുന്നതിനും വയറിളക്കുന്നതിനും യോഗ്യന്മാർ, മദ്യപാനാസക്തർ, സ്ത്രീസക്തർ, വ്യായാമതൽപരന്മാർ, വൃദ്ധന്മാർ, ബാലന്മാർ, ചടച്ചവർ, രൂക്ഷശരീരന്മാർ, രക്തംക്ഷയിച്ചവർ, ശുക്ലം ക്ഷയിച്ചവർ, വാതപീഡിതന്മാർ, തിമിരരോഗാർത്തന്മാർ, ഇവർ സ്നേഹനക്രിയയ്ക്കു് ഉത്തമന്മാരാകുന്നു.

### സമ്യക്സ്നിഗ്ദ്ധത്തിന്റെ ലക്ഷണം.

വാതാനുലോമ്യം ദീപ്തോഽഗ്നിർവർച്ചഃ സ്നിഗ്ദ്ധമസംഹതം
മൃദുസ്നിഗ്ദ്ധാംഗതാ ഗ്ലാനിഃ സ്നേഹോദ്വേഗോഽഥ ലാഘവം
വിമലേന്ദ്രിയതാ സമ്യക്സ്നിഗ്ദ്ധേ രൂക്ഷേ വിപര്യയഃ.

സ്നിഗ്ദ്ധത ശരിയായുള്ള ലക്ഷണം കാണിക്കുന്നു:—വായുവിന്റെ അനുകൂല്യം, ജഠരാഗ്നിക്കു ദീപനശക്തി, മലം സ്നിഗ്ദ്ധമായും വെവ്വേറെയും പോകുക, ശരീരത്തിനു മാർദ്ദവവും സ്നിഗ്ദ്ധതയുമുണ്ടാകുക, തളർച്ചയില്ലായ്മ, സ്നേഹദ്രവ്യത്തിൽ വിരോധം, ശരീരത്തിനു കനക്കുറവു്, ഇന്ദ്രിയനൈർമ്മല്യം ഇവയെല്ലാം നല്ലപോലെ സ്നിഗ്ദ്ധത വന്നാലുള്ള ലക്ഷണങ്ങളാണു്. ഇതിനു വിപരീതമായാൽ വേണ്ടപോലെ സ്നിഗ്ദ്ധത വന്നില്ല എന്നു ധരിച്ചുകൊള്ളണം.

### സ്നിഗ്ദ്ധത അധികമായാലുള്ള ലക്ഷണം.

ഭക്തദ്വേഷോ മുഖസ്രാവോ ഗുദദാഹഃ പ്രവാഹികാ
തന്ദ്രാതീസാരപാണ്ഡുത്വം ഭൃശം സ്നിഗ്ദ്ധസ്യ ലക്ഷണം.

അന്നത്തിൽ അരുചി, വായിൽക്കൂടി വെള്ളംവരിക, ഗുദത്തിൽ ചുടു്, മുക്കൽ, മടി, വയറിളക്കം ഇവ സ്നിഗ്ദ്ധത അധികമായാലുള്ള ലക്ഷണമാണു്.

### രൂക്ഷനും അതിസ്നിഗ്ദ്ധനുമുള്ള ചികിത്സ.

രൂക്ഷസ്യ സ്നേഹനം സ്നേഹൈരതിസ്നിഗ്ദ്ധസ്യ രൂക്ഷണം
ശ്യാമാകചണകാദ്യൈശ്ച തക്രപിണ്യാകസക്തുഭിഃ.

ഏററവും രൂക്ഷശരീരനായിരിക്കുന്നവനെ സ്നേഹപാനം ചെയ്യിച്ച് സ്നിഗ്ദ്ധനാക്കണം. അതിസ്നിഗ്ദ്ധനായവന്ന്, ചാമ ചണംപയറ് മുതലായവയും, മോര്, പിണ്ണാക്ക്, മലപ്പൊടി ഇവയും പ്രയോഗിച്ച് രൂക്ഷത ഉണ്ടാക്കണം.

### സ്നേഹപാനംകൊണ്ടുള്ള ഗുണം.

ദീപ്താഗ്നിഃ ശുദ്ധകോഷ്ഠശ്ച പുഷ്ടധാതുർദൃഢേന്ദ്രിയഃ
നിർജ്ജരോ ബലവർണ്ണാഢ്യഃ സ്നേഹസേവീ ഭവേന്നരഃ.

ജഠരാഗ്നിക്കു ദീപനശക്തി, കോഷ്ഠശുദ്ധി, ധാതുപുഷ്ടി, ഇന്ദ്രിയദാർഢ്യം, നിർജ്ജരത്വം, ബലവും നിറവുമുണ്ടാവുക, ഇവയെല്ലാം സ്നേഹപാനംകൊണ്ടു സിദ്ധിക്കുന്ന ഗുണങ്ങളാണ്.

### സ്നേഹപാനം ചെയ്യുന്നവർ വർജ്ജിക്കേണ്ടവ.

സ്നേഹേ വ്യായാമസംശീതവേഗാഘാതപ്രജാഗരാൻ
ദിവാസ്വപ്നമഭിഷ്യന്ദി രൂക്ഷാന്നം ച വിവർജ്ജയേൽ. 35

വ്യായാമം, (കസർത്തു മുതലായവ) തണുപ്പ്, മലമൂത്രാദിവേഗങ്ങളെ തടയുക, ഉറക്കമിളയ്ക്കുക, പകലുറങ്ങുക, കഫസ്രാവണകാരിയും രൂക്ഷവുമായ അന്നം ഇവയെല്ലാം നെയ്യുസേവിക്കുന്നവൻ വർജ്ജിക്കണം.

### പഞ്ചകർമ്മങ്ങൾ.

പ്രഥമം വമനം പശ്ചാദ്വിരേകശ്ചാനുവാസനം
ഏതാനി പഞ്ചകർമ്മാണി നിരൂഹോ നാവനം തഥാ. 1

൧. വമനം, ൨. വിരേചനം, ൩. സ്നേഹവസ്തി, ൪. കഷായവസ്തി, ൫. നസ്യം ഇവയ്ക്കു പഞ്ചകർമ്മങ്ങൾ എന്നുപറയപ്പെടുന്നു.

## വമനവിധി.

### വമനസമയം.

ശരൽകാലേ വസന്തേ ച പ്രാവൃട്കാലേ ച ദേഹിനാം
വമനം രേചനം ചൈവ കാരയേൽ കുശലോ ഭിഷക്. 2

ശരൽകാലത്തും വസന്തഋതുവിലും വർഷകാലത്തും സമർത്ഥനായ വൈദ്യൻ വമനവും വിരേചനവും പ്രയോഗിപ്പിക്കണം.

### വമനയോഗ്യൻ.

ബലവന്തം കഫവ്യാപ്തം ഹൃല്ലാസാദിനിപീഡിതം
തഥാ വമനസാത്മ്യം ച ധീരചിത്തം ച വാമയേൽ. 3

ബലവാനും കഫത്താൽ വ്യാപിച്ചവനും ഹൃല്ലാസം (നെഞ്ചുരുക്കം) മുതലായവയാൽ പീഡിതനും ഛർദ്ദിപ്പിക്കുന്നതിന്ന്

അനുകൂലമായ പ്രകൃതിയോടുകൂടിയവനും മനസ്സിന്ന ധൈര്യമുള്ളവനും ആയ പുരുഷനെ ചർദ്ദിപ്പിക്കണം.

### ചർദ്ദിപ്പിക്കേണ്ട രോഗങ്ങൾ.

വിഷശോഷസ്തന്യരോഗമന്ദേഽഗ്നൗ ശ്ലീപദേഽർബ്ബുദേ
ഹൃദ്രോഗേ കുഷ്ഠവീസർപ്പമേഹാജീർണ്ണഭ്രമേഷു ച. 4
വിദാരികാപചീകാസശ്വാസപീനസവൃദ്ധിഷു
അപസ്മാരേ ജ്വരോന്മാദേ തഥാ രക്താതിസാരിഷു
നാസാതാല്വോഷ്ഠപാകേഷു കർണ്ണസ്രാവേഽധിജിഹ്വകേ
ഗളശുണ്ഡ്യാമതീസാരേ പിത്തശ്ലേഷ്മഗദേ തഥാ
മേദോഗദേഽരുചൗ ചൈവ വമനം കാരയേദ്ഭിഷക്. 6

വിഷദോഷം, സ്തന്യരോഗം, അഗ്നിമാന്ദ്യം, മന്ത്, അർബ്ബുദം, ഹൃദ്രോഗം, കുഷ്ഠം, വിസർപ്പം, പ്രമേഹം, അജീർണ്ണം, ഭ്രമം, (തലകറക്കം) വിദാരിക, (മർമ്മത്തിൽ ക്ഷുദ്രരോഗം) അപചി, കാസം, ശ്വാസം, അണ്ഡവൃദ്ധി, അപസ്മാരം, ജ്വരം, ഭ്രാന്ത്, രക്താതിസാരം, നാസാപാകം, (മൂക്ക പഴുക്കുക) താലുപാകം, (അണ്ണാക്ക പഴുക്കുക) ഓഷ്ഠപാകം, (ചുണ്ട പഴുക്കുക) കർണ്ണസ്രാവം, അധിജിഹ്വകം, ഗളശുണ്ഡി, അതിസാരം, പിത്തരോഗം, കഫരോഗം, മേദോരോഗം, അരുചി ഈ രോഗങ്ങളുള്ളവരെയും ചർദ്ദിപ്പിക്കാം.

### ചർദ്ദിപ്പിക്കാൻ പാടില്ലാത്തവർ.

ന വാമനീയസ്തിമിരീ ന ഗുല്മീ നോദരീ കൃശഃ
നാതിവൃദ്ധോ ഗർഭിണീ ച ന സ്ഥൂലോ ന ക്ഷതാതുരഃ. 7
മദാർത്തോ ബാലകോ രൂക്ഷഃ ക്ഷുധിതശ്ച നിരൂഹിതഃ
ഉദാവർത്ത്യൂർദ്ധ്വരക്തീ ച ദുശ്ഛർദ്ദ്യഃ കേവലാനിലീ. 8
പാണ്ഡുരോഗീ കൃമിവ്യാപ്തഃ പഠനാൽ സ്വരഘാതവാൻ

ഊർദ്ധ്വരക്തീ—യസ്യ നാസാക്ഷികർണ്ണാസ്യമാർഗ്ഗൈ രക്തം പ്രവർത്തതേ സഃ. ദുഷ്ടരൂക്ഷകർമ്മദ്രവ്യോ ദുശ്ഛർദ്ദ്യഃ.

തിമിരരോഗി, ഗുല്മരോഗി, മഹോദരി, ചടച്ചവൻ, അതിവൃദ്ധൻ, ഗർഭിണി, തടിച്ച ശരീരമുള്ളവൻ, ക്ഷതപീഡിതൻ, മദരോഗി, ബാലൻ, രൂക്ഷശരീരൻ, വിശപ്പുള്ളവൻ, കഷായവസ്തി ചെയ്തവൻ, ഉദാവർത്തരോഗി, ഊർദ്ധ്വരക്തരോഗി, (മൂക്കിലും ചെവിയിലും കണ്ണിലുംകൂടി ചോരവരുന്നവൻ) ചർദ്ദിപ്പി

ത്രയം, നാലു പ്രാവശ്യം ഛൎദ്ദിപ്പിക്കുന്നതു് ഹ്രസ്വമാത്രയും ആകുന്നു.

### വമനൌഷധങ്ങൾ.

കഫം കടുകതീക്ഷ്ണോഷ്ണൈഃ പിത്തം സ്വാദുഹിമൈൎജ്ജയേൽ.
സുസ്വാദുലവണാമ്ലോഷ്ണൈഃ സംസൃഷ്ടം വായുനാ കഫം. 18
കൃഷ്ണാം കട്ഫലസിദ്ധം വാ കഫേ കോഷ്ണജലൈഃ പിബേൽ
പടോലവാസാനിംബൈശ്ച പിത്തേ ശീതജലൈഃ പിബേൽ. 19

### കട്ഫലം — മയനഫലം.

സശ്ലേഷ്മവാതപീഡായാം സക്ഷീരം മദനം പിബേൽ
അജീർണ്ണേ കോഷ്ണപാനീയം സിന്ധും പീത്വാ വമേൽ സുധീഃ.

### മദനം—മയനഫലം.

എരിവുരസമുള്ളതും തീക്ഷ്ണോഷ്ണങ്ങളും ആയ ഔഷധങ്ങൾകൊണ്ട് കഫത്തെയും, മധുരവും ശീതളവുമായ ഔഷധങ്ങൾകൊണ്ട് പിത്തത്തെയും ജയിക്കണം. മധുരവും ഉപ്പും പുളിയും കലൎന്നതും ഉഷ്ണഗുണമുള്ളതും ആയ ഔഷധങ്ങൾകൊണ്ട് വാതസംസൃഷ്ടത്തോടുകൂടിയ കഫത്തെ ജയിക്കണം. തിപ്പലി, മലങ്കാരക്കായ്, ഇന്തുപ്പ് ഇവ ചൂടുവെള്ളത്തിൽ കൊടുത്തും കഫത്തെ ഛൎദ്ദിപ്പിക്കാം. പിത്താധിക്യത്തിൽ പടവലം, ആടലോടകത്തിൻവേര്, വേപ്പിൻതൊലി, ഇവ ശീതജലത്തിൽ കൊടുക്കണം. കഫവാതപീഡയിൽ മലങ്കാരക്കായ് പാലിൽ കലക്കി കൊടുക്കയും, അജീർണ്ണത്തിൽ ചൂടുവെള്ളത്തിൽ ഇന്തുപ്പ് ചേൎത്തു കൊടുക്കയും ചെയ്യണം.

### ഛൎദ്ദിപ്പിക്കേണ്ട വിധം.

വമനം പായയിത്വാ തു ജാനുമാത്രാസനേ സ്ഥിതം
കണ്ഠമേരണ്ഡനാളേന സ്പൃശന്തം വാമയേദ് ഭിഷക്. 21

വൈദ്യൻ രോഗിയെ മുട്ടുവരെ ഉയരമുള്ള ആസനത്തിൽ ഇരുത്തി വമനൌഷധം സേവിപ്പിച്ചതിനുശേഷം ആവണക്കിന്റെ തണ്ടുകൊണ്ടു കണ്ഠത്തിൽ സ്പൎശിച്ച് ഛൎദ്ദിപ്പിക്കണം.

### ഛൎദ്ദി ശരിയാകാതിരുന്നാലുള്ള ലക്ഷണം.

പ്രസേകോ ഹൃദയോൽക്ലേശഃ കണ്ഡൂർദുൎഛൎദ്ദിതേ ഭവേൽ.

ഛൎദ്ദിപ്പിച്ചതു ശരിപോലെ ആയില്ലെങ്കിൽ വായിൽകൂടി വെള്ളംവരിക, നെഞ്ചിനു പിടിത്തം, വട്ടപ്പുണ്ണ്, ചൊറിച്ചിൽ ഇവ ഉണ്ടാകും.

### ഛർദ്ദി അധികമായാലുള്ള ലക്ഷണം.

അതിവാമനേ ഭവേത്തൃഷ്ണാ ഹിക്കോദ്ഗാരൌ വിസംജ്ഞതാ
ജിഹ്വാനിസ്സരണം ചാക്ഷ്ണോർ വ്യാവൃത്തിർഹനുസംഹതിഃ.
രക്തച്ഛർദ്ദിഃ ഷ്ഠീവനം ച കണ്ഠപീഡാ ച ജായതേ. 23

ഹനുസംഹതിഃ — ഹനുസ്തംഭനം.

തണ്ണീർദാഹം, ഇക്കിൾ, ഏമ്പക്കം, സംജ്ഞയില്ലായ്ക, നാക്ക വെളിക്ക പുറപ്പെടുക, കണ്ണുതള്ളുക ഹനുക്കൾ തമ്മിൽ ചേരാതിരിക്കുക, രക്തം ഛർദ്ദിക്കുക, തുപ്പുക, കണ്ഠപീഡ ഇവ ഛർദ്ദി അധികമായാലുള്ള ലക്ഷണങ്ങളാകുന്നു.

### ഛർദ്ദി അധികമായാലുള്ള ചികിത്സ.

വമനസ്യാതിയോഗേ തു മൃദു കുര്യാദ്വിരേചനം
വമനേന പ്രവിഷ്ടായാം ജിഹ്വായാം കവളഗ്രഹാഃ
സ്നിഗ്ദ്ധാമ്ലലവണൈർ ഹൃദ്യൈർ ഘൃതക്ഷീരരസൈർഹിതാഃ 24
ഫലാന്യമ്ലാനി ഖാദേയുസ്തസ്യ ചാഗ്രേ തഥാപരേ
നിസ്സൃതാം തു തിലദ്രാക്ഷാകല്കലിപ്താം പ്രവേശയേൽ. 25

രസൈഃ — മാംസരസൈഃ.

ഛർദ്ദിപ്പിച്ചതു് അധികമായാൽ അല്പമായി വയറിളക്കണം. ഛർദ്ദിനിമിത്തം നാക്കു് ഉള്ളിലേക്ക പ്രവേശിച്ചാൽ സ്നിഗ്ദ്ധമായും പുളിരസവും ലവണരസവും ഉള്ളതായും ഇരിക്കുന്ന നെയ്യു്, പാലു്, മാംസരസം ഇവകൊണ്ടു് ഹിതമായ കവളം ഉണ്ടാക്കി കൊടുക്കണം. നാക്കു് ഉള്ളിൽ പ്രവേശിച്ചവന്റെ മുൻപിൽ ഇരുന്നു് മററാളുകൾ, അമ്ലഫലം ഭക്ഷിക്കുന്നതും നല്ലതാണു്. ഛർദ്ദിമൂലം നാക്ക വെളിയിൽ തള്ളിയാൽ, എള്ളു്, മുന്തിരിങ്ങാപ്പഴം ഇവ അരച്ചു നാക്കിൽ തേച്ചു് നാക്കു് ഉള്ളിലേക്ക പ്രവേശിപ്പിക്കണം.

### കണ്ണുതള്ളുക മുതലായതിനുള്ള ചികിത്സ.

വ്യാവൃത്തേക്ഷ്ണീ ഘൃതാഭ്യക്തേ പീഡയേച്ച ശനൈശ്ശനൈഃ
ഹനുമോക്ഷേ സ്മൃതഃ സ്വേദോ നസ്യം ച ശ്ലേഷ്മവാതഹൃൽ.
രക്തപിത്തവിധാനേന രക്തഷ്ഠീവമുപാചരേൽ.

ഛർദ്ദിനിമിത്തം കണ്ണുന്തിയാൽ നെയ്യുപുരട്ടി പതുക്കെ പതുക്കെ ഉള്ളിലേക്കു് അമുക്കണം: വായു് തമ്മിൽ ചേരാതായാൽ വിയർപ്പിക്കുകയും കഫവാതഹരമായ നസ്യം പ്രയോഗിക്കുകയും ചെയ്യണം. രക്തം തുപ്പുന്നതിനു രക്തപിത്തചികിത്സയാണു് ചെയ്യേണ്ടതു്.

### തൃഷ്ണാദിക്ക് ധാത്ര്യാദിമന്ഥം.

ധാത്രീരസാഞ്ജനക്ഷൗദ്രലാജചന്ദനവാരിഭിഃ
മന്ഥം കൃത്വാ പായയേച്ച സംസ്കൃതക്ഷൗദ്രശർക്കരം. 27
ശാമ്യന്ത്യനേന തൃഷ്ണാദ്യാ രോഗാശ്ഛർദ്ദിസമുദ്ഭവാഃ. 28

നെല്ലിക്കാ, രസാഞ്ജനം, താമരപ്പൂ, മലര് ഇവ പൊടിച്ച് ചന്ദനവെള്ളത്തിൽ കലക്കി നെയ്യും തേനും പഞ്ചസാരയും ചേർത്തു മന്ഥമുണ്ടാക്കി കൊടുത്താൽ ഛർദ്ദിനിമിത്തമുണ്ടായ തൃഷ്ണാദിരോഗങ്ങളും ശമിക്കും.

### ഛർദ്ദി ശമനാനന്തരമുള്ള ലക്ഷണം.

ഹൃത്കണ്ഠശിരസാം ശുദ്ധിർദീപ്താഗ്നിത്വം ച ലാഘവം
കഫപിത്തവിനാശശ്ച സമ്യഗ്വാന്തസ്യ ലക്ഷണം. 29

ഹൃദയശുദ്ധി, കണ്ഠശുദ്ധി, ശിരശ്ശുദ്ധി, ദീപനശക്തി, ശരീരത്തിന്നു കനക്കുറവ്, കഫനാശം, പിത്തവിനാശം ഇവ ഛർദ്ദി വേണ്ടതുപോലായാലുള്ള ലക്ഷണങ്ങളാണ്.

### ഛർദ്ദിക്കുശേഷം ചെയ്യേണ്ടുന്ന ക്രമം.

തതഃ പരാഹ്ണേ ദീപ്താഗ്നിം മുദ്ഗഷഷ്ടികശാലിഭിഃ
ഹൃദ്യൈശ്ച ജാംഗലരസൈഃ കൃത്വാ യൂഷം ച ഭോജയേത്.
തന്ദ്രാനിദ്രാസ്യദൗർഗ്ഗന്ധ്യകണ്ഡൂഗ്രഹണീവിഷം
സുവാന്തസ്യ ന പീഡായൈ ഭവന്തി ന കദാചന. 31

ഛർദ്ദിപ്പിച്ചു കഴിഞ്ഞാൽ വൈകുന്നേരത്തിൽ അഗ്നിദീപ്തിയുള്ളവന്, ചെറുപയറ്, ഞവര, ചെന്നെല്ലിൻ അരി, ഇവകൊണ്ടും ഹൃദയപ്രിയങ്ങളായ ജാംഗലമാംസരസങ്ങൾകൊണ്ടും യൂഷമുണ്ടാക്കി കൊടുക്കണം.

ഛർദ്ദി വേണ്ടതുപോലായാൽ, മടി, ഉറക്കം വായ്ക്കുള്ള ദുർഗന്ധം, ചൊറി, ഗ്രഹണി, വിഷദോഷം ഇവകൊണ്ടുള്ള ഉപദ്രവം ഒരിക്കലും ഉണ്ടാകയില്ല.

### ഛർദ്ദിക്കുശേഷം വർജ്ജിക്കേണ്ടവ.

അജീർണ്ണം ശീതപാനീയം വ്യായാമം മൈഥുനം തഥാ
സ്നേഹാഭ്യംഗം ച രോഷം ച ദിനമേകം സുധീസ്ത്യജേത്.

ഛർദ്ദിപ്പിച്ചു കഴിഞ്ഞാൽ ഒരു ദിവസം മുഴുവനും, ദഹിക്കാത്ത സാധനം ഭക്ഷിക്കുക, ശീതജലപാനം, വ്യായാമം, സ്ത്രീസംയോഗം, എണ്ണതേച്ചുകുളി, കോപം ഇവ വർജ്ജിക്കണം.

വമനപ്രകരണം കഴിഞ്ഞു.

### വിരേചനവിധി.

സ്നിഗ്ദ്ധസ്വിന്നസ്യ വാന്തസ്യ ദദ്യാൽ സമ്യഗ് വിരേചനം
അവാന്തസ്യ ത്വധഃസ്രസ്തോ ഗ്രഹണീം ഛാദയേൽ കഫഃ.
മന്ദാഗ്നിം ഗൗരവം കുര്യാൽ ജനയേദ്വാ പ്രവാഹികാം
അഥവാ പാചനൈരാമം ബലാസം ച വിപാചയേൽ. 34

ആദ്യം സ്നേഹപാനം ചെയ്ത് ഛർദ്ദിപ്പിച്ചതിനുശേഷം വയറിളക്കണം. ഛർദ്ദിപ്പിക്കാതെ വയറിളക്കിയാൽ കഫം അധോഭാഗത്തിൽ ചെന്ന് ഗ്രഹണിയെ മറയ്ക്കും. അതുനിമിത്തം അഗ്നിമാന്ദ്യം, ശരീരത്തിനു കനം ഇവയോ പ്രവാഹികയോ (മുക്കലോ) ഉണ്ടാകും. ഛർദ്ദിപ്പിക്കാതെ വയറിളക്കുകയാണെങ്കിൽ പാചനൗഷധങ്ങളെക്കൊണ്ട് ആമമായ കഫത്തെ പാകം വരുത്തിയതിനുശേഷം വയറിളക്കണം.

### വിരേചനകാലം.

ഋതൗ വസന്തേ ശരദി ദേഹശുദ്ധൗ വിരേചയേൽ
അന്യദാത്യയികേ കാര്യേ ശോധനം ശീലയേദ്ബുധഃ. 35

അത്യയികേ—പ്രാണസങ്കടേ.

വസന്തഋതുവിലും ശരൽക്കാലത്തിലും ദേഹശുദ്ധിക്കായിട്ട് വയറിളക്കണം. പ്രാണസങ്കടകരമായ കാര്യത്തിൽ മറ്റു കാലങ്ങളിലും വയറിളക്കാം.

### വയറിളക്കേണ്ട രോഗങ്ങൾ.

പിത്തേ വിരേചനം യുഞ്ജ്യാദാമോദ്ഭൂതേ ഗദേ തഥാ
ഉദരേ ച തഥാധ്മാനേ ബദ്ധകോഷ്ഠേ വിശേഷതഃ. 36

പിത്തരോഗം, ആമംനിമിത്തമുണ്ടായ രോഗം, മഹോദരം, ആദ്ധ്മാനം (മേൽവയറുവീർപ്പ്) ഈ രോഗങ്ങളിലും ബദ്ധകോഷ്ഠരോഗത്തിൽ (കോഷ്ഠശുദ്ധിയിൽ) വിശേഷിച്ചും വയറിളക്കണം.

### ശോധനംകൊണ്ടുള്ള ഗുണം.

ദോഷാഃ കദാചിൽ കുപ്യന്തി ജിതാ ലംഘനപാചനൈഃ
ശോധനൈഃ ശോധിതാ യേ തു ന തേഷാം പുനരുദ്ഭവഃ.

ലംഘനം (ഉപവാസം) കൊണ്ടും പാചനൗഷധങ്ങളെക്കൊണ്ടും ശമിപ്പിക്കപ്പെട്ട ദോഷങ്ങൾ ചിലപ്പോൾ കോപിച്ചു എന്നുവരാം. ശോധനംകൊണ്ട് ശമിപ്പിക്കപ്പെട്ട ദോഷങ്ങൾ പിന്നീട് ഒരിക്കലും കോപിക്കയില്ല.

### വയറിളക്കാൻ പാടില്ലാത്തവർ.

ബാലോ വൃദ്ധോ ഭൃശം സ്നിഗ്ദ്ധഃ ക്ഷതക്ഷീണോ ഭയാന്വിതഃ
ശ്രാന്തസ്തൃഷ്ണാർത്തഃ സ്ഥൂലശ്ച ഗർഭിണീ ച നവജ്വരീ. 38

നവപ്രസൂതാ നാരീ ച മന്ദാഗ്നിശ്ച മദാത്യയീ
ശല്യാർദ്ദിതശ്ച രൂക്ഷശ്ച ന വിരേച്യാ വിജാനതാ. 39

ബാലൻ, വൃദ്ധൻ, സ്നിഗ്ദ്ധത അധികമുള്ളവൻ, ക്ഷതത്താൽ ക്ഷീണിച്ചവൻ, ഭയമുള്ളവൻ, ശ്രാന്തൻ, തണ്ണീർദാഹമുള്ളവൻ, തടിച്ചവൻ, ഗർഭമുള്ളവൾ, ജ്വരം തുടങ്ങിയിട്ട് അധികമാകാത്തവൻ, പ്രസവിച്ചിട്ട് അധികമാകാത്തവൾ, അഗ്നിമാന്ദ്യമുള്ളവൻ, മദാത്യയരോഗി, മുള്ള് മുതലായ ശല്യത്താൽ പീഡിതൻ, രൂക്ഷശരീരി ഇവരെ അറിവുള്ള വൈദ്യൻ വയറിളക്കരുത്.

### വയറിളക്കാൻ യോഗ്യന്മാർ.

ജീർണ്ണജ്വരീ ഗരവ്യാപ്തോ വാതരോഗീ ഭഗന്ദരീ
അർശഃ പാണ്ഡൂദരഗ്രന്ഥിഹൃദ്രോഗാരുചിപീഡിതാഃ.
യോനിരോഗപ്രമേഹാർത്താ ഗുല്മപ്ലീഹവ്രണാർദ്ദിതാഃ
വിദ്രധിച്ഛർദ്ദിവിസ്ഫോടവിഷൂചീകുഷ്ഠസംയുതാഃ. 41

കർണ്ണനാസാശിരോവക്ത്രഗുദമേഢ്രാമയാന്വിതാഃ
പ്ലീഹശോഫാക്ഷിരോഗാർത്താഃ കൃമിക്ഷാരാനിലാർദ്ദിതാഃ
ശൂലിനോ മൂത്രഘാതാർത്താ വിരേകാർഹാ നരാ മതാഃ.

ജീർണ്ണജ്വരമുള്ളവൻ, വിഷം വ്യാപിച്ചവൻ, വാതരോഗി, ഭഗന്ദരരോഗി; അർശസ്സ്, പാണ്ഡു, മഹോദരം, ഗ്രന്ഥി, ഹൃദ്രോഗം, അരുചി ഇവകളാൽ പീഡിതന്മാർ, യോനിരോഗമുള്ളവർ, പ്രമേഹരോഗി, ഗുല്മം പ്ലീഹ വ്രണം ഇവയാൽ പീഡിതർ; വിദ്രധി, ഛർദ്ദി, വിസ്ഫോടം, വിഷൂചി, കുഷ്ഠം ഇവയോടുകൂടിയവർ; കർണ്ണരോഗം, നാസാരോഗം, ശിരോരോഗം, മുഖരോഗം, ഗുദരോഗം, ലിംഗരോഗം, ഇവയാൽ പീഡിതന്മാർ, പ്ലീഹരോഗം, ശോഫം, നേത്രരോഗം ഇവ ഉള്ളവർ, കൃമിരോഗമുള്ളവർ, ക്ഷാരവികാരമുള്ളവർ, വാതപീഡിതർ, ശൂലരോഗമുള്ളവർ, മൂത്രാഘാതാർത്തന്മാർ ഇവരെല്ലാം വയറിളക്കുന്നതിന് യോഗ്യന്മാരാകുന്നു.

### കോഷ്ഠഭേദം.

ബഹുപിത്തോ മൃദുഃ പ്രോക്തോ ബഹുശ്ലേഷ്മാ ച മധ്യമഃ
ബഹുവാതഃ ക്രൂരകോഷ്ഠോ ദുർവിരേച്യഃ സ കഥ്യതേ. 44

പിത്തം അധികമുള്ളവൻ മൃദുകോഷ്ഠനും, കഫമധികമുള്ളവൻ മദ്ധ്യകോഷ്ഠനും, വാതം കൂടുതലുള്ളവൻ ക്രൂരകോഷ്ഠനും ആകുന്നു. ഇവരിൽ ക്രൂരകോഷ്ഠനെ വയറിളക്കാൻ പ്രയാസമാണ്.

### മൃദുകോഷ്ഠൻ മുതലായവർക്കുള്ള ഔഷധങ്ങൾ.

മൃദുർമാത്രാ മൃദൌ കോഷ്ഠേ മദ്ധ്യകോഷ്ഠേ ച മദ്ധ്യമാ
ക്രൂരേ തീക്ഷ്ണാ മതാ ദ്രവ്യൈർ മൃദുമദ്ധ്യമതീക്ഷ്ണകൈഃ. 45

മൃദുകോഷ്ഠന് മൃദുദ്രവ്യങ്ങൾകൊണ്ടു മൃദുമാത്രയും, മദ്ധ്യകോഷ്ഠന് മദ്ധ്യദ്രവ്യങ്ങൾകൊണ്ടു മദ്ധ്യമമാത്രയും, ക്രൂരകോഷ്ഠന് തീക്ഷ്ണദ്രവ്യങ്ങൾകൊണ്ടു തീക്ഷ്ണമാത്രയും പ്രയോഗിക്കണം.

### മൃദുമദ്ധ്യമതീക്ഷ്ണദ്രവ്യങ്ങൾ

മൃദുർദ്രാക്ഷാപയശ്ചഞ്ചുതൈലൈരപി വിരിച്യതേ
മദ്ധ്യമസ്ത്രിവൃതാതിക്താരാജവൃക്ഷൈർവിരിച്യതേ
ക്രൂരഃ സ്നുക്പയസാ ഹേമക്ഷീരീദന്തീഫലാദിഭിഃ. 46

ചഞ്ചുതൈലം—ഏരണ്ഡതൈലം. ഹേമക്ഷീരീ—(ചോക). ദന്തീഫലം—ബൃഹദ്ദന്തീഫലം. ജയപാലമിതി പ്രസിദ്ധം.

മുന്തിരിങ്ങാപ്പഴം, പാൽ, ആവണക്കെണ്ണ ഈ മൃദുദ്രവ്യങ്ങൾകൊണ്ട് മൃദുകോഷ്ഠനെ വയറിളക്കണം. മദ്ധ്യകോഷ്ഠനെ, ത്രികോല്പക്കൊന്ന, കടുകുരോഹിണി, കൊന്നത്തൊലി ഈ മദ്ധ്യദ്രവ്യങ്ങൾകൊണ്ട് വിരേചിപ്പിക്കണം. കള്ളിപ്പാൽ, മലയമുക്ക, നേർവാളക്കുരു ഈ തീക്ഷ്ണദ്രവ്യങ്ങൾകൊണ്ടുവേണം ക്രൂരകോഷ്ഠനെ വയറിളക്കേണ്ടതു്.

### വിരേചനത്തിന്റെ ഹീനമദ്ധ്യോത്തമമാത്രകൾ.

മാത്രോത്തമാ വിരേകസ്യ ത്രിംശദ്വേഗൈഃ കഫാന്തികാ
വേഗൈർവിംശതിഭിർമ്മദ്ധ്യാ ഹീനോക്താ ദശവേഗികാ. 47

കഫം കാണുന്നതുവരെ മുപ്പതുപ്രാവശ്യം വയറിളകിപ്പോകുന്നതു് ഉത്തമമാത്രയും, ഇരുപതുപ്രാവശ്യം വയറിളകിപ്പോകുന്നതു മദ്ധ്യമമാത്രയും, പത്തുപ്രാവശ്യം വയറിളകിപ്പോകുന്നതു ഹീനമാത്രയും ആകുന്നു.

### വിരേചനൌഷധമാത്ര.

ദ്വിപലം ശ്രേഷ്ഠമാഖ്യാതം മദ്ധ്യമം ച പലം ഭവേൽ
പലാർദ്ധം ച കഷായാണാം കനീയസ്തു വിരേചനം.

വയറിളക്കുന്നതിനു രണ്ടുപലം കഷായം കൊടുക്കുന്നതു്

ഉത്തമമാത്രയും, രണ്ടുപലം കഷായം കൊടുക്കുന്നതു് മദ്ധ്യമമാത്രയും, ഒരുപലം കഷായംകൊടുക്കുന്നതു ഹീനമാത്രയും ആകുന്നു.

### കല്ക്കചൂർണ്ണാദിവിരേചനമാത്ര.

കല്ക്കമോദകചൂർണ്ണാനാം കർഷോ മധ്വാജ്യലേഹതഃ
കർഷദ്വയം പലം വാപി വയോരോഗാദ്യപേക്ഷയാ.

വയറിളക്കുന്നതിനു് കല്ക്കം, മോദകം, ചൂർണ്ണം ഇവയാണു കൊടുക്കുന്നതെങ്കിൽ ഓരോന്നും പ്രത്യേകം മൂന്നു കഴഞ്ചുകൊടുക്കണം. തേനോ നെയ്യോ ചേർത്തു കൊടുക്കുകയാണെങ്കിൽ രണ്ടു കർഷമോ (എട്ടുകഴഞ്ചോ) വയസ്സു്, രോഗം മുതലായവയെ അനുസരിച്ചു് ഒരു പലമോ കൊടുക്കാം.

### ദോഷകോപമനുസരിച്ചുള്ള വിരേചനൗഷധങ്ങൾ.

പിത്തോത്തരേ ത്രിവൃച്ചൂർണ്ണം ദ്രാക്ഷാകഷായാദിഭിഃ പിബേൽ
ത്രിഫലാകഷായഗോമൂത്രൈഃ പിബേദ്വ്യോഷം കഫാർദ്ദിതഃ.

ത്രിവൃൽസൈന്ധവശുണ്ഠീനാം ചൂർണ്ണമമ്ലൈഃ പിബേന്നരഃ
വാതാർദ്ദിതോ വിരേകായ ജാംഗലാനാം രസേന വാ.

പിത്തകോപത്തോടുകൂടിയവനു്, മുന്തിരിങ്ങ മുതലായവ കഷായംവെച്ചു് അതിൽ ത്രികോല്പക്കൊന്നയുടെ പൊടി ചേർത്തു കൊടുത്തു വയറിളക്കണം. ത്രിഫലക്കഷായവും ഗോമൂത്രവുംകൂടി ചേർത്തു അതിൽ ചുക്കു്, മുളകു്, തിപ്പലി ഇവ പൊടിച്ചിട്ടുകൊടുത്തു വേണം കഫപീഡിതനെ വയറിളക്കേണ്ടതു്. വാതാർത്തിതൻ ത്രികോല്പക്കൊന്ന, ഇന്തുപ്പു്, ചുക്കു് ഇവയുടെ പൊടി, അമ്ലദ്രവ്യങ്ങളിലോ ജാംഗലമാംസരസത്തിലോ ചേർത്തു സേവിച്ചു വയറിളക്കണം.

### ശീഘ്രവിരേചനമാർഗ്ഗം.

ഏരണ്ഡതൈലം ത്രിഫലാകഷായേണ ദ്വിഗുണേന വാ
യുക്തം പീതം പയോഭിർവാ നചിരേണ വിരിച്യതേ. 52

ശീഘ്രമേവ വിരിച്യതേ ഇത്യർത്ഥഃ.

ആവണക്കെണ്ണ, ഇരട്ടി ത്രിഫലക്കഷായത്തിലോ പാലിലോ ചേർത്തു സേവിച്ചാൽ വളരെ വേഗത്തിൽ വയറിളകും.

### വർഷകാലത്തിൽ വയറിളക്കുന്നതിനുള്ള ഔഷധങ്ങൾ.

ത്രിവൃതാ കൗടജം ബീജം പിപ്പലീ വിശ്വഭേഷജം
സമൃദ്വീകാരസം ക്ഷൗദ്രം വർഷാകാലേ വിരേചനം. 53

ത്രികോല്പക്കൊന്ന, കടുകപ്പാലയരി, തിപ്പലി, ചുക്ക് ഇവ കഷായംവെച്ചോ പൊടിച്ചോ മുന്തിരിങ്ങാരസവും തേനും ചേർത്തുകൊടുത്തു വർഷകാലത്തിൽ വയറിളക്കണം.

ശരൽകാലത്തിൽ വയറിളക്കുന്നതിനുള്ള ഔഷധങ്ങൾ.

ത്രിവൃദ്ദുരാലഭാമുസ്താ ശർക്കരോദീച്യചന്ദനം
ദ്രാക്ഷാംബുനാ സയഷ്ട്യാഹ്വം ശീതളം ച ഘനാത്യയേ.

ഉദീച്യം—വാലം. ഘനാത്യയം—ശരത്.

മുന്തിരിങ്ങാക്കഷായത്തിൽ ത്രികോല്പക്കൊന്ന, കൊടിത്തൂവവേര്, മുത്തങ്ങ, ഇരുവേലി, ചന്ദനം, ഇരട്ടിമധുരം ഇവ പൊടിച്ച് പഞ്ചസാരയും ചേർത്ത് സേവിപ്പിച്ചുവേണം ശരൽകാലത്തിൽ വയറിളക്കേണ്ടത്.

ശിശിരകാലത്തും വസന്തകാലത്തും
വയറിളക്കുന്നതിനുള്ള ഔഷധങ്ങൾ.

പിപ്പലീം നാഗരം സിന്ധും ശ്യാമാം ത്രിവൃതയാ സഹ
ലിഹ്യാൽ ക്ഷൗദ്രേണ ശിശിരേ വസന്തേ ച വിരേചനം. 55

ശ്യാമാ—ശാരിബാ.

ശിശിരകാലത്തിലും വസന്തകാലത്തിലും തിപ്പലി, ചുക്ക്, ഇന്തുപ്പ്, നറുനീണ്ടി, ത്രികോല്പക്കൊന്ന ഇവ പൊടിച്ചു തേനിൽ കുഴച്ചു സേവിപ്പിച്ചു വയറിളക്കണം.

ഗ്രീഷ്മകാലത്തിൽ വയറിളക്കുന്നതിനുള്ള ഔഷധം.

ത്രിവൃതാ ശർക്കരാതുല്യാ ഗ്രീഷ്മകാലേ വിരേചനം.

ത്രികോല്പക്കൊന്ന പൊടിച്ച് സമം പഞ്ചസാര ചേർത്തുകൊടുത്തു ഗ്രീഷ്മകാലത്തിൽ വയറിളക്കണം.

അഭയാദിമോദകം.

അഭയാ മരിചം ശുണ്ഠീ വിഡംഗാമലകാനി ച. 56
പിപ്പലീ പിപ്പലീമൂലം ത്വക്പത്രം മുസ്തമേവ ച
ഏതാനി സമഭാഗാനി ദന്തീ ച ത്രിഗുണാ ഭവേൽ. 57
ത്രിവൃദഷ്ടഗുണാ ജ്ഞേയാ ഷഡ്ഗുണാ ചാത്ര ശർക്കരാ
മധുനാ മോദകാൻ കൃത്വാ കർഷമാത്രാൻ പ്രമാണതഃ. 58
ഏകൈകം ഭക്ഷയേൽ പ്രാതഃ ശീതം ചാനു പിബേജ്ജലം
താവദ്വിരിച്യതേ ജന്തുര്യാവദുഷ്ണം ന സേവതേ. 59

പാനാഹാരവിഹാരേഷു ഭവന്തി നിർയ്യന്ത്രണാഃ സദാ
വിഷമജ്വരമന്ദാഗ്നിപാണ്ഡുകാസഭഗന്ദരാൻ. 60

പൃഷ്ഠപാർശ്വോരുജഘനജംഘാജഠരജം ജയേൽ
സ്ഥൗല്യഹൃദ്ഗദം ച ശോഷം ച ദീനമോദകഃ സുധീസ്തു പ്രയോജയേൽ.

സതതം ശീലനാദേഷ പലിതാനി പ്രണാശയേൽ
അഭയാമോദകോ ഹ്യേഷ രസായനവരഃ സ്മൃതഃ. 62

കടുക്ക, നല്ലമുളക്, ചുക്ക്, വിഴാലരി, നെല്ലിക്കാത്തോട്, തിപ്പലി, കാട്ടുതിപ്പലിവേര്, ഇലവർങ്ഗം, പച്ചില, മുത്തങ്ങ ഇവ ഓരോന്നും സമഭാഗം; ഇവയുടെ മൂന്നിരട്ടി നാഗദന്തിവേര്, എട്ടുഭാഗം ത്രികോൽപ്പക്കൊന്ന ഇവ എല്ലാംകൂടി പൊടിച്ച് ആറിരട്ടി പഞ്ചസാരയുംചേർത്ത് തേൻകൂട്ടി മൂന്നുകഴഞ്ചുവീതം മോദകമാക്കി രാവിലെ സേവിച്ച് ശീതജലം അനുപാനമായി ഉപയോഗിക്കുക; എന്നാൽ എത്രപ്രാവശ്യം ഉഷ്ണജലം കുടിക്കുന്നുവോ അത്രവരെ വയറിളകും. (വയറിളകിയതു മതി എന്നു തോന്നിയാൽ ഉഷ്ണജലം കുടിക്കണം എന്നു സാരം.) ഈ മോദകം സേവിച്ചാൽ വിഷമജ്വരം, അഗ്നിമാന്ദ്യം, പാണ്ഡു, ചുമ, ഭഗന്ദരം, പൃഷ്ഠം പാർശ്വഭാഗം അരക്കെട്ട് ജംഘാപ്രദേശം ഉദരം ഈ ഭാഗങ്ങളിലുള്ള വേദന ഇവ ശമിക്കും. ഇതു സേവിച്ചാൽ ഒരു ദിവസം മുഴുവൻ തേച്ചുകുളിയും മൈഥുനവും വർജ്ജിക്കണം. പാനാഹാരാദികൾക്ക് യാതൊരു പഥ്യവും ഇല്ല. ഇതു നിത്യവും സേവിച്ചാൽ ജരാനരകൂടി നശിക്കും. ഇതു ശ്രേഷ്ഠമായ രസായനമാകുന്നു.

വിരേചനൗഷധം സേവിച്ചാൽ ആചരിക്കേണ്ട ക്രമം.

പീത്വാ വിരേചനം ശീതജലൈഃ സംസിച്യ ചക്ഷുഷീ
സുഗന്ധി കിഞ്ചിദാഘ്രായ താംബൂലം ശീലയേദ്ബുധഃ. 63

നിവാതസ്ഥോ ന വേഗാംശ്ച ധാരയേന്ന ശയീത ച
ശീതാംബു ന സ്പൃശേൽക്വാപി കോഷ്ണനീരം പിബേന്മുഹുഃ. 64

ബലാസൗഷധപിത്താനി വായുർവാന്തേ യഥാ വ്രജേൽ
രേകാത്തഥാ മലം പിത്തം ഭേഷജം ച കഫോ വ്രജേൽ. 65

വിരേചനൗഷധം സേവിച്ചതിന്നുശേഷം ശീതജലംകൊണ്ടു കണ്ണുകഴുകി ഏതെങ്കിലും സുഗന്ധപദാർത്ഥം മണപ്പിച്ച് താംബൂലചർവ്വണംചെയ്ത് കാററില്ലാത്ത സ്ഥലത്ത് ഇരിക്കണം.

മലവേഗത്തെ തടുക്കരുത്, ഉറങ്ങരുത്, ശീതവും തണുത്തവെള്ളവും സ്പർശിക്കരുത്. കൂടക്കൂടെ ചൂടുവെള്ളം കുടിക്കണം. ഇങ്ങനെ ആചരിച്ചാൽ, ഛർദ്ദിയിൽ ക്രമേണ കഫം, ഔഷധം, പിത്തം, വായു ഇവ വെളിക്കു പോകുന്നതുപോലെ വിരേചനത്താൽ മലം, പിത്തം, ഔഷധം, കഫം ഇവ സുഖമായി വെളിക്കു പോകും.

വിരേചനം ശരിയാകാതിരുന്നാലുള്ള ലക്ഷണം.

ദുർവ്വിരിക്തസ്യ നാഭേസ്തു സ്തബ്ധതാ കുക്ഷിശൂലതാ
പുരീഷവാതസംഗശ്ച കണ്ഡൂമണ്ഡലഗൌരവം
വിദാഹോഽരുചിരാധ്മാനം ഭ്രമശ്ഛർദ്ദിശ്ച ജായതേ.

വിരേചനം ശരിയാകാതിരുന്നാൽ നാഭിക്കു സ്തംഭനം, വയററിൽ വേദന, മലവും അധോവാതത്തിനും തടവ്, ചൊറിച്ചിൽ, വട്ടത്തിലുള്ള തടിപ്പ്, ശരീരത്തിനു കനം, പുകച്ചിൽ, അരുചി, മേൽവയറു വീർപ്പ്, തലകറക്കം, ഛർദ്ദി ഇവയുണ്ടാകും

വിരേചനം ശരിയാകാതിരുന്നാലുള്ള ചികിത്സ.

തം പുനഃ പാചനൈഃ സ്നേഹൈഃ പാചയിത്വാ-
സ്നിഗ്ദ്ധം ച വിരേചയേൽ
തേനാസ്യോപദ്രവാ യാന്തി ദീപ്താഗ്നിർല്ലഘുതാ ഭവേൽ.

വിരേചനം ശരിയാകാത്തവനെ പാചനൌഷധം കൊടുത്ത് ആമത്തെ പചിപ്പിച്ച് സ്നേഹപാനം ചെയ്യിച്ച് സ്നിഗ്ദ്ധനാക്കിയതിനുശേഷം അവനെ വയറിളക്കണം. എന്നാൽ അവനുണ്ടായിട്ടുള്ള ഉപദ്രവങ്ങളെല്ലാം ശമിക്കും. അഗ്നിബലവും ശരീരത്തിനു കനക്കുറവും ഉണ്ടാവുകയും ചെയ്യും.

വിരേചനം അധികമായാലുള്ള ലക്ഷണം.

വിരേകസ്യാതിയോഗേന മൂർച്ഛാ ഭ്രംശോ ഗുദസ്യ ച
ശൂലം കഫാതിയോഗശ്ച സ്യാന്മാംസധാവനസന്നിഭം
മേദോനിഭം ജലാഭാസം രക്തം ചാപി വിരിച്യതേ. 68

വിരേചനം അധികമായാൽ, മോഹാലസ്യം, ഗുദഭ്രംശം (ഗുദം വെളിക്കു വരിക) വയററിൽ വേദന, മാംസം കഴുകിയ വെള്ളംപോലെയും, മേദസ്സിനു തുല്യമായും ജലസദൃശമായും വയറിളകിപ്പോകുക, രക്തംതന്നെ പോവുക ഇവ സംഭവിക്കും.

### വിരേചനം അധികമായാലുള്ള ചികിത്സ.

തസ്യ ശീതാംബുഭിഃ സിക്ത്വാ ശരീരം തണ്ഡുലാംബുഭിഃ
മധുമിശ്രൈസ്തഥാ ശീതൈഃ കാരയേദ്വമനം മൃദു. 69

സഹകാരത്വചഃ കല്കം ദധ്നാ സൌവീരകേണ വാ
പിഷ്ട്വാ നാഭിപ്രലേപേന ഹന്ത്യതീസാരമുല്ബണം.

സൌവീരം—സന്ധാനം.*

അധികം വയറിളകിപ്പോയവന്റെ ശരീരം തണുത്ത വെള്ളംകൊണ്ടു കഴുകിയതിന്റെ ശേഷം തണുത്ത അരിക്കാടിയിൽ തേൻ ചേൎത്തു കൊടുത്തു് അവനെ അല്പമായി ഛൎദ്ദിപ്പിക്കണം. മധുരമാവിന്റെ തൊലി, തൈരിലോ സൌവീരത്തിന്റെ കാടിയിലോ അരച്ചു് നാഭിയിൽ തേച്ചാൽ വളരെ വൎദ്ധിച്ച അതിസാരവും ശമിക്കും.

### സൌവീരലക്ഷണം.

സൌവീരം തു യവൈരാമൈഃ പക്വൈൎവാ നിസ്തുഷീകൃതൈഃ.

പച്ചയായോ പാകംവന്നതായോ ഉള്ള യവം കുത്തി തൊലികളഞ്ഞതു് അതുകൊണ്ടുണ്ടാക്കുന്ന കാടിക്കു് സൌവീരം എന്നു പറയപ്പെടുന്നു.

### അധികം വയറിളകിയവനു കൊടുക്കേണ്ട ഭോജനം.

അജാക്ഷീരം രസം ചാപി വൈഷ്കിരം ഹാരിണം തഥാ
ശാലിഭിഃ ഷഷ്ടികൈസ്സാൎദ്ധം മസൂരൈൎവ്വാപി ഭോജയേൽ

ചെന്നെല്ലിൻചോറിനോടോ, ഞവരയരിച്ചോറിനോടോ അല്ലെങ്കിൽ ചണംപയറിനോടോ സമം ആട്ടിൻപാലോ, വിഷ്കിരപക്ഷികളുടെയോ ചെമ്മുനിറമുള്ള മാനിന്റെയോ മാംസരസമോ ചേൎത്തു് കൊടുത്താൽ വളരെ കലശലായ വയറിളക്കവും ശമിക്കും.

### വിഷ്കിരപക്ഷികൾ.

വൎത്തികാലാവവൎത്തീരകപിഞ്ജലകതിത്തിരാഃ.
ചകോരകുക്കുടാദ്യാശ്ച വിഷ്കിരാഃ സമുദാഹൃതാഃ
കപിഞ്ജല ഇതി പ്രോക്തോ ലോകേ കപിശതിത്തിരഃ. 72

കാടപ്പക്ഷി, ചിപ്പൽപക്ഷി, വരിക്കിപക്ഷി, കവിതാരിപ്പുള്ളു്, തിത്തിരിപ്പുള്ളു്, ഉപ്പൻ, ഇരവാൽച്ചാത്തൻ ഇവയെല്ലാം വിഷ്കിരങ്ങൾ എന്നു പറയപ്പെടുന്നു. (കപിലവൎണ്ണമുള്ള തിത്തിരിപ്പുള്ളാണു് കപിഞ്ജലം.)

ചെമ്പുനിറമുള്ള മാൻ, കൃഷ്ണമൃഗം, കരാൽമാൻ, മലമാൻ, സാമാന്യം മാൻ, വരിമാൻ, പുള്ളിമാൻ മുതലായ മൃഗജാതികളും എട്ടടിമാൻ മുതലായ പശുജാതികളും ജംഘാലമൃഗങ്ങളാകുന്നു.

വിരേചനവിധി കഴിഞ്ഞു.

# വസ്തിവിധി.

രണ്ടുവിധം വസ്തികൾ.

വസ്തിർദ്വിവിധോനുവാസനാഖ്യോ നിരൂഹശ്ച തതഃ പരം
യഃ സ്നേഹൈർദ്ദീയതേ സ സ്യാദനുവാസനനാമകഃ. 78
കഷായക്ഷീരതൈലൈര്യോ നിരൂഹസ്സ നിഗദ്യതേ
വസ്തിഭിർദ്ദീയതേ യസ്മാത്തസ്മാദ്വസ്തിരിതി സ്മൃതഃ. 79
വസ്തിഭിഃ—മൃഗാദീനാം മൂത്രാശയൈഃ

സ്നേഹവസ്തിയും കഷായവസ്തിയും, ഇങ്ങനെ വസ്തി രണ്ടുവിധം. നെയ്യ് മുതലായ സ്നേഹദ്രവ്യങ്ങൾ കൊണ്ടു ചെയ്യുന്ന വസ്തി സ്നേഹവസ്തിയും; കഷായം, പാൽ, എണ്ണ ഇവകൊണ്ടു ചെയ്യുന്ന വസ്തി കഷായവസ്തിയും ആകുന്നു. മൃഗാദികളുടെ വസ്തി (മൂത്രാശയം)കൊണ്ട് സ്നേഹം മുതലായവയെ ഉള്ളിലേക്കു പ്രവേശിപ്പിക്കുന്നതിനാൽ ഇതിനെ വസ്തി എന്നു പറയപ്പെടുന്നു.

മാത്രാവസ്തി.

തത്രാനുവാസനാഖ്യോ ഹി വസ്തിര്യഃ സോഽത്ര കഥ്യതേ
അനുവാസനഭേദശ്ച മാത്രാവസ്തിരുദീരിതഃ. 80
പലദ്വയം തസ്യ മാത്രാ തസ്മാദർദ്ധാപി വാ ഭവേൽ.

രണ്ടു വസ്തികളുള്ളതിൽ ഇവിടെ ആദ്യമായി സ്നേഹവസ്തിയെപ്പറയുന്നു. മാത്രാവസ്തി എന്നു പറയുന്നതു് സ്നേഹവസ്തിയുടെ വകഭേദമാണു്. മാത്രാവസ്തിയുടെ സ്നേഹമാത്ര രണ്ടു പലമോ അരപലമോ പ്രയോഗിച്ചുകൊള്ളണം.

സ്നേഹവസ്തി പ്രയോഗിക്കുന്നതിനു യോഗ്യന്മാർ.

അനുവാസ്യസ്തു രൂക്ഷഃ സ്യാത്തീക്ഷ്ണാഗ്നിഃ കേവ-
ലാനിലീ. 81

രൂക്ഷശരീരത്തോടുകൂടിയവൻ, തീക്ഷ്ണാഗ്നിയുള്ളവൻ, കേവലവാതരോഗി ഇവർ സ്നേഹവസ്തി ചെയ്യുന്നതിനു യോഗ്യന്മാരാകുന്നു.

സ്നേഹവസ്തി ചെയ്യുന്നതിന് അയോഗ്യന്മാർ.

നാനുവാസ്യസ്തു കുഷ്ഠീ സ്യാന്മേഹീ സ്ഥൂലസ്തഥോദരീ.

കുഷ്ഠരോഗി, പ്രമേഹരോഗി, തടിച്ച ശരീരമുള്ളവൻ, മഹോദരരോഗി ഇവർ സ്നേഹവസ്തി ചെയ്യുന്നതിന് അയോഗ്യന്മാരാകുന്നു.

സ്നേഹവസ്തിക്കും കഷായവസ്തിക്കും അയോഗ്യന്മാർ.

നാസ്ഥാപ്യാ നാനുവാസ്യാശ്ച ജീർണ്ണാന്നോന്മത്തതൃഡർദ്ദിതാഃ
ശോഷമൂർച്ഛാരുചിഭയശ്വാസകാസക്ഷയാതുരാഃ 82

അജീർണ്ണമുള്ളവർ, ഭ്രാന്തുള്ളവർ, തണ്ണീർദാഹമുള്ളവർ; ശോഷം, മോഹാലസ്യം, അരുചി, ഭയം, ശ്വാസം, ചുമ, ക്ഷയം ഇവയാൽ പീഡിതന്മാർ ഇവർക്ക് കഷായവസ്തിയും സ്നേഹവസ്തിയും പ്രയോഗിക്കരുത്.

## വസ്തിയന്ത്രനിർമ്മാണവിധി.

നേത്രം കാര്യം സുവർണ്ണാദിധാതുഭിർവൃക്ഷവേണുഭിഃ
നളൈർദ്ദന്തൈർവിഷാണാഗ്രൈർമ്മണിഭിർവ്വാ വിധീയതേ.

നേത്രം — നാളി.

തഥാ ചോക്തം വിശ്വപ്രകാശേ—

നേത്രം മന്ഥഗുണേ വസ്ത്രേ തരുമൂലേ വിലോചനേ
നേത്രാംബുധൗ ച നാഡ്യാം ച നേത്രീ നേതരി ഭേ—
ദ്യവൽ — ഇതി. 84

വസ്തിചെയ്യുന്നതിനുള്ള നേത്രം (നാളി, യന്ത്രം) സ്വർണ്ണം മുതലായ ധാതുക്കൾകൊണ്ടോ, വൃക്ഷം, മുള, ആനക്കൊമ്പു്, വേഴപ്പുല്ല്, കൊമ്പിന്റെ അറ്റം ഇവകൊണ്ടോ രത്നംകൊണ്ടോ ഉണ്ടാക്കാം. (നേത്രശബ്ദത്തിന് നാളി എന്നാണർത്ഥം. അപ്രകാരം വിശ്വപ്രകാശം എന്ന നിഘണ്ടുവിൽ പറഞ്ഞിട്ടുണ്ട്. എങ്ങിനെ എന്നാൽ—നപുംസകലിംഗമായ നേത്രശബ്ദത്തിന്, വസ്ത്രം, വൃക്ഷത്തിന്റെ വേര്, കണ്ണ്, നേത്രബന്ധം, നാളി ഇത്രയും അർത്ഥമുണ്ട്.)

## വസ്തിയന്ത്രത്തിന്റെ അളവു്.

ഏകവർഷാത്തു ഷഡ്വർഷാദ്യാവന്മാനം ഷഡംഗുലം
തതോ ദ്വാദശകം യാവന്മാനം സ്യാദഷ്ടസംമിതം. 85
തതഃ പരം ദ്വാദശാംഗുലൈർന്നേത്രദീർഘതാ
മുദ്ഗച്ഛിദ്രം കളായാഭം ഛിദ്രം കോലാസ്ഥിസന്നിഭം.
യഥാസംഖ്യം ഭവേന്നേത്രം ശ്ലക്ഷ്ണം ഗോപുച്ഛസന്നിഭം
ഗോപുച്ഛസന്നിഭംമൂലേ സ്ഥൂലം തസ്മാൽ ക്രമാൽ കൃശം.

മൃഗാദികളുടെ മൂത്രാശയവസ്തി കിട്ടിയില്ലെങ്കിൽ തോൽകൊണ്ടുണ്ടാക്കിയ വസ്തി ഉപയോഗിച്ചുകൊള്ളണം. കാവിപോലെ രക്തവർണ്ണവും മൃദുവും മിനുസമുള്ളതും ആയ വസ്തിയാണ് ഏററവും ഹിതമായിട്ടുള്ളത്.

### വ്രണവസ്തിയന്ത്രപരിമാണം.

വ്രണവസ്തേസ്തു നേത്രം സ്യാത് ശ്ലക്ഷ്ണമഷ്ടാംഗുലോന്മിതം
മുദ്ഗച്ഛിദ്രം ഗൃധ്രപക്ഷനാളികാപരിണാഹി ച. 91

വ്രണത്തിൽ പ്രയോഗിക്കുന്നതിനുള്ള വസ്തിയന്ത്രം, മിനുസവും എട്ടംഗുലം നീളവും ചെറുപയറിൻപ്രമാണം സുഷിരവും പരുന്തിൻതൂവലുപോലെ വിസ്താരവും ഉള്ളതായിരിക്കണം.

### വസ്തി പ്രയോഗിച്ചാലുള്ള ഗുണം.

ശരീരോപചയം വർണ്ണം ബലമാരോഗ്യമായുഷഃ
കുരുതേ പരിവൃദ്ധിം ച വസ്തിഃ സമ്യഗുപാസിതഃ. 92

ശരിയായി വസ്തി പ്രയോഗിച്ചാൽ, ശരീരപുഷ്ടി, നിറം, ബലം, ആരോഗ്യം, ആയുർവ്വദ്ധി ഇവ ഉണ്ടാകും.

### വസ്തിചെയ്യേണ്ട സമയം.

ദിവാ ശീതേ വസന്തേ ച സ്നേഹവസ്തിഃ പ്രദീയതേ
ഗ്രീഷ്മവർഷാശരത്കാലേ രാത്രൗ സ്യാദനുവാസനം. 93

ശീതകാലത്തും വസന്തത്തുവിലും പകലും; ഗ്രീഷ്മം വർഷം ശരത്ത് ഈ കാലങ്ങളിൽ രാത്രിയിലും സ്നേഹവസ്തി പ്രയോഗിക്കാം.

### സ്നേഹവസ്തി ചെയ്യാൻ പാടില്ലാത്ത സമയം.

ന ചാതിസ്നിഗ്ദ്ധമശനം ഭോജയിത്വാനുവാസയേത്
മദം മൂർച്ഛാം ച ജനയേദ് ദ്വിധാ സ്നേഹഃ പ്രയോജിതഃ.
ദ്വിധാ—ഭോജനേ വസ്തൗ ച.

ഏററവും സ്നിഗ്ദ്ധതയുള്ള അന്നം ഭക്ഷിച്ചതിനുശേഷം സ്നേഹവസ്തി ചെയ്യരുത്. എന്തെന്നാൽ—രണ്ടുപ്രകാരത്തിൽ (ഭോജനത്തിലും വസ്തിചെയ്യുന്നതിലും) സ്നേഹം പ്രയോഗിച്ചാൽ മദവും മോഹാലസ്യവും ഉണ്ടാകും.

### രൂക്ഷഭോജനാനന്തരം സ്നേഹവസ്തിചെയ്താലുള്ള ദോഷം.

രൂക്ഷം ഭുക്തവതോഽത്യന്തം ബലം വർണ്ണം ച ഹാപയേത്
യുക്തസ്നേഹമതോ ജന്തും ഭോജയിത്വാനുവാസയേത്. 95

യുക്തസ്നേഹം—യഥോചിതസ്നേഹം. ഭോജനം ഭോജയിത്വേത്യർത്ഥഃ.

ഏററവും രൂക്ഷമായ അന്നം ഭുജിച്ചതിന്നശേഷം സ്നേഹവസ്തിചെയ്താൽ ബലവും നിറവും കുറയും. അതിനാൽ യഥായോഗ്യം നെയ്യുചേർത്തു ഭക്ഷണം കഴിപ്പിച്ചതിന്നുശേഷം സ്നേഹവസ്തി ചെയ്തുകൊള്ളണം.

### വസ്തി കുറയുകയും കൂടുകയും ചെയ്താലുള്ള ദോഷം.

ഹീനമാത്രാവുഭൌ വസ്തീ നാതികാര്യകരൌ സ്മൃതൌ
അതിമാത്രൌ തഥാനാഹക്ലമാതീസാരകാരകൌ. 96

ഉഭൌ വസ്തീ—അനുവാസനനിരൂഹാഖ്യൌ.

സ്നേഹവസ്തിയും കഷായവസ്തിയും കുറഞ്ഞ മാത്രയിൽ ചെയ്താൽ യോഗ്യമായ ഫലം സിദ്ധിക്കുകയില്ല. വളരെ കൂടിയ മാത്രയിൽ ചെയ്താൽ, വയറുവീപ്പു്, ക്ഷീണം, അതിസാരം ഇവയുണ്ടാകുകയും ചെയ്യും. അതുകൊണ്ടു് ശരിയായ മാത്രയിൽ വസ്തി ചെയ്യണം എന്നു സാരം.

### സ്നേഹവസ്ത്യൌഷധമാത്ര.

ഉത്തമാ സ്യാൽ പലൈഃ ഷഡ്ഭിർമ്മദ്ധ്യമാ സ്യാൽ പലൈസ്ത്രിഭിഃ
പലാദ്ധ്യർദ്ധേന ഹീനാ സ്യാദുക്താ മാത്രാനുവാസനേ. 97

വസ്തിചെയ്യുന്നതിന്നു് ൬ പലം (ഇടം) സ്നേഹം ഉത്തമമാത്രയും, ൩ പലം (ഇടം) നെയ്യ് മദ്ധ്യമമാത്രയും ഒന്നരഇടം നെയ്യ് ഹീനമാത്രയും ആകുന്നു.

### സ്നേഹവസ്തിയുടെ ചൂർണ്ണമാത്ര.

ശതാഹ്വാസൈന്ധവാഭ്യാം ച ദേയം സ്നേഹേ ച ചൂർണ്ണകം
തന്മാത്രോത്തമമദ്ധ്യാന്ത്യാ ഷട്ചതുർദ്വ്യക്ഷമാഷകൈഃ. 98

നെയ്യിൽ ശതകുപ്പയും ഇന്തുപ്പും പൊടിച്ചിട്ടും വസ്തിചെയ്യാം. അപ്രകാരം ചെയ്യുന്ന വസ്തിയിൽ ചൂർണ്ണം, ൬ ഉഴുന്നിട ചേർക്കുന്നതു് ഉത്തമമാത്രയും നാലുഴുന്നിട ചേർക്കുന്നതു് മദ്ധ്യമമാത്രയും ൨ ഉഴുന്നിട ചേർക്കുന്നതു് ഹീനമാത്രയും ആകുന്നു.

### സ്നേഹവസ്തിചെയ്യേണ്ട കാലം.

വിരേചനാൽ സപ്തരാത്രേ ഗതേ ജാതബലായ ച
ഭുക്താന്നായാനുവാസ്യായ വസ്തിർദ്ദേയോഽനുവാസനഃ. 99

വയറിളക്കി ഏഴുരാത്രി കഴിഞ്ഞു് ബലമുണ്ടായതിന്നശേഷം ഭക്ഷണം കഴിപ്പിച്ചു് സ്നേഹവസ്തിക്കു യോഗ്യനായിരിക്കുന്നവന്നു് സ്നേഹവസ്തി ചെയ്യണം.

### സ്നേഹവസ്തിപ്രയോഗവിധി.

അഥാനുവാസ്യം ത്വഭ്യക്തമുഷ്ണാംബുസ്വേദിതം ശനൈഃ
ഭോജയിത്വാ യഥാശാസ്ത്രം കൃതചംക്രമണം തതഃ.
ഉത്സൃഷ്ടാനിലവിൺമൂത്രം യോജയേൽ സ്നേഹവസ്തിനാ. 100

ഉഷ്ണാംബുസ്വേദിതം — ഉഷ്ണാംബുസ്നാപിതം.

സ്നേഹവസ്തി ചെയ്യേണ്ടവനെ എണ്ണതേപ്പിച്ച് പതുക്കെ ചൂടുവെള്ളം ഒഴിച്ചു കുളിപ്പിച്ച് ശാസ്ത്രാനുസാരം ഭോജനം കൊടുത്തു കുറച്ചുനേരം നടത്തി മലമൂത്രവിസർജ്ജനം ചെയ്യിച്ചതിനു ശേഷം സ്നേഹവസ്തി പ്രയോഗിക്കണം.

### വസ്തി പ്രയോഗിക്കേണ്ട ക്രമം.

സുപ്തസ്യ വാമപാർശ്വേന വാമജംഘാപ്രസാരിണഃ
കുഞ്ചിതാപരജംഘസ്യ നേത്രം സ്നിഗ്ദ്ധേ ഗുദേ ന്യസേൽ.

ബദ്ധ്വാ വസ്തിമുഖം സൂത്രൈർവാമഹസ്തേന ധാരയേൽ
പീഡയേദ്ദക്ഷിണേനൈവ മദ്ധ്യവേഗേന ധീരധീഃ.

ജൃംഭാകാസക്ഷുതാദീംശ്ച വസ്തികാലേ ന കാരയേൽ. 102

വസ്തിചെയ്യേണ്ടവനെ ഇടത്തുവശം ചരിച്ചുകിടത്തി ഇടത്തെ കാലുകാൽ നീട്ടിയും വലത്തെകാലുകാൽ മടക്കിയും വച്ച് ഗുദം സ്നിഗ്ദ്ധമാക്കി അതിൽ വസ്തിനേത്രം വയ്ക്കണം. അതിനു ശേഷം ബുദ്ധിമാനായ വൈദ്യൻ വസ്തിയിൽ നെയ്യൊഴിച്ച് അതിന്റെ വായ് ചരടുകൊണ്ടുകെട്ടി ഇടത്തെകയ്യിൽ പിടിച്ച് വലത്തുകൈകൊണ്ട് വളരെ വേഗത്തിലും അത്രപതുക്കെയും അല്ലാതെ വസ്തിഞെക്കി സ്നേഹം ഉള്ളിലേക്കു പ്രവേശിപ്പിക്കണം. വസ്തി ചെയ്യുമ്പോൾ, കോശി, കൂർവിടുക, ചുമയ്ക്കുക, തുമ്മുക ഇവയൊന്നും ചെയ്യരുത്.

### വസ്തി പ്രയോഗിച്ചതിനുശേഷമുള്ള ക്രമം.

ത്രിംശന്മാത്രാമിതഃ കാലഃ പ്രോക്തോ വസ്തേസ്തു പീഡിതേ
തതഃ പ്രണിഹിതേ സ്നേഹേ ഉത്താനോ വാക്ശതം ഭവേൽ.

മുപ്പതുമാത്രകൊണ്ടുവേണം വസ്തിയിലെ സ്നേഹം ഉള്ളിലേക്കു പ്രവേശിപ്പിക്കേണ്ടതു്. അങ്ങിനെ സ്നേഹം ഉള്ളിൽ പ്രവേശിച്ചു കഴിഞ്ഞാൽ അവൻ നൂറു വാക്കെണ്ണുന്ന സമയംവരെ മലർന്നു കിടക്കണം.

### മാത്രാപ്രമാണം.

സ്വജാനുനഃ കരാവർത്തം കുര്യാച്ഛോടികയാ പുനഃ
ഏഷാ മാത്രാ ഭവേദേകാ സർവ്വത്രൈവൈഷ നിശ്ചയഃ. 104
നിമേഷോന്മേഷണേ പുംസാമംഗുല്യാ ഛോടികാഥവാ
ഗുർവ്വക്ഷരോച്ചാരണം വാ സ്യാന്മാത്രേയം സ്മൃതാ ബുധൈഃ.
പ്രസാരിതൈഃ സർവ്വഗാത്രൈര്യഥാവേഗം പ്രസർപ്പതി. 106

### യഥാവീര്യം സ്നേഹാദി.

തന്റെ കയ്യ് കാൽമുട്ടിന് ചുററും ചുററിച്ച് ഞൊടിക്കുന്നതിന് എത്രസമയം വേണ്ടിവരുമോ അത്രയും സമയമാണ് ഒരു മാത്രയെന്നു പറയുന്നത്. ഇത് സർവ്വസമ്മതമായ മാത്രയാണ്. ഒരുതവണ കണ്ണടച്ചു തുറക്കുന്നതിനുള്ള സമയമോ വിരൽകൊണ്ടു ഞൊടിക്കുന്നതിനുള്ള സമയമോ, ഒരു ഗുരുവായ അക്ഷരം ഉച്ചരിക്കുന്നതിനുള്ള സമയമോ ആണ് ഒരുമാത്രയെന്നും അഭിപ്രായമുണ്ട്. വസ്തി പ്രയോഗിച്ചുകഴിഞ്ഞതിനു ശേഷം സകല അവയവങ്ങളും നീട്ടിവച്ചു കിടക്കണം. എന്നാൽ സ്നേഹവീര്യം വേഗത്തിൽ എല്ലായിടവും വ്യാപിക്കും.

### വസ്തിപ്രയോഗാനന്തരം വൈദ്യൻ ആചരിക്കേണ്ട ക്രമം.

താഡയേത്തലയോരേനം ത്രീംസ്ത്രീൻവാരാൻ ശനൈഃ ശനൈഃ
സ്ഫിജോശ്ചൈവ തഥാ ശ്രോണീം ശയ്യാം ചൈവോൽക്ഷി-
(പേത്തതഃ. 107
സ്ഫിജോശ്ചൈവം സ്വപാണിഭ്യാം പൂർവ്വവത്താഡയേദ്ബുധഃ
ശയ്യാം ച പാദതസ്തസ്യ ത്രീൻ വാരാനുൽക്ഷിപേത്തതഃ
ജാതേ വിധാനേ തു തതഃ കുര്യാന്നിദ്രാം യഥാസുഖം. 108

വസ്തിയിലെ സ്നേഹം ഉള്ളിലേക്കു പ്രവേശിപ്പിച്ച് നൂറുമാത്ര കഴിഞ്ഞാൽ വൈദ്യൻ രോഗിയുടെ ഉള്ളംപാദത്തും, ആസനങ്ങളിലും അരക്കെട്ടുകളിലും പതുക്കെപ്പതുക്കെ മൂന്നുപ്രാവശ്യം കൈകൊണ്ട് അടിക്കുകയും കിടക്ക മേൽപ്പോട്ട് ഉയർത്തുകയും ചെയ്യണം. അതിനുശേഷം വീണ്ടും ആസനങ്ങളിൽ വൈദ്യൻ മുൻപിലത്തെപ്പോലെ അടിക്കുകയും ശയ്യയുടെ കാൽവച്ചിരിക്കുന്ന ഭാഗം മൂന്നുപ്രാവശ്യം ഉയർത്തുകയും ചെയ്യണം. ഈ ക്രിയകൾക്കു ശേഷം രോഗി സുഖമായി കിടന്നുറങ്ങുകയും ചെയ്യും.

### സ്നേഹവസ്തി ശരിയായാലുള്ള ലക്ഷണം.

സാനിലഃ സപുരീഷശ്ച സ്നേഹഃ പ്രത്യേതി യസ്യ തു
ഉപദ്രവം വിനാ ശീഘ്രം സ സമ്യഗനുവാസിതഃ. 109

ഉപദ്രവസ്ഥാനേ 'ഉഷ്ണശോഷാ'വിതി സുശ്രുതേ പാഠഃ.

ഏതു രോഗിക്കാണ് യാതൊരു ഉപദ്രവവുമില്ലാതെ പ്രയോഗിച്ച സ്നേഹം വായുവിനോടും മലത്തോടും കൂടി വേഗത്തിൽ വെളിയിൽ തിരിച്ചുവരുന്നത്, അവനു പ്രയോഗിച്ച സ്നേഹവസ്തി വേണ്ടതുപോലായി എന്നു ധരിച്ചുകൊള്ളണം. ('ഉപദ്രവം വിനാ' എന്നതിനുപകരം "ഉഷ്ണശോഷൌ വിനാ!" എന്നാണ് സുശ്രുതപാഠം.)

സ്നേഹം വെളിക്കുപോയാൽ പിന്നെ ആഹരിക്കേണ്ടക്രമം.

ജീർണ്ണാന്നമഥ സായാഹ്നേ സ്നേഹേ പ്രത്യാഗതേ പുനഃ
ലഘ്വന്നം ഭോജയേൽ കാമം ദീപ്താഗ്നിസ്തു നരോ യദി.
അനുവാസിതായ ദാതവ്യമിതരേഽഹ്നി സുഖോദകം
ധാന്യശുണ്ഠീകഷായം വാ സ്നേഹവ്യാപത്തിനാശനം.
സുഖോദകം — ഉഷ്ണോദകം. വ്യാപത്തിർവ്യാധിഃ.

വസ്തിചെയ്ത സ്നേഹം ഗുദത്തിൽനിന്നു വെളിക്കുപോയതിനു ശേഷം ഭക്ഷിച്ച അന്നം ദഹിച്ചു എങ്കിൽ ദീപനശക്തിയുള്ളവന്ന് ലഘുവായ അന്നം വേണ്ടതുപോലെ കൊടുക്കണം. അതിനു ശേഷം അടുത്ത ദിവസവും സ്നേഹവസ്തി പ്രയോഗിക്കുകയും അതു നിമിത്തം രോഗമുണ്ടാകാതിരിക്കുന്നതിനായി ചൂടുവെള്ളമോ കൊത്തമ്പാലും ചുക്കുമിട്ടുവെന്ത വെള്ളമോ കൊടുക്കുകയും വേണം.

സ്നേഹവസ്തിപ്രയോഗസംഖ്യ.

അനേന വിധിനാ ഷഡ്വാ സപ്ത വാഷ്ടൌ നവാപി വാ
വിധേയാ വസ്തയസ്സ്നേഹാ അന്തരാ ചൈവ നിരൂഹണം. 112

ഈ പറഞ്ഞ ക്രമത്തിൽ ആറോ ഏഴോ എട്ടോ ഒൻപതോ തവണ സ്നേഹവസ്തി പ്രയോഗിച്ചതിന്നുശേഷം ഒടുവിൽ കഷായവസ്തി പ്രയോഗിക്കണം.

ഒൻപതുതവണചെയ്യുന്ന വസ്തിയുടെ ഗുണം.

തത്രസ്ഥ പ്രഥമോ വസ്തിഃ സ്നേഹയേദ്വസ്തിവംക്ഷണൌ
സമ്യഗ്ദത്തോ ദ്വിതീയസ്തു മൂർദ്ധസ്ഥമനിലം ജയേൽ. 113

ബലം വർണ്ണം ച ജനയേത്തൃതീയസ്തു പ്രയോജിതഃ
ചതുർത്ഥപഞ്ചമൌ ദത്തൌ സ്നേഹയേതാം രസാസൃജീ. 114

ഷഷ്ഠോ മാംസം സ്നേഹയതി സപ്തമോ മേദ ഏവ ച
അഷ്ടമോ നവമശ്ചാപി മജ്ജാനം ച യഥാക്രമം. 115

അഥവാ യസ്യ തൽകാലം സ്നേഹോ നിര്യാതി കേവലഃ
തസ്യാപ്യല്പതരോ ദേയോ നഹി സ്നിഗ്ദ്ധേഽവതിഷ്ഠതേ.

അവതിഷ്ഠതേ അന്തഃ സ്നേഹ ഇതി ശേഷഃ.

സ്നിഗ്ദ്ധന്മാൎക്ക് അല്പമാത്രയിലുള്ള കഷായവസ്തി ഗുണകരമാകുന്നു. അല്ലെങ്കിൽ വസ്തി പ്രയോഗിച്ചതിന്റെശേഷം സ്നേഹം തനിയെ വെളിക്ക പുറപ്പെടാതിരിക്കുന്നവന്ന്, വളരെക്കുറച്ചു സ്നേഹം പ്രയോഗിച്ചാലും, സ്നിഗ്ദ്ധശരീരത്തിൽ ആ സ്നേഹം സ്ഥിതിചെയ്യുന്നില്ല.

പ്രയോഗിച്ചസ്നേഹം വെളിയിൽ പോകാതിരുന്നാൽ
ഉണ്ടാകുന്ന ഉപദ്രവം.

അശുദ്ധസ്യ മലോന്മിശ്രഃ സ്നേഹോ നൈതി യദാ പുനഃ
തദാംഗസദനാധ്മാനശൂലാഃ ശ്വാസശ്ച ജായതേ.
പക്വാശയഗുരുത്വം ച തത്ര ദദ്യാന്നിരൂഹണം
തീക്ഷ്ണം തീക്ഷ്ണൌഷധൈര്യുക്തം ഫലവൎത്തിമഥാപി വാ.

ശുദ്ധിവരാത്തവന്ന്, സ്നേഹം മലസമ്മിശ്രമായി വെളിക്ക പുറപ്പെടാതിരുന്നാൽ, ശരീരത്തിന്ന തളൎച്ച, മേൽവയറു വീൎപ്പ്, വയറുവേദന, ശ്വാസം, പക്വാശയത്തിൽ കനം ഇവ ഉണ്ടാകുന്നു. അതിന്ന് തീക്ഷ്ണൌഷധങ്ങൾ ചേൎത്തു് തീക്ഷ്ണമായ കഷായവസ്തിയോ ഫലവൎത്തിയോ (തിരിയുണ്ടാക്കി ഗുദത്തിൽ പ്രവേശിപ്പിക്കുക) പ്രയോഗിക്കണം.

തീക്ഷ്ണവസ്തിയും ഫലവൎത്തിയുംകൊണ്ടുള്ള പ്രയോജനം.

തഥാനുലോമനോ വായുൎമ്മലഃ സ്നേഹശ്ച യാതി ച
തഥാ വിരേചനം ദദ്യാത്തീക്ഷ്ണം നസ്യം ച ശസ്യതേ.

തീക്ഷ്ണമായ കഷായവസ്തിയും ഫലവൎത്തിയും പ്രയോഗിച്ചാൽ വായുവിന്റെ അനുകൂല്യമുണ്ടാവുകയും, മലത്തോടുകൂടി സ്നേഹം വെളിക്ക പ്രവൎത്തിക്കുകയും ചെയ്യും. ഇതുകൂടാതെ വയറിളക്കുന്നതും തീക്ഷ്ണനസ്യം ചെയ്യുന്നതും മലവും സ്നേഹവും വെളിക്കപോകുന്നതിന്ന് ഏററവും ഉത്തമമാകുന്നു.

മലവും സ്നേഹവും ഒരുദിവസം മുഴുവൻ
പോകാതിരുന്നാൽ ചെയ്യേണ്ടതു്.

യസ്യ നോപദ്രവം കുൎയ്യാൽ സ്നേഹവസ്തിരനിസ്സൃതഃ
സൎവ്വോല്പോ വാവൃതോ രൌക്ഷ്യാദുപേക്ഷ്യഃ സ വിജാനതാ.

അന്നായാതം തഥാഹോരാത്രേ സ്നേഹം സംശോധനൈർഹരേൽ
സ്നേഹവസ്താവനായാതേ നാന്യഃ സ്നേഹോ വിധീയതേ.

സ്നേഹവസ്തി പ്രയോഗിച്ചതിനുശേഷം ആ സ്നേഹം ഒരു പകൽമുഴുവനും വെളിക്കുപോകാതെയും അതുനിമിത്തം ഉപദ്രവമൊന്നും ഉണ്ടാകാതെയും ഇരിക്കുകയാണെങ്കിൽ അവൻ രൂക്ഷശരീരനാണെന്നറിഞ്ഞു് സമർത്ഥനായ വൈദ്യൻ അവന്റെ ശരീരത്തിൽ എല്ലായിടവും വ്യാപിച്ച ആ സ്നേഹത്തെ അല്പമെങ്കിലും വെളിക്കു കളയുന്നതിനുവേണ്ടി യാതൊരു ചികിത്സയും ചെയ്യേണ്ട ആവശ്യമില്ല. ഒരു പകലും രാത്രിയും കഴിഞ്ഞിട്ടും സ്നേഹം വെളിക്കു പോയില്ല എങ്കിൽ ആ സ്നേഹത്തെ ശോധനോപായംകൊണ്ടു വെളിക്കു കളയണം. ഉള്ളിൽ പ്രവേശിച്ച സ്നേഹം വെളിക്കു പോയില്ലെന്നുവച്ചു് മറെറാരു സ്നേഹവസ്തി ചെയ്യരുതു്.

### സ്നേഹവസ്തിക്കുള്ള ഗുഡൂച്യാദിതൈലം.

ഗുഡൂച്യേരണ്ഡപൂതികഭാർങ്ഗീവൃഷകരോഹിഷം
ശതാവരീം സഹചരം കാകനാസാം പലോന്മിതാം.
യവമാഷാതസീകോലകുലത്ഥാൻ പ്രസൃതോന്മിതാൻ
ചതുർദ്രോണേഽമ്ഭസഃ പക്ത്വാ ദ്രോണശേഷേണ തേന ച
പചേത്തൈലാഢകം സമ്യക് ജീവനീയൈഃ പലോന്മിതൈഃ
അനുവാസനമേതദ്ധി സർവവാതവികാരനുൽ.

പൂതികഃ—കരഞ്ജഃ. രോഹിഷം—ഈഷൽസുഗന്ധതൃണവിശേഷഃ. കാകനാസാ—കാക്കക്കൊടി. പ്രസൃതം—പലദ്വയം.

അമൃതു്, ആവിൽതൊലി, ചെറുതേക്കു്, ആടലോടകത്തിൻ വേരു്, കാമ്പുകപ്പുല്ലു്, ശതാവരിക്കിഴങ്ങു്, കരിങ്കുറിഞ്ഞിവേരു്, കാക്കത്തൊണ്ടി ഇവ ഓരോപലം, യവം, ഉഴുന്നു്, അഗത്തിക്കുരു, ലന്തക്കുരു, പഴമുതിര ഇവ ഈരണ്ടുപലം. എല്ലാംകൂടി ൱ ഇടങ്ങഴിവെള്ളത്തിൽ കഷായംവെച്ചു് ൨൫ ഇടങ്ങഴിയാക്കി അതിൽ ജീവനീയഗണം (അടപതിയൻകിഴങ്ങു്, കാകോളി, ക്ഷീരകാകോളി, മേദ, മഹാമേദ, കാട്ടുഴുന്നു്, കാട്ടുപയറു്, ജീവകം, ഇടവകം, ഇരട്ടിമധുരം) ഓരോപലം കല്ക്കമാക്കി നാലിടങ്ങഴി എണ്ണചേർത്തു കാച്ചി എടുത്തു് അതുകൊണ്ടു് സ്നേഹവസ്തി ചെയ്താൽ സകല വാതവികാരവും ശമിക്കും.

### സ്നേഹവസ്തിവ്യാപത്തിനുള്ള പ്രതിവിധി.

ഷോഢാ സപ്ത വ്യാപദസ്തു ജായന്തേ വസ്തികർമ്മണഃ
ദൂഷിതാൽ സമുദായേന താശ്ചികിത്സ്യാസ്തു സുശ്രുതാൽ.
സമുദായേന—സമുചിതമന്ത്രാദിസാമഗ്ര്യാ.

വസ്തികർമ്മത്തിൽ അല്പമെങ്കിലും ദൂഷ്യം സംഭവിച്ചാൽ ആറു പ്രകാരത്തിൽ രോഗമുണ്ടാകും. അതിന്റെ ശമനത്തിനായി സുശ്രുതവിധിപ്രകാരമുള്ള യന്ത്രാദിസാമഗ്രികൊണ്ടു ചികിത്സിച്ചു ഭേദമാക്കണം.

### സുശ്രുതത്തിൽ വിധിച്ച ചികിത്സയുടെ പത്ഥ്യം.

പാനാഹാരവിഹാരാശ്ച പരിഹാരാശ്ച കൃത്സ്നശഃ
സ്നേഹപാനസമാഃ കാര്യാ നാത്ര കാര്യാ വിചാരണാ.

സുശ്രുതവിധിപ്രകാരമുള്ള യന്ത്രസാമഗ്രികൊണ്ടു ചികിത്സിക്കുമ്പോഴു പാനം, ആഹാരം, വിഹാരം, പരിഹാരം ഇവയെല്ലാം സ്നേഹപാനവിധിയിൽ പറഞ്ഞിരിക്കുന്നതുപോലെ ആചരിച്ചുകൊള്ളണം.

### കഷായവസ്തിവിധി.

നിരൂഹവസ്തിർബ്ബഹുധാ ഭിദ്യതേ കാരണാന്തരൈഃ
തൈരേവ തസ്യ നാമാനി കൃതാനി മുനിപുംഗവൈഃ

കാരണാന്തരൈഃ — സമവായികാരണഭേദങ്ങളാൽ.

കഷായവസ്തി അതിന്റെ സമവായി കാരണഭേദങ്ങളെക്കൊണ്ട് പലപ്രകാരത്തിൽ ഭിന്നമാണ്. അതിന്റെ നാമങ്ങളും ആ കാരണഭേദമനുസരിച്ചുതന്നെ മഹർഷിമാരാൽ ചെയ്യപ്പെട്ടിട്ടുണ്ട്.

### കഷായവസ്തിയുടെ നാമാന്തരം.

നിരൂഹസ്യാപരം നാമ പ്രോക്തമാസ്ഥാപനം ബുധൈഃ
സ്വസ്ഥാനസ്ഥാപനാദ്ദോഷധാതൂനാം സ്ഥാപനം മതം.

നിരൂഹമെന്നും ആസ്ഥാപനമെന്നും കഷായവസ്തിയുടെ നാമങ്ങളാണ്. ദോഷധാതുക്കളെ സ്വസ്ഥാനത്തിൽ സ്ഥാപിക്കുന്നതുകൊണ്ടാണ് ആസ്ഥാപനമെന്ന പേർ സിദ്ധിച്ചിട്ടുള്ളത്.

### കഷായവസ്തിയുടെ പ്രമാണം.

നിരൂഹസ്യ പ്രമാണം തു പ്രസ്ഥം പാദോത്തരം പരം
മദ്ധ്യമം പ്രസ്ഥമുദ്ദിഷ്ടം ഹീനം ച കുഡവാസ്ത്രയഃ.

പരം — ശ്രേഷ്ഠം.

കഷായവസ്തിക്ക് അഞ്ചാഴിക്കഷായം ഉത്തമമാത്രയും, ഇടങ്ങഴി കഷായം മദ്ധ്യമമാത്രയും, മൂന്നാഴിക്കഷായം ഹീനമാത്രയും ആകുന്നു.

കഷായവസ്തിക്ക അയോഗ്യന്മാർ.

അതിസ്നിഗ്ദ്ധോഽത്ക്ലിഷ്ടദോഷഃ ക്ഷതക്ഷീണഃ കൃശസ്തഥാ
ആദ്ധ്മാനച്ഛർദ്ദിഹിക്കാർശഃ കാസശ്വാസപ്രപീഡിതഃ
ഗുദശോഫാതിസാരാർത്തോ വിഷൂചീകുഷ്ഠസംയുതഃ
ഗർഭിണീ മധുമേഹീ ച നാസ്ഥാപ്യാശ്ച ജലോദരീ.

ഉൽക്ലിഷ്ടദോഷഃ—അടരത്താൽക്ലേശന ഇതി യാവൽ. ക്ഷതക്ഷീണഃ—ഉരഃക്ഷതവാൻ.

ഏററവും സ്നിഗ്ദ്ധശരീരൻ, ദോഷങ്ങൾക്ക് ഉൽക്ലേശമുണ്ടാകാത്തവൻ, ഉരഃക്ഷതത്താൽ ക്ഷീണിച്ചവൻ, ചടച്ചവൻ; വയറുവീർപ്പ്, ഛർദ്ദി, എക്കിൾ, അർശസ്സ്, ചുമ ഇവയാൽ പീഡിതൻ; ഗുദശോഫം, നീര്, അതിസാരം ഇവയാൽ ദുഃഖിതൻ; വിഷൂചിയുള്ളവൻ, കുഷ്ഠരോഗി, ഗർഭമുള്ളവൾ, മധുമേഹമുള്ളവൻ, ജലോദരമുള്ളവൻ ഇവൎക്ക് കഷായവസ്തി ചെയ്യാൻ പാടില്ല.

കഷായവസ്തി ചെയ്യാൻ യോഗ്യങ്ങളായ രോഗങ്ങൾ.

വാതവ്യാധാവുദാവർത്തേ വാതാസൃഗ്വിഷമജ്വരേ
മൂർച്ഛാതൃഷ്ണോദരാനാഹമൂത്രകൃച്ഛ്റാശ്മരീഷു ച
വൃദ്ധ്യസൃഗ്ദരമന്ദാഗ്നിപ്രമേഹേഷു നിരൂഹണം
ശൂലേഽമ്ലപിത്തേ ഹൃദ്രോഗേ യോജയേദ്വിധിവദ്ബുധഃ.

വാതരോഗം, ഉദാവർത്തം, വാതരക്തം, വിഷമജ്വരം, മോഹാലസ്യം, തണ്ണീർദാഹം, മഹോദരം, മേൽവയറുവീർപ്പ്, മൂത്രകൃച്ഛ്റം, അശ്മരി, വൃദ്ധി, അസൃഗ്ദരം, അഗ്നിമാന്ദ്യം, പ്രമേഹം, ശൂലം, അമ്ലപിത്തം, ഹൃദ്രോഗം ഇവ രോഗങ്ങളിൽ അറിവുള്ള വൈദ്യൻ കഷായവസ്തി പ്രയോഗിക്കാം.

കഷായവസ്തി പ്രയോഗിക്കേണ്ട വിധം.

ഉത്സൃഷ്ടാനിലവിൺമൂത്രം സ്നിഗ്ദ്ധം സ്വിന്നമഭോജനം
മദ്ധ്യാഹ്നേ ഗൃഹമദ്ധ്യേ ച യഥായോഗ്യം നിരൂഹയേൽ.

സ്നിഗ്ദ്ധം—സാഭ്യക്തം. സ്വിന്നം—ഉഷ്ണാംബുസ്നാപിതം.

അധോവായുവും മലമൂത്രങ്ങളും വിസർജ്ജിച്ചതിനുശേഷം എണ്ണതേച്ച് ചൂടുവെള്ളം ഒഴിച്ചുകുളിച്ചവന് ഊണുകഴിക്കുന്നതിനു മുൻപേ മദ്ധ്യാഹ്നസമയത്തു ഗൃഹത്തിനകത്തുവച്ച് യഥായോഗ്യം കഷായവസ്തിചെയ്യണം.

### കഷായവസ്തിക്കുശേഷമുള്ള വിധി.

സ്നേഹവസ്തിവിധാനേന ബുധഃ കുര്യാന്നിരൂഹണം
ജാതേ നിരൂഹേ ച തതോ ഭവേദുൽകടികാസനഃ.

തിഷ്ഠേന്മുഹൂർത്തമാത്രം തു നിരൂഹാഗമകാംക്ഷയാ.

ഒരു മുഹൂർത്തമാത്രശയ്യെന്ന ഉൽകടി ബോധിതം. നിരൂഹപ്രത്യാഗമനപ്രതീക്ഷകൾ മുഹൂർത്തമാത്രം.

സ്നേഹവസ്തി ചെയ്യുന്നപോലെയാണു് കഷായവസ്തിയും ചെയ്യേണ്ടതു്. കഷായവസ്തിക്കുള്ള കഷായം ഉള്ളിലേക്ക പ്രവേശിപ്പിച്ചുകഴിഞ്ഞാൽ ആ കഷായം വെളിക്കുപോകുന്നതിനായി രണ്ടു നാഴികയോളവും കുത്തിയിരിക്കണം.

### കഷായം വെളിക്കുവന്നില്ലെങ്കിൽ ചെയ്യേണ്ട വിധി.

അനായാന്തം മുഹൂർത്തം തു നിരൂഹം ശോധനൈർഹരേൽ
നിരൂഹൈരേവ മതിമാൻ ക്ഷാരമൂത്രാമ്ലസംയുതൈഃ.

വസ്തിയിൽകൂടി ഉള്ളിൽ പ്രവേശിപ്പിച്ച കഷായം രണ്ടുനാഴികയ്ക്കുള്ളിൽ വെളിക്കു വന്നില്ലെങ്കിൽ, യവക്ഷാരം, ഗോമൂത്രം, ചെറുനാരങ്ങാനീര, ഇന്തുപ്പ് ഈ ശോധനൗഷധങ്ങളെക്കൊണ്ടു് കഷായമുണ്ടാക്കി അതുകൊണ്ടു കഷായവസ്തിചെയ്തു് വെളിയിൽ കളയണം.

### കഷായവസ്തി ശരിയായതായുള്ള ലക്ഷണം.

യസ്യ ക്രമേണ ഗച്ഛന്തി വിട്പിത്തകഫവായവഃ
ലാഘവം ചോപജായേത സുനിരൂഢം തമാദിശേൽ.

മലം, പിത്തം, കഫം, അധോവായു ഇവ ശരിക്കു പോവുക; ശരീരത്തിനു കനക്കുറവു് ഇവ കഷായവസ്തി ശരിയായാലുള്ള ലക്ഷണങ്ങളാണു്.

### കഷായവസ്തി ശരിയാകാതിരുന്നാലുള്ള ലക്ഷണം.

യസ്യ സ്യാദ്വസ്തിരല്പാല്പവേഗോ ഹീനമലാനിലഃ
മൂർച്ഛാർത്തിജാഡ്യാരുചിമാൻ ദുർന്നിരൂഢം തമാദിശേൽ.

ഉള്ളിലേക്ക പ്രവേശിപ്പിച്ച കഷായം കുറേശ്ശെ വെളിക്കുപോവുക, മലവും വായുവും അല്പാല്പമായി വെളിക്കുപോവുക, മോഹാലസ്യം, വേദന, ജഡത, അരുചി ഇവ ശരിയാകാതെയുള്ള കഷായവസ്തിയുടെ ലക്ഷണങ്ങളാണു്.

### സ്നേഹവസ്തിയും കഷായവസ്തിയും ശരിയായാലുള്ള ലക്ഷണം.

വിവിക്തതാ മനസ്തുഷ്ടിഃ സ്നിഗ്ദ്ധതാ വ്യാധിനിഗ്രഹഃ
ആസ്ഥാപനസ്നേഹവസ്ത്യോഃ സമ്യഗ്ദാനേതു ലക്ഷണം.
വിവിക്തതാ—ഔഷധനിസ്സരണം.

വസ്തിചെയ്ത ഔഷധം വെളിക്കുപോവുക, മനസ്സന്തോഷം, ശരീരത്തിനു സ്നിഗ്ദ്ധത, രോഗശമനം ഇവ ശരിയായി പ്രയോഗിച്ച കഷായസ്നേഹവസ്തികളുടെ ലക്ഷണങ്ങളാണ്.

### കഷായവസ്തിപ്രയോഗസംഖ്യ.

അനേന വിധിനാ യുഞ്ജ്യാന്നിരൂഹം വസ്തിദാനവിത്
ദ്വിതീയം വാ തൃതീയം വാ ചതുർത്ഥം വാ യഥോചിതം.

വസ്തിപ്രയോഗത്തിൽ സമർത്ഥനായ വൈദ്യൻ, മുൻപറഞ്ഞ വിധിയനുസരിച്ചു രണ്ടോ മൂന്നോ നാലോ തവണ യോഗ്യതാനുസരണം കഷായവസ്തി പ്രയോഗിക്കണം.

### രോഗമനുസരിച്ചുള്ള വസ്തിവിധി.

സസ്നേഹ ഏകഃ പവനേ പിത്തേ ദ്വൗ പയസാ സഹ
കഷായകടുമൂത്രാഢ്യാഃ കഫേ ത്രയസ്ത്രയോ ഹിതാഃ.

പിത്തശ്ലേഷ്മാനിലാവിഷ്ടം ക്ഷീരയൂഷാമിഷൈഃ ക്രമാൽ
നിരൂഹം ഭോജയിത്വാ ച തതസ്ത്വനുവാസയേൽ.

വാതരോഗത്തിൽ സ്നേഹത്തോടുകൂടി ഒരു കഷായവസ്തിയും, പിത്തരോഗത്തിൽ പാലുചേർത്തു് രണ്ടു കഷായവസ്തിയും, കഫരോഗത്തിൽ ചവർപ്പുരസവും ത്രികടുരസവും ഗോമൂത്രവും മുതലായവയുംചേർത്തു് ചൂടാക്കി മൂന്നു കഷായവസ്തിയും പ്രയോഗിക്കുന്നതു് ഹിതമാകുന്നു. പിത്താവിഷ്ടനു് പാൽകൊണ്ടും കഫാവിഷ്ടനു് യൂഷം (ചാറു) കൊണ്ടും വാതാവിഷ്ടനു മാംസരസം കൊണ്ടും വസ്തിചെയ്യാം. കഷായവസ്തിചെയ്തവനു് ഭോജനാനന്തരം സ്നേഹവസ്തി പ്രയോഗിക്കാം.

### സുകുമാരൻ, വൃദ്ധൻ, ബാലൻ ഇവർക്കുള്ള വസ്തിക്രമം.

സുകുമാരസ്യ വൃദ്ധസ്യ ബാലസ്യ ച മൃദുർഹിതഃ
വസ്തിസ്തീക്ഷ്ണഃ പ്രയുക്തസ്തു തേഷാം ഹന്യാദ്ബലായുഷീ.

സുകുമാരശരീരമുള്ളവനും വൃദ്ധനും ബാലനും മൃദുവായ വസ്തിയാണ് ഹിതമായിട്ടുള്ളതു്. അവർക്കു് തീക്ഷ്ണവസ്തി പ്രയോഗിച്ചാൽ ബലവും ആയുസ്സും നശിക്കും.

### ഉൽക്ലേശനാദിവസ്തിക്രമം.

ദദ്യാദുൽക്ലേശനം പൂർവ്വം മദ്ധ്യേ ദോഷഹരം തതഃ
പശ്ചാൽ സംശമനീയം ച ദദ്യാദ്വസ്തിം വിചക്ഷണഃ.

വിദ്വാനായ വൈദ്യൻ, ആദ്യം, ഉൽക്ലേശന(ദോഷങ്ങളെ ഉൽക്ലേശിപ്പിക്കുന്നതിനുള്ള) വസ്തിയും പിന്നീട്ട് ദോഷഹരമായ വസ്തിയും അതിനുശേഷം ശമനവസ്തിയും പ്രയോഗിക്കണം.

### ഉൽക്ലേശനവസ്തി.

എരണ്ഡബീജം മധുകം പിപ്പലീ സൈന്ധവം വചാ
ഹപുഷാഫലകല്ക്കം ച വസ്തിരുൽക്ലേശനഃ സ്മൃതഃ.

ആവണക്കരി, ഇരട്ടിമധുരം, തിപ്പലി, ഇന്തുപ്പ്, വയമ്പ്, അടയ്ക്കാമണിയൻകായ് ഇവ പാലിൽ അരച്ച് അതുകൊണ്ടു ചെയ്യുന്ന വസ്തിക്ക് ഉൽക്ലേശനവസ്തിയെന്നു പേർ. ഈ വസ്തി ദോഷങ്ങളെ പാകമാക്കി സ്വസ്ഥാനത്തിൽ പ്രാപിപ്പിച്ച് പ്രത്യേകമാക്കിത്തീർക്കും.

### ദോഷഹരവസ്തി.

ശതാഹ്വാ മധുകം ബില്വം കുടജം ഫലമേവ ച
സകാഞ്ജികഃ സഗോമൂത്രോ വസ്തിർദ്ദോഷഹരഃ സ്മൃതഃ

ശതകുപ്പ, ഇരട്ടിമധുരം, കടകപ്പാലയരി ഇവ കാടിയിലരച്ച് ഗോമൂത്രവും ചേർത്ത് അതുകൊണ്ടു ചെയ്യുന്ന വസ്തിക്കു ദോഷഹരവസ്തി എന്നു പേർ. ഇതു് വാതാദിദോഷങ്ങളെ നശിപ്പിക്കുന്നതാണ്.

### ശമനവസ്തി.

പ്രിയംഗുർമ്മധുകം മുസ്താ തഥൈവ ച രസാഞ്ജനം
സക്ഷീരഃ ശസ്യതേ വസ്തിർദ്ദോഷാണാം ശമനഃ സ്മൃതഃ.

ഞാഴൽപ്പൂവ്, ഇരട്ടിമധുരം, മുത്തങ്ങ, രസാഞ്ജനം ഇവ പാലിൽ അരച്ചുകലക്കി അതുകൊണ്ടു ചെയ്യുന്ന വസ്തിക്കു ശമനവസ്തി എന്നുപേർ. ഇതു് ദോഷങ്ങളെ ശമിപ്പിക്കുന്നതാണ്.

### ലേഖനവസ്തി.

ത്രിഫലാക്വാഥഗോമൂത്രക്ഷൗദ്രക്ഷാരസമായുതാഃ
ഊഷകാദിപ്രതീവാപൈർവ്വസ്തയോ ലേഖനാഃ സ്മൃതാഃ.

ത്രിഫലക്കഷായം, ഗോമൂത്രം, തേൻ ഇവ യോജിപ്പിച്ച് അതിൽ ചവർക്കാരവും ഊഷാദിഗണത്തിന്റെ മരുന്നുകളും അരച്ചു

കലക്കി അതുകൊണ്ടു പ്രയോഗിക്കുന്ന വസ്തിക്കു ലേഖനവസ്തി എന്നു പേർ. ഇതു് ദോഷങ്ങളെ ഭേദിക്കുന്നതാണു്.

### ബൃംഹണവസ്തി.

ബൃംഹണക്വാഥനിഷ്ക്വാഥൈഃ കല്കൈർമ്മധുരകൈര്യുതാഃ
സർപ്പിർമ്മാംസരസോപേതാ വസ്തയോ ബൃംഹണാഃ സ്മൃതാഃ.

ധാതുക്കൾക്കു വൃദ്ധിയെ ഉണ്ടാക്കുന്ന ഔഷധങ്ങൾ കഷായംവെച്ചു് അതിൽ മധുരദ്രവ്യങ്ങൾ അരച്ചു കലക്കി, നെയ്, മാംസരസം ഇവയും ചേർത്തു് അതുകൊണ്ടു ചെയ്യുന്ന വസ്തിക്കു് ബൃംഹണവസ്തി എന്നു പേർ. ഇതു ധാതുക്കൾക്കു് ദൃഢതയെ ഉണ്ടാക്കും.

### പിച്ഛിലവസ്തി.

ബദര്യൈരാവതീശേലുശാല്മലീപുഷ്പജാങ്കുരാഃ
ക്ഷീരസിദ്ധാഃ ക്ഷൌദ്രയുക്താ നാമ്നാ പിച്ഛിലസംജ്ഞിതാഃ
അജോരഭ്രൈണരുധിരൈര്യുക്താ ദേയാ വിചക്ഷണൈഃ.

ഐരാവതി—(നാരങ്ങ്ഗി) ശേലുഃ (ബഹുവാരം) അജഃ—ഛാഗഃ. ഉരഭ്രഃ—മേഷഃ. ഏണഃ—കൃഷ്ണമൃഗഃ.

ലന്തക്കുരു, അരേലി, കല്ലുർവഞ്ചി, നറുവരി. ഇലവിൻപൂവിന്റെ മുള ഇവ പാലിൽ പാകം ചെയ്തു് അതിൽ തേനും, ആടിന്റെയും കോലാടിന്റെയും കൃഷ്ണമൃഗത്തിന്റെയും ചോരയും ചേർത്തു് അതുകൊണ്ടു ചെയ്യുന്ന വസ്തിക്കു് പിച്ഛിലവസ്തി എന്നു പേർ. ഇതു് ശരീരത്തിനു പിച്ഛിലതയെ (വഴുവഴുപ്പിനെ) ഉണ്ടാക്കുന്നതാണു്.

### പിച്ഛിലവസ്തിയുടെ മാത്ര.

മാത്രാ പിച്ഛിലവസ്തീനാം പലൈർദ്വാദശഭിർമ്മതാ.

പിച്ഛിലവസ്തിക്കുള്ള ഔഷധം ൧൨. പലം എടുത്തുകൊള്ളണം.

### കഷായവസ്തിയുടെ മാത്രാവിധി.

ദത്വാദൌ സൈന്ധവസ്യാക്ഷം മധുനഃ പ്രസൃതിദ്വയം
വിനിർമ്മഥ്യ തതോ ദദ്യാൽ സ്നേഹസ്യ പ്രസൃതിത്രയം.
ഏകീഭൂതേ തതഃ സ്നേഹേ കല്കസ്യ പ്രസൃതിം ക്ഷിപേൽ
സമ്മൂർച്ഛിതേ കഷായം തു ചതുഃപ്രസൃതിസമ്മിതം.
ഗൃഹ്ണീയാച്ച തഥാ ചൂർണ്ണമന്തേ ദ്വിപ്രസൃതോന്മിതം
ക്ഷിപ്ത്വാ വിമഥ്യ ദദ്യാച്ച നിരൂഹം കുശലോ ഭിഷക്.

ഏവം പ്രകല്പിതോ വസ്തിർദ്വാദശപ്രസൃതിർഭവേൽ.

വസ്തിചെയ്യുന്നതിനുള്ള കഷായം യോജിപ്പിക്കേണ്ട വിധിയെ പറയുന്നു:—൮ പലം തേനിൽ ൩ കഴഞ്ച് ഇന്തുപ്പ് പൊടിച്ചിട്ട് രണ്ടുംകൂടി നല്ലപോലെ കലക്കിയതിന്നശേഷം അതിൽ ൬ പലം സ്നേഹദ്രവ്യം ചേർക്കണം. പിന്നീട് അതിൽ ൨ പലം കല്ക്കദ്രവ്യം ചെയ്തു വച്ചിരുന്നത് എല്ലാംകൂടി ചേർത്തുചെയ്ത് കഴിഞ്ഞാൽ ൪ പലം കഷായം ഒഴിച്ച് രണ്ടാമതും ചൂർണ്ണദ്രവ്യവും വിതറി മത്തുകൊണ്ടു നല്ലപോലെ കലക്കി യോജിപ്പിക്കണം. അതിന്നശേഷം സമർത്ഥനായ വൈദ്യൻ അതുകൊണ്ട് കഷായവസ്തി പ്രയോഗിക്കേണം. ഇങ്ങനെ യോജിപ്പിച്ച ആ ഔഷധദ്രവ്യം എല്ലാംകൂടി ഇരുപത്തിനാലു പലമാകും. (തേൻ ൮ പലം സ്നേഹം ൬ പലം, കല്ക്കം ൨ പലം, കഷായം ൪ പലം, ചൂർണ്ണം ൪ പലം. ആകെ ൮+൬+൨+൪+൪=൨൪ പലം.)

ദോഷകോപമനുസരിച്ച് വസ്തിക്ക ചേർക്കേണ്ട
തേനിന്റെയും സ്നേഹത്തിന്റെയും അളവ്.

വാതേ ചതുഷ്പലം ക്ഷൌദ്രം ദദ്യാൽ സ്നേഹസ്യ ഷട്പലം
പിത്തേ ചതുഷ്പലം ക്ഷൌദ്രം ദദ്യാൽ സ്നേഹം പലത്രയം.
കഫേ തു ഷട്പലം ക്ഷൌദ്രം ക്ഷിപേൽ സ്നേഹം ചതുഷ്പലം

. വാതാധികൃത്തിൽ ൪ പലം തേനും ൬ പലം സ്നേഹവും, പിത്താധികൃത്തിൽ നാലു പലം തേനും ൩ പലം സ്നേഹവും, കഫാധികൃത്തിൽ ൬ പലം തേനും ൪ പലം സ്നേഹവും കഷായവസ്തിക്ക് ചേർത്തുകൊള്ളണം.

മധുതൈലകവസ്തി.

ഏരണ്ഡകാഥതുല്യാംശം മധുതൈലം പലാഷ്ടകം
ശതപുഷ്പാപലാർദ്ധേന സൈന്ധവാർദ്ധേന സംയുതം.
മധുതൈലകസംജ്ഞോഽയം വസ്തിർദോഷവിരോധിതഃ
മേദോഗുല്മക്രിമിപ്ലീഹമലോദാവർത്തനാശനഃ.
ബലവർണ്ണകരശ്ചൈവ വൃഷ്യോ ദീപനബൃംഹണഃ.

എട്ടുഇടം വെളുത്താവണക്കിൻവേരിന്റെ കഷായത്തിൽ ൮ പലം തേനും ൮ പലം എണ്ണയും ചേർത്ത് അതിൽ അരപ്പലം ശതകുപ്പയും അരപ്പലം ഇന്തുപ്പും പൊടിച്ചിട്ട് മത്തുകൊണ്ട് നല്ലപോലെ കലക്കിയതിന്നശേഷം അതുകൊണ്ടു വസ്തിചെയ്യുക; മധുതൈലകമെന്ന പേരോടുകൂടിയ ഈ വസ്തി, മേദോരോഗം

ശൂലം, കൃമി, പ്ലീഹ, മലം, ഉദാവൎത്തരോഗം ഇവയെ നശിപ്പിക്കുന്നതും ബലം, നിറം, ശുക്ലവൃദ്ധി, ധാതുപുഷ്ടി, അഗ്നിദീപ്തി ഇവയെ ഉണ്ടാക്കുന്നതും ആകുന്നു.

### യാപനവസ്തി.

ക്ഷൌദ്രാജ്യക്ഷീരതൈലാനാം പ്രസൃതം പ്രസൃതം ഭവേൽ
ഹപുഷാസൈന്ധവാക്തോഽയം വസ്തിഃ സ്യാദ്യാപനഃ പരഃ.

തേൻ നെയ്യ് എണ്ണ ഇവ ഈരണ്ടു പലംവീതം എടുത്തു അതിൽ ൨ കഴഞ്ചു് അടയ്ക്കാമണിയന്റെ കായുടെ കല്ക്കവും ൨ കഴഞ്ചു് ഇന്തുപ്പു പൊടിയുംചേൎത്തു് അതുകൊണ്ടു് വസ്തിചെയ്യുക; ഈ വസ്തിക്കു യാപനവസ്തി എന്നുപേർ. ഇതു പാചനവും മലത്തെ ഇളക്കിക്കളയുന്നതും ആകുന്നു.

### യുക്തരഥവസ്തി.

ഏരണ്ഡമൂലനിഷ്ക്വാഥോ മധുതൈലം സസൈന്ധവം
ഏഷ യുക്തരഥോ വസ്തിഃ സവചാപിപ്പലീഫലഃ.

ആവണക്കിൻവേരുകൊണ്ടുള്ള കഷായത്തിൽ തേനും എണ്ണയും ചേൎത്തു് അതിൽ ഇന്തുപ്പ് വയമ്പു് തിപ്പലി ഇവ പൊടിച്ചു ചേൎത്തു് അതുകൊണ്ടുചെയ്യുന്ന വസ്തിക്കു യുക്തരഥവസ്തി എന്നുപേർ.

### സിദ്ധവസ്തി.

പഞ്ചമൂലസ്യ നിഷ്ക്വാഥസ്തൈലം മാഗധികാ മധു
സസൈന്ധവഃ സയഷ്ട്യാഹ്വഃ സിദ്ധവസ്തിരിതി സ്മൃതഃ

പഞ്ചമൂലം കഷായംവെച്ചു് അതിൽ എണ്ണയും തിപ്പലി തേൻ ഇന്തുപ്പ് ഇരട്ടിമധുരം ഇവയുംചേൎത്തു അതുകൊണ്ടു ചെയ്യുന്ന വസ്തിക്കു് സിദ്ധവസ്തി എന്നുപേർ.

### കഷായവസ്തിയുടെ പത്ഥ്യം.

സ്നാനമുഷ്ണോദകൈഃ കുൎയ്യാദ്ദിവാസ്വപ്നമജീൎണ്ണതാം
വൎജ്ജയേദപരം സൎവ്വമാചരേൽ സ്നേഹവസ്തിവൽ. 166

കഷായവസ്തിക്കു് ചൂടുവെള്ളത്തിൽ കുളിക്കുകയും പകലുറങ്ങുക ദഹനക്കേടുണ്ടാക്കുന്ന സാധനം ഭക്ഷിക്കുക ഇവ വൎജ്ജിക്കുകയും ചെയ്യുന്നതുകൂടാതെ സ്നേഹവസ്തിക്കു പറഞ്ഞിരിക്കുന്ന പത്ഥ്യവും അനുഷ്ഠിക്കണം.

### ഉത്തരവസ്തിവിധി.

അതഃ പരം പ്രവക്ഷ്യാമി വസ്തിമുത്തരസംജ്ഞിതം
നിരൂഹാദുത്തരോ യസ്മാത്തസ്മാദുത്തരസംജ്ഞകഃ. 167

ദ്വ്യംഗുലം മൂത്രമാർഗ്ഗേ ച സൂക്ഷ്മം നേത്രം വിയോജയേത്.

സ്ത്രീകൾക്ക് ഉത്തരവസ്തിചെയ്യുന്നതിനുള്ള യന്ത്രത്തിന് അവരുടെ ചെറുവിരലിൻെറ വണ്ണവും പത്തംഗുലം നീളവും ചെറുപയറുകടക്കത്തക്ക സുഷിരവും ഉണ്ടായിരിക്കണം. ആ സൂക്ഷ്മയന്ത്രം ഗർഭാശയത്തിൽ നാലംഗുലവും മൂത്രമാർഗ്ഗത്തിൽ രണ്ടംഗുലവും പ്രവേശിപ്പിക്കണം.

### ബാലന്മാർക്ക് വസ്തിക്കുള്ള യന്ത്രത്തിൻെറ അളവ്.

മൂത്രകൃച്ഛ്റവികാരേഷു ബാലാനാം ത്വേകമംഗുലം
ശനൈർന്നിഷ്കമ്പമാധേയം സൂക്ഷ്മം നേത്രം വിചക്ഷണൈഃ
മാലതീപുഷ്പവൃന്താഭം നേത്രമിത്യൂചിരേ പരേ.

സൂക്ഷ്മശബ്ദാഭിധാനം ബാലാനാം തത്രാപി നേത്രസ്യ സൂക്ഷ്മതാബോധനാർത്ഥം.

ബാലന്മാർക്ക് മൂത്രകൃച്ഛ്റവികാരങ്ങളിൽ, സ്ത്രീകൾക്ക വിധിച്ചിട്ടുള്ള വസ്തിയന്ത്രത്തെക്കാൾ അതിസൂക്ഷ്മമായി ഉണ്ടാക്കിയ വസ്തിയന്ത്രംകൊണ്ട് കൈയ് ഇളകാതെ വളരെപ്പതുക്കെ ഒരംഗുലം യന്ത്രം ഉള്ളിൽ കടത്തി വസ്തിചെയ്യണം. വസ്തി മുൻപു പറഞ്ഞിട്ടുള്ളതുപോലെ പിച്ചകപ്പൂവിൻെറ ഞെട്ടിയുടെ ആകൃതിയിൽ ഇരുന്നാൽ മതി.

### സ്ത്രീകൾക്കും ബാലന്മാർക്കുമുള്ള വസ്ത്യൗഷധമാത്ര.

യോനിമാർഗ്ഗേഷു നാരീണാം സ്നേഹമാത്രാ ദ്വിപാലികീ
മൂത്രമാർഗ്ഗേ പലോന്മാനം ബാലാനാം ച ദ്വികാർഷികീ.
ഉത്താനായൈ സ്ത്രിയൈ ദദ്യാദൂർദ്ധ്വജാന്വൈ വിചക്ഷണഃ.

സ്ത്രീകൾക്ക യോനിമാർഗ്ഗത്തിന് (ഗർഭാശയത്തിൽ) വസ്തി ചെയ്യുന്നതിന് രണ്ടുതുടവും മൂത്രമാർഗ്ഗത്തിൽ വസ്തി ചെയ്യുന്നതിന് ഒരുതുടവും ബാലന്മാർക്ക് അരത്തുടവും സ്നേഹം ഉപയോഗിച്ചുകൊള്ളണം. മലർത്തിക്കിടത്തി കാൽമുട്ട് മേൽപ്പോട്ടാക്കി വച്ചുവേണം സ്ത്രീകൾക്ക വസ്തിചെയ്യേണ്ടത്.

### ഉത്തരവസ്ത്യൗഷധം തിരികെ വരാതിരുന്നാലുള്ള വിധി.

അപ്രത്യാഗച്ഛതി ഭിഷഗ്വസ്താവുത്തരസംജ്ഞിതേ
ഭൂയോ വസ്തിം വിദധ്യാച്ച സംയുക്തം ശോധനൈർഗ്ഗണൈഃ
ഫലവർത്തിം വിദധ്യാച്ച യോനിമാർഗ്ഗേ ദൃഢാം ഭിഷക്
സൂത്രൈർവ്വിനിർമ്മിതാം സ്നിഗ്ദ്ധാം ശോധനദ്രവ്യസംയുതാം.

ഉത്തരവസ്തി പ്രയോഗിച്ചതിനുശേഷം ആ ഔഷധം വെ

ളിക്ക പുറപ്പെടാതിരുന്നാൽ ശോധനഗുണമുള്ള ഔഷധങ്ങൾ കൊണ്ടുണ്ടാക്കിയ വസ്തി വീണ്ടും പ്രയോഗിക്കുകയോ, യോനിമാർഗ്ഗത്തിൽ സൂക്ഷ്മനിർമ്മിതവും സ്നിഗ്ദ്ധവും ശോധനദ്രവ്യങ്ങളോടു കൂടിയതും ഉറപ്പുള്ളതും ആയ ഫലവർത്തി (തിരി) പ്രയോഗിക്കുകയോ ചെയ്യണം. എന്നാൽ സ്നേഹം വെളിക്ക പുറപ്പെടും.

വസ്തിസ്ഥാനം മഥിച്ചാലുള്ള വിധി.

മഥ്യമാനേ തഥാ വസ്തൗ ദദ്യാദ്വസ്തിം വിശോധനഃ
ക്ഷീരിവൃക്ഷകഷായേണ പയസാ ശീതളേന വാ. 179

മഥ്യമാനേ വസ്തൗ—വസ്തിൻ സ്ഥാനേ വസ്തിർദ്ദത്തസ്സ്ഥിൻ മഥ്യമാനേ.

വസ്തിപ്രയോഗിച്ചു സ്ഥാനത്തു ദാഹം (പൊള്ളൽ) ഉണ്ടായാൽ നാല്പാമരക്കഷായംകൊണ്ടോ തണുത്ത വെള്ളംകൊണ്ടോ സമർത്ഥനായ വൈദ്യൻ വീണ്ടും വസ്തി പ്രയോഗിക്കണം.

ഉത്തരവസ്തിയുടെ ഗുണം.

വസ്തിഃ ശുക്രജാഃ പുംസാം സ്ത്രീണാമാർത്തവജാ ഗദാഃ
ഹന്ത്യുത്തരവസ്തിസ്തു നോചിതോ മേഹിനോ ക്വചിൽ. 180

ഉത്തരവസ്തിപ്രയോഗംകൊണ്ടു് പുരുഷന്മാരുടെ ശുക്ലദോഷവും സ്ത്രീകളുടെ ആർത്തവദോഷവും ഇല്ലാതാകും. പ്രമേഹരോഗിക്കു് ഒരിക്കലും ഉത്തരവസ്തി പ്രയോഗിക്കരുതു്.

ഉത്തരവസ്തി ശരിയായാലുള്ള ലക്ഷണം.

സമ്യഗ്ദത്തസ്യ ലിംഗാനി വ്യാപദഃ ക്രമ ഏവ ച
വസ്തേരുത്തരസംജ്ഞസ്യ സമാനാഃ സ്നേഹവസ്തിനാ. 181

ഉത്തരവസ്തി ശരിയായാലുള്ള ലക്ഷണവും ശരിയാകാതിരുന്നാലുള്ള ലക്ഷണവും മറ്റു് എല്ലാ ക്രമങ്ങളും സ്നേഹവസ്തിക്കു പറഞ്ഞിട്ടുള്ളതുപോലെ ധരിച്ചുകൊള്ളണം.

ഫലവർത്തിവിധി.

ഘൃതാഭ്യക്തേ ഗുദേ ക്ഷിപ്താ ശ്ലക്ഷ്ണാ സാംഗുഷ്ഠസന്നിഭാ
മലപ്രവർത്തിനീ വർത്തിഃ ഫലവർത്തിശ്ച സാ സ്മൃതാ. 182

മലം വെളിക്ക പോകുന്നതിനുവേണ്ടി ഗുദത്തിൽ നെയ്യു പുരട്ടി തന്റെ പെരുവിരലിനു തുല്യമായും മിനുസമായും ഇരിക്കുന്ന തിരിയുണ്ടാക്കി ഗുദത്തിൽ പ്രവേശിപ്പിക്കുന്നതിനു് ഫലവർത്തി എന്നു പറയുന്നു.

### നസ്യഗ്രഹണവിധി.

നസ്യം തത് കഥ്യതേ ധീരൈർന്നാസാഗ്രാഹ്യം യദൗഷധം
നാവനം നസ്യകർമ്മേതി തസ്യ നാമദ്വയം മതം. 183

നസ്യകർമ്മ—നാസികായാം കർമ്മ ചികിത്സാ യസ്മിൻ തത് നസ്യകർമ്മ.

മൂക്കിൽ ഔഷധം പ്രയോഗിച്ചു ചെയ്യുന്ന ചികിത്സയാണ് നസ്യം. നാവനം, നസ്യകർമ്മം ഇവ രണ്ടും നസ്യത്തിന്റെ പര്യായമാണ്.

### നസ്യഭേദം.

നസ്യഭേദോ ദ്വിധാ പ്രോക്തോ രേചനം സ്നേഹനം തഥാ
രേചനം കർഷണം പ്രോക്തം സ്നേഹനം ബൃംഹണം മതം.

രേചനമെന്നും സ്നേഹനമെന്നും നസ്യം രണ്ടുവിധം. അവയിൽ രേചനനസ്യം കർശനവും സ്നേഹനനസ്യം ബൃംഹണവും ആകുന്നു.

### നസ്യംചെയ്യേണ്ട സമയം.

കഫപിത്താനിലധ്വംസി പൂർവ്വമധ്യാപരാഹ്ണകേ
ദിനസ്യ ഗൃഹ്യതേ നസ്യം രാത്രാവപ്യുത്കടേ ഗദേ. 185

ദിനസ്യ—ദിവാ വിഭക്തസ്യ പൂർവ്വഭാഗാദൗ.

പകലിനെ മൂന്നായി ഭാഗിച്ച് അതിന്റെ പൂർവ്വഭാഗത്തിൽ ചെയ്യുന്ന നസ്യം കഫഹരവും, മധ്യഭാഗത്തിൽ ചെയ്യുന്ന നസ്യം പിത്തഹരവും, അപരഭാഗത്തിൽ ചെയ്യുന്ന നസ്യം കഫഹരവും ആകുന്നു.

### നസ്യം വർജ്ജിക്കേണ്ടവർ.

നസ്യം ത്യജേദ്ഭോജനാന്തേ ദുർദ്ദിനേ ചാപതർപ്പിതഃ
തഥാ നവപ്രതിശ്യായീ ഗർഭിണീ ജലദൂഷിതഃ. 186
അജീർണ്ണീ ദത്തവസ്തിശ്ച പീതസ്നേഹോദകാസവഃ
ക്രുദ്ധഃ ശോകാഭിഭൂതശ്ച തൃഷാർത്തോ വൃദ്ധബാലകൗ. 187
വേഗാവരോധീ ശ്രാന്തശ്ച സ്നാതുകാമശ്ച വർജ്ജയേത്
(നസ്യമിതി ശേഷഃ)

ഊണുകഴിഞ്ഞയുടനെയും മഴക്കാറിനാൽ സൂര്യൻ മറഞ്ഞിരിക്കുന്ന ദിവസവും നസ്യം ചെയ്യരുത്. പട്ടിണികിടന്നവൻ, പീനസരോഗം വന്നിട്ട് അധികം ദിവസമാകാത്തവൻ, ഗർഭിണി,

ജ്വരപീഡിതൻ, അജീൎണ്ണമുള്ളവൻ, വസ്തിചെയ്തവൻ, സ്നേഹം ജലം ആസവം ഇവ പാനംചെയ്തവൻ, ക്രുദ്ധൻ, ദുഃഖപരിതപ്തൻ, കണ്ണീർദാഹമുള്ളവൻ, വൃദ്ധൻ, ബാലൻ, മലമൂത്രാദിവേഗം തടുത്തവൻ, ക്ഷീണിച്ചവൻ, കുളിക്കാൻ ആഗ്രഹിക്കുന്നവൻ. ഇവൎക്കു നസ്യം പ്രയോഗിക്കരുതു്.

നസ്യം ചെയ്യേണ്ട കാലം.

അഷ്ടവൎഷസ്യ ബാലസ്യ നസ്യകൎമ്മ സമാചരേൽ
അശീതിവൎഷാദൂൎദ്ധ്വം ച നാവനം നൈവ ദീയതേ. 188

എട്ടുവയസ്സായതിനുശേഷമേ നസ്യം ചെയ്യാവൂ. അതിൽ വയസ്സു കുറവുള്ളവൎക്കു നസ്യം ചെയ്യരുതു്. എൺപതുവയസ്സിന്മേലും നസ്യം പ്രയോഗിക്കരുതു.

രേചനനസ്യവിധി.

അഥ വൈ രേചനം നസ്യം
ഗ്രാഹ്യം തൈലസ്യ തീക്ഷ്ണകേ
തീക്ഷ്ണഭേഷജസാധിതൈഃ
സ്നേഹൈഃ കഷായൈ രസൈസ്തഥാ.

തീക്ഷ്ണതൈലങ്ങൾകൊണ്ടോ തീക്ഷ്ണൌഷധങ്ങൾകൊണ്ടു പാകംചെയ്ത സ്നേഹങ്ങൾകൊണ്ടോ കഷായങ്ങൾകൊണ്ടോ മാംസരസങ്ങൾകൊണ്ടോ വിരേചനനസ്യം ചെയ്യാം.

രേചനനസ്യമാത്ര.

നാസികാരന്ധ്രയോരഷ്ടൌ ഷട് ചത്വാരശ്ച ബിന്ദവഃ
പ്രത്യേകം രേചനം യോഗ്യം മുഖ്യമധ്യാല്പമാത്രയാ. * 190

മൂക്കിന്റെ രണ്ടു ദ്വാരങ്ങളിൽകൂടിയും വിരേചനനസ്യം ചെയ്യണം. ഓരോ മൂക്കിലും എട്ടുതുള്ളിവീതം നസ്യം ചെയ്യുന്നതു് ഉത്തമമാത്രയും, ആറു തുള്ളിവീതം നസ്യം ചെയ്യുന്നതു് മധ്യമമാത്രയും, നാലുതുള്ളിവീതം നസ്യം ചെയ്യുന്നതു് അല്പമാത്രയും ആകുന്നു.

നസ്യൌഷധപ്രമാണം.

നസ്യകൎമ്മണി ദാതവ്യം ശാണൈകം തീക്ഷ്ണമൌഷധം
ഹിങ്ഗു സ്യാദ്യവമാത്രം തു മാഷൈകം സൈന്ധ-
വം മതം. 191
ക്ഷീരം ചൈവാഷ്ടശാണം സ്യാൽ പാനീയം ച
ത്രികാൎഷികം
കാൎഷികം മധുരദ്രവ്യം നസ്യകൎമ്മണി യോജയേൽ. 192

നസ്യം ചെയ്യുന്നതിന് തീക്ഷ്ണൗഷധം ഒരു ശാണവും, കായം ഒരു യവപ്രമാണവും, ഇന്തുപ്പ് ഒരു ഉഴുന്നിൻറിടയും, പാൽ എട്ടു ശാണവും, ജലം ൩ കഴഞ്ചും, മധുരൗഷധം ൧ കഴഞ്ചും ഉപയോഗിച്ചുകൊള്ളണം.

വിരേചനനസ്യഭേദങ്ങൾ.

അവപീഡഃ പ്രധമനോ ദ്വൌ ഭേദാവപി ച സ്മൃതൌ
ശിരോവിരേചനസ്യാപി തൌ തു ഭേദൌ ഹിതാവഹൌ.

അവപീഡകമെന്നും പ്രധമനമെന്നും വിരേചനനസ്യം രണ്ടു വിധമുണ്ട്. ഈ രണ്ടുവിധം നസ്യവും ഫലദായകമായും ശിരോവിരേചനത്തിനായി പ്രയോഗിക്കാം.

അവപീഡനസ്യലക്ഷണം.

കല്കീകൃതാദൌഷധാദ്യഃ പീഡിതോ നിസ്സൃതോ രസഃ
സോഽവപീഡഃ സമുദ്ദിഷ്ടസ്തീക്ഷ്ണദ്രവ്യസമുദ്ഭവഃ

തീക്ഷ്ണദ്രവ്യങ്ങൾ കല്ക്കംപോലെ അരച്ച് തുണിയിൽവച്ചു ഞെക്കി നീരെടുത്ത് അതുകൊണ്ടു ചെയ്യുന്ന നസ്യത്തിനാണ് അവപീഡകമെന്നു പറയുന്നത്.

പ്രധമനനസ്യം.

ഷഡംഗുലദ്വിവക്ത്രായാ നാഡ്യാ ചൂർണ്ണം തതോ ധമേൽ
തീക്ഷ്ണം കോലമിതം വക്ത്രവാതൈഃ പ്രധമനം
ഹിതം. 195

ആറംഗുലം നീളത്തിൽ രണ്ടു ദ്വാരത്തോടുകൂടിയ ഒരു കുഴലുണ്ടാക്കി അതിൽ അരക്കഴഞ്ചു ചൂർണ്ണദ്രവ്യം നിറച്ച് മുഖവായു കൊണ്ട് ഊതി മൂക്കിൽ കയററുന്നതിന് പ്രധമനനസ്യം എന്നു പേർ.

രേചനസ്നേഹന നസ്യപ്രയോഗം.

ഊർദ്ധ്വജത്രുഗതേ രോഗേ കഫജേ സ്വരസംക്ഷയേ
അരോചകേ പ്രതിശ്യായേ ശിരശ്ശൂലേ ച പീനസേ.
ശോഫാപസ്മാരകുഷ്ഠേഷു നസ്യം വൈ രേചനം ഹിതം
ഭീരുസ്ത്രീകൃശബാലാനാം നസ്യം സ്നേഹനം ശസ്യതേ.

രേചനനസ്യവും സ്നേഹനനസ്യവും ഏതുരോഗങ്ങളിലാണ് പ്രയോഗിക്കേണ്ടത് എന്നു കാണിക്കുന്നു:— ഊർദ്ധ്വജത്രുരോഗം, (കഴുത്തിനു മുകളിലുള്ള രോഗം) കഫരോഗം ഇവയിലും, സ്വരക്ഷയം, അരോചകം, പ്രതിശ്യായം, തലവേദന, പീനസം,

ശോഷം, അപസ്മാരം, കമ്പം ഈ രോഗങ്ങളിലും വിരേചനനസ്യം പ്രയോഗിക്കണം. ഭീരുക്കൾ, സ്ത്രീകൾ, കൃശന്മാർ, ബാലന്മാർ ഇവർക്ക് സ്നേഹംകൊണ്ടുള്ള നസ്യമാണ് ഹിതമായിട്ടുള്ളത്.

### അവപീഡനനസ്യപ്രയോഗം.

ഗളരോഗേ സന്നിപാതേ നിദ്രായാം വിഷമജ്വരേ
മനോവികാരേ കൃമിഷു യുജ്യതേ ചാവപീഡനം. 198

ഗളരോഗം, സന്നിപാതം, (ത്രിദോഷകോപം) അധികമായ ഉറക്കം, വിഷമജ്വരം, മനോവികാരം, (അപസ്മാരാദി) കൃമിരോഗം ഇവയിൽ അവപീഡനനസ്യം ഹിതമാകുന്നു.

### പ്രധമനനസ്യപ്രയോഗം.

അത്യന്തോൽക്കടദോഷേഷു വിസംജ്ഞേഷു ച ദീയതേ
ചൂർണ്ണം പ്രധമനം ധീമൈസ്തദ്ധി തീക്ഷ്ണതരം യതഃ.

അധികമായ ദോഷകോപത്തിലും ബോധക്കേടിലും വിദ്വാനായ വൈദ്യൻ ചൂർണ്ണംകൊണ്ടുള്ള പ്രധമനനസ്യം പ്രയോഗിക്കണം. എന്തുകൊണ്ടെന്നാൽ—ഇത് (ചൂർണ്ണനസ്യം) അതിതീക്ഷ്ണമാണ്.

### രേചനനസ്യൌഷധവും അതിന്റെ ഗുണവും.

നസ്യം സ്യാദ് ഗുളശുണ്ഠിഭ്യാം പിപ്പലീസൈന്ധവേന വാ
ജലപിഷ്ടേന കർണ്ണാക്ഷിനാസാശിരോഗദേ. 200

മന്യാഹനുഗളോദ്ഭൂതാ നശ്യന്തി ഭുജപൃഷ്ഠജാഃ
മധൂകസാരകൃഷ്ണോഗ്രാ വചാമരിചസൈന്ധവൈഃ. 201

നസ്യം കോഷ്ണജലേ പിഷ്ടം ദദ്യാൽ സംജ്ഞാപ്രബോധനം
അപസ്മാരേ തമോരോഗേ സന്നിപാതേഽപതന്ത്രകേ. 202

ശർക്കരയും ചുക്കുംപൊടിയുംകൂടിയോ തിപ്പലിയും ഇന്തുപ്പും പച്ചവെള്ളത്തിൽ അരച്ചോ നസ്യം ചെയ്യുക; എന്നാൽ ചെവി, കണ്ണ്, മൂക്ക, ശിരസ്സ്, മന്യ, (കഴുത്തിന്റെ പിൻഭാഗത്തുള്ള ഞെരമ്പ്) ഹനുപ്രദേശം, കഴുത്ത്, കൈയ്, പൃഷ്ഠഭാഗം ഈ സ്ഥാനങ്ങളിൽ ഉണ്ടാകുന്ന രോഗങ്ങൾ ഇല്ലാതാകും.

ഇരിപ്പക്കാതൽ, തിപ്പലി, വയമ്പ്, നല്ലമുളക്, ഇന്തുപ്പ് ഇവ ചൂടുവെള്ളത്തിൽ അരച്ചു നസ്യംചെയ്യുക; എന്നാൽ ബോധമുണ്ടാകുന്നതുകൂടാതെ അപസ്മാരം, ഭ്രാന്ത്, ത്രിദോഷകോപം, അപതന്ത്രകമെന്ന വാതരോഗം ഇവ ശമിക്കും.

### തന്ദ്രാരോഗ രേചനനസ്യവിധി.

സൈന്ധവം ശ്വേതമരിചം സർഷപാഃ കുഷ്ഠമേവ ച
ബസ്തമൂത്രേണ സംപിഷ്ടം നസ്യം തന്ദ്രാനിവാരണം.

ഇന്തുപ്പ്, മുരിങ്ങയരി, കടുക്, കൊട്ടം ഇവ ആട്ടിൻമൂത്രത്തിൽ അരച്ച് നസ്യംചെയ്ക, തന്ദ്രാരോഗം (മടി) നശിക്കും.

### പ്രധമനനസ്യൌഷധം.

രോഹിതസ്യ ച പിത്തേന ഭാവിതം മരിചം വചാ
കട്ഫലം ചേതി തച്ചൂർണ്ണം ജ്ഞേയം പ്രധമനം ബുധൈഃ.

നല്ലമുളക്, വയമ്പ്, കുമ്പിൾവേര് ഇവ പൊടിച്ച് രോഹിതമത്സ്യത്തിന്റെ പിത്തത്തിൽ ഭാവനചെയ്ത് അതുകൊണ്ട് പ്രധമനനസ്യം ചെയ്യണം.

### ബൃംഹണസ്നേഹനസ്യകല്പന.

അഥ ബൃംഹണനസ്യസ്യ കല്പനാ കഥ്യതേ ഽധുനാ
മർശശ്ച പ്രതിമർശശ്ച ദ്വൌ ഭേദൌ സ്നേഹനേ മതൌ. 205

മർശസ്യ തർപ്പണീ മാത്രാ മുഖ്യാ ശാണൈഃ സ്മൃതാഷ്ടഭിഃ
മധ്യമാ തു ചതുശ്ശാണൈർഹീനാ ശാണമിതാ മതാ. 206

ഇനിയും ബൃംഹണനസ്യവിധിയെപ്പറയുന്നു:—മർശം എന്നും പ്രതിമർശമെന്നും ബൃംഹണനസ്യം രണ്ടുവിധമുണ്ട്. ചൂണ്ടാണിവിരൽ ഔഷധത്തിൽ മുക്കി അതിൽനിന്നു വീഴുന്ന എട്ടുതുള്ളിക്ക് ശാണമെന്നു പറയുന്നു. ഇങ്ങനെയുള്ള എട്ടു ശാണം മർശത്തിന്റെ ഉത്തമമാത്രയും, നാലു ശാണം മധ്യമമാത്രയും, ശാണം ഹീനമാത്രയും ആകുന്നു.

### മർശനസ്യം പ്രയോഗിക്കേണ്ട ക്രമം.

ഏകൈകസ്മിംസ്തു മാത്രേയം ജ്ഞേയാ നാസാപുടേ ബുധൈഃ
മർശസ്യ ദ്വിത്രിവേലം വാ വീക്ഷ്യ ദോഷബലാബലം
ഏകാന്തരം ദ്വ്യന്തരം വാ നസ്യം ദദ്യാദ്വിചക്ഷണഃ. 207

ഏകാന്തരം—ഏകം ദിനാന്തരം നസ്യശൂന്യം യത്ര തദേകാന്തരം.

മുൻപറഞ്ഞ മാത്രയനുസരിച്ച് ഓരോ മൂക്കിലും മർശനസ്യം പ്രയോഗിക്കണം. ദോഷകോപത്തിന്റെ ബലാബലമനുസരിച്ച് ഒരുദിവസംതന്നെ രണ്ടോ മൂന്നോ പ്രാവശ്യമോ അല്ലെങ്കിൽ ഒന്നോ രണ്ടോ ദിവസം ഇടയിട്ടോ മർശനസ്യം പ്രയോഗിക്കാം.

ത്ര്യഹം പഞ്ചാഹമഥവാ സപ്താഹം വാ സുയന്ത്രിതഃ.

അഥവാ ത്ര്യഹം—ത്രീണ്യഹാനി യാവൽ പ്രതിദിനം. ഏവം പഞ്ചാഹം സപ്താഹം. സുയന്ത്രിതഃ—സാവധാനഃ. യഥാ ഷരിക്കാ ന ഭവതി.

മുൻപറഞ്ഞ രീതിയിലോ അല്ലെങ്കിൽ മൂന്നോ അഞ്ചോ ഏഴോ ദിവസംവരെയോ സമർത്ഥനായ വൈദ്യൻ നല്ലപോലെ മനസ്സുനിറുത്തി നസ്യം പ്രയോഗിക്കണം.

മർശനസ്യത്തിൽ ഉണ്ടാകുന്ന ആപത്തിന്റെ പ്രതിവിധി.

മർശേ ശിരോവിരേകേ ച വ്യാപദോ ദ്വിവിധാഃ സ്മൃതാഃ.
ദോഷോൽക്ലേശാൽ ക്ഷയാച്ചൈവ വിജ്ഞേയാസ്താ യഥാക്രമം.

ദോഷോൽക്ലേശനിമിത്താസു യുഞ്ജ്യാദ്വമനശോധനം
അഥ ക്ഷയനിമിത്താസു യഥാസ്വം ബൃംഹണം ഹിതം

വമനശോധനം—വമനരൂപം ശോധനം.

മർശനസ്യത്തിൽ ദോഷങ്ങളുടെ ഉൽക്ലേശം നിമിത്തവും (ദോഷങ്ങൾ സ്ഥാനത്തിൽനിന്നു ഭ്രംശിച്ചിട്ടുള്ള കോപം) വിരേചനനസ്യത്തിൽ തേജസ്സു മുതലായവ ക്ഷയിക്കുകകൊണ്ടും പല രോഗങ്ങളും ഉണ്ടാകാറുണ്ടു്. അവയിൽ ദോഷോൽക്ലേശം നിമിത്തം ഉണ്ടാകുന്ന രോഗങ്ങൾക്കു് വമനവും; ക്ഷയംനിമിത്തമുണ്ടാകുന്ന രോഗങ്ങളിൽ ഏതു ദോഷങ്ങൾക്കാണു് ക്ഷയമെന്നു നോക്കി അതനുസരിച്ചു ചികിത്സയും ചെയ്തുകൊള്ളണം.

ബൃംഹണനസ്യവിധി.

ശിരോനാസാക്ഷിരോഗേഷു സൂര്യാവർത്താർദ്ധഭേദകേ
ദന്തരോഗേ ബലേ ഹീനേ മന്യാബാഹ്വംസശോഷകേ.
മുഖശോഷേ കർണ്ണനാദേ വാതപിത്തഗദേ തഥാ
അകാലപലിതേ ചൈവ കേശശ്മശ്രുപ്രപാതനേ. 211
പൂജ്യതേ ബൃംഹണം നസ്യം സ്നേഹൈർവ്വാ മധുരദ്രവൈഃ.

ശിരോരോഗം നാസാരോഗം, നേത്രരോഗം, സൂര്യാവർത്തം, അർദ്ധാവഭേദം (ഒരുച്ചെന്നിക്കുത്തു്.) ദന്തരോഗം, ബലക്ഷയം, മന്യാരോഗം (കഴുത്തിന്റെ പുറകിലുള്ള ഞരമ്പിന്നുണ്ടാകുന്ന രോഗം) ബാഹുരോഗം, അംസരോഗം, (തോളിന്നുണ്ടാകുന്ന രോഗം) വായവരൾച്ച, കർണ്ണനാദം, (ചെവിമൂളുക) വാതരോഗം, പിത്തരോഗം, അകാലത്തിലുണ്ടാകുന്ന നര, തലമുടി പൊഴിയുക, മുഖരോമം പൊഴിയുക ഈ രോഗങ്ങളിൽ സ്നേഹങ്ങൾകൊണ്ടോ

### പ്രതിമർശനസ്യം പ്രയോഗിക്കേണ്ട കാലം.

സമയാഃ പ്രതിമർശസ്യ ചതുർദ്ദശ പ്രകീർത്തിതാഃ
പ്രഭാതേ ദന്തകാഷ്ഠാന്തേ ഗൃഹാന്നിർഗ്ഗമനേ തഥാ. 241
വ്യായാമാദ്ധ്വവ്യവായാന്തേ വിൺമൂത്രാന്തേഽഞ്ജനേ കൃതേ
കവളാന്തേ ഭോജനാന്തേ ദിവാസ്വപ്നോത്ഥിതേ തഥാ.
വമനാന്തേ തഥാ സായം പ്രതിമർശഃ പ്രയുജ്യതേ.

൧ പ്രഭാതം, ൨ പല്ലുതേച്ചുകഴിഞ്ഞതിന്നുശേഷം, ൩ ഗൃഹത്തിൽനിന്നു വെളിക്കു പുറപ്പെടുന്ന സമയം, ൪ വ്യായാമത്തിന്റെ അവസാനം, ൫ വഴിനടന്നുകഴിഞ്ഞതിന്നുശേഷം, ൬ സംഭോഗാവസാനം, ൭ മലവിസർജ്ജനാവസാനം, ൮ മൂത്രമൊഴിച്ചതിന്നുശേഷം, ൯ അഞ്ജനം പ്രയോഗിച്ചതിന്നുശേഷം, ൧൦ കബളാവസാനം, ൧൧ ഭോജനാവസാനം, ൧൨ പകലുറക്കത്തിന്നുശേഷം, ൧൩ ഛർദ്ദിപ്പിച്ചതിന്നുശേഷം, ൧൪ സായംകാലം, ഇങ്ങനെ പ്രതിമർശനസ്യത്തിന്ന് ൧൪ സമയമാണ് വിദ്വാന്മാരാൽ നിശ്ചയിക്കപ്പെട്ടിട്ടുള്ളത്.

### പ്രതിമർശനസ്യം ശരിയായാലുള്ള ലക്ഷണം.

ഈഷദുച്ഛിംഘനാൽ സ്നേഹോ യദാ വക്ത്രം പ്രപദ്യതേ
നസ്യം നിഷിക്തം തം വിദ്യാൽ പ്രതിമർശപ്രമാണതഃ.

മാത്രാ — യുക്തം.

അല്പം കാർക്കിച്ചാൽ സ്നേഹരസം വായിൽ വരികയാണെങ്കിൽ അത് വേണ്ടതുപോലെ പ്രയുക്തമായ പ്രതിമർശനസ്യത്തിന്റെ ലക്ഷണമാണ്.

### നസ്യോച്ഛിഷ്ടപ്രയോഗം.

ഉച്ഛിഷ്ടം ന പിബേച്ചൈതന്നിഷ്ഠീവേന്മുഖമാഗതം.

ഉച്ഛിഷ്ടം—നസ്യാവശിഷ്ടം.

കാർക്കിക്കുമ്പോൾ വായിൽവരുന്ന നസ്യോച്ഛിഷ്ടത്തെ വെളിക്കു തുപ്പിക്കളയണം. ഒരിക്കലും ഉള്ളിലേക്ക് ഇറക്കരുത്.

### പ്രതിമർശനസ്യപ്രയോഗവിഷയവും തൽഫലവും.

ക്ഷീണതൃഷ്ണാസ്യശോഷാർത്തേ ബാലേ വൃദ്ധേ ച പൂജ്യതേ
പ്രതിമർശാന്ന ജായന്തേ രോഗാശ്ചൈവോർദ്ധ്വജത്രുജാഃ.
വലീപലിതനാശശ്ച ബലമിന്ദ്രിയജം ഭവേൽ.

ക്ഷീണൻ, തണ്ണീർദാഹമുള്ളവൻ, വായവരണ്ടതാൽ പീഡി

തൻ, ബാലൻ, വൃദ്ധൻ ഇവൎക്ക് പ്രതിമൎശനസ്യം ഹിതമാണ്. പ്രതിമൎശനസ്യംകൊണ്ട് കഴുത്തിനു മുകളിലുള്ള സകല രോഗങ്ങളും ജരാനരകളും ഇല്ലാതാകയും ഇന്ദ്രിയബലം ഉണ്ടാകുകയും ചെയ്യും.

പ്രതിമൎശനസ്യത്തിനുള്ള ഔഷധം.

വിഭീതം നിംബകാശ്മരി ശിവാ ശേലുവൃക്ഷ കാകിനി
ഏതൈകൈകതൈലേന നസ്യാൽ പലിതം നശ്യതി ധ്രുവം.

താന്നിക്ക, വേപ്പ്, കുമിഴ്, കടുക്ക, നറുവരി, കുന്നിക്കുരു ഇവയിൽ ഏതെങ്കിലും ഒരെണ്ണംകൊണ്ട് എണ്ണയിൽ നസ്യംചെയ്താൽ ജരാനര ശമിക്കും.

നസ്യസാമാന്യവിധി.

അഥ നസ്യവിധിം വക്ഷ്യേ നസ്യഗ്രഹണഹേതവേ
മലശേ വാതമലമൂത്രകൃതദന്തവിധൎഷണം.
വിശുദ്ധം ധൂമപാനേന സ്വിന്നഫാലഗളം തഥാ
ഉത്താനശായിനം കിഞ്ചിൽ പ്രലംബശിരസം നരം.
ആസ്തീൎണ്ണഹസ്തപാദം ച വസ്ത്രാച്ഛാദിതലോചനം
സമുന്നാമിതനാസാഗ്രം വൈദ്യോ നസ്യേന യോജയേൽ.
കോഷ്ണന്നാച്ഛിന്നധാരേണ ഹേമതാരാദിശുക്തിഭിഃ
ശുക്ത്യാ വാ യന്ത്രയുക്ത്യാ വാ പ്ലോതൈൎവ്വാ നസ്യമാചരേൽ.
പ്ലോതൈഃ— വസ്ത്രസ്ഥൂലപലങ്ങളെക്കൊണ്ടെന്നർത്ഥം.

ഇനിയും നസ്യംചെയ്യുന്നതിനുള്ള വിധിയെപ്പറയുന്നു.— ദന്തധാവനം ചെയ്തതിനുശേഷം ശുദ്ധിചെയ്തുവരും ധൂമപാനത്താൽ നെററിയും കഴുത്തും വിയൎത്തവനും ആയ പുരുഷനെ മലൎത്തിക്കിടത്തി അവന്റെ തല പൊക്കിയും കൈയും കാലും നിവൎത്തിയുംവച്ച് മുണ്ടുകൊണ്ട് കണ്ണുമൂടി മൂക്കിന്റെ അഗ്രം വികസിപ്പിച്ച് അതിൽ വൈഡൂൎയ്യൻ, സ്വൎണ്ണം വെള്ളി മുതലായ ശുക്തികൊണ്ടോ മുത്തുച്ചിപ്പികൊണ്ടോ യന്ത്രയുക്തിയിലോ തുണിയിലോ പഞ്ഞിയിലോ മുക്കിയോ ചെറുചൂടോടെ ധാരമുറിയാതെ നസ്യൗഷധം ഒഴിക്കണം.

നസ്യൗഷധം പ്രയോഗിച്ചതിനുശേഷമുള്ള ക്രമം.

നസ്യേഷ്വാസിച്യമാനേഷു ശിരോ നൈവ പ്രകമ്പയേൽ
ന കുപ്യേന്ന പ്രഭാഷേത നോച്ഛ്വിക്കേന്ന ഹസേത്തഥാ.

നസ്യൗഷധം മൂക്കിൽ ഒഴിച്ചുകഴിഞ്ഞാൽ തല ഇളക്കുക,

കോപിക്കുക, സംസാരിക്കുക, കാക്കിച്ചുതുപ്പുക, ചിരിക്കുക ഇവ യൊന്നും ചെയ്യരുത്.

### നസ്യപ്രയോഗത്തിനുശേഷം തലയിളക്കുക മുതലായവ ചെയ്താലുള്ള ദോഷം.

ഏതൈർഹി വിഹിതൈഃ സ്നേഹോ നൈവാന്തഃ സംപ്രപദ്യതേ
തതഃ കാസപ്രതിശ്യായശിരോക്ഷിഗദസംഭവഃ
ശൃംഗാടകമഭിവ്യാപ്യ സ്ഥാപയേന്ന ഗളേദ്ദ്രവം.

നസ്യൌഷധം മൂക്കിൽ ഒഴിച്ചതിനുശേഷം തല ഇളക്കുക മുതലായവ ചെയ്താൽ ആ ഔഷധം ഉള്ളിലേക്കു പ്രവേശിക്കുകയില്ലെന്നുതന്നെയല്ല; ചുമ, പീനസം, ശിരോരോഗം, നേത്രരോഗം ഇവയുണ്ടാകും. ദ്രവദ്രവ്യം നിറുകയിൽ കേറുക നിമിത്തം ശരിയായി വെളിക്ക് ഒലിച്ചുപോകാതെയും ഇരിക്കും.

### നസ്യൌഷധം മൂക്കിൽ ധരിച്ചുകൊണ്ടിരിക്കേണ്ട മാത്ര.

പഞ്ച സപ്ത ദശൈവ സ്യുർമ്മാത്രാഃ സ്നേഹസ്യ ധാരണേ

അഞ്ചോ ഏഴോ പത്തോ മാത്രയോളവും (ഉൾക്കീഴം ഉച്ചരിക്കുന്ന സമയംവരെ) സ്നേഹൌഷധം മൂക്കിൽ ധരിച്ചുകൊണ്ടിരിക്കണം.

### നസ്യപ്രയോഗത്തുള്ളശേഷം തുപ്പിക്കളയേണ്ട വിധി.

ഉപവിശ്യ ച നിഷ്ഠീവേന്നാസാവക്ത്രാഗതം ദ്രവം
വാമദക്ഷിണപാർശ്വാഭ്യാം നിഷ്ഠീവേൽ സമ്മുഖം നഹി.

നസ്യൌഷധം മൂക്കിൽ ധരിച്ചുകൊണ്ടിരിക്കേണ്ട സമയം കഴിഞ്ഞാൽ അവൻ എഴുന്നേറ്റിരുന്ന് മൂക്കിൽക്കൂടി വായിൽവന്ന ദ്രവദ്രവ്യത്തെ ഇടത്തോട്ടും വലത്തോട്ടും തുപ്പണം. നേരെ തുപ്പരുത്.

### നസ്യപ്രയോഗത്തിനുശേഷമുള്ള അനുഷ്ഠാനം.

നീതേ നസ്യേ മനസ്താപം രജഃ ക്രോധം ച സന്ത്യജേൽ
ശയീത നിദ്രാം ത്യക്ത്വാ ച പ്രോത്താനോ വാക്ശതം നരഃ

നസ്യംചെയ്തുകഴിഞ്ഞാൽ മനസ്സു തപിപ്പിക്കുക, പൊടിയേല്ക്കുക, കോപിക്കുക ഇവ സന്ത്യജിക്കുകയും, നൂറു വാക്കെണ്ണുന്ന സമയംവരെ ഉറങ്ങാതെ മലർന്നുകിടക്കുകയും ചെയ്യണം.

### നസ്യത്തിൽ സൂക്ഷിക്കേണ്ട മൂന്നു കാര്യങ്ങൾ.

നസ്യേ ത്രീണ്യുപദിഷ്ടാനി ലക്ഷണാനി പ്രയോഗതഃ.
ശുദ്ധിഹീനാതിയോഗാ ഹി വിജ്ഞേയാഃ ശാസ്ത്രചിന്തകൈഃ.

നസ്യത്തിൽ ശിരഃശുദ്ധി, (നസ്യം ശരിയായാലുള്ള ലക്ഷണം) ഹീനയോഗം, അതിയോഗം ഈ മൂന്നു ലക്ഷണങ്ങളും ശാസ്ത്രജ്ഞന്മാർ അറിഞ്ഞിരിക്കണം.

### നസ്യശുദ്ധിലക്ഷണം.

ലാഘവം മലസംശുദ്ധിഃ സ്രോതസാം വ്യാധിസംക്ഷയഃ
ചിത്തേന്ദ്രിയപ്രസാദശ്ച ശിരസഃ ശുദ്ധിലക്ഷണം.

ശരീരത്തിന കനക്കുറവു്, സ്രോതസ്സുകളിലെ മലങ്ങൾ നല്ലപോലെ ശുദ്ധിയാവുക, രോഗമില്ലാതാവുക, മനഃപ്രസന്നത, ഇന്ദ്രിയപ്രസാദം, ഇതു ശരിയായ നസ്യംകൊണ്ടു് ശിരഃശുദ്ധി വന്നാലുള്ള ലക്ഷണങ്ങളാണു്.

### നസ്യത്തിന്റെ ഹീനശുദ്ധിലക്ഷണം.

കണ്ഡൂഃ പ്രസേകോ ഗുരുതാ സ്രോതസാം കഫസംസ്രവഃ
മൂൎദ്ധ്നി ഹീനവിശുദ്ധസ്യ ലക്ഷണം പരികീൎത്തിതം.

ഹീനവിശുദ്ധസ്യ—ഹീനനസ്യേന വിശുദ്ധസ്യ.

ചൊറിച്ചിൽ, പ്രസേകം, (വല്ലതും പറ്റിയിരിക്കുന്നതുപോലെ തോന്നുക) തലയ്ക്കു കനം, സ്രോതസ്സുകളിൽ കഫംകെട്ടിനിൽക്കുക ഇവ നസ്യം കുറഞ്ഞുപോയതുകൊണ്ടു് ശിരഃശുദ്ധി ശരിയാകാതിരുന്നാലുള്ള ലക്ഷണങ്ങളാണു്.

### ശിരഃശുദ്ധി അധികമായാലുള്ള ലക്ഷണം.

മസ്തുലുംഗാഗമോ വാതവൃദ്ധിരിന്ദ്രിയവിഭ്രമഃ
ശൂന്യതാ ശിരസശ്ചാപി മൂൎദ്ധ്നി ഗാഢം വിശോധിതേ.

മസ്തുലുംഗം—മസ്തകാന്തഃസ്നേഹഃ. ഇന്ദ്രിയവിഭ്രമഃ—ഇന്ദ്രിയാണാം അയഥാവിഷയഗ്രഹഃ.

ശിരഃശുദ്ധി അധികമായാൽ, മൂക്കിൽക്കൂടി ശിരസ്സിന്റെ ഉള്ളിലുള്ള സ്നേഹം (തലച്ചോറു്) വെളിക്കുവരിക, വാതവൃദ്ധി, ഇന്ദ്രിയങ്ങൾക്കു് അതതു വിഷയഗ്രഹണത്തിലുള്ള അശക്തി, ശിരഃശൂന്യത (തലയ്ക്കകത്തു് ഒന്നും ഇല്ലെന്നു തോന്നുക) ഈ ലക്ഷണങ്ങൾ ഉണ്ടാകും.

### നസ്യം കുറയുകയും കൂടുകയും ചെയ്താലുള്ള ചികിത്സ.

ഹീനാതിശുദ്ധേ ശിരസി കഫവാതഘ്നമാചരേൽ
തത്ര ഹീനേന നസ്യേന ശുദ്ധേ വാതഘ്നമാചരേൽ.

ശിരഃശുദ്ധി കുറയുകയും കൂടുകയും ചെയ്താൽ കഫവാതഹര

മായ ചികിത്സ ചെയ്യണം. അതിയായി നസ്യത്താൽ ശിരശ്ശൂന്യമായ സ്ഥലങ്ങളിൽ വാതഹരമായ ചികിത്സയാണ്‌ ചെയ്യേണ്ടതു്.

വിരേചനനസ്യത്തിനുശേഷം ചെയ്യേണ്ട നസ്യം.

ശുദ്ധേ ഹി ച ശിരസി സർപ്പിർന്നസ്യം വിധീയതേ

വിരേചനനസ്യംകൊണ്ട്‌ ശിരസ്സ്‌ നല്ലവണ്ണം ശുദ്ധമായതിന്‌ പിന്നെ നെയ്യുകൊണ്ട്‌ നസ്യം പ്രയോഗിക്കണം.

അതിസ്നിഗ്ദ്ധലക്ഷണവും തച്ചികിത്സയും.

കഫപ്രസേകഃ ശിരസോ ഗുരുതേന്ദ്രിയവിഭ്രമഃ. 241
ലക്ഷണം അതിസ്നിഗ്ദ്ധേ തത്ര രൂക്ഷം പ്രയോജയേത്‌.
യോഗായോഗാതിയോഗേഷു നസ്യ പ്രതിമർശവത്‌. 242

കഫസ്രാവണം, തലയ്ക്കു കനം, ഇന്ദ്രിയവിഭ്രമം ഇവ സ്നേഹനസ്യത്താൽ സ്നിഗ്ദ്ധത അധികമായവന്റെ ലക്ഷണങ്ങളാണ്‌. അതിൽ രൂക്ഷനസ്യം ചെയ്യുക, കഫസ്രാവണകാരിയല്ലാത്ത അന്നം ഭക്ഷിപ്പിക്കുക, വാതവൃദ്ധികരമായ ചികിത്സ ചെയ്യുക ഇവ പ്രയോഗിക്കണം.

ഇങ്ങനെ പഞ്ചകർമ്മവിധികഴിഞ്ഞു.

---

# ധൂമപാനവിധി.

ധൂമസ്തു ഷഡ്വിധഃ പ്രോക്തഃ ശമനോ ബൃംഹണസ്തഥാ
രേചനഃ കാസഹാ ചൈവ വമനോ വ്രണധൂപനഃ. 1

ശമനം (ദോഷങ്ങളെ ശമിപ്പിക്കുന്നതു്.) ബൃംഹണം, (ധാതുപുഷ്ടിയെ ചെയ്യുന്നതു്.) രേചനം, (ശരീരത്തിലെ ദോഷങ്ങളെ വിരേചിപ്പിക്കുന്നതു്) കാസഹാ, (ചുമയെ നശിപ്പിക്കുന്നതു്) വ്രണധൂപനം (വ്രണത്തെ പുകയ്ക്കുന്നതു്) ഇങ്ങനെ ധൂമം ആറുവിധമുണ്ടു്.

ശമനാദിധൂമപര്യായങ്ങൾ.

ശമനസ്യ തു പര്യായൗ മധ്യപ്രായോഗികസ്തഥാ
ബൃംഹണസ്യ ച പര്യായൗ സ്നേഹനോ മൃദുരേവ ച. 2
രേചനസ്യാപി പര്യായൗ ശോധനസ്തീക്ഷ്ണ ഏവ ച

മധ്യം, പ്രായോഗികം ഈ രണ്ടുശബ്ദങ്ങൾ ശമനധൂമപര്യായങ്ങളും സ്നേഹനം, മൃദു ഇവ ബൃംഹണധൂമപര്യായങ്ങളും ശോധനവും തീക്ഷ്ണവും രേചനധൂമപര്യായങ്ങളും ആകുന്നു.

### ധൂമപാനംചെയ്യാൻ പാടില്ലാത്തവർ.

അധൂമാർഹാശ്ച ചോദലപരത ശ്രാന്താ ഭീതശ്ച ദുഃഖിതഃ. 3
ദത്തവസ്തിർവിരിക്തശ്ച രാത്രൗ ജാഗരിതസ്തഥാ
പിപാസിതശ്ച ദാഹാർത്തസ്താലുശോഷീ തഥോദരീ. 4
ശിരോഽഭിതാപീ തിമിരീ ഛർദ്ദ്യാധ്മാനപ്രപീഡിതഃ
ക്ഷതോരസ്കഃ പ്രമേഹാർത്തഃ പാണ്ഡുരോഗീ ച ഗർഭിണീ. 5
രൂക്ഷഃ ക്ഷീണോഽഭ്യവഹൃതക്ഷീരക്ഷൌദ്രഘൃതാസവഃ.
ഭുക്താന്നദധിമത്സ്യശ്ച ബാലോ വൃദ്ധഃ കൃശസ്തഥാ. 6

തളർന്നവൻ, ഭയഭീതൻ, ദുഃഖിതൻ, വസ്തിചെയ്തവൻ, വയറിളക്കിയവൻ, രാത്രിയിൽ ഉറക്കമിളച്ചവൻ, തണ്ണീർദാഹമുള്ളവൻ, സർവാംഗം ചുട്ടുവ്യാപിച്ചവൻ, താലുശോഷ (അണ്ണാക്കുവരളുക) മുള്ളവൻ, മഹോദരരോഗി, തലയ്ക്കു ചുട്ടുപിടിച്ചവൻ, തിമിരരോഗി, ഛർദ്ദിയാലും മേൽവയറുവീർപ്പിനാലും പീഡിതൻ, ഉരഃക്ഷതമുള്ളവൻ, പ്രമേഹരോഗി, പാണ്ഡുരോഗി, ഗർഭമുള്ളവൾ, രൂക്ഷശരീരൻ, ക്ഷീണൻ, പാൽ തേൻ നെയ്യ് ആസവം ഇവയിലൊന്നെങ്കിലും പാനം ചെയ്തവൻ, അന്നമോ തൈരോ മത്സ്യമോ ഭക്ഷിച്ചവൻ, ബാലൻ, വൃദ്ധൻ, ചടച്ചവൻ ഇവരാരും ധൂമപാനത്തിന് യോഗ്യന്മാരല്ല.

### അകാലധൂമപാനാദികൊണ്ടുള്ള ഉപദ്രവങ്ങളും തൽപ്രതിവിധിയും.

അകാലേ ചാതിപീതശ്ച ധൂമഃ കുര്യാദുപദ്രവാൻ
തത്രേഷ്ടം സർപ്പിഷഃ പാനം നാവനാഞ്ജനതർപ്പണം. 7
സർപ്പിരിക്ഷുരസം ദ്രാക്ഷാം പയോ വാ ശർക്കരാംബു വാ
മധുരാമ്ലൗ രസൗ വാപി വമനായ പ്രദാപയേൽ. 8

സമയമല്ലാത്തപ്പോഴോ, അധികമായോ ധൂമപാനം ചെയ്യുന്നവന് പല ഉപദ്രവങ്ങളും ഉണ്ടാകും. അവ ശമിക്കുന്നതിനായി നസ്യം, അഞ്ജനം, തർപ്പണം, നെയ്യ്, കരിമ്പിൻനീര്, മുന്തിരിങ്ങാപ്പഴം, പാൽ ഇവയോ, അല്ലെങ്കിൽ ശർക്കരവെള്ളമോ മധുരരസമോ പുളിരസമോ പ്രയോഗിക്കണം.

### ധൂമപാനത്തിനുള്ള കാലം.

ധൂമസ്തു ഷോഡശാദ്വർഷാദ്ഗ്രാഹ്യതേ ഽശീതികാന്ന ച.

പതിനാറുവയസ്സിനുമേലേ ധൂമം പാനംചെയ്യാവൂ. എണ്പതുവയസ്സു കഴിഞ്ഞാൽ ധൂമം പാനംചെയ്യരുത്.

വമ

### ധൂമപാനംകൊണ്ടു നശിക്കുന്ന രോഗങ്ങൾ.

കാസശ്വാസപ്രതിശ്യായാന്മന്യാഹനുശിരോരുജഃ
വാതശ്ലേഷ്മവികാരാംശ്ച ഹന്യാദ്ധൂമഃ സുയോജിതഃ. 9

വിധിയനുസരിച്ചു് ധൂമപാനം ചെയ്താൽ, ചുമ, ശ്വാസം, പ്രതിശ്യായം (ഒരുതരം പീനസരോഗം) കഴുത്തിന്റെ പിൻഭാഗത്തിനുണ്ടാകുന്ന വേദന, ഹനുപ്രദേശത്തുണ്ടാകുന്ന വേദന, തലവേദന, വാതവികാരം, കഫവികാരം ഇവ ശമിക്കും.

### ധൂമപാനത്തിന്റെ ഗുണം.

ധൂമോപയോഗാൽ പുരുഷഃ പ്രസന്നേന്ദ്രിയവാങ്മനാഃ
ദൃഢകേശദ്വിജശ്മശ്രുഃ സുഗന്ധിവദനോ ഭവേൽ. 10

ധൂമപാനം ചെയ്താൽ ഇന്ദ്രിയങ്ങൾക്കും വാക്കിനും മനസ്സിനും പ്രസന്നത, കേശങ്ങൾക്കും പല്ലുകൾക്കും മുഖരോമങ്ങൾക്കും ദാർഢ്യം, മുഖസൗഗന്ധ്യം ഇവയുണ്ടാകും.

### ധൂമപാനത്തിനുള്ള കുഴലിന്റെ കണക്ക്.

ധൂമനാളീ ഭവേദൃജ്വീ ത്രിഖണ്ഡാ ച ത്രിപർവികാ
കനിഷ്ഠികാപരീണാഹാ രാജമാഷാഗമാന്തരാ. 11

രാജമാഷാഗമാ—സമസ്താ നാഡീ.

ധൂമനാഡീ ഭവേദ്ദീർഘാ ശമനേ രോഗിണാംഗുലൈഃ
ചത്വാരിംശന്മിതൈസ്തദ്വദ്ദ്വാത്രിംശദ്ഭിർഗ്ഗുരൗ മതാ. 12

ഗുരൗ—ബൃംഹണേ.

തീക്ഷ്ണേ ചതുർവിംശതിഭിഃ കാസഘ്നേ ഷോഡശാംഗുലൈഃ

തീക്ഷ്ണേ—രേചനേ.

ദശാംഗുലൈർവാമനീയൈസ്തഥാ സ്യാച്ഛ്രേണനാഡികാ. 13

കലായമണ്ഡലസ്ഥൂലാ കുലത്ഥാഗമരന്ധ്രികാ. 14

തഥാ—ദശാംഗുലമിതാ.

ധൂമപാനത്തിനുള്ള കുഴലിന് മൂന്നു സന്ധിയും മൂന്നുമുട്ടും, ചെറുവിരലിനു തുല്യമായ വിസ്താരവും വലിയ ഉഴുന്ന് വെളിയിൽ വരത്തക്ക സുഷിരവും ഉണ്ടായിരിക്കണം.

ശമനധൂമപാനത്തിന് ൪൦ അംഗുലവും, ബൃംഹണധൂമപാനത്തിന് ൩൨ അംഗുലവും, വിരേചനധൂമപാനത്തിന് ൨൪ അംഗുലവും, കാസഘ്നധൂമപാനത്തിന് ൧൬ അംഗുലവും, വമനധൂമപാനത്തിന് ൧൦ അംഗുലവും വീതം

ധൂമനാളിക്ക് നീളമുണ്ടായിരിക്കണം. വ്രണത്തിൽ പുകയ്ക്കുന്നതിനുള്ള കുഴലിന് രോഗിയുടെ കൈയ്യ് ൮ അംഗുലം നീളവും, കലായ്ക്കു കടലത്തക്കവിസ്താരവും മുതിര വെളിക്ക പോകത്തക്ക സുഷിരവും ഉണ്ടായിരിക്കണം.

ധൂമപാനവിധി.

അഥൈഷീകാം പ്രലിമ്പേച്ച സുശ്ലക്ഷ്ണാം ദ്വാദശാംഗുലാം
ധൂമദ്രവ്യസ്യ കല്ക്കേന ലേപശ്ചാഷ്ടാംഗുലഃ സ്മൃതഃ 15

കല്ക്കം കർഷമിതം ലിപ്ത്വാ ഛായായാശുഷ്കം ച കാരയേൽ
ഇഷീകാമപനീയാഥ സ്നേഹാക്താം വർത്തിമാദരാൽ. 16

അംഗാരൈർദ്ദീപിതാം കൃത്വാ ധൃത്വാ നേത്രസ്യ രന്ധ്രകേ
വദനേന പിബേദ്ധൂമം വദനേനൈവ സന്ത്യജേൽ. 17

നാസികാഭ്യാം തതഃ പീത്വാ മുഖേനൈവ ധമേൽ സുധീഃ

ഇഷീകാം—ശരകാണ്ഡം.

൧൨ അംഗുലം നീളത്തിൽ മിനുസമായ ഒരു ശരക്കോലുണ്ടാക്കി അതിൽ എട്ടംഗുലം പൊക്കത്തിൽ ൧ കഴഞ്ചു ധൂമദ്രവ്യം അരച്ചുതേച്ച് ഉണക്കിയതിനുശേഷം ആ ശരക്കോൽ എടുത്തുകളഞ്ഞ് ആ തിരി നെയ്യിൽമുക്കി തീക്കനലിൽവച്ചു കത്തിച്ച് ധൂമയന്ത്രത്തിന്റെ ദ്വാരത്തിൽവച്ച് വായിൽക്കൂടി പുകവലിച്ച് വായിൽക്കൂടിത്തന്നെ വെളിക്ക വിടണം. അതിനുശേഷം മൂക്കിൽക്കൂടി പുകവലിച്ച് വായിൽക്കൂടി വിടണം.

വ്രണത്തിൽ പുകയ്ക്കുന്നതിനുള്ള വിധി.

ശരാവസംപുടേ ക്ഷിപ്ത്വാ കല്ക്കമംഗാരദീപിതം
ഛിദ്രേ നേത്രം നിവേശ്യാഥ വ്രണം തേനൈവ ധൂപയേൽ.

പുകയ്ക്കുന്നതിനുള്ള കല്ക്കദ്രവ്യം പാത്രസംപുടത്തിലാക്കി അതിൽ തീക്കനലിട്ടു പുകച്ച് അതിന്റെ (ശരാവസംപുടത്തിന്റെ) ദ്വാരത്തിൽ ധൂമയന്ത്രംവച്ച് അതുകൊണ്ടു വ്രണം പുകയ്ക്കണം.

ധൂമപാനത്തിനുള്ള ഔഷധികല്ക്കം.

ഏലാദികല്ക്കം ശമനേ സ്നിഗ്ദ്ധം സർജ്ജരസം ഘൃതേ
രേചനേ തീക്ഷ്ണകല്ക്കം ച വാതശ്ലേഷ്മക്ഷുദ്രകോഷണം.

വാമനേ സ്നായുചർമ്മാദ്യം ദദ്യാദ്ധൂമസ്യ പാനകം
വ്രണേ നിംബവചാദ്യൈശ്ച ധൂപനം സമ്പ്രശസ്യതേ. 21

അന്യേഷ്വപി ധൂമാ രോഗേഷു കർത്തവ്യാ രോഗശാന്തയേ

ശമനധൂമത്തിനു് ഏലാദികല്ക്കവും, ബൃംഹണധൂമത്തിനു് ഘൃതാദിസംയുക്തമായ മെഴുകല്ക്കവും, രേചനധൂമത്തിനു് തീക്ഷ്ണകല്ക്കവും കാസഹരധൂമത്തിനു് കണ്ടകാരിച്ചുണ്ടയും, നല്ലമുളകും, വമനധൂമത്തിനു ചെറുതേക്കു് തോൽ മുതലായവയും, വ്രണധൂമത്തിനു് വെറ്റില വയമ്പു് മുതലായവയും പ്രശസ്തമാകുന്നു. ഇതുകൂടാതെ മറെറൗഷധങ്ങൾകൊണ്ടു് ഗൃഹത്തിൽ പുകയ്ക്കുന്നതും രോഗശാന്തിക്കു നല്ലതാണു്.

ഗൃഹത്തിൽ പ്രയോഗിക്കേണ്ടധൂമം (അപരാജിതധൂമം.)

മയൂരപിഞ്ഛം നിംബസ്യ പത്രാണി ബൃഹതീഫലം. 22
മരിചം ഹിംഗു മാംസീ ച ബീജം കാർപ്പാസസംഭവം
ഛാഗരോമാഹിനിർമ്മോകൌ വിഷ്ഠാ വൈഡാലികീ തഥാ.
ഗജദന്തശ്ച തച്ചൂർണ്ണം, കിഞ്ചിദ്ഘൃതവിമിശ്രിതം
ഗേഹേഷു ധൂപനം ദത്തം സർവ്വാൻ ബാലഗ്രഹാൻ ഹരേൽ.
പിശാചാൻ രക്ഷസാൻ ഹത്വാ സർവ്വജ്വരഹരം ഭവേൽ

അഹിനിർമ്മോകഃ—സർപ്പകഞ്ചുകഃ.

മയിൽപീലി, വെപ്പില, വഴുതിനങ്ങ, നല്ലമുളകു്, കായം, മാഞ്ചി, പരുത്തിക്കുരു, ആട്ടിൻരോമം, പാമ്പിൻപട്ട, പൂച്ചക്കാഷ്ഠം, ആനക്കൊമ്പു് ഇവയെല്ലാംകൂടി പൊടിച്ചു് നെയ്യുചേർത്തു വീടുകളിൽ പുകയ്ക്കുക; സകല ബാലഗ്രഹബാധ, പിശാചബാധ, രാക്ഷസബാധ, സകലജ്വരം ഇവ ശമിക്കും.

ധൂമപാനത്തിൽ ഉപേക്ഷിക്കേണ്ടവ.

മനസ്താപം തഥാ ക്രോധം ധൂമപാനേ നിവാരയേൽ
നേത്രാണി ധാതുജന്യാന്നളവംശാദിജാന്യപി. 25

മനസ്സു തപിപ്പിക്കുക, പൊടിയേല്ക്കുക, കോപം ഇവ ധൂമപാനം ചെയ്യുന്നവർ വർജ്ജിക്കണം.

ധൂമപാനത്തിനുള്ള യന്ത്രം, ചെമ്പു മുതലായ ധാതുക്കൾകൊണ്ടോ, വേഴൽപ്പുല്ലു്, മുള മുതലായവകൊണ്ടോ ഉണ്ടാക്കണം

## ഗണ്ഡൂഷകബളപ്രതിസാരണവിധി.

തത്ര ഗണ്ഡൂഷവിധിഃ.

സ്നേഹക്ഷീരകഷായാദിദ്രവൈഃ സംപൂർണ്ണമാനനം
അപൂർത്തു സ്ഥീയതേ താവദ്വിധിർഗണ്ഡൂഷധാരണേ.

സ്നേഹം, പാൽ, കഷായം മുതലായ ദ്രവപദാർത്ഥങ്ങൾ വായ് മുഴുവൻ നിറയെ ധരിച്ചുകൊണ്ടിരിക്കുന്നതാണ് ഗണ്ഡൂഷം (ഔഷധം കവിൾക്കൊള്ളുക.)

ഗണ്ഡൂഷം വായിൽ ധരിച്ചുകൊണ്ടിരിക്കേണ്ട സമയം.

കഫപൂർണ്ണാസ്യതാ യാവച്ച്യുതോ ദോഷസ്യ വാ ഭവേൽ
നേത്രഘ്രാണസ്രുതിര്യാവത്താവദ്ഗണ്ഡൂഷധാരണം. 2

വായിൽ കഫം നിറയുന്നതുവരെയോ ദോഷകോപം നശിക്കുന്നതുവരെയോ കണ്ണിൽനിന്നും മൂക്കിൽനിന്നും ജലസ്രവണം ഉണ്ടാകുന്നതുവരെയോ ഗണ്ഡൂഷൗഷധം വായിൽ ധരിച്ചുകൊണ്ടിരിക്കണം.

ഗണ്ഡൂഷസംഖ്യ.

ഗണ്ഡൂഷാൻ സ്വസ്ഥിതഃ കുര്യാൽ സ്വിന്നഫാലഗള്ളാദികഃ
മർത്ത്യസ്ത്രീംസ്തഥാ പഞ്ച സപ്ത വാ/ദോഷനാശനാൽ. 3

ഗള്ളാദികഃ ഇതി ആദിശബ്ദേന ഗണ്ഡകപോലയോ ഗൃഹ്യതേ.

സ്വാസ്ഥലക്ഷണത്തോടുകൂടിയവൻ, നെററി കഴുത്ത് കവിൾത്തടം മുതലായ സ്ഥാനങ്ങളിൽ വിയർപ്പുണ്ടാകുന്നതുവരെയോ ദോഷകോപം നശിക്കുന്നതുവരെയോ മൂന്നോ അഞ്ചോ ഏഴോ പ്രാവശ്യം ഗണ്ഡൂഷം പ്രയോഗിക്കാം.

ഗണ്ഡൂഷഭേദങ്ങൾ.

ചതുർവ്വിധഃ സ്യാദ്ഗണ്ഡൂഷഃ സ്നേഹനശ്ശമനസ്തഥാ
ശോധനോ രോപണശ്ചൈവ കബളശ്ചാപി താദൃശഃ. 4

സ്നേഹനം, ശമനം, ശോധനം, രോപണം ഇങ്ങനെ ഗണ്ഡൂഷം നാലുവിധം. കബളവും അപ്രകാരം നാലുവിധമുണ്ട്.

സ്നേഹനാദിഗണ്ഡൂഷത്തിനുള്ള ഔഷധങ്ങൾ.

സ്നിഗ്ദ്ധോഷ്ണൈഃ സ്നേഹികോ വാതേ സ്വാദുശീതൈഃ—
പ്രസാദനഃ.
പിത്തേ കട്വമ്ലലവണൈരുഷ്ണൈഃ സംശോധനഃ കഫേ
കഷായതിക്തമധുരൈഃ കടൂഷ്ണൈ രോപണോ വ്രണേ. 5

സ്നേഹനഗണ്ഡൂഷം, വാതാധിക്യത്തിൽ സ്നിഗ്ദ്ധോഷ്ണദ്രവ്യങ്ങൾകൊണ്ടും, ശമനഗണ്ഡൂഷം പിത്താധിക്യത്തിൽ മധുരങ്ങളും ശീതളങ്ങളും ആയ ഔഷധങ്ങൾകൊണ്ടും, ശോധനഗണ്ഡൂ

ഷം, കഫാധികൃത്തിൽ എരിവു്, പുളി, ഉപ്പു് ഈ രസങ്ങളുള്ളതും, ഉഷ്ണങ്ങളും ആയ ഔഷധങ്ങൾകൊണ്ടും, രോപണഗണ്ഡൂഷം, വ്രണത്തിൽ ചവൎപ്പു്, കയ്പു്, മധുരം ഈ രസങ്ങൾ കലൎന്നതും ശീതളങ്ങളും ആയ ഔഷധങ്ങൾകൊണ്ടും പ്രയോഗിക്കണം.

ഗണ്ഡൂഷകബളങ്ങൾക്കുള്ള ഔഷധങ്ങളുടെ അളവു്.

മദ്ധ്യാദ് ദ്രവസ്യ ചൂൎണ്ണം ച ഗണ്ഡൂഷേ കോലമാത്രകം
കൎഷപ്രമാണഃ കല്കശ്ച കബളേ ദീയതേ ബുധൈഃ. 6

ഗണ്ഡൂഷത്തിനു് ൧ കഴഞ്ചു ചൂൎണ്ണവും കബളത്തിനു് ൧ കഴഞ്ചു കല്കദ്രവ്യവും ചേൎത്തുകൊള്ളണം.

ഗണ്ഡൂഷം മുതലായവ പ്രയോഗിക്കേണ്ടകാലം.

ധാൎയ്യന്തേ പഞ്ചമാദ്വൎഷാദ്ഗണ്ഡൂഷാഃ കബളാദയഃ.

ഗണ്ഡൂഷം, കബളം മുതലായവ അഞ്ചുവയസ്സിനുമേലേ പ്രയോഗിക്കാവു.

ഗണ്ഡൂഷംകൊണ്ടുള്ള ഗുണം.

വ്യാധേരപചയസ്തുഷ്ടിൎവൈശദ്യം വക്ത്രലാഘവം
ഇന്ദ്രിയാണാം പ്രസാദശ്ച ഗണ്ഡൂഷേ വിധൃതേ ഭവേൽ. 7

ഹരേദാസ്യസ്യ വൈരസ്യം ശോഷം പാകം വ്രണം തൃഷാം
ദന്തചാലം ച ഗണ്ഡൂഷോ വൈശദ്യം ച കരോതി ഹി. 8

ഗണ്ഡൂഷം (ഔഷധം കവിൾക്കൊള്ളുക) പ്രയോഗിച്ചാൽ വ്യാധിനാശം, സന്തോഷം, നൈൎമ്മല്യം, മുഖത്തിനു കനക്കുറവു് ഇന്ദ്രിയപ്രസാദം ഇവയുണ്ടാകുകയും; വായ്ക്കുള്ള വിരസത (രസമറിയാൻ വയ്യായ്ക) മുഖശോഷം, മുഖപാകം, മുഖവ്രണം, തണ്ണീർദാഹം, പല്ലിളക്കം ഇവ നശിക്കുകയും ചെയ്യും.

കബളവിധി.

വാതപിത്തകഫഘ്നസ്യ ദ്രവ്യസ്യ കബളം മുഖേ
ദത്തം നിക്ഷിപ്യ സംചൎവ്യ നിഷ്ഠീവേൽ കബളേ വിധിഃ.

ഇനിയും കബളവിധിയെ (ഔഷധദ്രവ്യം ഉരുളയാക്കി വായിൽ ധരിക്കുന്നതിനുള്ള വിധിയെ) പറയുന്നു:—വാതം, പിത്തം, കഫം ഇവയെ നശിപ്പിക്കുന്ന ഔഷധം ഉരുളയാക്കി വായിൽ ഇട്ടു് പകുതി ചവച്ചു് തുപ്പുന്നതിനാണു് കബളം എന്നു പറയുന്നതു്

### കബളഗുണം.

കബളഃ കുരുതേ കാംക്ഷാം ഭക്ഷ്യേഷു ഹരതേ കഫം
തൃഷ്ണാം ശോഷം ച വൈരസ്യം ദന്തചാലം ച നാശയേ.

കബളധാരണംകൊണ്ട് ഭക്ഷണത്തിന്ന രുചി ഉണ്ടാകും. കഫം, തണ്ണീർദാഹം, ശോഷം, വായ്ക്കു രസമറിയാൻവയ്യായ്ക, പല്ലിളക്കം ഇവ ശമിക്കുകയും ചെയ്യും.

### പ്രതിസാരണവിധി.

ദന്തജിഹ്വാമുഖാനാം യച്ചൂർണ്ണകല്കാവലേഹകൈഃ
ശനൈർഘർഷണമംഗുല്യാ തദുക്തം പ്രതിസാരണം.

ചൂർണ്ണമോ കല്ക്കമോ ലേഹമോ ഏതെങ്കിലും വിരൽകൊണ്ട് പല്ലിലോ നാക്കിലോ വായിലോ പതുക്കെപ്പതുക്കെ പുരട്ടി വെള്ളം വാർത്തുകളയുന്നതിന് പ്രതിസാരണമെന്നു പറയുന്നു.

### പ്രതിസാരണംകൊണ്ടുള്ള ഗുണം.

വൈരസ്യം മുഖദൗർഗന്ധ്യം മുഖശോഷം തഥാ തൃഷാം
അരുചിം ദന്തപീഡാം ച നിഹന്തി പ്രതിസാരണം. 11

രസമറിയാൻവയ്യായ്ക, വായ്ക്കുള്ള ദുർഗ്ഗന്ധം, വാവരൾച്ച, തണ്ണീർദാഹം, അരുചി, പല്ലിന്റെവേദന ഇവയെല്ലാം പ്രതിസാരണംകൊണ്ട് ഇല്ലാതാകും.

### പ്രതിസാരണൗഷധം കുറഞ്ഞാലും കൂടിയാലും ഉള്ള ദോഷം.

ഹീനേ ജാഡ്യകഫോൽക്ലേശാവരസജ്ഞാനമേവ ച
അതിയോഗാന്മുഖേ പാകഃ ശോഷസ്തൃഷ്ണാ വമിഃ ക്ലമഃ.

പ്രതിസാരണത്തിനുള്ള ഔഷധം കുറഞ്ഞുപോയാൽ ജഡത്വം, കഫോൽക്ലേശം, രസമറിയാൻവയ്യായ്ക ഇവയും, അധികമായാൽ മുഖപാകം (വായ്പഴുപ്പ്) ശോഷം. തണ്ണീർദാഹം, ഛർദ്ദി, ക്ഷീണം ഇവയും ഉണ്ടാകും.

## സ്വേദവിധി.

### സ്വേദഭേദങ്ങൾ.

സ്വേദശ്ചതുർവിധഃ പ്രോക്തസ്താപോഷ്മസ്വേദസംജ്ഞിതഃ
ഉപനാഹോ ദ്രവസ്വേദഃ സർവ്വേ വാതാർത്തിഹാരിണഃ. 1

താപസ്വേദ ഊഷ്മസ്വേദശ്ച താഭ്യാം സഹിതഃ. ഉപനാഹഃ—ഉപനാഹസ്വേദ ഇത്യർത്ഥഃ.

൧ താപസ്വേദം, ൨ ഊഷ്മസ്വേദം, ൩ ഉപനാഹസ്വേദം, ൪ ദ്രവസ്വേദം ഇങ്ങനെ സ്വേദം നാലുവിധം. ഈ നാലുവിധം സ്വേദവും വാതപീഡയെ നശിപ്പിക്കും.

### സ്വേദംകൊണ്ടു നശിക്കുന്ന രോഗങ്ങൾ.

സ്വേദൗ താപോഷ്മജൗ പ്രായഃ ശ്ലേഷ്മഘ്നൗ സമുദീരിതൗ
ഉപനാഹസ്തു വാതഘ്നഃ പിത്തസംഗേ ദ്രവോ ഹിതഃ. 2

ദ്രവഃ—സ്വേദഃ.

താപസ്വേദവും ഊഷ്മസ്വേദവും മിക്കവാറും കഫനാശകങ്ങളാണ്. ഉപനാഹസ്വേദം വാതഹരവും ദ്രവസ്വേദം പിത്തസംബന്ധമുള്ള രോഗത്തെ നശിപ്പിക്കുന്നതും ആകുന്നു.

### മഹാസ്വേദം മുതലായവ പ്രയോഗിക്കേണ്ട രോഗങ്ങൾ.

മഹാബലേ മഹാവ്യാധൗ വാതേ സ്വേദോ മഹാൻ സ്മൃതഃ
ദുർബലേ ദുർബലഃ സ്വേദോ മധ്യമേ മധ്യമോ മതഃ. 3
വലാസേ രൂക്ഷണഃ സ്വേദോ രൂക്ഷസ്നിഗ്ധഃ കഫാനിലേ.

രൂക്ഷണഃ—രൂക്ഷയതീതി രൂക്ഷണഃ. നന്ദ്യാദിത്വാൽ ല്യുട് പ്രത്യയഃ.

വളരെ ശക്തിയോടുകൂടിയ വാതരോഗത്തിൽ മഹാസ്വേദവും, അല്പമായ വാതരോഗത്തിൽ അല്പ (സാധാരണ) സ്വേദവും, മധ്യമബലത്തോടുകൂടിയ വാതരോഗത്തിൽ മധ്യമസ്വേദവും, കഫരോഗത്തിൽ രൂക്ഷസ്വേദവും, കഫവാതരോഗത്തിൽ രൂക്ഷമായും സ്നിഗ്ധമായും ഇരിക്കുന്ന സ്വേദവും പ്രയോഗിക്കണം. (രൂക്ഷമാക്കുന്നതു രൂക്ഷണം. നന്ദ്യാദിഗണത്തിലുള്ളതാകകൊണ്ടു 'ല്യുട്' പ്രത്യയം വച്ചിട്ടു സിദ്ധിച്ചിട്ടുള്ളതാണ് രൂക്ഷണശബ്ദം.)

### അഗ്നിഗുണംകൂടാതെയുള്ള സ്വേദോപായം.

കഫമേദോവൃതേ വാതേ കോഷ്ണം ഗേഹം രവേഃ കരാഃ
നിയുദ്ധം മാർഗ്ഗഗമനം ഗുരുപ്രാവരണം ധ്രുവം. 4
ചിന്താവ്യായാമഭാരാംശ്ച സേവേതാമയമുക്തയേ

കഫവും മേദസ്സുംകൂടിച്ചേർന്ന വാതരോഗത്തിൽ കുറഞ്ഞൊന്നു ചൂടോടുകൂടിയ ഗൃഹത്തിൽ ഇരുന്നും, സൂര്യരശ്മിയേറ്റും, ബാഹുയുദ്ധംചെയ്തും, വഴിനടന്നും, കട്ടിയുള്ള പുതപ്പു പുതച്ചും, വിചാരംകൊണ്ടും, വ്യായാമം (കസർത്തു) ചെയ്തും, ചുമടെടുത്തും ശരീരത്തെ വിയർപ്പിക്കണം. ഇവ അഗ്നിസംബന്ധംകൂടാതെ വിയർക്കുന്നതിനുള്ള ഉപായങ്ങളാകുന്നു.

### സ്വേദിപ്പിക്കുന്നതിന്ന യോഗ്യന്മാർ.

യേഷാം നസ്യം പ്രദാതവ്യം വസ്തിശ്ചാപി ഹി ദേഹിനാം
ശോധനീയാശ്ച യേ കേചിൽ പൂർവം സ്വേദ്യാശ്ച തേ മതാഃ.

ആർക്കെല്ലാം നസ്യവും വസ്തിയും വിരേചനവും ചെയ്യാവുന്നതു്; അവൎക്ക് ആദ്യം സ്വേദം പ്രയോഗിക്കണം.

### സ്വേദകർമ്മം പ്രയോഗിക്കേണ്ട സമയം.

സ്വേദ്യാ ഊർദ്ധ്വം ത്രയോഽപീഹ ഗർഭശല്യാർശസസ്തഥാ
അശ്മര്യാ ചാതുരോ ജന്തുഃശേഷമയച്ഛസ്ത്രകർമണഃ. 6
ശസ്ത്രകർമണഃ "ഊർദ്ധ്വം പശ്ചാച്ച" ഇതി സുശ്രുതേ
പശ്ചാൽ സ്വേദ്യാ ഏതേ ശല്യമൂഢഗർഭേഷു തഥാ
കാലേ പ്രജാതാകാലേ വാ പശ്ചാൽ സ്വേദ്യാ നിതംബിനീ.
സർവാൻ സ്വേദാൻ നിവാതേ ച ജീർണ്ണാന്നേ വാവചാരയേൽ

ഗർഭം, അർശസ്സ്, അശ്മരി ഈ രോഗങ്ങളാൽ പീഡിതന്മാരായവൎക്ക്, ശസ്ത്രക്രിയയ്ക്കു മുൻപിലും അതിന്നുശേഷവും സ്വേദക്രിയ ചെയ്യണം. സ്ത്രീകളുടെ ഉദരത്തിൽനിന്ന് ശല്യമോ മൂഢഗർഭമോ (വളഞ്ഞോ ചെരിഞ്ഞോ വെളിക്കുപോകാതിരിക്കുന്ന ഗർഭമോ) എടുത്താൽ അതിന്നുശേഷവും, കാലത്തിലോ അകാലത്തിലോ പ്രസവിച്ചവൎക്ക് തദനന്തരവും വിയർപ്പിക്കണം. എല്ലാപ്രകാരത്തിലുമുള്ള സ്വേദകർമ്മവും കാററില്ലാത്ത സ്ഥലത്തുവച്ചും ഭക്ഷിച്ച അന്നം ദഹിച്ചുകഴിഞ്ഞതിന്നുശേഷവും വേണം ആചരിക്കേണ്ടതു്.

### അഭ്യംഗാനന്തരമുള്ള സ്വേദത്തിന്റെ ഗുണം.

സ്വേദാൽ ധാതുസ്ഥിതാ ദോഷാഃ സ്നേഹക്ലിന്നസ്യ ദേഹിനഃ,
ദ്രവതാം പ്രാപ്യ കോഷ്ഠാന്തർഗതാ യാന്തി വിരേകതാം.

നെയ്യ് എണ്ണ മുതലായ ഏതെങ്കിലും സ്നേഹദ്രവ്യം ശരീരത്തിൽ തേച്ചതിന്നുശേഷം വിയർപ്പിച്ചാൽ ധാതുക്കളിൽ സ്ഥിതങ്ങളായ ദോഷങ്ങൾ ദ്രവമായിത്തീർന്ന് കോഷ്ഠത്തിന്റെ ഉള്ളിൽ പ്രാപിച്ച് വിരേചിപ്പിക്കുന്ന മലത്തിന്റെ കൂടെ വെളിക്കുപോകും.

### എണ്ണതേച്ചു വിയർപ്പിക്കുമ്പോൾ ആചരിക്കേണ്ട ക്രമം.

സ്നേഹാഭ്യക്തശരീരസ്യ ശീതൈരാച്ഛാദ്യ ചക്ഷുഷീ
സ്വേദ്യമാനശരീരസ്യ ഹൃദയം ശീതളൈഃ സ്പൃശേൽ. 9

ശീതളൈഃ—ആർദ്രവസ്ത്രാദിഭിഃ.

സ്നേഹം ശരീരത്തിൽതേച്ചു വിയൎപ്പിക്കുമ്പോൾ രോഗിയുടെ കണ്ണുകളും ഹൃദയവും ആൎദ്രവസ്ത്രം മുതലായവകൊണ്ടു് മറയ്ക്കണം.

### വിയൎപ്പിക്കാൻ പാടില്ലാത്തവർ.

അജീൎണ്ണീ ദുൎബ്ബലീ മേഹീ ക്ഷതക്ഷീണഃ പിപാസിതഃ
അതിസാരീ രക്തപിത്തീ പാണ്ഡുരോഗീ തഥോദരീ
മേദസ്വീ ഗൎഭിണീ ചൈവ നഹി സ്വേദ്യാ വിജാനതാ.

അജീൎണ്ണമുള്ളവൻ, ബലമില്ലാത്തവൻ, പ്രമേഹരോഗി, ക്ഷതക്ഷീണൻ, തണ്ണീർദാഹമുള്ളവൻ, അതിസാരരോഗി, രക്തപിത്തമുള്ളവൻ, പാണ്ഡുരോഗി, മഹോദരരോഗി, മേദസ്സുള്ളവൻ, ഗൎഭിണി ഇവരെ അറിവുള്ള വൈദ്യൻ വിയൎപ്പിക്കരുതു്.

### വിയൎപ്പിക്കാൻ പാടില്ലാത്തവരെ വിയൎപ്പിച്ചാലുള്ള ദോഷം.

“സ്വേദാദേഷാം യാതി ദേഹോ വിനാശം
നോ സാദ്ധ്യത്വം യാന്തി ചൈഷാം വികാരാഃ.”

വിയൎപ്പിക്കുന്നതിനു യോഗ്യരല്ലാത്തവരെ വിയൎപ്പിച്ചാൽ അവൎക്കു് ശരീരനാശം സംഭവിക്കുകയോ അവരുടെ രോഗം അസാദ്ധ്യമായി തീരുകയോ ചെയ്യും.

### മൃദുസ്വേദം പ്രയോഗിക്കേണ്ട ക്രമം.

ഏതാനപി മൃദുസ്വേദൈഃ സ്വേദസാദ്ധ്യാനുപാചരേൽ
മൃദുസ്വേദം പ്രയുഞ്ജീത തഥാ ഹൃന്മുഷ്കകുക്ഷിഷു. 11

അജീൎണ്ണം മുതലായ രോഗമുള്ളവരെ വിയൎപ്പിക്കാൻ പാടില്ലെങ്കിലും വിയൎപ്പിച്ചാൽ ഭേദമാകുന്ന രോഗമാണുള്ളതെങ്കിൽ അവൎക്കു് മൃദുവായ സ്വേദം പ്രയോഗിക്കാം. ഹൃദയം, വൃഷണം, വയറു് ഈ ഭാഗങ്ങളിലും മൃദുവായേ വിയൎപ്പിക്കാവൂ.

### അധികം വിയൎപ്പിച്ചാലുള്ള ദോഷവും തച്ചികിത്സയും.

അതിസ്വേദാൽ സന്ധിപീഡാ ദാഹസ്തൃഷ്ണാ ക്ലമോ ഭ്രമഃ
പിത്താസ്രക്‌പിടികാകോപസ്തത്ര ശീതൈരുപാചരേൽ.

അധികം വിയൎപ്പിച്ചാൽ സന്ധികളിൽ വേദന, സൎവ്വാംഗം ചൂടു്, തണ്ണീർദാഹം, ക്ഷീണം, തലകറക്കം, പിത്തവും രക്തവും കോപിച്ചുണ്ടാകുന്ന കുരുക്കൾ ഇവയുമുണ്ടാകും. അതിനു ശീതോപചാരം ചെയ്യണം.

### താപസ്വേദവിധി.

തത്ര താപാഖ്യഃ സ്വേദോ വാലുകാവസ്ത്രപാണിഭിഃ
കപാലകന്ദുകാങ്ഗാരൈൎയ്യഥായോഗ്യം ഹി ജായതേ.

മണൽ, മുണ്ട്, കൈയ്, കപാലം ഇവ ചൂടുപിടിപ്പിച്ചും മണൽകിഴി, തീക്കനൽ ഇവകൊണ്ടും യോഗ്യതാനുസരണം പ്രയോഗിക്കപ്പെടുന്ന സ്വേദത്തിന് താപസ്വേദമെന്നു പേർ.

### ഊഷ്മസ്വേദവിധി.

പ്രതപ്തൈർമൃൽശിലൈകേതശ്ച കായേ നക്തകവേഷ്ടിതേ
ഊഷ്മസ്വേദഃ പ്രയോക്തവ്യോ ലോഹപിണ്ഡേഷ്ടകാദിഭിഃ.

വിയർപ്പിക്കേണ്ടവന്റെ ശരീരം കരിമ്പടംകൊണ്ടു മൂടിയതിനുശേഷം, ഉരുണ്ട ഇരുമ്പിൻകട്ടി, ഇഷ്ടിക മുതലായവ തീയിൽ വച്ച് നല്ലപോലെ പഴുപ്പിച്ചു അമ്ലരസത്തിലിട്ട് അതിൽനിന്നുവരുന്ന ആവികൊണ്ട് വിയർപ്പിക്കുന്നതിന് ഊഷ്മസ്വേദമെന്നു പേർ.

### മറെറാരു ഊഷ്മസ്വേദവിധി.

അഥവാ വാതനിഘ്നാശിദ്രവ്യക്വാഥരസാദിഭിഃ
ഉഖൈഷ്ണാർദ്ധഘടം പൂരയിത്വാ പാർശ്വച്ഛിദ്രം വിധായ ച.
വിമുദ്ര്യാസ്യം ത്രിഖണ്ഡാം ച ധാതുജാം കാഷ്ഠജാമഥ
ഷഡംഗുലാസ്യാം ഗോപുച്ഛാം നാഡീം യുഞ്ജ്യാദ് ദ്വി–
(ഹസ്തകാം. 16
സ്വഭ്യോപവിഷ്ടം സ്വഭ്യക്തം ഗുരുപ്രാവരണാവൃതം
ഹസ്തിശുണ്ഡികയാ നാഡ്യാ സ്വേദയേദ്വാതരോഗിണം. 17

ത്രിഖണ്ഡാമിതി സ്വേദസൗകര്യാർത്ഥം. ഷഡംഗുലാസ്യാമിതി—മൂലേ ഷഡംഗുലം വിശാലമുഖം ഗോപുച്ഛമിവ ക്രമകൃശം തേന അഗ്രേ ഗോപുച്ഛപരിമാണേന കൃശാം നാഡീം അന്തഃസരന്ധ്രാം ദ്വിഹസ്തകാം—ഹസ്തദ്വയപരിമാണാം. ഹസ്തിശുണ്ഡികയേതി—ഹസ്തിശുണ്ഡാവ ക്രമകൃശതയാ നാഡ്യാ ഇയം സംജ്ഞാ.

വേറൊരുപ്രകാരത്തിലുള്ള ഊഷ്മസ്വേദവിധിയെ കാണിക്കുന്നു:—വാതനാശകങ്ങളായ ഔഷധങ്ങൾ കൊണ്ടുണ്ടാക്കിയ കഷായം മാംസരസം മുതലായവ ചൂടാക്കി ഒരു കുടത്തിൽ നിറച്ച് ആ കുടത്തിന്റെ വായ് അടച്ചുകെട്ടി അതിന്റെ ഒരുവശത്ത് ഒരു സുഷിരമുണ്ടാക്കി അതിൽ, ധാതുക്കൾകൊണ്ടോ തടികൊണ്ടോ ഉണ്ടാക്കിയതും, മൂന്നു ചേർപ്പോടുകൂടിയതും, ചുവട്ടിൽ ആറംഗുലം വിസ്താരത്തിൽ ക്രമേണ അററത്തു പശുവിൻവാലിന്റെ ആകൃതിയിലും രണ്ടുമുഴം നീളത്തിലും ഉള്ളതുമായ ഒരു കുഴൽ വച്ച് യോജിപ്പിച്ചു ആനയുടെ തുമ്പിക്കൈപോലെ ക്രമകൃശമാകയാൽ ഹസ്തിശുണ്ഡിക എന്നു പേരോടുകൂടിയ ഈ കുഴലിൽ

കൂടിവരുന്ന ആവികൊണ്ട്, സുഖമായി ഇരുത്തി എണ്ണതേപ്പിച്ച് കട്ടിയുള്ള പുതപ്പുകൊണ്ട് പുതപ്പിച്ചു വാതരോഗിയെ വിയർപ്പിക്കണം.

### വേറൊരു ഊഷ്മസ്വേദവിധി.

പുരുഷായാമമാത്രാം വാ ഭൂമിം സംമാർജ്യ ഖാദിരൈഃ
കാഷ്ഠൈർദഗ്ദ്ധ്വാ തഥാഭ്യുക്ഷ്യ ക്ഷീരധാന്യാമ്ലവാരിഭിഃ.
വാതഘ്നപത്രൈരാച്ഛാദ്യ ശയാനം സ്വേദയേന്നരം
ഏവം മാഷാദിഭിഃ സ്വിന്നൈഃ ശയാനം സ്വേദമാചരേൽ.

ഒരു മനുഷ്യന്റെ നീളത്തിൽ സമനിരപ്പുള്ള ഭൂമി അടിച്ചുവാരി നന്നാക്കി അതിൽ കരിങ്ങാലിവിറകിട്ടു കത്തിച്ച് ആ കരി മാററി കളഞ്ഞ് പാലോ കാടിയോ തളിച്ചതിനുശേഷം അവിടെ വാതനാശകങ്ങളായ ആവണക്ക മുതലായവയുടെ ഇലകൾ വിരിച്ച് രോഗിയെ അതിൽകിടത്തി വിയർപ്പിക്കണം, ഇതും ഊഷ്മസ്വേദമാണ്. ഇങ്ങനെ ഉഴുന്നു മുതലായവ വേവിച്ച് നിലത്തു നിരത്തി സഹിക്കത്തക്കചൂടോടെ അതിൽ രോഗിയെ കിടത്തി വിയർപ്പിക്കുന്നതിനും ഊഷ്മസ്വേദമെന്നു പറയുന്നു.

### ഉപനാഹസ്വേദവിധി.

അഥോപനാഹസ്വേദഞ്ച കുര്യാദ്വാതഹരൌഷധൈഃ
പ്രദിഹ്യ ദേഹം വാതാർത്തം ക്ഷീരമാംസരസാദിഭിഃ. 20
അമ്ലപിഷ്ടൈഃ സലവണൈഃ സുഖോഷ്ണൈഃ സ്നേഹസംയുതൈഃ.

അസ്യായമർത്ഥഃ—ഉപനാഹസ്വേദം ച കുര്യാൽ, കേനപ്രകാരേണ ഇത്യാകാംക്ഷായാം തൽപ്രകാരമാഹ—വാതഹരൌഷധൈഃ. കഥം ഭൂതൈഃ? അമ്ലപിഷ്ടൈഃ—അമ്ലേന കാഞ്ജികതക്രാദിനാ പിഷ്ടൈഃ. സലവണൈഃ, സ്നേഹസംയുതൈഃ ക്ഷീരമാംസ രസാദിഭിഃ സുഖോഷ്ണൈഃ വാതാർത്തം ദേഹം പ്രദിഹ്യ—പ്രലിപ്യ സ്വേദയേദിത്യർത്ഥഃ.

വാതഹരങ്ങളായ ഔഷധങ്ങൾ കാടിയിൽ അരച്ച് പാൽ മാംസരസം മുതലായവയും, ഉപ്പ്, സ്നേഹം ഇവയും ചേർത്തു ചെറുചൂടാക്കി വാതപീഡിതനായ രോഗിയുടെ ശരീരത്തിൽ ലേപനംചെയ്ത് വിയർപ്പിക്കണം. ഇതാണ് ഉപനാഹസ്വേദം.

### മഹാസാല്വണയോഗം.

അഥ ഗ്രാമ്യാനൂപമാംസൈർജ്ജീവനീയഗണേന ച
ദധിസൌവീരകക്ഷീരൈർവ്വീരതർവ്വാദിനാ തഥാ. 21

കുലത്ഥമാഷഗോധൂമൈരതസീതിലസർഷപൈഃ
ശതപുഷ്പാദേവദാരുശേഫാലീസ്ഥൂലജീരകൈഃ. 22
ഏരണ്ഡമൂലജീരൈശ്ച രാസ്നാമൂലകശിഗ്രുഭിഃ
മിസികൃഷ്ണാകുഠേരൈശ്ച ലവണൈരമ്ലസംയുതൈഃ. 23
പ്രസാരിണ്യശ്വഗന്ധാഭ്യാം ബലാഭിർദശമൂലകൈഃ
ഗുഡൂച്യാ വാനരീബീജൈര്യഥാലാഭസമാഹൃതൈഃ. 24
ക്ഷുണ്ണൈഃ സ്വിന്നൈശ്ച വസ്ത്രേണ ബദ്ധൈഃസംസ്വേദയേത്തതഃ
മഹാസാല്വണസംജ്ഞോഽയം യോഗഃ സർവാനിലാർത്തിഹൃൽ. 25

ഗ്രാമ്യജന്തുക്കളുടെയും ആനൂപദേശത്തിലുള്ള ജന്തുക്കളുടെയും മാംസങ്ങളും, ജീവനീയഗണൌഷധം, വീരതരു മുതലായ ഗണം, മുതിര, ഉഴുന്ന്, ഗോതമ്പ്, അതസി, എള്ള്, കടുക, ശതകുപ്പ, ദേവതാരം, കരിനൊച്ചി, വലിയജീരകം, വെളുത്താവണക്കിൻവേര്, ജീരകം, അരത്ത, മൂലവരിക്കിഴങ്ങ്, മുരിങ്ങത്തൊലി, കാട്ടുശതകുപ്പ, തിപ്പലി, കാട്ടുതുളസി, അഞ്ചുവിധം ഉപ്പ്, പ്രസാരിണി, അമുക്കുരം, കുറുന്തോട്ടി, ദശമൂലം ചിററമൃത് നായ്ക്കുരണയരി, ഇവയിൽ കിട്ടുന്ന മരുന്നുകൾ എല്ലാംകൊണ്ടുവന്ന് ചെറുതായി നുറുക്കി തൈര്, കാടി, പാൽ, അമ്ലദ്രവ്യരസം ഇവയിൽ അരച്ചു വേവിച്ചു ചെറുചൂടെ തുണിയിൽവച്ചു കെട്ടി വിയർപ്പിക്കുക; മഹാസാല്വണം എന്ന പേരോടുകൂടിയ ഈ യോഗം സകല വാതപീഡയെയും നശിപ്പിക്കും.

വേറൊരു ഉപനാഹസ്വേദം.

അഥവാമ്ലേന സംപിഷ്ടൈഃ
കോലൈഃ സൂക്ഷ്മപടസ്ഥിതൈഃ
ഔഷധൈഃ സ്വേദയേൽ കിം വാ
സ്വിന്നൈഃ കോലൈഃ പടസ്ഥിതൈഃ. 26

മരുന്നുകൾ അമ്ലരസത്തിൽ അരച്ചു പാകംചെയ്ത് ചെറുചൂടെ നേരിയവസ്ത്രത്തിൽ തേച്ചു വെച്ചു കെട്ടി വിയർപ്പിക്കുകയോ അല്ലെങ്കിൽ ഔഷധികൾ വേവിച്ച് ചെറുചൂടെ തുണിയിൽവച്ചു കെട്ടി വിയർപ്പിക്കുകയോ ചെയ്യുന്നതും ഉപനാഹസ്വേദമാകുന്നു.

ദ്രവസ്വേദവിധി.

ദ്രവസ്വേദസ്തു വാതഘ്നദ്രവ്യക്വാഥേന പൂരിതേ
കടാഹേ കോഷ്ഠകേ വാപി സൂപവിഷ്ടോഽവഗാഹയേൽ.

അയമർത്ഥഃ—പ്രഥമതോ വാതഘ്നദ്രവ്യക്വാഥേന കണ്ഠപൂരിതകോഷ്ഠകേ കടാഹേ വാ സൂപവിഷ്ടസ്സ്വിദ്യേൽ.

ഒരു കുട്ടകത്തിലോ തോണിയിലോ വാതഹരങ്ങളായ ഔഷധങ്ങൾ ഇട്ടു വെച്ചു കഷായം രോഗിയുടെ കഴുത്തു മുങ്ങത്തക്കവരെ ചെറുചൂടെ നിറച്ച് അതിൽ രോഗിയെ ഇരുത്തി വിയൎപ്പിക്കുന്നതിന് ദ്രവസ്വേദമെന്നു പേർ.

### തോണിയുണ്ടാക്കേണ്ട രീതി.

സൗവൎണ്ണം രാജതം വാപി താമ്രം ലൗഹം ച ദാരുജം
കോഷ്ഠകം തത്ര കുൎവീതോച്ഛ്റായേ ഷഡ്വിംശദങ്ഗുലം
ആയാമേ വാ തദേവ സ്യാച്ചതുരസ്രം ച ചിക്കണം.

ദ്രവസ്വേദത്തിനുള്ള തോണി, സ്വൎണ്ണമോ വെള്ളിയോ ചെമ്പോ ഇരുമ്പോ തടിയോ ഏതെങ്കിലും കൊണ്ട് ഇരുപത്തിആറംഗുലം നീളത്തിലും അത്രയും അംഗുലം പൊക്കത്തിലും മിനുസമായും നാലു മൂലയൊത്തുകൂടിയും ഉണ്ടാക്കണം.

### വേറൊരുപ്രകാരത്തിലുള്ള ദ്രവസ്വേദവിധി.

നരഃ ഷഡംഗുലം യാവന്മഗ്നഃ ക്വാഥസ്യ ധാരയാ
കോഷ്ണയാ സ്കന്ധയോഃ സിക്തസ്തിഷ്ഠേൽ സ്നിഗ്ദ്ധതനുൎന്നരഃ

അഥവാ നരഃ ഷഡങ്ഗുലമൂലം യാവൽ ക്വാഥേ മഗ്നാ ഉപവിഷ്ടഃ പശ്ചാൽ ക്വാഥസ്യ ധാരയാ കോഷ്ണകം സ്കന്ധയോഃ സിച്യമാനസ്തിഷ്ഠേൽ. യാവൽ കോഷ്ണകം പരിപൂൎണ്ണം ഭവതി ഇത്യൎത്ഥഃ. ക്വാഥപാതാൽ പ്രഥമതഃ സ്നേഹാഭ്യക്തതനുരുപവിശേൽ.

ദ്രവസ്വേദം ചെയ്യേണ്ടവനെ എണ്ണ മുതലായ സ്നേഹദ്രവ്യം തേച്ച് നാഭിയോളവുമുള്ള കഷായജലത്തിൽ ഇരുത്തി അവന്റെ രണ്ടു തോളുകളിലും ഔഷധക്വാഥം ചെറുചൂടെ തോണി നിറയുന്നതുവരെ ഒഴിച്ചുകൊണ്ടിരിക്കണം. ഇതും ഒരുതരം ദ്രവസ്വേദമാണ്.

### ദ്രവസ്വേദം ചെയ്യേണ്ട സമയം.

മുഹൂൎത്തൈകം സമാരഭ്യ യാവൽ സ്യാത്തച്ചതുഷ്ടയം
താവത്തദവഗാഹേത യാവദാരോഗ്യനിശ്ചയഃ. 30

ഏവം തൈലേന ദുഗ്ദ്ധേന സൎപ്പിഷാ സേചയേന്നരം
ഏകാന്തരോ ദ്വ്യന്തരോ വാ യുക്തഃ സ്നേഹോഽവഗാഹനേ.

ഏതാവതാ ക്വാഥോ ദുഗ്ദ്ധം ച നിത്യമേവ യുജ്യതേ. സ്നേഹസ്തു ദിനമേകം ദ്വേ വാ ദിനേ ഗമയിത്വാ യുക്തഃ. അഗ്നിമാന്ദ്യശങ്കയാ ഇതി ഭാവഃ.

മുൻപറഞ്ഞതുപോലെ രണ്ടു നാഴികമുതൽ എട്ടുനാഴികവരെ ആരോഗ്യമനുസരിച്ച് അവഗാഹം പ്രയോഗിക്കാം. കഷായമോ പാലോകൊണ്ടുള്ള അവഗാഹം എല്ലാദിവസവും പ്രയോഗിക്കാം. എണ്ണയോ നെയ്യോകൊണ്ടുള്ള അവഗാഹം ഒരു ദിവസം ഇടയിട്ടോ രണ്ടുദിവസം ഇടയിട്ടോ മാത്രമേ പ്രയോഗിക്കാവൂ. സ്നേഹംകൊണ്ടുള്ള അവഗാഹം ദിവസംതോറും പ്രയോഗിച്ചാൽ അജീർണ്ണം ഉണ്ടായേക്കും.

സ്നേഹാവഗാഹംകൊണ്ടുള്ള ഗുണം.

സിരാമുഖൈർല്ലോമകൂപൈർദ്ധമനീഭിശ്ച തർപ്പയൻ
ശരീരബലമാധത്തേ യുക്തഃ സ്നേഹോഽവഗാഹനേ
ജലസിക്തസ്യ വർദ്ധന്തേ യഥാ മൂലേഽങ്കുരാദയഃ
തഥൈവ ധാതുവൃദ്ധിർഹി സ്നേഹസിക്തസ്യ ജായതേ.
നാതഃ പരതരഃ കശ്ചിദുപായോ വാതനാശനഃ.

വൃക്ഷത്തിന്റെ ചുവട്ടിൽ വെള്ളമൊഴിച്ചാൽ അതിന്റെ മുള മുതലായവ എങ്ങിനെ വളർന്നുവരുന്നുവോ, അതുപോലെ സ്നേഹംകൊണ്ട് അവഗാഹം ചെയ്താൽ ആ സ്നേഹം ചെറിയ ഞരമ്പുകളിലും വലിയ ഞരമ്പുകളിലും രോമകൂപങ്ങളിലും കൂടി ഉള്ളിൽ പ്രവേശിച്ച് ശരീരത്തിനു സംതൃപ്തി, ബലം, ധാതുവൃദ്ധി ഇവയെ ഉണ്ടാക്കും. വാതത്തെ നശിപ്പിക്കുന്നതിന് അവഗാഹത്തിനെക്കാൾ ശ്രേഷ്ഠതരമായി വേറെ യാതൊരു ഉപായവും ഇല്ല.

അവഗാഹം അവസാനിപ്പിക്കേണ്ട സമയം.

ശീതശൂലവ്യുപരമേ സ്തംഭഗൗരവനിഗ്രഹേ
ദീപ്തേഽഗ്നൗ മാർദ്ദവേ ജാതേ ഽവഗാഹനാദ്വിരതിർമ്മതാ.

തണുപ്പ്, വേദന, ശരീരസ്തംഭനം, ശരീരത്തിനു കനം ഇവ ഇല്ലാതാവുക, അഗ്നിക്കു ദീപനശക്തിയും ശരീരമാർദ്ദവവുമുണ്ടാവുക; ഈ ലക്ഷണങ്ങൾ കണ്ടാൽ അവഗാഹം മതിയാക്കാം.

## മൂർദ്ധതൈലവിധി.

### മൂർദ്ധതൈലപ്രകാരം

അഭ്യംഗഃ പരിഷേകശ്ച പിചുർവ്വസ്തിരിതി ക്രമാൽ
മൂർദ്ധതൈലം ചതുർദ്ധാ സ്യാദ്ബലവത്തദ്യഥോത്തരം. 1

അഭ്യംഗഃ—തൈലേന ശിരസോ മർദ്ദനം. പരിഷേകഃ ശിരസി ധാരാപാതനം. പിചുഃ—തൈലാക്തം തൂലം. 'ഫോഹാ' ഇതിലോകേ. വസ്തിഃ വക്ഷ്യമാണഃ.

അഭ്യംഗം, (എണ്ണ തലയിൽ തേച്ചു മർദ്ദിക്കുക) പരിഷേകം, (തലയിൽ എണ്ണകൊണ്ടുള്ള ധാര) പിചു, (എണ്ണ തുണിയിൽ മുക്കിയിടുക.) വസ്തി (എണ്ണകൊണ്ടു ശിരസ്സിൽ വസ്തിചെയ്യുക.) ഇങ്ങനെ മൂർദ്ധതൈലം നാലുപ്രകാരമുണ്ടു്. ഇവയ്ക്കു് മേല്പോട്ടുമേല്പോട്ടു് ഗുണം കൂടിയിരിക്കും. (അഭ്യംഗത്തെക്കാൾ പരിഷേകത്തിനും, അതിനെക്കാൾ പിചുവിനും, പിചുവിനെക്കാൾ വസ്തിക്കും ഗുണം കൂടിയിരിക്കും.)

### ശിരോവസ്തിവിധി.

ത്രയോഽഭ്യംഗാദയഃ പൂർവ്വം പ്രസിദ്ധാഃ സർവ്വതഃസ്മൃതാഃ
ശിരോവസ്തിവിധിശ്ചാത്ര പ്രോച്യതേ സുഗമസ്ഫുടഃ. 2
ശിരോവസ്തിശ്ചർമ്മണഃ സ്യാദ്ദ്വിമുഖോ ദ്വാദശാംഗുലഃ
ശിരഃപ്രമാണസ്തം ബദ്ധ്വാ മസ്തകേ മാഷപിഷ്ടകൈഃ. 3
സന്ധിരോധം വിധായാശു സ്നേഹൈഃ കോഷ്ണൈഃ പ്രപൂരയേൽ
താവദ്ധാര്യസ്തു യാവൽ സ്യാന്നാസാകർണ്ണമുഖസ്രുതിഃ 4
വേദനോപശമോ വാപി മാത്രാണാം വാ സഹസ്രകം

അഭ്യംഗം, പരിഷേകം, പിചു ഇവ മൂന്നും സർവ്വവിദിതമാണു്. അതുകൊണ്ടു് ഇനിയും ശിരോവസ്തിവിധിയെ പറയുന്നു:— രണ്ടു മുഖത്തോടും ൧൨ അംഗുലം ഉയരത്തോടും ശിരസ്സിനു സമമായ നീളത്തോടുംകൂടിയ തോൽകൊണ്ടുവന്നു് ശിരസ്സിൽ ചുററി അതിന്റെ പഴുതു് ഉഴുന്നിൻമാവുകൊണ്ടടച്ചു് അതിൽ ചെറുചൂടെ സ്നേഹം നിറയ്ക്കണം. മൂക്കിൽകൂടിയും ചെവിയിൽകൂടിയും വായിൽകൂടിയും ജലസ്രവണം ഉണ്ടാകുന്നതുവരെയോ വേദന ശമിക്കുന്നതുവരെയോ ൧൦൦൦ മാത്രയോ വസ്തിയിൽ നിറച്ച സ്നേഹം ശിരസ്സിൽ ധരിച്ചുകൊണ്ടിരിക്കണം.

### മാത്രാനിയമം.

സ്വജാനുനഃ കരാവർത്തം കുർയ്യാച്ഛോടികയാ യുതം
ഏഷാ മാത്രാ ഭവേദേകാ സർവ്വത്രൈവൈഷ നിശ്ചയഃ.

തന്റെ മുട്ടിനു ചുററും കൈയ്കറക്കി ഞൊടിക്കുന്നതിനു എത്ര സമയം വേണ്ടിവരുമോ അതാണു് ഒരു മാത്രയായി എല്ലാ ഗ്രന്ഥകാരന്മാരും സ്വീകരിച്ചിരിക്കുന്നതു്.

### ശിരോവസ്തി ചെയ്യേണ്ട സമയം.

വിനാ ഭോജനമേവാത്ര ശിരോവസ്തിഃ പ്രശസ്യതേ.
പ്രയോജ്യസ്തു ശിരോവസ്തിഃ പഞ്ച സപ്തദിനാനി വാ. 6

വിമോച്യ ശിരസോ വസ്തിം ഗൃഹ്ണീയാച്ച സമന്തതഃ.

എത്ര സമയംവരെ രോഗിക്ക ഊണകഴിക്കാതിരിക്കാൻ കഴിയുമോ അതിനകമായി സ്നേഹവസ്തി ചെയ്യുന്നതാണ നല്ലത്. (ഊണിനമുമ്പ് സ്നേഹവസ്തി ചെയ്യണമെന്ന സാരം.) അങ്ങിനെ ഏഴോ ദിവസംവരെ നിത്യവും സ്നേഹവസ്തി ചെയ്യുന്നതിൽ വിരോധമില്ല. ശിരോവസ്തി ധരിച്ചുകൊണ്ടിരിക്കേണ്ട സമയം പൂൎത്തിയായാൽ ഉടൻതന്നെ വസ്തി തലയിൽനിന്നും എടുത്ത് നാലുവശത്തുംകൂടി ഒഴിച്ചുവരുന്ന തൈലം എടുത്തുകൊള്ളണം.

ശിരോവസ്തിക്ക ശേഷമുള്ള ക്രിയ.

ഊൎദ്ധ്വം കായം തതഃ കോഷ്ണൈൎന്നീരൈ സ്നാനം സമാചരേൽ
അനേന ദുൎജ്ജയാ രോഗാ വാതജാ യാന്തി സംക്ഷയം.
ശിരഃകമ്പാദയസ്സേന സപ്തകാലേഷു യുജ്യതേ.

(പഞ്ച സപ്തദിനാനി വാ ഇതി ഉക്താഃ സപ്തകാലേഷു ഇതി ശിരഃകമ്പാദിരോഗാനവൃത്തഃ ജ്ഞേയം.)

വസ്തി ശിരസ്സിൽനിന്നും എടുത്തതിനശേഷം ശരീരത്തിന്റെ ഊൎദ്ധ്വഭാഗത്തിൽ ചെറുചൂടുള്ള വെള്ളമൊഴിച്ച് കുളിക്കണം. ഈ ശിരോവസ്തികൊണ്ട് അസാദ്ധ്യങ്ങളായ തലവിറയൽ തുടങ്ങിയ വാതരോഗങ്ങൾ ഇല്ലാതാകും. അഞ്ചോ ഏഴോ ദിവസം ശിരോവസ്തി ചെയ്തിട്ടും രോഗത്തിന ശമനം കിട്ടിയില്ലെങ്കിൽ അതിൽ കൂടുതൽ ദിവസംവരെയും ശിരോവസ്തി ചെയ്യുന്നതിൽ വിരോധമില്ല.

കൎണ്ണപൂരണവിധി.

ഭോജനാൽ കൎണ്ണരോഗം തു കിഞ്ചിന്നഃ പാൎശ്വശായിനഃ
മൂത്രൈഃ സ്നേഹൈ രസൈഃ കോഷ്ണൈഃ ശ്രോത്രരന്ധ്രം പ്രപൂരയേൽ.

മൂൎദ്ധതൈലവിധിക്കശേഷം കൎണ്ണത്തിൽ മൂത്രാദികൾ പൂരണം ചെയ്യുന്നതിനുള്ള വിധിയെ പറയുന്നു:—കൎണ്ണരോഗമുള്ളവനെ ഒരുവശം ചരിച്ചു കിടത്തി അവന്റെ കൎണ്ണദേശം വിയൎപ്പിച്ച് കൎണ്ണദ്വാരത്തിൽ ഗോമൂത്രമോ എണ്ണ മുതലായ സ്നേഹമോ മാംസരസമോ ചെറുചൂടെ നിറയ്ക്കണം.

കൎണ്ണപൂരണമാത്ര.

കൎണ്ണം ച പൂരിതം രക്ഷേച്ഛതം പഞ്ചശതാനി വാ
സഹസ്രം വാപി മാത്രാണാം ശ്രോത്രകണ്ഠശിരോഗദേ.

കൎണ്ണത്തിൽ മൂത്രാദികൾ നിറച്ചുകഴിഞ്ഞാൽ കൎണ്ണരോഗ

ത്തിൽ നൂറുമാത്രയും, കണ്ഠരോഗത്തിൽ അഞ്ഞൂറുമാത്രയും, ശിരോരോഗത്തിൽ ആയിരം മാത്രയും ധരിച്ചുകൊണ്ടിരിക്കണം.

### കർണ്ണപൂരണസമയം.

മൂത്രാദ്യൈഃ പൂരണം കർണ്ണേ ഭോജനാൽ പ്രാക്പ്രശസ്യതേ
തൈലാദ്യൈഃ പൂരണം കർണ്ണേ ഭാസ്കരേഽസ്തമുപാഗതേ.

തദ്യഥാ—

കർണ്ണശൂലാകുലേ കോഷ്ണം ബസ്തമൂത്രം സസൈന്ധവം
നിക്ഷിപേത്തേന ശാമ്യന്തി ശൂലപാകാദികാ രുജഃ.

പശുവിൻമൂത്രം ആട്ടിൻമൂത്രം മുതലായ മൂത്രങ്ങൾ ചെവിയിൽ നിറയ്ക്കുന്നതു് ഊണിനു മുൻപു വേണ്ടതാണു്. എണ്ണ നെയ്യു് മുതലായ സ്നേഹം ചെവിയിൽ നിറയ്ക്കുന്നതു് സൂര്യൻ അസ്തമിച്ചതിനുശേഷമേ ആകാവൂ.

ഇന്നരോഗത്തിനു് ഇന്ന ഔഷധം ചെവിയിൽ നിറയ്ക്കണമെന്നു പറയുന്നു:—വേദനയുള്ള കർണ്ണത്തിൽ ചെറുചൂടുള്ള ആട്ടിൻമൂത്രം ഇന്തുപ്പുചേർത്തു് ഒഴിച്ചാൽ ശൂലം പഴുപ്പു മുതലായ രോഗങ്ങൾ ശമിക്കം.

ശൃംഗവേരം ച മധുകം സൈന്ധവം തൈലമേവ ച
കടൂഷ്ണം കർണ്ണയോർദ്ദേയമേതൽ സ്യാദ്വേദനാപഹം.

എണ്ണയിൽ ഇഞ്ചിനീരം തേനം ഇന്തുപ്പും ചേർത്തു തിളപ്പിച്ചു് സഹിക്കത്തക്കചൂടെ ചെവിയിൽ ഒഴിക്കുക; ചെവിക്കുള്ള വേദന ശമിക്കം.

പീതാർക്കപത്രമാജ്യേന ലിപ്തം വഹ്നൌ പ്രതാപയേൽ
തദ്രസഃ ശ്രവണേ ക്ഷിപ്തഃ കർണ്ണശൂലഹരഃ പരം.

മഞ്ഞനിറത്തിലുള്ള എരിക്കിലയിൽ നെയ്യുതേച്ചു് തീയത്തു കാണിച്ചു വാട്ടി ചതച്ചു നീരെടുത്തു് ആ നീരു ചെവിയിൽ ഒഴിക്കുക; കർണ്ണശൂല തീർച്ചയായും ശമിക്കം.

### ലേപനവിധി.

ആലേപസ്യ ച നാമാനി ലേപോ ലേപനമിത്യപി
ദോഷഘ്നോ വിഷഹാ വർണ്ണ്യഃ സ ച ലേപസ്ത്രിധാ മതഃ. 1
ത്രിപ്രമാണശ്ചതുർഭാഗസ്ത്രിഭാഗാർദ്ധാംഗുലോന്നതഃ
ആർദ്രോ വ്യാധിഹരഃ സ സ്യാച്ഛുഷ്കോ ദൂഷയതി—
(ച്ഛവിം. 2

(ചതുർഭാഗത്രിഭാഗാർദ്ധാംഗുലമാനതഃ; ഏവം ത്രിപ്രമാണഃ ദോഷഘ്നോ ലേപഃ.)

ഇനിയും ലേപനവിധിയാരംഭിക്കുന്നു.— ആലേപം, ലേപം ലേപനം, ലിപ്തകം ഇവ ലേപനത്തിന്റെ പര്യായശബ്ദങ്ങളാണ്. ദോഷഘ്നം, (ദോഷങ്ങളെ നശിപ്പിക്കുന്നതു്.) വിഷഘ്നം, (വിഷത്തെ നശിപ്പിക്കുന്നതു്.) വർണ്ണ്യം (നിറത്തെ ഉണ്ടാക്കുന്നതു്.) ഇങ്ങനെ ലേപനം മൂന്നുവിധം. ഒരുവിരൽ കനത്തിലും മുക്കാൽവിരൽ കനത്തിലും അരവിരൽ കനത്തിലും ദോഷഹരമായ ലേപം പ്രയോഗിക്കാം. ആർദ്രമായ ലേപം വ്യാധിയെ ഹരിക്കും. ഉണങ്ങിയ ലേപനം കാന്തിയെ ദൂഷിപ്പിക്കും.

സർവ്വശോഫത്തിനു ലേപം.

ശോഫഘ്നീദാരുസിദ്ധാർത്ഥശുണ്ഠീശോഭാഞ്ജനത്വചാം
ആരനാളേന പിഷ്ടാനാം പ്രലേപഃ സർവ്വശോഫഹാ. 3

(ശോഫഘ്നീ—പുനർന്നവാ.)

തഴുതാമവേരു്, ദേവദാരം, കടുക്, ചുക്ക്, മുരിങ്ങത്തൊലി, ഇവ കാടിയിൽ അരച്ചുതേക്കുക; എല്ലാ നീർക്കെട്ടും ശമിക്കും. ഇതിനു ദോഷഹരലേപമെന്നു പേർ.

വിസർപ്പാദിഹരലേപനം.

ശിരീഷം മധുയഷ്ടീ ച തഗരം രക്തചന്ദനം
ഏലാ മാംസീ നിശായുഗ്മം കുഷ്ഠം വാളകമേവ ച. 4
ഇതി സംചൂർണ്ണ്യ ലേപോയം പഞ്ചമാംശഘൃതാപ്ലുതഃ
ജലേന ക്രിയതേ നൄണാം ദശാംഗ ഇതി സംജ്ഞിതഃ
വിസർപ്പം ചൈവ വിസ്ഫോടാൻ ശോഫദുഷ്ടവ്രണാൻ—
(ജയേത്. 5

നെന്മേനിവാകത്തൊലി, ഇരട്ടിമധുരം, തകരം, രക്തചന്ദനം, ഏലം, മഞ്ചി, മഞ്ഞൾ, മരമഞ്ഞൾ, കൊട്ടം, ഇരുവേലി ഇവ പൊടിച്ചു് പച്ചവെള്ളത്തിൽ അരച്ചു് പൊടിയുടെ അഞ്ചിലൊരുഭാഗം നെയ്യുചേർത്തു് തേയ്ക്കുക; വിസർപ്പം, വിസ്ഫോടം, നീർക്കെട്ടു്, ദുഷ്ടവ്രണം ഇവ ശമിക്കും. ഇതിനു് ദശാംഗലേപം എന്നുപേർ.

വിഷഹരലേപം. (ചേക്കുവിഷത്തിനു്)

അജാദുഗ്ദ്ധതിലൈർല്ലേപോ നവനീതേന സംയുതഃ
ശോഫമാഖുഷു ഹന്തി ലേപോ വാക്കുഞ്ജമാർത്തികഃ. 6

(നവനീതനാല്പമാത്രേണ. കൃഷ്ണമാത്തികഃ—കൃഷ്ണമൃത്തികാ കൃതഃ.)

ആട്ടിന്‍പാലില്‍ എള്ളരച്ച് എള്ളിന്‍പകുതി വെണ്ണനെയ്യു ചേര്‍ത്തു ചാലിച്ചു തേക്കുകയോ കറുത്തപുററുമണ്ണ് അരച്ചു തേക്കുകയോ ചെയ്യുക; ചേര്‍ക്കുരുവിന്‍കറ പററിയുണ്ടായ ശോഫം ശമിക്കും ഇതിന്നു വിഷഘ്നലേപമെന്നു പേര്‍.

കൃമിവിഷാപഹലേപം.

ലാങ്ഗലാതിവിഷാലാബൂജാലിനീബീജമൂലകൈഃ
ലേപോ ധാന്യാംബുസംപിഷ്ടഃ കീടവിസ്ഫോടനാശനഃ

മേന്തോന്നിക്കിഴങ്ങ്, അതിവിടയം, പാല്‍ച്ചുര, കാട്ടുപീച്ചുത്തിന്‍കുരു, മൂലവരിക്കിഴങ്ങ് ഇവ കാടിയില്‍ അരച്ചു തേക്കുക; വിഷക്രിമികളില്‍നിന്നുണ്ടായ പൊള്ളല്‍ ശമിക്കും.

മുഖകാന്തികരലേപം.

രക്തചന്ദനമഞ്ജിഷ്ഠാലോധ്രകുഷ്ഠപ്രിയംഗവഃ
വടാങ്കുരാ മസൂരാശ്ച വ്യംഗഘ്നാ മുഖകാന്തിദാഃ. 8

രക്തചന്ദനം, മഞ്ചട്ടി, പാച്ചോററിത്തൊലി, ഞാഴല്‍പ്പൂവ്, പേരാലിന്‍മൊട്ട്; ചണംപയറ് ഇവ അരച്ചു മുഖത്തു തേക്കുക; മുഖത്തുള്ള കറുപ്പു ശമിക്കും. മുഖകാന്തിയുമുണ്ടാകും. ഇതിന്നു വര്‍ണ്ണ്യലേപമെന്നു പേര്‍.

ലേപഭേദങ്ങള്‍.

അഥ ലേപവിധിര്യോ വൈ പ്രോച്യതേ സുശ്രുതസമ്മതഃ
ആ(പ്ര)ലേപശ്ച പ്രദേഹശ്ച ലേപഭേദൗ തസ്യ ഭാഷിതൗ.

ചര്‍മ്മാര്‍ദ്രം മാഹിഷം യദ്വത് പ്രോച്യതേ സമ്മിതസ്തയോഃ
ശീതസ്തനുര്‍വിശോഷീ ച പ്രലേപഃ പിത്തഹൃന്മതഃ. 10

ആര്‍ദ്രോ ഘനസ്ഥലോഷ്ണഃ സ്യാത് പ്രദേഹഃ ശ്ലേഷ്മവാതഹാ

ഇനിയും സുശ്രുതസമ്മതമായ ലേപവിധിതന്നെ പറയപ്പെടുന്നു. പ്രലേപം, പ്രദേഹം ഇങ്ങനെ ലേപം രണ്ടുവിധം. ഇതു കനത്ത പോത്തിന്‍തോലിന്റെ ഉയരത്തിലാണ് തേക്കേണ്ടു. ശീതളമായും കനം കുറഞ്ഞും ഉണങ്ങിയും ഇരിക്കുന്നതിന്നു പ്രലേപമെന്നു പേര്‍. ഇതു പിത്തത്തെ ശമിപ്പിക്കും. ഉഷ്ണമായും കട്ടിയിലും ആര്‍ദ്രമായും ഇരിക്കുന്നതിന്നു പ്രദേഹമെന്നു പേര്‍. ഇതു കഫവാതങ്ങളെ ഹനിക്കും.

ശരൽകാലത്തിൽ സ്വഭാവരീതിയിൽ മനുഷ്യരുടെ രക്തത്തെ സ്രവിപ്പിക്കണം. എന്നാൽ രക്തോത്ഭവങ്ങളായ ത്വഗ്ദോഷം, മുഴ, ശോഫം മുതലായ രോഗങ്ങൾ നശിക്കും.

വ്യഭ്രേ വർഷാസു വിദ്യുൽസു ശീതേ ഗ്രീഷ്മേ ശരദ്യപി
മദ്ധ്യാഹ്നേ ശീതകാലേ ച രുധിരം സ്രാവയേദ്ബുധഃ. 3

വിദ്വാനായ വൈദ്യൻ രോഗാവസ്ഥനോക്കി മേഘത്തിന്റെ മറവില്ലാത്ത സമയത്തും, വർഷകാലത്തും, മിന്നലുള്ള സമയത്തും, ഗ്രീഷ്മകാലം, ശരൽകാലം, മദ്ധ്യാഹ്നം, ശീതകാലം, ഈ സമയങ്ങളിലും രക്തം സ്രവിപ്പിക്കണം.

രക്തസ്വഭാവം.

മധുരം വർണ്ണതോ രക്തമശീതോഷ്ണം തഥാ ഗുരു
ശോണിതം സ്നിഗ്ദ്ധവിസ്രം ച വിദഗ്ദ്ധം പിത്തകൃദ്ഭവേൽ. 4

രക്തം, മധുരവും നിറംകൊണ്ടു ചുവന്നതും, ശീതവും ഉഷ്ണവുമല്ലാത്തതും, ഗുരുത്വഗുണമുള്ളതും, സ്നിഗ്ദ്ധവും, ആമഗന്ധമുള്ളതും ആകുന്നു. രക്തം വിദഗ്ദ്ധ (ഉൾപ്പുഴുക്കമുള്ളത്)മായാൽ പിത്തത്തെ ഉണ്ടാക്കും.

രക്തത്തിലുള്ള പഞ്ചഭൂതഗുണങ്ങൾ.

വിസ്രതാ ദ്രവതാ രാഗഃ സ്പന്ദനം ലഘുതാ തഥാ
ഭൂമ്യാദിപഞ്ചഭൂതാനാമേതേ രക്തഗുണാഃ സ്മൃതാഃ. 5

രക്തത്തിലുള്ള ഗന്ധം ഭൂമിയുടേയും, ദ്രവത്വം ജലത്തിന്റെയും, ചുവപ്പുനിറം തേജസ്സിന്റെയും, ചലനം വായുവിന്റെയും, ലഘുത്വം ആകാശത്തിന്റെയും ഗുണങ്ങളാകുന്നു.

രക്തം ദുഷിച്ചാലുള്ള ദോഷം.

രക്തേ ദുഷ്ടേ ഭവേച്ഛ്വാസോ രക്തഗന്ധാസ്യതാപി ച
വ്യഥാ ദാഹശ്ച പാകശ്ച കണ്ഡൂശ്ച പിഡകോദ്ഗമാഃ. 6

രക്തം ദുഷിച്ചാൽ നീർക്കെട്ട്, ചുവപ്പുനിറത്തിലുള്ള വട്ടപ്പുണ്ണ്, ശരീരവേദന, ചൂട്, പഴുപ്പ്, ചൊറിച്ചിൽ, കുരുക്കൾ പുറപ്പെടുക ഇവ സംഭവിക്കും.

ശരീരത്തിൽ രക്തം വർദ്ധിച്ചാലുള്ള ദോഷം.

വൃദ്ധേ രക്തേഽങ്ഗനേത്രാണാം സിരാണാം പൂർണ്ണതാ തഥാ
ഗാത്രാണാം ഗൌരവം നിദ്രാ മദോ ദാഹശ്ച ജായതേ. 7

രക്തം വർദ്ധിച്ചാൽ ശരീരത്തിനും കണ്ണിനും ചുവപ്പ് ഞര

ത്യുകൾക്കു പൂർണ്ണത്വം, ശരീരത്തിനു കനം, ഉറക്കമധികമാവുക, പ്രമേഹം, ശരീരസന്താപം ഇവ സംഭവിക്കും.

### രക്തം കുറഞ്ഞാലുള്ള ദോഷം.

ക്ഷീണേഽസ്രേ മധുരാകാംക്ഷാ മൂർച്ഛാ ച ത്വചി രൂക്ഷതാ
ശൈഥില്യം ച സിരാണാം സ്യാദ്വാതാദ്ധ്വാദ്ഗമാദികാ. 8

രക്തം ക്ഷയിച്ചാൽ മധുരത്തിൽ ആഗ്രഹം, മോഹാലസ്യം, തൊലിക്കു രൂക്ഷത്വം, ശരീരത്തിലുള്ള ഞരമ്പുകൾക്കു അയവു് ഇവയും വായുനിമിത്തം അരയാഗ്യക്രമത്തിലുള്ള ചലനവും ഉണ്ടാകും.

### വാതദൂഷിതരക്തലക്ഷണം.

അരുണം ഫേനിലം രൂക്ഷം പരുഷം തനു ശീഘ്രഗം
അസ്കന്ദി സൂചിനിസ്തോദിരക്തം സ്യാദ്വാതദൂഷിതം. 9

വാതത്താൽ ദുഷിച്ച രക്തം ചുവപ്പുനിറത്തിലും, പതയോടു കൂടിയും രൂക്ഷവും കഠിനവുമായും, കനം കുറഞ്ഞും വേഗത്തിൽ പുറപ്പെടുന്നതായും, സൂചികൊണ്ടു കുത്തിയതുപോലുള്ള പീഡയോടുകൂടിയും ഇരിക്കും.

### പിത്തദൂഷിതരക്തലക്ഷണം.

പിത്തേന പീതം ഹരിതം നീലം ശ്യാമം ച വിസ്രകം
അസാന്ദ്രോഷ്ണം മക്ഷികാണാം പിപീലീനാമനിഷ്ടകം. 10

മഞ്ഞ, പച്ച, നീല, കരുവാളിപ്പ് ഈ നിറത്തിലും, ആമഗന്ധത്തോടുകൂടിയും, ഘനമില്ലാതെയും, ഉഷ്ണമായും ഈച്ചയ്ക്കും ഉറുമ്പിനും ഇഷ്ടമല്ലാത്തതായും ഇരിക്കുന്ന രക്തം പിത്തത്താൽ ദുഷിച്ചതാകുന്നു.

### കഫദൂഷിതരക്തലക്ഷണം.

ശീതളം ബഹളം സ്നിഗ്ധം ഗൈരികോദകസന്നിഭം
മാംസപേശിപ്രഭം സ്കന്ദി മന്ദഗം കഫദൂഷിതം. 11

ശീതമായും വഴുപ്പും, സ്നിഗ്ധമായും കാവിമണ്ണു കലക്കിയ വെള്ളത്തിന്റെ നിറത്തിലും, മാംസപേശിക്കു തുല്യമായും പിളുപിളുപ്പോടും മന്ദഗതിയോടുംകൂടിയും ഇരിക്കുന്ന രക്തം കഫദുഷ്ടമാകുന്നു.

### ത്രിദോഷദുഷ്ടരക്തലക്ഷണം

ത്രിദോഷദുഷ്ടം സംസൃഷ്ടം ദ്വിദുഷ്ടം പൂതിഗന്ധകം
സർവലക്ഷണസംയുക്തം കാഞ്ജികാഭം ച ജായതേ. 12

ഈ രണ്ടു ദോഷങ്ങൾ ദുഷിച്ച ലക്ഷണം ചേർന്നുകാണുന്ന

രക്തം സംസൎഗ്ഗദോഷദുഷ്ടവും, ദുൎഗ്ഗന്ധത്തോടുകൂടിയും മൂന്നുദോഷങ്ങളുടെ ദുഷിച്ച ലക്ഷണം സമ്പൂൎണ്ണമായും കാടിയുടെ നിറത്തിലും ഇരിക്കുന്ന രക്തം ത്രിദോഷദുഷ്ടവും ആകുന്നു.

### വിഷദൂഷിതരക്തലക്ഷണം.

വിഷദുഷ്ടം ഭവേച്ഛ്യാവം നാസികാന്മാൎഗ്ഗഗം തഥാ
വിസ്രം കാഞ്ജികസങ്കാശം സൎവ്വകഷ്ടകരം തഥാ. 13

കരുവാളിച്ച നിറത്തിലിരിക്കുന്നതും, മൂക്കിൽകൂടി പുറപ്പെടുന്നതും, ആമഗന്ധമുള്ളതും, കാടിക്കു തുല്യവും സൎവ്വകഷ്ടത്തെ ചെയ്യുന്നതും ആയ രക്തം വിഷദുഷ്ടമാകുന്നു.

### ശുദ്ധരക്തലക്ഷണം.

ഇന്ദ്രഗോപപ്രഭം രക്തം പ്രകൃതിസ്ഥമസംഹതം

ഇന്ദ്രഗോപപ്പുഴുവിനു തുല്യമായും, കട്ടികുറഞ്ഞും ഇരിക്കുന്ന രക്തം ശുദ്ധരക്തമാകുന്നു.

### രക്തസ്രാവണയോഗ്യങ്ങളായ രോഗങ്ങൾ.

ശോഫേ ദാഹേഽംഗപാകേ ച രക്തവൎണ്ണേഽസൃജഃ സ്രുതൌ.
വാതരക്തേ തഥാ കുഷ്ഠേ സപീഡേ ദുൎജ്ജയേഽനിലേ
പാണ്ഡുരോഗേ ശ്ലീപദേ ച വിഷദുഷ്ടേ ച ശോണിതേ. 15
ഗ്രന്ഥ്യൎബ്ബുദാപചീക്ഷുദ്രരോഗാധിമന്ഥകാദിഷു
വിദാരീസ്തനരോഗേഷു ഗാത്രാണാം സാദഗൌരവേ. 16
രക്താഭിഷ്യന്ദതന്ദ്രായാം പൂതിഘ്രാണാസ്യദേഹികേ
യകൃൽപ്ലീഹവിസൎപ്പേഷു വിദ്രധൌ പിഡകോദ്ഗമേ. 17
കൎണ്ണൌഷ്ഠഘ്രാണവക്ത്രാണാം പാകേ ദാഹേ ശിരോരുജി
ഉപദംശേ രക്തപിത്തേ രക്തസ്രാവഃ പ്രശസ്യതേ. 18
രോഗേഷ്വേഷു ച പ്രോക്തേഷു ജലൌകാലാബുകാദിഭിഃ
അഥവാപി സിരാമോക്ഷൈഃ കാൎയ്യം രക്തപാതനം. 19

ശോഫം, സൎവ്വാംഗസന്താപം, അംഗപാകം (ശരീരത്തിലുണ്ടാകുന്ന പഴുപ്പ്) ശരീരത്തിന്റെ രക്തനിറം ഞരമ്പുകളിൽനിന്നുള്ള രക്തസ്രവണം, വാതരക്തം, കുഷ്ഠം, പീഡയോടുകൂടിയും ദുൎജ്ജയമായും ഇരിക്കുന്ന വാതരോഗം, പാണ്ഡുരോഗം, ശ്ലീപദം (മന്ത്) വിഷത്താൽ ദുഷിച്ച രക്തം, മുഴ, അൎബ്ബുദം, അപചി എന്ന ഗളരോഗം, ക്ഷുദ്രരോഗം, അധിമന്ഥം, വിദാരി, സ്തനരോഗം, ഗാത്രസാദം, ശരീരഗൌരവം, രക്താഭിഷ്യന്ദം, തന്ദ്ര, മൂക്കിൽനിന്നോ വായിൽനിന്നോ ദുൎഗ്ഗന്ധം പുറപ്പെടുക, ദേഹരോഗം, യകൃദ്രോ

ത്തം, പ്ലീഹരോഗം, വിസർപ്പം, വിദ്രധി, കുരുക്കൾ പുറപ്പെടുക, കർണ്ണപാകം, ഓഷ്ഠപാകം, ഘ്രാണപാകം (മൂക്കു പഴുക്കുക) മുഖപാകം, കണ്ഠാദിദാഹം, തലവേദന, ഉപദംശം, രക്തപിത്തം, ഈ രോഗങ്ങളിൽ കത്തികൊണ്ടോ അട്ടയിട്ടോ കൊമ്പു് ചുര മുതലായവ വെച്ചോ ഞരമ്പുകീറിയോ രക്തം സ്രവിപ്പിക്കുന്നതു് ഏററവും ഉത്തമമാണു്.

ഞരമ്പുകീറി രക്തം സ്രവിപ്പിക്കുന്നതിനു് അയോഗ്യന്മാർ.

ന കുവീത സിരാമോക്ഷം കൃശസ്യാതിവ്യവായിനഃ
ക്ലീബസ്യ ഭീരോർഗ്ഗർഭിണ്യാഃ സൂതായാഃ പാണ്ഡുരോഗിണഃ. 21
പഞ്ചകർമ്മവിശുദ്ധസ്യ പീതസ്നേഹസ്യ ചാർശസഃ
സർവാംഗശോഫയുക്താനാമുദരീശ്വാസകാസിനാം. 21
ഛർദ്യതീസാരയുക്താനാമതിസ്വിന്നതനോരപി.
ഊനഷോഡശവർഷസ്യ ഗതസപ്തതികസ്യ ച. 22
ആഘാതാൽ സ്രുതരക്തസ്യ സിരാമോക്ഷോ ന ശസ്യതേ
ഏഷാം ചാത്യയികേ രോഗേ ജലൗകാഭിർവിനിർഹരേൽ. 23

(സ്രുതരക്തസ്യ—ആഘാതാദിനാഗതരക്തസ്യ.)

ദുർബ്ബലൻ, അധികം മൈഥുനം ചെയ്യുന്നവൻ, നപുംസകൻ, ഭയശീലൻ, ഗർഭമുള്ളവൾ, പ്രസവിച്ചവൾ, പാണ്ഡുരോഗി, വമനാദി പഞ്ചകർമ്മശുദ്ധൻ, നെയ്യു സേവിച്ചവൻ, അർശോരോഗി, ശരീരത്തിലാസകലം നീരുള്ളവൻ, മഹോദരരോഗി, ശ്വാസകാസി (വായുമുട്ടും ചുമയുമുള്ളവൻ,) ഛർദ്ദിയും അതിസാരവുമുള്ളവൻ, അധികം വിയർപ്പിച്ചവൻ, പതിനാറു വയസ്സിൽ കുറവുള്ളവൻ, എഴുപതു വയസ്സു കഴിഞ്ഞവൻ, രക്തപിത്തം മുതലായവയാൽ രക്തം പോയവൻ ഇവർക്കാർക്കും ഞരമ്പുകീറി രക്തം കളയരുതു്. ഈ പറഞ്ഞ രോഗങ്ങളുള്ളവർക്കു് രക്തം സ്രവിപ്പിക്കേണ്ട അത്യാവശ്യം വന്നാൽ അട്ടയിട്ടു രക്തം കളഞ്ഞുകൊള്ളണം.

രക്തം സ്രവിപ്പിക്കേണ്ട വിധം.

തഥാ ച വിഷജുഷ്ടാനാം സിരാമോക്ഷോ ന ശസ്യതേ.
ശൃംഗേണ ജലൗകാഭിരലാബ്വാപി ത്രിധാ. 24
വാതപിത്തകഫൈർദ്ദുഷ്ടം ശോണിതം സ്രാവയേദ്ബുധഃ

അപ്രകാരംതന്നെ വിഷത്താൽ രക്തം ദുഷിച്ചവർക്കും ഞരമ്പുകീറി രക്തം കളയുന്നതു നല്ലതല്ല. വാതം പിത്തം കഫം ഇവയാൽ ദുഷിച്ച രക്തം കൊമ്പുവെച്ചും, അട്ടയിട്ടും, ചുരവെച്ചും മൂന്നുവിധത്തിൽ സ്രവിപ്പിക്കാം.

ദ്വിദോഷാഭ്യാം തു ദുഷ്ടം യത് ത്രിദോഷൈരപി ദൂഷിതം
ദൂഷിതം സ്രാവയേദ്യുക്ത്യാ സിരാമോക്ഷൈഃ പദൈസ്തഥാ. 25

രണ്ടു ദോഷങ്ങളാലും മൂന്നു ദോഷങ്ങളാലും ദുഷിച്ച രക്തത്തെ ഞരമ്പുകീറിയോ കാൽകൊണ്ടു മർദ്ദിച്ചോ യുക്തിപോലെ സ്രവിപ്പിച്ചുകളയണം.

കൊമ്പുമുതലായവ ബലാൽ സ്വീകരിക്കുന്ന

രക്തത്തിന്റെ കണക്ക്.

ഗൃഹ്ണാതി ശോണിതം ശൃംഗം ദശാംഗുലമിതം ബലാൽ
ജലൗകാ ഹസ്തമാത്രം തു തുംബീ തു ദ്വാദശാംഗുലം
പദമംഗുലമാത്രസ്യ സിരാ സർവാംഗശോധിനീ. 26

കൊമ്പ് ൧൦ അംഗുലം വരെയുള്ള രക്തം ബലാൽ സ്വീകരിക്കുന്നു. അട്ട ഹസ്തപരിമാണം രക്തം സ്വീകരിക്കുന്നു. ചുര, ൧൨ അംഗുലം വരെയുള്ള രക്തവും പാദം അംഗുലമാത്രം രക്തവും സ്വീകരിക്കുന്നു. ഞരമ്പുകീറി രക്തം കളയുന്നതു്, എല്ലാം അംഗത്തെയും ശോധിക്കും.

രക്തം സ്രവിപ്പിക്കാൻ പാടില്ലാത്തവർ.

ശീതേ നിരഭ്രേ മൂർച്ഛാർത്തിനിദ്രാക്ഷീതിമദശ്രമൈഃ
യുക്തേ നാസ്രാവയേദ്രക്തം തഥാ വിൺമൂത്രസംഗിനാം.

ശീതകാലത്തിലും, വിശപ്പ്, മൂർച്ഛ, ഉറക്കം, ഭയം, മദം, ശ്രമം ഇവകളോടുകൂടിയവനും മലബന്ധം, മൂത്രത്തടവ് ഇവയുള്ളവനും രക്തം സ്രവിപ്പിക്കരുത്.

രക്തം പ്രവർത്തിക്കാതിരുന്നാലുള്ള ചികിത്സ.

ശോണിതേ ചാപ്രവൃത്തേ തു കുഷ്ഠത്രികടുസൈന്ധവൈഃ
മർദ്ദയേദ്വ്രണവക്ത്രം ച തേന രക്തം പ്രവർത്തതേ. 28

രക്തം സ്രവിക്കുന്നതിനുള്ള ക്രിയ ചെയ്തിട്ടും രക്തം സ്രവിക്കാതിരുന്നാൽ, കൊട്ടം, ചുക്ക്, മുളക്, തിപ്പലി ഇവ ഇന്തുപ്പിൻ വെള്ളത്തിൽ അരച്ച് വ്രണമുഖത്തിൽ തേച്ചു മർദ്ദിക്കണം. എന്നാൽ രക്തം സ്രവിക്കും.

രക്തം സ്രവിപ്പിക്കേണ്ടുംവിധം.

തസ്മാന്ന ശീതേ നാത്യുഷ്ണേ നാസ്വിന്നേ നാതിതാപിതേ
പീതായ യവാഗൂം തു പുംസ്യ സ്രാവയേച്ഛോണിതം ബുധഃ. 29

ഏററവും ശീതവും ഉഷ്ണവും ഇല്ലാത്ത സമയത്തിലും, അധികം വിയർപ്പിക്കാതെയും, ശരീരത്തിന് ഏററവും താപം ഏല്ക്കാതെ ഇരിക്കുമ്പോഴും കഞ്ഞികുടിച്ച് തൃപ്തനായിരിക്കുന്നവന് വിദ്വാനായ വൈദ്യൻ രക്തസ്രാവണം ചെയ്യണം.

### രക്തം അധികം സ്രവിച്ചാലുള്ള പ്രതിക്രിയ.

അതിസ്വിന്നസ്യാത്യുഷ്ണകാലേ തഥൈവാതിസിരാവ്യധാൽ
അതിപ്രവൃത്തരക്തം തത്ര കുര്യാൽ പ്രതിക്രിയാം. 30

അതിപ്രവൃത്തേ രക്തേ തു ലോധ്രസർജ്ജരസാഞ്ജനൈഃ
യവഗോധൂമചൂർണ്ണൈശ്ച യവധന്വനഗൈരികൈഃ. 31

സർപ്പനിർമ്മോകചൂർണ്ണൈർവാ ഭസ്മനാ ക്ഷൗമവസ്ത്രയോഃ
മുഖം വ്രണസ്യ ബദ്ധ്വാ ച ശീതൈശ്ചോപചരേദ്വ്രണം. 32

വിദ്ധ്യേദൂർദ്ധ്വം സിരാം താം വാ ദഹേൽ ക്ഷാരേണ വഹ്നിനാ

ഉഷ്ണകാലത്തിൽ അധികം വിയർപ്പിക്കകൊണ്ടോ ഞരമ്പ് അധികം മുറിയുകകൊണ്ടോ രക്തം വളരെ സ്രവിക്കുന്നു എങ്കിൽ അതിനു താഴെപ്പറയുന്ന ചികിത്സ ചെയ്യണം.

പാച്ചോററിത്തൊലി, ചെഞ്ചല്യം, രസാഞ്ജനം, യവം, ഗോധൂമം, (ഗോതമ്പ്) തേര, ധന്വനവൃക്ഷത്തിൻതൊലി, കാവിമണ്ണ് ഇവയുടെ പൊടിയോ പാമ്പിൻപടത്തിന്റെ പൊടിയോ പട്ടുവസ്ത്രത്തിന്റെയോ വെള്ളവസ്ത്രത്തിന്റെയോ ഭസ്മമോ വ്രണമുഖത്തിൽ ഇട്ടു ബന്ധിച്ച് അതിന്റെ മുകളിൽ ശീതോപചാരം ചെയ്യുകയോ, ആദ്യം മുറിച്ച ഞരമ്പിന്റെ മുകളിലുള്ള ഞരമ്പു മുറിക്കുകയോ ക്ഷാരം വെച്ചോ അഗ്നികർമ്മംകൊണ്ടോ ആ ഞരമ്പു പൊള്ളിക്കുകയോ ചെയ്യണം. എന്നാൽ അധികമായ രക്തസ്രാവം ശമിക്കും.

### കഷായം മുതലായവ പ്രയോഗിച്ചാൽ വ്രണാദി കർമ്മങ്ങളാകുന്ന ഭേദം.

വ്രണം കഷായഃ സന്ധത്തേ രക്തം സ്കന്ദയതേ ഹിമം
വ്രണാസ്യം പാചയേൽ ക്ഷാരോ ദാഹഃ സങ്കോച-
യേച്ഛിരാഃ. 33

കഷായപ്രയോഗം വ്രണത്തെ ഒന്നിച്ചുചേർക്കും. ശീതോപചാരം രക്തത്തെ കട്ടിയാക്കും. ക്ഷാരകർമ്മം വ്രണമുഖത്തെ പചിപ്പിക്കും. അഗ്നികർമ്മം ഞരമ്പുകളെ ചുരുക്കും.

### ദുഷ്ടരക്തം ശേഷിച്ചാൽ അനുഷ്ഠിക്കേണ്ട ക്രിയ.

രക്തേ ദുഷ്ടേഽവശിഷ്ടേഽപി വ്യാധിർന്നൈവ പ്രകുപ്യതി
അതോ രക്തേ സാവശേഷം രക്തേ നാതിസ്രുതിർഹിതാ. 34

സ്രവിപ്പിച്ചതിനുശേഷം ദുഷ്ടരക്തം ശേഷിച്ചിരിക്കുന്നു എങ്കിലും അതുകൊണ്ട് യാതൊരു രോഗവും കോപിക്കുന്നില്ല എങ്കിൽ ആ അവശിഷ്ടരക്തം സ്രവിപ്പിച്ചുകളയേണ്ട ആവശ്യമില്ല. എന്തെന്നാൽ—രക്തം അധികം സ്രവിപ്പിക്കുന്നതു് ഒരുകാലത്തും ഹിതമല്ല.

### രക്തം അധികം സ്രവിപ്പിച്ചാലുള്ള ദോഷം.

ആന്ധ്യമാക്ഷേപകം തൃഷ്ണാം തിമിരം ശിരസോ രുജഃ
പക്ഷാഘാതം ശ്വാസകാസൌ ഹിക്കാദാഹൌ ച
പാണ്ഡുതാം. 35
കുരുതേഽതിസ്രുതം രക്തം മരണം വാ കരോതി ച
ദേഹസ്യോൽപത്തിരസൃജാ ദേഹസ്തേനൈവ ധാര്യതേ.
രക്തം ജീവസ്യ ചാധാരസ്തസ്മാദ്രക്ഷേദസൃഗ്ബുധഃ 37

രക്തം അധികം സ്രവിപ്പിച്ചാൽ അന്ധത, ആക്ഷേപവാതം, തണ്ണീർദാഹം, തിമിരം, തലവേദന, പക്ഷാഘാതം, വായുമുട്ടൽ, ചുമ, ഇക്കിൾ, സർവ്വാംഗസന്താപം, ശരീരത്തിനു വിളർച്ച, ഇവ സംഭവിക്കും.

ദേഹത്തിന്റെ ഉൽപത്തി രക്തംകൊണ്ടാണ്. ശരീരം രക്തംകൊണ്ടുതന്നെ സ്ഥിതിചെയ്യുന്നു. രക്തം ജീവന്റെ ആധാരവും ആകുന്നു. അതിനാൽ അറിവുള്ളവർ വിശേഷിച്ചും രക്തം സ്രവിപ്പിക്കാതെ രക്ഷിക്കണം.

### രക്തസ്രാവത്തിനുശേഷം വാതകോപമുണ്ടായാലുള്ള ചികിത്സ.

ശീതോപചാരൈഃ കുപിതേ സ്രുതരക്തസ്യ മാരുതേ
കോഷ്ണേന സർപ്പിഷാ ശോഫം സതോദം പരിഷേചയേൽ.

രക്തം സ്രവിപ്പിച്ചവന്നു് ശീതോപചാരങ്ങൾകൊണ്ടു് വായു കോപിക്കയാണെങ്കിൽ വേദനയോടുകൂടിയ ശോഫത്തിന്നു് ചെറുചൂടു നെയ്യുകൊണ്ടു് ധാരചെയ്യണം.

### രക്തസ്രവണത്താൽ ക്ഷീണിച്ചവനുള്ള ചികിത്സ.

ക്ഷീണസ്യൈണശശോരഭ്രഹരിണച്ഛാഗമാംസജഃ
രസഃ സമുചിതഃ പാനേ ക്ഷീരം ഷഷ്ടികയാ ഹിതം.

രക്തസ്രവണത്താൽ ക്ഷീണിച്ചവൻ, മാൻ, മുയൽ, കരിയാടു്, കൃഷ്ണസാരം, ആട്ടു് ഇവയുടെ മാംസരസം പാനംചെയ്യുകയോ അവയെയരച്ചിട്ടു് പാൽ കാച്ചിക്കുടിക്കുകയോ ചെയ്യണം.

### രക്തം വേണ്ടപോലെ സ്രവിച്ചാലുള്ള ലക്ഷണം.

പീഡാശാന്തിർലഘുത്വം ച വ്യാധേർവ്വേഗപരിക്ഷയഃ
മനഃസ്വാസ്ഥ്യം ച ചിഹ്നാനി സമ്യങ്നിസ്രുതേ സൃജി.

രക്തം വേണ്ടുംപോലെ സ്രവിച്ചാൽ വേദനയ്ക്കു ശമനം, ശരീരത്തിനു കനക്കുറവു്, രോഗോപദ്രവനാശം, മനസ്സിനു സ്വാസ്ഥത ഇവയുണ്ടാകും.

### രക്തസ്രവണാനന്തരം വർജ്ജ്യങ്ങൾ.

വ്യായാമമൈഥുനക്രോധശീതസ്നാനപ്രവാതകാൻ
ഏകാശനം ദിവാ നിദ്രാം ക്ഷാരാമ്ലകടുഭോജനം. 41
ശോകം വാദമജീർണ്ണം ച ത്യജേദാബലദർശനാൽ. 42

രക്തം സ്രവിപ്പിച്ചാൽ ബലമുണ്ടാകുന്നതുവരെ, വ്യായാമം, സ്ത്രീസംഗം, കോപം, പച്ചവെള്ളത്തിൽ കുളി, വലിയ കാറ്റു്, ഒരു സമയത്തുതന്നെ വളരെ ഭക്ഷണം കഴിക്കുക, പകലുറക്കം, ക്ഷാരം പുളി എരിവു് ഇവ ചേർന്നുള്ള ഭക്ഷണം. ശോകം, വിവാദം, ദഹനക്കുറവുണ്ടാക്കുന്ന ഭക്ഷണം ഇവ വർജ്ജിക്കണം.

### നേത്രനിർമ്മലീകരണം.

സേകമാശ്ച്യോതനം പിണ്ഡീ വിഡാലസ്തർപ്പണം തഥാ
പുടപാകോഞ്ജനം ചൈഭിഃ കല്പൈർന്നേത്രമുപാചരേൽ. 1

രക്തസ്രാവണവിധിക്കുശേഷം നേത്രത്തെ നിർമ്മലമാക്കുന്നതിനുള്ള ചികിത്സ ആരംഭിക്കുന്നു.—

സേകം, (ധാര) ആശ്ച്യോതനം, (കണ്ണിൽ മരുന്നിറ്റിക്കുക.) പിണ്ഡി, (ഔഷധം അരച്ചുകെട്ടിവച്ചു കെട്ടുക) വിഡാലം, (ഔഷധലേപനം) തർപ്പണം, (തൃപ്തിവരുന്നതിനായി കണ്ണിൽ പാലു മുതലായവ നിറയ്ക്കുക) പുടപാകം (പാകംചെയ്ത രസം നേത്രത്തിൽ ഒഴിക്കുക) അഞ്ജനം (കണ്ണിൽ മരുന്നെഴുതുക) ഈ ക്രിയകൾകൊണ്ടു് കണ്ണിനു ചികിത്സചെയ്യണം.

### സേകവിധി.

സേകസ്തു സൂക്ഷ്മധാരാഭിഃ സർവ്വസ്മിൻ നയനേ ഹിതഃ
മീലിതാക്ഷസ്യ മർത്യസ്യ പ്രദേയശ്ചതുരംഗുലഃ. 2

കണ്ണടച്ചു് കണ്ണിന്റെ അകത്തെല്ലായിടവും വീഴത്തക്കവണ്ണം നാലങ്ഗുലം ഉയരത്തിൽനിന്നു് സൂക്ഷ്മധാരയായി ചെയ്യുന്ന ക്രിയയ്ക്കു സേകം എന്നു പറയുന്നു.

ഓരോ ദോഷകോപത്തിലും ചെയ്യേണ്ട സേകം.

സ സ്നേഹനോ ഭവേദ്വാതേ പിത്തേ രക്തേ ച രോപണഃ
ലേഖനസ്തു കഫേ കാര്യസ്തസ്യ മാത്രാഽഭിധീയതേ. 3

വാതകോപത്തിൽ സ്നേഹത്തോടുകൂടിയ സേകവും, പിത്തകോപത്തിലും രക്തകോപത്തിലും രോപണമായ സേകവും, കഫകോപത്തിൽ ലേഖനമായ സേകവും പ്രയോഗിക്കപ്പെടണം. അതിനുള്ള മാത്ര അടുത്തുതന്നെ പറയപ്പെടുന്നുണ്ടു്.

സേകമാത്ര.

ഷഡ്ഭിർവാചാം ശതൈഃ സ്നേഹേ ചതുർഭിശ്ചൈവ രോപണേ
തൈസ്ത്രിഭിർല്ലേഖനേ കാര്യഃ സേകോ നേത്രപ്രസാദനഃ. 4

സ്നേഹസേകം അറുനൂറു മാത്രവരെയും, രോപണസേകം നാനൂറു മാത്രവരെയും, ലേഖനസേകം മുന്നൂറു മാത്രവരെയും പ്രയോഗിക്കണം. ഇതു് കണ്ണിനു തെളിച്ചമുണ്ടാക്കും.

മാത്രാനിയമം.

നിമേഷോന്മേഷണം പുംസാമങ്ഗുല്യാ ഛോടികാഥവാ
ഗുർവക്ഷരോച്ചാരണം വാ വാങ്മാത്രേയം സ്മൃതാ ബുധൈഃ. 5

കണ്ണടച്ചു തുറക്കുന്നതിനുള്ള സമയമോ വിരൽകൊണ്ടു ഞൊടിക്കുന്നതിനുള്ള സമയമോ, ഗുരുവായ അക്ഷരം ഉച്ചരിക്കുന്നതിനുള്ള സമയമോ ആണു് ഒരുമാത്ര എന്നു പറയപ്പെടുന്നതു്.

ധാരയ്ക്കുള്ള സമയം.

സേകസ്തു ദിവസേ കാര്യോ രാത്രൗ ചാത്യയികേ ഗദേ.

പകലാണു് കണ്ണിൽ ധാരചെയ്യേണ്ടതു്. വളരെ ഉപദ്രവമുള്ള രോഗത്തിൽ രാത്രിയിലും കണ്ണിൽ ധാര പ്രയോഗിക്കാം.

വാതഹരമായ ധാര.

ഏരണ്ഡസ്യ ദലൈഃ പിഷ്ടൈഃ പക്വമാജം പയോ ഹിതം
സുഖോഷ്ണം നേത്രയോരന്തഃ സിക്തം വാതാർത്തിനാശനം. 6

അവണക്കില ആട്ടിൻപാലിലരച്ച് കലക്കി പാകംചെയ്ത് അരിച്ച് ചെറുചൂടെ കണ്ണിനകത്ത് ധാരചെയ്താൽ വാതപീഡ ശമിക്കും.

### ആശ്ച്യോതനവിധി.

കഷായക്ഷൗദ്രാസവസ്നേഹബിന്ദൂനാം യത്തു പാതനം
ദ്വ്യംഗുലാന്മീലിതേ നേത്രേ പ്രോക്തമാശ്ച്യോതനം ഹിതം.

രോഗിയുടെ കണ്ണുതുറന്ന് രണ്ടംഗുലം ഉയരത്തിൽ നിന്ന് കഷായം, തേൻ, ആസവം, സ്നേഹം ഇവയിലേതെങ്കിലും തുള്ളിയായി ഇററിക്കുന്നതിന് ആശ്ച്യോതനം എന്നു പേർ പറയപ്പെടുന്നു.

### ആശ്ച്യോതനമാത്ര.

ബിന്ദവോഽഷ്ടൗ ലേഖനേഷു രോപണേ ദശബിന്ദവഃ
സ്നേഹനേ ദ്വാദശ പ്രോക്താഃ ശീതകാലേ കോഷ്ണരൂപിണഃ.
ഉഷ്ണേ തു ശീതരൂപാഃ സ്യുഃ സർവ്വത്രൈവൈഷ നിശ്ചയഃ.

ആശ്ച്യോതനത്തിന് ലേഖനക്രിയയിൽ എട്ടുതുള്ളിയും, രോപണക്രിയയിൽ ൧൦ തുള്ളിയും, സ്നേഹനക്രിയയിൽ ൧൨ തുള്ളിയും ഔഷധം പ്രയോഗിക്കണം. അപ്രകാരംതന്നെ ശീതകാലത്തിൽ ചെറുചൂടുള്ള തുള്ളികളും, ഉഷ്ണകാലത്തിൽ തണുപ്പുള്ള തുള്ളികളും ആണ് പ്രയോഗിക്കേണ്ടതു്. ഇങ്ങനെയാണ് എല്ലായിടത്തുമുള്ള നിശ്ചയം.

### ഓരോ ദോഷകോപത്തിനുമുള്ള ആശ്ച്യോതനം.

വാതേ തിക്തം തഥാ സ്നിഗ്ദ്ധം പിത്തേ മധുരശീതളം
കഫേ തിക്തോഷ്ണരൂക്ഷം ച ക്രമാദാശ്ച്യോതനം ഹിതം. 9

വാതകോപത്തിൽ തിക്തമായും സ്നിഗ്ദ്ധമായും ഇരിക്കുന്ന ആശ്ച്യോതനൌഷധവും, പിത്തകോപത്തിൽ മധുരവും ശീതവും ആയ ആശ്ച്യോതനൌഷധവും, കഫകോപത്തിൽ തിക്തമായും ഉഷ്ണമായും രൂക്ഷമായും ഇരിക്കുന്ന ആശ്ച്യോതനൌഷധവും ഹിതമാകുന്നു.

### ആശ്ച്യോതനമാത്രയും സമയവും.

ആശ്ച്യോതനാനാം സർവ്വേഷാം മാത്രാ സ്യാദ്വാക്ശതോന്മിതാ
തതഃ പരം ലോചനാഭ്യാം ഭേഷജാനാമയോഗതഃ. 10
ആശ്ച്യോതനം ന കർത്തവ്യം നിശായാം കേനചിൽ ക്വചിൽ.

എല്ലാ ആശ്ച്യോതനങ്ങളുടെയും മാത്ര, നൂറു ഗുർവ്വക്ഷരം ഉച്ചരിക്കുന്നതിന് എത്രസമയം വേണ്ടിവരുമോ അത്രയും സമയമാകുന്നു. ഒരു വൈദ്യൻ ഒരു രോഗത്തിലും രാത്രിയിൽ ആശ്ച്യോതനൗഷധം പ്രയോഗിക്കരുത്.

വാതാഭിഷ്യന്ദനാശകമായ ആശ്ച്യോതനം.

തദ്യഥാ—

വില്വാദിപഞ്ചമൂലേന ബൃഹത്യേരണ്ഡശിഗ്രുഭിഃ.
കഷായ ആശ്ച്യോതനേ കോഷ്ണോ വാതാഭിഷ്യന്ദനാശനഃ.

വലിയപഞ്ചമൂലം (കൂവളം, കുമ്പിൾ, പാതിരി, പലകപ്പയ്യാനി, മുഞ്ഞ ഇവയുടെ വേര്,) ചെറുവഴുതിനവേര്, വെള്ളാവണക്കിൻവേര്, മുരിങ്ങത്തൊലി ഇവ കഷായംവെച്ച് ചെറുചൂടെ കണ്ണിൽ ഇററിക്കുക; വാതാഭിഷ്യന്ദം ശമിക്കും.

പിണ്ഡികാവിധി.

യുക്തഭേഷജകല്ക്കസ്യ പിണ്ഡീ കബളമാത്രയാ
വസ്ത്രബന്ധനസംയുക്താ നേത്രാഭിഷ്യന്ദനാശിനീ.

രോഗത്തിനു യോഗ്യമായ ഔഷധം അരച്ച് കബളത്തിന്റെ മാത്രയിൽ ഉരുളയാക്കി കണ്ണിൽവെച്ച് വസ്ത്രബന്ധംകൊണ്ടു കെട്ടുന്നതിന് പിണ്ഡികയെന്നു പറയപ്പെടുന്നു. ഇത് അഭിഷ്യന്ദത്തെ നശിപ്പിക്കും.

ഓരോ ദോഷകോപത്തിനുള്ള പിണ്ഡിക.

സ്നിഗ്ദ്ധോഷ്ണാ പിണ്ഡികാ വാതേ പിത്തേ സാ ശീതളാ മതാ
രൂക്ഷോഷ്ണാ ശ്ലേഷ്മണി പ്രോക്താ വിധാതവ്യാ ബുധൈരതഃ.

വാതകോപത്തിൽ സ്നിഗ്ദ്ധവും ഉഷ്ണവുമായ പിണ്ഡികയും, പിത്തകോപത്തിൽ ശീതമായ പിണ്ഡികയും, കഫകോപത്തിൽ രൂക്ഷവും ഉഷ്ണവുമായ പിണ്ഡികയും പ്രയോഗിക്കണമെന്നു വിദ്വാന്മാർ പറയുന്നു.

സാ യഥാ—

ധാത്രീപിഷ്ടികാ പിത്തേ ശിഗ്രുപത്രകൃതാ കഫേ. 15

പിത്തകോപത്തിൽ നെല്ലിക്കകൊണ്ടും, കഫകോപത്തിൽ മുരിങ്ങയിലകൊണ്ടും ഉണ്ടാക്കിയ പിണ്ഡിക പ്രയോഗിക്കണം.

ബിഡാലകവിധി.

ബിഡാലകോ ബഹിർല്ലേപോ നേത്രേ പക്ഷ്മവിവർജ്ജിതഃ
തസ്യ മാത്രാ പരിജ്ഞേയാ മുഖലേപവിധാനവൽ. 16

അതിശീതം, അത്യുഷ്ണം, വിഷാദം സംഭ്രമം ഇവയുള്ളപ്പോഴും, കണ്ണിലെ ഉപദ്രവം ശമിപ്പിച്ചിരിക്കാത്ത സമയത്തും തർപ്പണം ചെയ്യുന്നത് പ്രശസ്തമല്ല.

### പുടപാകവിധി.

ദ്വേ ബില്വേ സ്നിഗ്ദ്ധമാംസസ്യ പലദ്രവ്യപലം തഥാ
ദ്രവസ്യ കുഡവോന്മാനം സർവ്വമേകത്ര പേഷയേൽ. 34
തദേകത്ര സമാലോഡ്യ പത്രൈഃ സുപരിവേഷ്ടിതം
പുടപാകവിധാനേന തൽപാച്യോത്തദ്രസം ബുധഃ 35
തർപ്പണോക്തേന വിധിനാ യഥാവദവധാരയേൽ
ദൃഷ്ടിമദ്ധ്യേ നിഷേച്യഃ സ്യാന്നിത്യമുത്താനശായിനഃ.

സ്നിഗ്ദ്ധമാംസം ൨ പലം, മറ്റുമരുന്ന് ൧ പലം, ദ്രവദ്രവ്യം നാഴി ഇവ എല്ലാംകൂടി അരച്ച് ഒന്നിച്ചുചേർത്ത് ഒരു ഉരുളയാക്കി ഇലകൊണ്ടു പൊതിഞ്ഞ് മുൻപറഞ്ഞ പുടപാകവിധിപ്രകാരം പാകംചെയ്ത് അതിന്റെ രസമെടുത്ത് രോഗിയെ മലർത്തിക്കിടത്തി തർപ്പണവിധിയനുസരിച്ച് ഉഴുന്നുകൊണ്ട് തടമുണ്ടാക്കി ദൃഷ്ടിമദ്ധ്യത്തിൽ ആ രസം ഒഴിക്കണം. ഇതാണ് പുടപാകം.

### പുടപാകഭേദങ്ങൾ.

സ്നേഹനോ ലേഖനശ്ചൈവ രോപണശ്ചേതി സ ത്രിധാ
ഹിതഃ സ്നിഗ്ദ്ധോഽതിരൂക്ഷസ്യ സ്നിഗ്ദ്ധസ്യ സ്തു ലേഖനഃ.
ദൃഷ്ടേർബ്ബലാർത്ഥമിതരഃ പിത്താസൃഗ്വ്രണവാതനുൽ. 37

(ഇതരഃ—രോപണം.)

൧. സ്നേഹനം, ൨. ലേഖനം, ൩. രോപണം ഇങ്ങനെ പുടപാകം ൩ വിധം. ഇവയിൽ സ്നേഹനപുടപാകം അതിരൂക്ഷശരീരന്നും, ലേഖനപുടപാകം സ്നിഗ്ദ്ധന്നും, ഇതരം (രോപണപുടപാകം) ദൃഷ്ടിബലത്തിന്നും ഉത്തമമാണ്. ഈ രോപണപുടപാകം പിത്തരക്തവികാരത്തെയും വ്രണത്തെയും ശമിപ്പിക്കും.

സ്നേഹനാദി പുടപാകൗഷധം ധരിച്ചുകൊണ്ടിരിക്കേണ്ട സമയം.

സ്നേഹമാംസവസാമജ്ജമേദഃസ്വാദ്വൗഷധൈഃ കൃതഃ
സ്നേഹനഃ പുടപാകഃ സ്യാദ്ധാര്യ്യോ ദ്വേ വാക്ശതേ നരൈഃ. 38

സ്നേഹം, മാംസം, വസ, മജ്ജ, മേദസ്സ് മധുരൗഷധങ്ങൾ, ഇവകൊണ്ടുണ്ടാക്കുന്ന പുടപാകത്തിന്റെ രസം സ്നേഹനമാണ്. ഇത് ൨൦൦ വാക്കെണ്ണുന്ന സമയംവരെ നേത്രത്തിൽ ധരിച്ചുകൊണ്ടിരിക്കണം.

### അഞ്ജനവിധി.

അഥ സംപക്വദോഷസ്യ പ്രാപ്താഞ്ജനമാചരേൽ
അഞ്ജനം ക്രിയതേ യേന തദ്ദ്രവ്യം ചാഞ്ജനം മതം.

ദോഷങ്ങൾ നല്ലവണ്ണം പാകം വന്നതിന്റെശേഷം യോഗ്യമായ അഞ്ജനം പ്രയോഗിക്കണം. ഏതൊരൌഷധംകൊണ്ടാണോ കണ്ണിൽ എഴുതുന്നതു്; ആ ഔഷധത്തിനാണു് അഞ്ജനം എന്നു പറയുന്നതു്.

### അഞ്ജനഭേദങ്ങൾ.

തദ്യഥാ—

രസോ വടീ തഥാ ചൂർണ്ണമിതി ത്രിവിധമഞ്ജനം
യഥാപൂർവ്വം ബലം തേഷു ശ്രേഷ്ഠമാഹുർമ്മനീഷിണഃ.
തൽ പ്രത്യേകം ത്രിധാ പ്രോക്തം ലേഖനം രോപണം തഥാ
സ്നേഹനം ചേതി ലിംഗാനി തേഷാം വിസ്തരതഃ ശൃണു.

രസം, വടി, (വർത്തി) ചൂർണ്ണം ഇങ്ങനെ അഞ്ജനം മൂന്നു വിധം. ഇവയിൽ ചൂർണ്ണത്തെക്കാൾ വടിയും വടിയെക്കാൾ രസരൂപമായ അഞ്ജനവും ബലമുള്ളതും ശ്രേഷ്ഠവുമാകുന്നു. ഈ മൂന്നു വിധം അഞ്ജനങ്ങളേയും ലേഖനം, രോപണം, സ്നേഹനം ഇങ്ങനെ മൂന്നുവിധമുണ്ടു്. അവയുടെ ലക്ഷണം വിസ്തരിച്ചു പറയാൻപോകുന്നു.

### ലേഖനാഞ്ജനം.

ലേഖനം ക്ഷാരതീക്ഷ്ണാമ്ലരസൈരഞ്ജനമുച്യതേ
നേത്രവർത്മസിരാജാലശ്രോതശൃംഗാടകസ്ഥിതം.
മുഖനാസാക്ഷിഭിർദ്ദോഷമൂർദ്ധ്വഗം സ്രാവയേച്ച തൽ.

ക്ഷാരങ്ങളായും തീക്ഷ്ണങ്ങളായും അമ്ലങ്ങളായും ഇരിക്കുന്ന ഔഷധങ്ങളുടെ രസങ്ങൾകൊണ്ടു് ചെയ്യുന്ന അഞ്ജനമാണു് ലേഖനാഞ്ജനം. ഈ അഞ്ജനം, കൺപോള, ഞരമ്പിൻകൂട്ടം, ചെവി, കപാലസന്ധി ഈ സ്ഥാനങ്ങളിൽ ഇരിക്കുന്ന ദോഷത്തെ ഇളക്കി മുഖം, നാസിക, കണ്ണും ഈ സ്ഥാനങ്ങളിൽകൂടെ സ്രവിപ്പിക്കും.

കഷായം തിക്തകം ചാപി സസ്നേഹം രോപണം മതം
തൽ സ്നേഹശൈത്യാദ്വർണ്ണ്യം സ്യാദ്ദൃഷ്ടേർബ്ബലവിവർദ്ധനം.

കയ്പും ചവർപ്പും കലർന്ന ഔഷധങ്ങളുടെ രസത്തിൽ സ്നേഹം ചേർത്തു് ചെയ്യുന്ന അഞ്ജനത്തിനു രോപണാഞ്ജനമെന്നു പേർ. അതു് സ്നേഹത്തിന്റെ ശീതഗുണംകൊണ്ടു് നിറത്തെ ഉണ്ടാക്കുന്നതും. കണ്ണിനു ബലത്തെ വർദ്ധിപ്പിക്കുന്നതും ആകുന്നു.

### സ്നേഹനാഞ്ജനം.

മധുരം സ്നേഹസമ്പന്നമഞ്ജനം സ്യാൾ പ്രസാദനം
ദൃഷ്ടിദോഷപ്രസാദാർത്ഥം സ്നേഹനാർത്ഥം ച കഥിതം. 47

മധുരദ്രവ്യങ്ങളുടെ രസത്തിൽ സ്നേഹം ചേർത്തു ചെയ്യുന്ന അഞ്ജനമാണ് സ്നേഹനാഞ്ജനം. ഇതു് കണ്ണിലെ ദോഷങ്ങളെ പ്രസാദിപ്പിക്കുന്നതിനും സ്നിഗ്ദ്ധതയെ ഉണ്ടാക്കുന്നതിനും ഹിതമാകുന്നു.

### വർത്ത്യഞ്ജനമാത്ര.

ഹരേണുമാത്രാ വർത്തിസ്തു ലേഖനീ സ്യാൽ പ്രമാണതഃ
സാർദ്ധൈകഹരേണുകമിതാ രോപണീ വർത്തിരിഷ്യതേ. 48
ക്രിയതേ സ്നേഹനീ വർത്തിർദ്വിഹരേണുകമാത്രയാ
രസാഞ്ജനസ്യ മാത്രാ തു പിണ്ഡവർത്തിരിതി മതാ. 49

ലേഖനവർത്തി ഒരു ഹരേണുകമാത്രയും, രോപണവർത്തി ഒന്നര ഹരേണുകമാത്രയും, സ്നേഹനവർത്തി രണ്ടു് ഹരേണുകമാത്രയും, രസാഞ്ജനം അരച്ചുരുട്ടിയ ഒരു ഗുളികയുടെ മാത്രയും പ്രയോഗിക്കണം.

### ചൂർണ്ണാഞ്ജനമാത്ര.

ചൂർണ്ണേ തു ലേഖനം ദേയം ദ്വിശലാകം പ്രദീയതേ
രോപണം ത്രിശലാകം സ്യാച്ചതസ്രഃ സ്നേഹനാഞ്ജനേ. 50
(ചതസ്രഃ ശലാകാഃ സ്നേഹനാഞ്ജനേ—ചൂർണ്ണേ.)

ലേഖനമായ ചൂർണ്ണാഞ്ജനം, രണ്ടു ശലാകയുടെ മാത്രയും, രോപണചൂർണ്ണാഞ്ജനം മൂന്നു ശലാകയുടെ മാത്രയും, സ്നേഹനാഞ്ജനം നാലു ശലാകയുടെ മാത്രയും പ്രയോഗിക്കണം.

### ശലാകയുടെ കണക്ക്.

മുഖേ യാ മുകുളാകാരാ കളായപരിമണ്ഡലാ
അഷ്ടാംഗുലാ ശലാകാ സ്യാദശ്മജാ ധാതുജാഥവാ. 51
(കളായപരിമണ്ഡലാ—അഗ്രം കളായവട്ടത്തുള്ളാ.)

ശലാക, (കമ്പി) അഗ്രത്തിൽ മൊട്ടിന്റെ ആകൃതിയിൽ കടലപോലെ വൃത്തമായി ൮ അംഗുലം നീളത്തിൽ കല്ലുകൊണ്ടോ, സ്വർണ്ണാദി ധാതുക്കൾകൊണ്ടോ ഉണ്ടാക്കണം.

### ലേഖനാദിശലാക ഉണ്ടാക്കേണ്ടവിധം.

താമ്രലോഹാശ്മസംജാതാ ശലാകാ ലേഖനേ മതാ
സുവർണ്ണരജതോൽഭൂതാ സ്നേഹനേ സമുദാഹൃതാ. 52
അംഗുലീ ച മൃദുത്വേന രോപണേ സംപ്രയുജ്യതേ.

## ഔഷധഭക്ഷണകാലം.

ഭൈഷജ്യമഭ്യവഹരേൽ പ്രഭാതേ പ്രായശോ ബുധഃ
കഷായാംസ്തു വിശേഷേണ തത്ര ഭേദസ്തു ദർശിതഃ 1

അറിവുള്ളവൻ ഔഷധം മിക്കവാറും പ്രഭാതത്തിൽ സേവിക്കണം. കഷായം വിശേഷിച്ചും പ്രഭാതത്തിൽതന്നെയാണു് സേവിക്കേണ്ടതു്. എങ്കിലും താഴെപ്പറയാൻ പോകുന്ന ഔഷധസേവാഭേദങ്ങളെക്കൂടി ഓർമ്മിച്ചു് ഔഷധം സേവിച്ചുകൊള്ളണം.

### ഔഷധസേവയുടെ പഞ്ചവിധകാലം.

ജ്ഞേയഃ പഞ്ചവിധഃ കാലോ ഭൈഷജ്യഗ്രഹണേ നൃണാം
കിഞ്ചിൽ സൂര്യോദയേ ജാതേ തഥാ ദിവസഭോജനേ
സായന്തനേ ഭോജനേ ച മുഹുശ്ചാപി തഥാ നിശി. 2

൧. സൂര്യൻ അല്പം ഉദിച്ചു കഴിഞ്ഞതിനുശേഷം, ൨. പകൽ ഊണുകഴിക്കുന്നസമയം, ൩. സന്ധ്യാസമയത്തു് ഊണുകഴിക്കുന്ന സമയം, ൪. കൂടക്കൂടെ, ൫. രാത്രിസമയം ഇങ്ങനെ ഔഷധസേവനത്തിനു് അഞ്ചു സമയമാണുള്ളതു്. ഇവ ഏതേതു രോഗങ്ങളിലാണു് ഉപയോഗിക്കേണ്ടതു് എന്നു് അടുത്തുതന്നെ പറയുന്നുണ്ടു്.

### ഔഷധസേവനത്തിനുള്ള പ്രഥമകാലം.

പ്രായഃ പിത്തകഫോദ്രേകേ വിരേകവമനാർത്ഥയോഃ
ലേഖനാർത്ഥേ ച ഭൈഷജ്യം പ്രഭാതേഽനന്നമാഹരേൽ. 3

പിത്തത്തിന്റേയോ കഫത്തിന്റേയോ ഏറ്റവുമുള്ള വർദ്ധനയിലും, വിരേചനം, വമനം, ലേഖനകർമ്മം ഇവയിലും മിക്കവാറും ഊണുകഴിക്കുന്നതിനു മുൻപിൽ പ്രഭാതത്തിൽ ഔഷധം സേവിക്കണം.

### ഔഷധസേവനത്തിനുള്ള ദ്വിതീയകാലം.

ഭൈഷജ്യം വിഗുണേഽപാനേ ഭോജനാഗ്രേ പ്രശസ്യതേ
അരുചൌ ചിത്രഭോജ്യൈശ്ച മിശ്രം രുചിരമാഹരേൽ. 4
സമാനവാതേ വിഗുണേ മന്ദേഽഗ്നാവഗ്നിദീപനം
ദദ്യാദ്ഭോജനമധ്യേ ച ഭൈഷജ്യം കുശലോ ഭിഷക്. 5
വ്യാനകോപേ തു ഭൈഷജ്യം ഭോജനാന്തേ സമാഹരേൽ
ഹിക്കാക്ഷേപകകമ്പേഷു പൂർവ്വമന്തേ ച ഭോജനാൽ. 6

അപാനവായു, വിഗുണനായാൽ ഭക്ഷണം കഴിച്ചുതുടങ്ങുന്നതിനുമുൻപു് ഔഷധം ഉപയോഗിക്കണം. അരുചിയിൽ വിചി

തെയും ഇരിക്കുന്ന വൈദ്യൻ ചികിത്സാവിഷയത്തിൽ മുഖ്യനായി (അഗ്രഗണ്യനായി) തീരും.

### നേത്രപരീക്ഷ.

#### വാതകുപിതനേത്രലക്ഷണം.

നേത്രം സ്യാൽ പവനാൽ രൂക്ഷം ധൂമ്രവൎണ്ണം തഥാരുണം
കോടരംഗതം പ്രവിഷ്ടം ച തഥാ സ്തബ്ധവിലോകനം.

രൂക്ഷമായും ധൂമത്തിന്റെ നിറത്തിലും ചുവന്നും ഉള്ളിൽ പ്രവേശിച്ചും സ്തബ്ധമായ നോട്ടത്തോടുകൂടിയും ഇരിക്കുന്ന നേത്രം വാതത്താൽ കുപിതമാകുന്നു.

#### പിത്തകുപിതനേത്രപരീക്ഷ.

ഹരിദ്രാഖണ്ഡവൎണ്ണം വാ രക്തം വാ ഹരിതം തഥാ
ദീപദ്വേഷി സദാഹം ച നേത്രം സ്യാൽ പിത്തകോപതഃ.

മഞ്ഞൾക്കഷണത്തിന്റെ നിറത്തിലോ ചുവന്നോ പച്ചനിറത്തിലോ ഇരിക്കുക, വിളക്കിനെ ദ്വേഷിക്കുക, ചൂടോടുകൂടിയിരിക്കുക ഇവ പിത്തത്താൽ കോപിച്ച നേത്രത്തിന്റെ ലക്ഷണമാണു്.

#### കഫകുപിതനേത്രപരീക്ഷ.

ചക്ഷുൎബലാസബാഹുല്യാൽ സ്നിഗ്ദ്ധം സ്യാൽ സലിലപ്ലുതം
തഥാ ധവളവൎണ്ണം ച ജ്യോതിൎഹീനം ബലാന്വിതം. 5

കഫത്താൽ കുപിതമായ നേത്രം സ്നിഗ്ദ്ധമായും ജലത്താൽ വ്യാപ്തമായും വെളുത്തനിറത്തിലും തേജോഹീനമായും ബലിഷ്ഠമായും ഇരിക്കും.

#### ദ്വിദോഷത്താലും ത്രിദോഷത്താലും കുപിതമായ നേത്രത്തിന്റെ പരീക്ഷ.

നേത്രം ദ്വിദോഷബാഹുല്യാൽ സ്യാദ്ദോഷദ്വയലക്ഷണം
ത്രിദോഷലിംഗസംയോഗാന്തം മായാതി രോഗിണം. 6
ത്രിദോഷദൂഷിതം നേത്രമന്തൎമഗ്നം ഭൃശം ഭവേൽ
ത്രിലിംഗം സലിലസ്രാവി പ്രാന്തേ നോന്മീലയത്യപി. 7

രണ്ടു ദോഷങ്ങൾക്കു പറഞ്ഞ ലക്ഷണമുള്ള നേത്രം രണ്ടു ദോഷങ്ങളും ചേൎന്നു കോപിച്ചതാണെന്നറിയണം.

മൂന്നുദോഷങ്ങൾക്കു പറഞ്ഞ ലക്ഷണമുണ്ടായിരിക്കുക, കണ്ണു് ഉള്ളിലേക്കു വളരെ കുഴിഞ്ഞിരിക്കുക, വെള്ളം സ്രവിക്കുക, അവസാനകാലം തുറന്നിരിക്കുക ഇവ മൂന്നുദോഷവും ചേൎന്നു കോ

പിച്ച നേത്രത്തിന്റെ ലക്ഷണമാണ്. രോഗം മൂന്നുദോഷവും ചേൎന്നു കോപിച്ചാൽ രോഗി മരിച്ചുപോകും.

### വാതാദിദുഷ്ടജിഹ്വാപരീക്ഷ.

ശാകപത്രപ്രഭാ രൂക്ഷാ സ്ഫുടിതാ രസനാനിലാൽ
രക്താ ശ്യാവാ ഭവേൽ പിത്താൽ ലിപ്താൎദ്രാ ധവളാ കഫാൽ.
പരിദഗ്ദ്ധാ ഖരസ്പൎശാ കൃഷ്ണാ ദോഷത്രയേƒധികേ
സൈവ ദോഷദ്വയാധിക്യേ ദോഷദ്വിതയലക്ഷണാ. 9

വാതത്താൽ കോപിച്ച ജിഹ്വ (നാക്ക്) ചീരയിലയ്ക്കു തുല്യമായും രൂക്ഷമായും വിണ്ടുകീറിയും ഇരിക്കും. പിത്തത്താൽ കോപിച്ച ജിഹ്വ ചുവന്നും കരുവാളിച്ചുമിരിക്കും. കഫത്താൽ കോപിച്ച ജിഹ്വ എന്തോ ഒന്നു പററിയതുപോലെയും ആൎദ്രമായും വെളുത്തും ഇരിക്കും. രണ്ടു ദോഷകോപങ്ങളുടെ ലക്ഷണങ്ങളോടുകൂടിയ ജിഹ്വ ദ്വിദോഷകോപിതയാകുന്നു. ത്രിദോഷത്താൽ കോപിച്ച ജിഹ്വ ചുററിനും ദഹിച്ചും പരുപരുത്തും, കറുത്തും ഇരിക്കും.

### വാതാദിദുഷ്ടമൂത്രപരീക്ഷ.

വാതേന പാണ്ഡുരം മൂത്രം രക്തം നീലം ച പിത്തതഃ
രക്തമേവ ഭവേദ്രക്താൽ ധവളം ഫേനിലം കഫാൽ. 10

വാതകോപത്താൽ മൂത്രം വെളുത്തും, പിത്തകോപത്താൽ രക്തനിറത്തിലും നീലനിറത്തിലും, രക്തകോപത്താൽ, ചുവന്ന നിറത്തിൽ തന്നെയും, കഫകോപത്താൽ വെളുത്തനിറത്തിലും പതയോടുകൂടിയും ഇരിക്കും.

### നാഡീപരീക്ഷ.

പുംസോ ദക്ഷിണഹസ്തസ്യ സ്ത്രീയാ വാമകരസ്യ തു
അംഗുഷ്ഠമൂലഗാം നാഡീം പരീക്ഷേത ഭിഷഗ്വരഃ. 11

പുരുഷന്റെ വലത്തുകയ്യിന്റെയും, സ്ത്രീയുടെ ഇടത്തുകയ്യിന്റെയും പെരുവിരലിന്റെ ചുവട്ടിലുള്ള നാഡിയെ വൈദ്യൻ പരീക്ഷിക്കണം.

### നാഡി പരീക്ഷിക്കേണ്ടവിധം.

അംഗുലീഭിസ്തിസൃഭിൎന്നാഡീമവഹിതഃ സ്പൃശേൽ
തച്ചേഷ്ടയാ സുഖം ദുഃഖം ജാനീയാൽ കുശലോƒഖിലം.
സദ്യഃസ്നാതസ്യ സുപ്തസ്യ ക്ഷുത്തൃഷ്ണാതപശീലിനഃ
വ്യായാമശ്രാന്തദേഹസ്യ സമ്യങ്നാഡീ ന ബുധ്യതേ.

മൂന്നുവിരൽകൊണ്ടു് മനസ്സുനിറുത്തി നാഡി പിടിച്ചുനോക്കി

അതിന്റെ ഗതികൊണ്ടു് സമർത്ഥനായ വൈദ്യൻ സുഖദുഃഖാദി സർവ്വവും അറിയണം. കുളികഴിഞ്ഞിട്ടു് അധികം സമയമാകാത്തവൻ, ഉറങ്ങിയവൻ, വിശപ്പു് തണ്ണീർദാഹം വെയിൽ ഇവയാൽ പീഡിതൻ, വ്യായാമത്താൽ ശരീരം ക്ഷീണിച്ചവൻ ഇവരുടെ നാഡി പിടിച്ചുനോക്കിയാൽ ഗുണദോഷങ്ങളെ നല്ലപോലറിയാൻ പ്രയാസമാണു്. അതിനാൽ മുൻപറഞ്ഞ സമയത്തു് അവരുടെ നാഡി പിടിച്ചുനോക്കരുതു് എന്നു സാരം.

### വാതാദികുപിതനാഡീലക്ഷണം.

വാതേഽധികേ ഭവേന്നാഡീ പ്രവ്യക്താ തർജ്ജനീതലേ
പിത്തേ വ്യക്താ മദ്ധ്യമായാം തൃതീയാംഗുലികാ കഫേ. 14
തർജ്ജനീമദ്ധ്യമാ മദ്ധ്യേ വാതപിത്താധികേ സ്ഫുടാ
അനാമികായാം തർജ്ജന്യാം വ്യക്താ വാതകഫേ ഭവേൽ.
മദ്ധ്യമാനാമികാമദ്ധ്യേ സ്ഫുടാ പിത്തകഫേഽധികേ
അംഗുലിത്രിതയേഽപി സ്യാൽ പ്രവ്യക്താ സന്നിപാതതഃ.

ചൂണ്ടാണി, മദ്ധ്യമ, അനാമിക ഈ മൂന്നുവിരൽകൊണ്ടു് നാഡിപിടിച്ചുനോക്കുമ്പോൾ ചൂണ്ടാണിവിരലിൽ നാഡി വ്യക്തമായി അടിക്കുകയാണെങ്കിൽ വാതം അധികം കോപിച്ചിരിക്കുകയാണെന്നും, മദ്ധ്യമാംഗുലിയിൽ വ്യക്തമായി നാഡി അടിക്കുകയാണെങ്കിൽ പിത്തം അധികം കോപിച്ചിരിക്കുകയാണെന്നും, അനാമികാംഗുലിയിൽ നാഡി വ്യക്തമായി അടിക്കുകയാണെങ്കിൽ കഫം അധികം കോപിച്ചിരിക്കുകയാണെന്നും അറിഞ്ഞുകൊള്ളണം. വാതവും പിത്തവും അധികം കോപിച്ചിരിക്കുകയാണെങ്കിൽ ചൂണ്ടാണിയുടെയും മദ്ധ്യമയുടെയും നടുക്കു് നാഡി വ്യക്തമായി അടിക്കും. വാതവും കഫവും കോപിച്ചിരിക്കുകയാണെങ്കിൽ അനാമികയിലും ചൂണ്ടാണിവിരലിലും നാഡി വ്യക്തമായി അടിക്കും. പിത്തവും കഫവും കോപിച്ചിരിക്കുകയാണെങ്കിൽ മദ്ധ്യമയുടെയും അനാമികയുടെയും മദ്ധ്യത്തിൽ വ്യക്തമായി അടിക്കും. മൂന്നുദോഷവും കോപിച്ചിരിക്കുകയാണെങ്കിൽ മൂന്നുവിരലിലും വ്യക്തമായി അടിക്കും.

വാതേ വക്രഗതിം ധത്തേ പിത്താദുൽപ്ലുത്യ ഗാമിനീ
കഫാന്മന്ദഗതിർജ്ഞേയാ സന്നിപാതാദതിദ്രുതാ. 17
വക്രമുൽപ്ലുത്യ ചലതി ധമനീ വാതപിത്തതഃ
വഹേദ്വക്രം ച മന്ദം ച വാതശ്ലേഷ്മാധികത്വതഃ. 18
ഉൽപ്ലുത്യ മന്ദം ചലതി നാഡീ പിത്തകഫേഽധികേ

വാതകോപത്തിൽ നാഡി വക്രഗതിയിൽ സഞ്ചരിക്കും. പി

ത്തകോപത്തിൽ നാഡി ചാടിച്ചാടിക്കും. കഫകോപത്തിൽ മന്ദമായി ഗമിക്കും. ത്രിദോഷകോപത്തിൽ അതിവേഗത്തിൽ ഗമിക്കും. വാതപിത്തകോപത്തിൽ നാഡി വളഞ്ഞും ചാടിയും സഞ്ചരിക്കും. വാതകഫകോപത്തിൽ വക്രമായും മന്ദമായും സഞ്ചരിക്കും. പിത്തകഫകോപത്തിൽ ചാടിയും മന്ദമായും നാഡി സഞ്ചരിക്കും.

### കാമാദികളാലുള്ള നാഡീലക്ഷണം.

കാമാൽ ക്രോധാദ്വേഗവഹാ ക്ഷീണാ ചിന്താഭയപ്ലുതാ
സ്ഥിതാ ച സ്ഥിരതാ ചലേത്യാ സാ ഹന്തി സ്ഥാനച്യുതാ തഥാ
അതിക്ഷീണാ ച ശീതാ യാ പ്രാണാൻ ഹന്തി ന സംശയഃ.

കാമം ക്രോധം ഇവയുടെ ആധിക്യത്തിൽ നാഡി അതിവേഗത്തിൽ അടിക്കും. ചിന്ത, ഭയം ഇവയാൽ നാഡി ക്ഷീണഗതിയിൽ അടിക്കും. നാഡി, ഇടയ്ക്കിടയ്ക്ക് നിന്നിട്ട് അടിക്കുക, സ്ഥാനത്തിൽ നിന്ന് തെറ്റിയടിക്കുക, അതിക്ഷീണമായിരിക്കുക, തണുത്തിരിക്കുക ഇവയെല്ലാം നിശ്ചയമായും പ്രാണഹാനിയെ ചെയ്യും.

### ജ്വരാദികോപത്തിലുള്ള നാഡീലക്ഷണം.

ജ്വരകോപേന ധമനീ സോഷ്ണാ വേഗവതീ ഭവേൽ
മന്ദാഗ്നേഃ ക്ഷീണധാതോശ്ച സൈവ മന്ദതരാ മതാ. 21
ചപലാ ക്ഷുധിതസ്യ സ്യാത്തൃപ്തസ്യ ഭവതി സ്ഥിരാ
സുഖിനോऽപി സ്ഥിരാ ജ്ഞേയാ തഥാ ബലവതീ മതാ. 22

ജ്വരകോപത്തിൽ നാഡി ചൂടോടും വേഗത്തോടും കൂടിയിരിക്കും. അഗ്നിമാന്ദ്യവും ധാതുക്ഷയവുമുള്ളവന്റെ നാഡി ഏറ്റവും മന്ദമായിരിക്കും. വിശപ്പുള്ളവന്റെ നാഡി ചപലയായും, തൃപ്തന്റെ നാഡി സ്ഥിരമായും ഇരിക്കും. സുഖിയുടെ നാഡി സ്ഥിരമായും ബലവത്തായും ഇരിക്കും.

### രോഗം അറിയുന്നതിനുള്ള ഉപായം.

ഹേതുസ്സംപ്രാപ്തിഃ പൂർവ്വരൂപം ച ലക്ഷണം
തഥൈവോപശയശ്ചേതി പഞ്ച രോഗവിജ്ഞാനഹേതവഃ.

൧. ഹേതു, (കാരണം) ൨. സംപ്രാപ്തി, ൩. പൂർവ്വരൂപം, ൪. ലക്ഷണം, ൫. ഉപശയം ഈ അഞ്ചുസാധനങ്ങളാണ് രോഗം അറിയുന്നതിനുള്ള കാരണങ്ങൾ. ഇവയുടെ ഓരോന്നിന്റെയും ലക്ഷണം ക്രമേണ വിവരിക്കാം.

### ഹേതുലക്ഷണം.

യദ്വിനാ ന സ്യാദുൽപന്നോ യേന തസ്യൈവ ഹേതുരുച്യതേ
ശാസ്ത്രേ സംവ്യവഹാരായ തൽപര്യായാൻ പ്രചക്ഷതേ

നിദാനം കാരണം ഹേതുർന്നിമിത്തം ച നിബന്ധനം
മൂലമായതനം തത്ര പ്രത്യയോപി നിഗദ്യതേ. 25

ഏതൊന്നിനാലുണ്ടാകാതെ ഏതൊരു രോഗം ഉണ്ടാവുകയില്ലയോ അതു് ആ രോഗത്തിന്നു് കാരണമാണു്. ഇനിയും ശാസ്ത്രത്തിൽ ഹേതുവിനെ വ്യവഹരിക്കുന്നതിന്നു് ഹേതുവെന്നർത്ഥം വരുന്ന ശബ്ദങ്ങളെ കാണിക്കുന്നു. നിദാനം, കാരണം, ഹേതു, നിമിത്തം, നിബന്ധനം, മൂലം, ആയതനം, പ്രത്യയം ഇവ ശബ്ദങ്ങൾക്കു ഹേതുവെന്നർത്ഥമാണു്.

തത്ര ഹേതുർവ്യാധീനാം ജനകഃ. ഹേതുര്യഥാ—വർഷാരൂക്ഷശ്രമവ്യവായാനശനാദി ശിശിരകഷായയോഗയോ വാതപ്രകോപഹേതവോ വാതജാൻവ്യാധീൻ ജനയന്തി. ശരത് കടുകമ്ലോഷ്ണതീക്ഷ്ണക്രോധതൃഷാ ക്ഷുധാദിഭോജനപാനാനി പിത്തപ്രകോപഹേതവഃ. പിത്തജാൻ വ്യാധീൻ ജനയന്തി. വസന്തമധുരസ്നിഗ്ദ്ധശീതാദയഃ കഫപ്രകോപഹേതവഃ കഫജാൻ വ്യാധീൻ ജനയന്തി.

ഹേതു, സംപ്രാപ്തി മുതലായവയിൽ ഹേതു, രോഗങ്ങളൊന്നതിന്നായിട്ടുള്ളതാകയാൽ ഹേതുവിനെക്കാണിക്കുന്നു:—വർഷർത്തു, രൂക്ഷപദാർത്ഥം, ശ്രമം, മഞ്ഞു്, ഉണ്ണാതിരിക്കുക, സ്ത്രീസംയോഗം, ശോകം, വിചാരം, ഭയം മുതലായവ വാതകോപത്തിന്നു് കാരണങ്ങളാകയാൽ അവ വാതജങ്ങളായ രോഗങ്ങളെ ഉണ്ടാക്കുന്നു. ശരത്തു്, എരിവും, പുളിയും ഉപ്പും തീക്ഷ്ണവും ആയ പദാർത്ഥം, കോപം, തണ്ണീർദാഹം, വിശപ്പു്, അഭിഘാതം ( അടി മുതലായവ) ആതപം ഇവ പിത്തകോപഹേതുക്കളായിത്തീർന്നു് പിത്തജങ്ങളായ രോഗങ്ങളെ ഉണ്ടാക്കുന്നു. വസന്തർത്തു, മധുരപദാർത്ഥം, സ്നിഗ്ദ്ധപദാർത്ഥം, തണുപ്പു് മുതലായവ കഫകോപത്തിന്നു് കാരണങ്ങളായിത്തീർന്നിട്ടു് കഫജങ്ങളായ രോഗങ്ങളെ ഉണ്ടാക്കുന്നു.

സംപ്രാപ്തിലക്ഷണം.

യഥാ ദുഷ്ടേന ദോഷേണ യഥാ ചാനുവിസർപ്പതാ
ഉൽപത്തിരാമയസ്യാസൗ സംപ്രാപ്തിർജ്ജാതിരാഗതിഃ. 26

യഥാ — ദുഷ്ടേന ദോഷേണ— യഥാ കാരണഭേദേന ദോഷേണ. യഥാ ച അനുവിസർപ്പതാ—അനേകധാ ദോഷാണാം വിസർപ്പത ഊർദ്ധ്വാധസ്തിര്യഗാദിഗതിഭേദേന തഥാ ച വിസർപ്പതാ ആമയസ്യ യാ ഉത്പത്തിഃ അസൗ സംപ്രാപ്തിഃ. ശാസ്ത്ര വ്യവഹാരായ സംപ്രാപ്തിപര്യായാനാഹ—ജാതിരാഗതിരിതി.

ദോഷങ്ങൾ ഉൽപത്തിസ്ഥാനത്തിലും ആശയാന്തരത്തിലും ചില ടങ്ങളിലും പ്രത്യേകം പ്രത്യേകം വ്യാപിക്കുകകൊണ്ടും, കാരണഭേദത്താൽ ദൂഷിക്കുകകൊണ്ടും ശരീരത്തിൽ രോഗോൽപത്തിക്കു കാരണമായിത്തീരുന്നു. അതാണു് സംപ്രാപ്തി. ജാതി ആഗതി ഇവ ശബ്ദങ്ങൾക്കും സംപ്രാപ്തി എന്നർത്ഥമാണു്.

### സംപ്രാപ്തിയുടെ ഉപാധിഭേദങ്ങൾ.

സംഖ്യാവികല്പപ്രാധാന്യബലകാലവിശേഷതഃ
സാ ഭിദ്യതേ യഥാത്രൈവ വക്ഷ്യന്തേഽഷ്ടൗ ജ്വരാ ഇതി.

സംപ്രാപ്തിർവ്യാധീനാം ജന്മാവസ്ഥാഹേതുഃ. യഥാ മിഥ്യാഹാരവിഹാരകുപിത വാതാദ്യാശ്രയഗമനാദ്ദൂഷണകാഗ്രഗ്നിബഹിർനിരസനാദ്ദ്വാരേണ ജ്വരോൽപത്തിപ്രകാരം ബോധയതി. തഥാ വ്യാധീനാം സംഖ്യാദോഷാംശകല്പനാപ്രാധാന്യബലകാലാംശ്ച ബോധയതി. തേഷു ജ്ഞാതേഷു ചികിത്സാവിശേഷഃ സ്യാൽ. സംഖ്യാദിരുപാധിവിശേഷസ്തസ്മാൽ സാ സംപ്രാപ്തിർഭിദ്യതേ—ഭേദവതീക്രിയതേ ഇത്യർത്ഥഃ. തത്ര സംഖ്യാം വിവൃണോതി. യഥാ ജ്വരാ അഷ്ടൗ അതിസാരാഃ ഷഡ്വിധാ ഇത്യാദി.

സംഖ്യ വികല്പം പ്രാധാന്യം ബലം കാലം ഇവയുടെ വിശേഷത്താൽ സംപ്രാപ്തി വെവ്വേറെ ഭിന്നമായിത്തീരുന്നു. ഈ ഗ്രന്ഥത്തിൽതന്നെ ജ്വരം എട്ടുവിധം, അതിസാരം ആറുവിധം ഇങ്ങനെ രോഗങ്ങൾക്കു് സംഖ്യാനിർണ്ണയം ചെയ്യുന്നുണ്ടു്. അതു് സംപ്രാപ്തിയുടെ ഭേദമാകയാൽ അതിനെ സംഖ്യാസംപ്രാപ്തി എന്നു പറയുന്നു.

### വികല്പശബ്ദത്തിന്റെ വ്യാഖ്യാനം.

ദോഷാണാം സമവേതാനാം വികല്പോഽംശാംശകല്പനാ. 28

(സമവേതാനാം—സമ്മിളിതാനാം ദോഷാണാം. അംശാംശകല്പനാ—ഹീനമധ്യാധികഭേദേന കല്പനാ വികല്പഃ.)

ഒന്നിച്ചുചേർന്നുകിടക്കുന്ന ദോഷങ്ങളിൽ ഇന്നതു് കുറവാണു്; ഇന്നതു് മധ്യമാണു്; ഇന്നതു് കൂടുതലാണു് ഇങ്ങനെയുള്ള ദോഷങ്ങളുടെ ഹീനാദിഭേദങ്ങളെ കല്പിക്കുന്നതാണു് വികല്പം. ഇതു് സംപ്രാപ്തികൊണ്ടു് നിശ്ചയിക്കുന്നതിനാൽ ഇതിനെ 'വികല്പസംപ്രാപ്തി' എന്നു പറയുന്നു

### പ്രാധാന്യശബ്ദത്തിന്റെ വ്യാഖ്യാനം.

സ്വാതന്ത്ര്യപാരതന്ത്ര്യാഭ്യാം വ്യാധേഃ പ്രാധാന്യമാദിശേൽ.

(വ്യാധേഃ സ്വാതന്ത്ര്യേണ പ്രാധാന്യം പാരതന്ത്ര്യേണ അപ്ര

വ്യാധീനാം ജ്ഞാനായ ഹേതുഃ യഥാ---ജൃംഭാദയോ ഭാവിനം ജ്വരം കഥയന്തി. അഥ ച അത ഏവ ജൃംഭാദയോऽതിശയയുക്താ ഭാവിനം വാതജ്വരം, നേത്രദാഹയുക്താഃ പിത്തജ്വരം, വഹ്നിമാന്ദ്യയുക്താ ഭാവിനം കഫജ്വരം ബോധയന്തി.

അധികം കോട്ടുവായിടുക, കണ്ണിന്നു ചൂട്, അഗ്നിമാന്ദ്യം ഇവ ദോഷങ്ങളുടെ വിശേഷങ്ങളാണ്. അതിൽ പൂർവ്വരൂപം വ്യാധിജ്ഞാനത്തിന്നു ഹേതുവാണ്. എങ്ങിനെ എന്നുവച്ചാൽ--- ജൃംഭാദികൾ ജ്വരത്തിന്റെ ഭാവിലക്ഷണമാണ്. ജൃംഭാദികൾ അധികം കോട്ടുവായോടുകൂടി വരികയാണെങ്കിൽ ഭാവിയായ വാതജ്വരത്തെയും, കണ്ണിന്നു ചൂടോടുകൂടി വരികയാണെങ്കിൽ ഭാവിയായ പിത്തജ്വരത്തെയും, അഗ്നിമാന്ദ്യത്തോടുകൂടെ വരികയാണെങ്കിൽ ഭാവിയായ കഫജ്വരത്തെയും സൂചിപ്പിക്കുന്നു.

### ലക്ഷണത്തിന്റെ ലക്ഷണം.

**പൂർവ്വരൂപം വിശിഷ്ടം യദ്വ്യക്തം തല്ലക്ഷണം സ്മൃതം.**
**സംസ്ഥാനം ലിംഗം ചിഹ്നം ച വ്യഞ്ജനം രൂപമാകൃതിഃ.**

വിശിഷ്ടം പൂർവ്വരൂപം ഈഷദവ്യക്തരൂപം, തദേവ സമ്യഗ്വ്യക്തം ലക്ഷണം സ്മൃതം. അസ്യ ശാസ്ത്രവ്യവഹാരായ പര്യായാനാഹ — സംസ്ഥാനമിത്യാദി.

രോഗം അല്പമായി വ്യക്തിഭവിക്കുന്നതു് പൂർവ്വരൂപമാണ്. അതുതന്നെ നല്ലവണ്ണം സ്പഷ്ടമായി അറിയുന്നതാണ് രോഗത്തിന്റെ ലക്ഷണം. വൈദ്യശാസ്ത്രത്തിൽ പലടത്തും വ്യവഹരിക്കുന്നതിന്നായി ലക്ഷണത്തിന്റെ പര്യായശബ്ദങ്ങളെ പറയുന്നു. സംസ്ഥാനം, ലിംഗം, ചിഹ്നം, വ്യഞ്ജനം, രൂപം, ആകൃതി ഈ ശബ്ദങ്ങൾ എവിടെ എങ്കിലും പ്രയോഗിച്ചാൽ അവയെല്ലാം ലക്ഷണമെന്നു് അർത്ഥം ധരിച്ചുകൊള്ളണം.

### ജ്വരസാമാന്യലക്ഷണം.

സ്വേദാവരോധഃ സന്താപഃ സർവ്വാംഗഗ്രഹണം തഥാ.
യുഗപദ്യത്ര രോഗേ ച സ ജ്വരഃ പരികീർത്തിതഃ. 37

(യുഗപദേതല്ലക്ഷണം ജ്വരം ബോധയതി.)

സ്വേദത്തിന്റെ തടവു്, സന്താപം, ശരീരത്തിലെല്ലായിടവും പിടിത്തം, ഇവ ഒത്തിച്ചു് ഏതൊരു രോഗത്തിലാണോ ഉണ്ടാകുന്നതു്, ആ രോഗത്തിന്നു് ജ്വരം എന്നു പറയപ്പെടുന്നു.

ബാഹ്യസ്നേഹകമകോപവാതകം ഇ വിഷമാശനം. 46

അതിയാനം--പാദചാര്യാമതിചലനം, തഥോച്ചൈഃ പ്രപതനം, തദാദിത്യപലക്ഷണം. ജാഗരോ രാത്രൗ. വാതാദിവേഗാവഹതിഃ, അതിശോകശ്ച. വിൺമൂത്രാശ്രുക്ഷവഥൂദ്ഗാരച്ഛർദ്ദിശുക്ല ക്ഷുത്തൃഷ്ണോച്ഛ്വാസനിദ്രാഃ സംഗൃഹ്യന്തേ. ദിനസ്യ ത്രിധാവിഭക്തസ്യ. ഏവം രജന്യാ അസ്യ പുനരന്തിമസ്തൃതീയോ ഭാഗഃ. പാതന്യാ അതിവൃഷ്ടിർമ്മേഘോദയശ്ച.

വരിനെല്ല്, മൂന്നു തളിരുള്ള കടല, വട്ടത്തിലുള്ള കടല, ചാമ, ചെറുപയറ്, തുവര, വലിയ ഉഴുന്ന്, കടലപ്പരുപ്പ്, അരയന്നത്തിൻമാംസം, ചണമ്പയറ്, വരക്, എരിവും കയ്പും ചവർപ്പും രസമുള്ളതും ശീതവും രൂക്ഷവും ലഘുവുമായ പദാർത്ഥം, സ്വല്പഭക്ഷണം, വിഷമഭക്ഷണം, (അസമയത്ത് വളരെയോ കുറച്ചോ ഭക്ഷണം കഴിക്കുക) ഉപവാസം, ഭക്ഷണം കഴിച്ചു സാധനം ദഹിക്കുന്നതിനുമുമ്പേ ഭക്ഷിക്കുക, വളരെ ദഹിച്ചുകഴിഞ്ഞതിനുശേഷമുള്ള ഭക്ഷണം, അധികം പരിശ്രമം, കുഴി മുതലായവയിൽ വീഴുക, കൈകൊണ്ടു നീന്തി നടക്കുക, വൃക്ഷം മുതലായവയിൽ നിന്നു വീഴുക, കാൽനടയായി വളരെ വഴി നടക്കുക, വടി മുതലായതുകൊണ്ടുള്ള അടി, ഉയരമുള്ള സ്ഥലത്തുനിന്നു വീഴുക, ധാതുക്ഷയം, രാത്രിയിൽ ഉറക്കമിളയ്ക്കുക, ഭാരം മുതലായവ തടുക്കുക, അതിമൈഥുനം; അധോവാതം, മലം, മൂത്രം, കണ്ണുനീർ, തുമ്മൽ, ഏമ്പക്കം, ഛർദ്ദി, ശുക്ലസ്രവം, വിശപ്പ്, തണ്ണീർദ്ദാഹം, ശ്വാസം ഇവ തടുക്കുക; അത്യന്തവമനം, അത്യന്തവിരേചനം, അധികമായി രക്തം സ്രവിക്കുക അല്ലെങ്കിൽ സ്രവിപ്പിക്കുക, രോഗംനിമിത്തം ശരീരത്തിൽ മാംസമില്ലാതാകുക, അതികോപം, ചിന്ത, ശോകം, ഭയം, വർഷർത്തു, ശിശിരർത്തു, പകലിന്റെയും രാത്രിയുടെയും മൂന്നാമത്തെ ഭാഗം, മേഘം, കിഴക്കൻകാറ്റ്, മഴ ഇവയെല്ലാം ശരീരത്തിലെ വായു കോപിക്കുന്നതിനുള്ള ദുഷ്കാരണങ്ങളാകുന്നു.

പിത്തം കോപിക്കുന്നതിനുള്ള കാരണം.

കട്വമ്ലോഷ്ണവിദാഹിതീക്ഷ്ണലവണക്രോധോപവാസാതപ-
സ്ത്രീസംഭോഗതുഷാക്ഷുധാദിഹനനവ്യായാമമദ്യാദിഭിഃ
ഭുക്തേ ജീർണ്ണതി ഭോജനേ ച ശരദി ഗ്രീഷ്മേ തഥാ പ്രാണിനാം
മധ്യാഹ്നേ ച തഥാർദ്ധരാത്രിസമയേ പിത്തപ്രകോപോ ഭവേൽ.

എരിവ്, പുളി, ഉഷ്ണം, വിദാഹി, തീക്ഷ്ണം, ലവണം ഈ രസങ്ങളുള്ള പദാർത്ഥം, കോപം, ഉപവാസം, വെയിൽ,

സ്ത്രീസംഗമം, തണ്ണീർദാഹം വിശപ്പ് ഇവ തടുക്കുക, വ്യായാമം, മദ്യം മുതലായവ ദഹിക്കാതിരിക്കുമ്പോഴുള്ള ഭക്ഷണം, ശരദൃതു, ഗ്രീഷ്മൎത്തു, മദ്ധ്യാഹ്നം, അൎദ്ധരാത്രിസമയം ഇവയെല്ലാം പിത്തത്തെ കോപിപ്പിക്കുന്നവയാണ്.

### വിദാഹിലക്ഷണം.

വിദാഹി ദ്രവ്യമുദ്ഗാരമമ്ലം കുൎയ്യാത്തഥാ തൃഷാം
ഹൃദി ദാഹം ച ജനയേൽ പാകം ഗച്ഛതി തച്ചിരാൽ
മാഷൈഃ സ്നിഗ്ദ്ധൈഃ കുലത്ഥൈശ്ച മത്സ്യൈരജാവികാമിഷേണ ച
ഗവ്യേന ദധിതക്രേണ സുരയാ പിത്തം പ്രകുപ്യതി. 49

വിദാഹി (ഉൾച്ചുടുണ്ടാക്കുന്നതായ) ആയ ദ്രവ്യം, പുളിച്ചു തേട്ടൽ, തണ്ണീർദാഹം, ഹൃദയസന്താപം ഇവയെ ഉണ്ടാക്കും. വളരെ നേരംകൊണ്ടേ ദഹിക്കുകയുള്ളു. ഉഴുന്ന്, എള്ള്, മുതിര, മത്സ്യം, ആട്ടിൻമാംസം, പശുവിൻതൈര്, പശുവിൻമോര്, ഇവയും പിത്തത്തെ കോപിപ്പിക്കും.

### കഫം കോപിക്കുന്നതിനുള്ള കാരണം.

ഗുരുമധുരാമ്ലസ്നിഗ്ദ്ധമാഷൈസ്തിലൈശ്ച
ദ്രവദധിദിനനിദ്രാശീതസംതൃപ്തിപ്രപൂരണൈഃ
പ്രഥമദിവസഭാഗേ രാത്രിഭാഗേƽപി ചാദ്യേ
വ്രജതി ഹി കഫദോഷഃ കോപമുത്തമാത്ര വസന്തേ. 50

പ്രഥമദിവസഭാഗേ—ദിവാവിഭക്തസ്യ ദിവസസ്യ പ്രഥമഭാഗേ. ഏവം രാത്ര്യാദ്യകാലേƽപി ദ്രഷ്ടവ്യം. ഗുരുപദാൎത്ഥം, ഉപ്പ് മധുരം പുളി ഇവ രസങ്ങളുടെ പദാൎത്ഥം, സ്നിഗ്ദ്ധപദാൎത്ഥം, ഉഴുന്ന്, എള്ള്, ദ്രവപദാൎത്ഥം, തൈര്, പകലുറക്കം, ശീതപദാൎത്ഥം, നെയ്യ്, ഒരു സ്ഥലത്തുതന്നെ ഇരിക്കുക, ഭുജിച്ച ദിവസത്തിന്റെ പ്രഥമഭാഗം, രാത്രിയുടെ ആദ്യഭാഗം, ഊണിന്റെ ആദ്യഭാഗം, വസന്തകാലം ഇവ കഫത്തെ കോപിപ്പിക്കുന്നതിനുള്ള ഹേതുക്കളാണ്.

### ഒരു രോഗം മറ്റു രോഗത്തിനു കാരണമാകുന്നതു്.

നനു സൎവ്വേഷാം രോഗാണാം ദുഷ്ടാ ദോഷാഃ. ഏവം കിമന്യദപ്യസ്തീതി സംശയേ ചരക ആഹ—
നിദാനാൎത്ഥകരോ രോഗോ രോഗസ്യാപ്യുപലക്ഷ്യതേ—ഇതി.

(രോഗസ്യ നിദാനാൎത്ഥകരഃ—രോഗോƽപി ഉപലക്ഷ്യതേ ദൃശ്യതേ.) അത്ര ദൃഷ്ടാന്തമാഹ—

തദ്യഥാ ജ്വരസന്താപാദ്രക്തപിത്തമുദീര്യതേ
രക്തപിത്താജ്ജ്വരസ്താഭ്യാം ശോഷശ്ചാപ്യുപജായതേ. 52
പ്ലീഹാഭിവൃദ്ധ്യാ ജഠരം ജഠരാച്ഛോഥ ഏവ ച
അർശോഭ്യോ ജഠരം ദുഃഖം ഗുല്മശ്ചാപ്യുപജായതേ
പ്രതിശ്യായാദഥോ കാസഃ കാസാത് സംജായതേ ക്ഷയഃ.

അന്യേ തു പ്രാഹുഃ—മധുകോശേ രോഗസ്യ രോഗശ്ചനിദാനം തഥാ നിദാനമിത്യേവ ഉച്യതേ. തദഭിപ്രായ നിദാനാത്മക ഇതി വചനാന്തരേണ ബോധയതി. രോഗസ്യ രോഗോ നിദാനാത്മകഃ—നിദാനകാര്യകരണേ സമർഥഃ. നിദാനം തു രക്തപിത്താദിൻ കതിചിദ്ഭേദാൻ പ്രതി ജ്വരാദിരേവ ഹേതുരിതി സിദ്ധാന്തഃ. അത ഏവ അഗ്രേ സ്പഷ്ടമേവ ആഹ ചരകഃ—"കശ്ചിദ്ധി രോഗോ രോഗസ്യ ഹേതുർഭൂത്വാ" ഇതി. പ്രഥമസ്യ രോഗസ്യ ജ്വരാദേർഭൂത്വാ ദുഷ്ടാ ദോഷാ ഹേതുഃ സ ഏവ പശ്ചാദ്ഭാവിനോ രക്തപിത്താദേരപി രോഗസ്യ ഹേതുഃ.

സർവേഷാമേവ രോഗാണാം നിദാനം കുപിതാ മലാഃ.

ഇതി നിയമാത്. തത്ര ജ്വരോ രക്തപിത്താദേരുപലക്ഷണമേവ ന രോഗേണ രോഗതാപത്തിഃ സ്യാത്. തതഃ സർവേഷാമിതി വചനം സാമാന്യം, നിദാനാത്മക ഇതി വിശേഷവചനാത്.

എല്ലാ രോഗങ്ങൾക്കും ദുഷ്ടങ്ങളായ ദോഷങ്ങൾതന്നെ നിദാനമാകുന്നതല്ലയോ? അതോ രോഗാന്തരങ്ങളുംകൂടി നിദാനമാകുന്നുണ്ടോ? എന്നുള്ള സംശയത്തിന് ചരകൻ സമാധാനം പറയുന്നു:—ദുഷ്ടങ്ങളായ ദോഷങ്ങളില്ലാതെ രോഗം കൂടിയും രോഗത്തിനു നിദാനമായിത്തീരുന്നുണ്ട്. അതിനു ദൃഷ്ടാന്തം പറയാം:— ജ്വരത്താൽ രക്തപിത്തം ഉണ്ടാകുന്നു. ജ്വരംകൊണ്ടും രക്തപിത്തംകൊണ്ടും ശോഷരോഗമുണ്ടാകുന്നു. പ്ലീഹ വർദ്ധിച്ച് ജഠരോദരം ഉണ്ടാകുന്നു. ജഠരോദരംനിമിത്തം നീര് ഉണ്ടാകുന്നു. അർശസ്സുനിമിത്തം വയറ്റിൽ വേദനയും ഗുന്മവും ഉണ്ടാകുന്നു. പീനസത്താൽ കാസവും, കാസത്താൽ ക്ഷയവും ഉണ്ടാകുന്നു. ഇതിനാൽ രോഗവും രോഗത്തിനു കാരണമായിത്തീരുന്നു എന്നുള്ളതു സ്പഷ്ടമാകുന്നു.

മധുകോശം എന്ന ഗ്രന്ഥത്തിൽ രോഗവും രോഗത്തിനു നിദാനമാകുന്നു എന്നതിനെക്കുറിച്ച് ഇങ്ങനെ പറഞ്ഞിരിക്കുന്നു:— രോഗത്തിന് രോഗം നിദാനമാണെങ്കിൽ, 'രോഗസ്യ രോഗോ നിദാനം' എന്നുതന്നെ പറയേണ്ടതാണ്. ഇവിടെ അങ്ങിനെ

പറയാതെ "രോഗസ്യരോഗോ നിദാനാർത്ഥകരഃ" എന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു് ഈപ്രകാരം (ഇനിയും പറയുന്നവിധം) ധരിച്ചുകൊള്ളേണം. ഒരു രോഗത്തിന്റെ രോഗം നിദാനകാര്യത്തെ ചെയ്യുന്നതിന്നു സഹായമാണു്. അല്ലാതെ രോഗത്തിന്റെ നിദാനമല്ല. ജ്വരംകൊണ്ടു് രക്തപിത്താദികളായ ഏതെങ്കിലും രോഗങ്ങളുണ്ടായെങ്കിൽ ജ്വരംതന്നെയാണു് രക്തപിത്തത്തിന്റെ ഹേതു എന്നാണു് സിദ്ധാന്തം. ഈ കാരണത്താൽതന്നെ ചരകൻ ഇതിനെക്കുറിച്ചു് സംഗ്രഹത്തിൽ സ്പഷ്ടമായി പറഞ്ഞിട്ടുണ്ടു്. എങ്ങിനെ എന്നുവച്ചാൽ—എല്ലാ രോഗങ്ങൾക്കും കുപിതങ്ങളായ ദോഷങ്ങൾതന്നെയാണു് നിദാനം എന്നു നിയമമുള്ളതിനാൽ, മിത്ഥ്യയായ ജ്വരാദിരോഗത്തിന്നു് മുഖ്യമായ ദോഷം കാരണമാകകൊണ്ടു് ആ ദോഷംതന്നെയാണു് പിന്നീടുണ്ടാകുന്ന രക്തപിത്താദിരോഗത്തിന്നും കാരണം. അല്ലാതെ ജ്വരമല്ല. വാസ്തവത്തിൽ ഈ അഭിപ്രായം ശരിയല്ല—എന്തെന്നാൽ, ഏതെങ്കിലും ഒരു ദോഷം ജ്വരത്തിന്നു കാരണമാണു്. ആ ദോഷംതന്നെ രക്തപിത്താദിരോഗത്തിന്നും കാരണമാണു് എന്നു വന്നാലും, ആ രക്തപിത്താദിയുടെ ഉപദ്രവലക്ഷണംതന്നെ രോഗംകൊണ്ടു് രോഗത്തെ ബന്ധിച്ചു എന്നുവരാം. അതിനാൽ, രോഗത്തിന്നു് രോഗവും സഹായമാണെന്നു് വിശേഷിച്ചു പറഞ്ഞതുകൊണ്ടു്, എല്ലാ രോഗങ്ങൾക്കും കുപിതങ്ങളായ ദോഷങ്ങൾ കാരണമാണെന്നുള്ളതു് സാമാന്യമായി പറഞ്ഞതാണെന്നു ധരിച്ചുകൊള്ളേണം.

രോഗകാരണംകൊണ്ടു് രോഗത്തിന്നുണ്ടാകുന്ന വിചിത്രത.

കിഞ്ചിദ്ധി രോഗോ രോഗസ്യ ഹേതുർഭൂത്വാ പ്രശാമ്യതി.
(യഥാ ജ്വരോ രക്തപിത്തമുത്പാദ്യ സ്വയം പ്രശാമ്യതി)

നനു—യോ ദോഷോദ്രേകേണ ജ്വരോ രക്തപിത്തമുത്പാദിതവാംസ്തസ്മിൻ സതി സ തു ജ്വരഃ കഥം ശാമ്യതി? അത്ര വ്യാധിസ്വഭാവ ഏവ കാരണമിതി ന ദോഷഃ.

ചരകൻ ഇപ്രകാരം പറയുന്നു:—ഒരു രോഗം വേറൊരു രോഗത്തിന്നു് കാരണമായിത്തീർന്നിട്ടു് തനിയെ ശമിച്ചുപോകുന്നു. എങ്ങിനെ എന്നുവച്ചാൽ—ജ്വരം രക്തപിത്തത്തെ ഉണ്ടാക്കീട്ടു് തനിയെ ശമിക്കുന്നു.

ശങ്ക—ജ്വരം ദോഷാധിക്യംകൊണ്ടു് രക്തപിത്തത്തെ ഉല്പാദിപ്പിക്കുകയും. ആ രക്തപിത്തം ഉള്ളപ്പോൾ ആ ജ്വരം തനിയെ നശിക്കുകയും ചെയ്യുന്നു എന്നു പറഞ്ഞതു് എങ്ങിനെയാണെന്നു ശങ്കിക്കുന്നുവെങ്കിൽ, വ്യാധിസ്വഭാവംതന്നെയാണു് അതിന്നു

കാരണം എന്നുള്ളതുകൊണ്ടു് ആ ശങ്കയ്ക്കു് ദോഷമില്ല എന്ന സാരം.

ന പ്രശാമ്യതി ചാപ്യന്യോ ഹേത്വർത്ഥം കുരുതേഽപി ച.

(അന്യോ ഹേത്വർത്ഥമപി കുരുതേ സ്വയം ച ന പ്രശാമ്യതി. യഥാ പ്രതിശ്യായഃ കാസം കരോതി. സ്വയം ച ന പ്രശാമ്യതി. യഥാർശോ ജഠരഗുല്മം കരോതി. സ്വയം ച ന നിവർത്തതേ—ഇതി.)

വീണ്ടും ചരകൻ പറയുന്നു:—ചില രോഗം വേറെ രോഗത്തെ ഉണ്ടാക്കുകയും ആ രോഗം ഉള്ളപ്പോഴും തനിയെ ശമിക്കാതിരിക്കുകയും ചെയ്യുന്നു. എങ്ങിനെ എന്നാൽ—പീനസം കാസരോഗത്തെ ഉണ്ടാക്കുന്നു. കാസമുള്ളപ്പോഴും പീനസം ശമിക്കുന്നതില്ല. അപ്രകാരംതന്നെ അർശസ്സും ഉദരരോഗത്തെയും ഗുല്മത്തെയും ഉണ്ടാക്കുന്നു. അർശസ്സ് താനേ ശമിക്കുന്നതുമില്ല.

ദോഷധാതുമലങ്ങളുടെ വൃദ്ധിയെ ക്ഷയിപ്പതിന്.

സുശ്രുതോക്തചികിത്സ.

അത്യന്തഗർഹിതാവേതൗ സദാ സ്ഥൂലകൃശൗ നരൗ
ശ്രേഷ്ഠോ മധ്യശരീരസ്തു സ്ഥൂലഃ ക്ഷീണോ ന പൂജിതഃ.
കർശയേദ്ബൃംഹയേച്ചാപി സദാ സ്ഥൂലകൃശൗ നരൗ
രക്ഷണം ചാപി മധ്യസ്യ കുർവീത കുശലോ ഭിഷക്.

സുശ്രുതൻ പറയുന്നു:—സദാ സ്ഥൂലശരീരനായും സദാ കൃശശരീരനായും ഇരിക്കുന്ന പുരുഷൻ ഉത്തമനല്ല. സ്ഥൂലവും കൃശവുമല്ലാതെ മധ്യമശരീരമുള്ള മനുഷ്യൻ ശ്രേഷ്ഠനാകുന്നു. സ്ഥൂലനും ക്ഷീണബലമായവനും പൂജിതനല്ല. സദാ സ്ഥൂലനായിരിക്കുന്നവന് ചടയ്ക്കുന്നതിനുള്ള ചികിത്സയും, സദാ കൃശനായിരിക്കുന്നവന് ബൃംഹണ (തടിക്കുന്നതിനുള്ള) ചികിത്സയും ചെയ്യണം.

അന്യച്ച—

കർശയേദ്ബൃംഹയേച്ചാപി ദോഷധാതുമലാൻ ഭിഷക്
നരോ രോഗാന്വിതോ യാവദ്രോഗേണ രഹിതോ ഭവേത്.

(കർശയേത്—അതിപ്രവൃദ്ധാൻ ദോഷധാതുമലാൻ തത്തൈക്ഷ്ണ്യഹേതുവിശേഷൗഷധാന്നവിഹാരൈർഹ്രാസയിത്വാ സമീകുര്യാത്. ബൃംഹയേത്—ക്ഷീണാൻ ദോഷാദീംസ്തദ്വൃദ്ധിഹേതുവിശേഷൗഷധാന്നവിഹാരൈർവർദ്ധയിത്വാ സമീകുര്യാത്.)

രോഗിയായ പുരുഷൻ എപ്പോൾ രോഗരഹിതനായിത്തീരുന്നുവോ അതുവരെ വൈദ്യൻ, അതിപ്രവൃദ്ധങ്ങളായ ദോഷധാതു

വേഗാനാം ധാരണാച്ചാപി സാഹസാദഭിഘാതതഃ
ദോഷാണാമഥ ധാതൂനാം മലാനാം ച ഭവേത് ക്ഷയഃ. 85

ശീലിച്ചിട്ടില്ലാത്ത അന്നം ഭക്ഷിക്കുക, സന്താപം, ശോകം, ചിന്ത, ഭയം, ശ്രമം, അതിസംക്ഷോഭം, ഭക്ഷണം കഴിക്കായ്ക, അധികമായി വമനവിരേചനാദികർമ്മം ചെയ്യുക, മലമൂത്രാദിവേഗങ്ങളെ തടുക്കുക, സാഹസകർമ്മം, അഭിഘാതം (അടിമുതലായവ) ഇവയാൽ ദോഷധാതുമലങ്ങൾക്ക് ക്ഷയം സംഭവിക്കും.

വാതം, പിത്തം, കഫം, രസധാതു ഇവ ക്ഷയിച്ചാലുള്ള ലക്ഷണം.

വാതക്ഷയേഽല്പചേഷ്ടത്വം മന്ദവാക്യം വിസംജ്ഞതാ
പിത്തക്ഷയേഽധികഃ ശ്ലേഷ്മാ മന്ദാഗ്നിത്വം പ്രഭാക്ഷയഃ. 86

സന്ധയഃ ശിഥിലാ മൂർച്ഛാ രൗക്ഷ്യം ദാഹഃ കഫക്ഷയേ.
ഹൃത്പീഡാ കണ്ഠശോഷശ്ച ത്വക് ശൂന്യാ തൃട് ച രസക്ഷയേ.

വാതം ക്ഷയിച്ചാൽ ശരീരചേഷ്ട, സംസാരം ഇവ അല്പമായിത്തീരുക, സംജ്ഞയില്ലാതാവുക ഇവ സംഭവിക്കും. പിത്തം ക്ഷയിച്ചാൽ കഫവർദ്ധന, അഗ്നിമാന്ദ്യം, പ്രഭാനാശം ഇവ സംഭവിക്കും. കഫം ക്ഷയിച്ചാൽ സന്ധികൾക്ക് അയവ്, മോഹാലസ്യം, രൂക്ഷത, പുകച്ചിൽ ഇവ ഉണ്ടാകും.

രസധാതു ക്ഷയിച്ചാൽ ഹൃദയപീഡ, കണ്ഠശോഷം, ത്വക്കിന്റെ ശൂന്യത്വം, തണ്ണീർദാഹം ഇവ ജാതമാകും.

രക്തവും മാംസവും ക്ഷയിച്ചാലുള്ള ലക്ഷണം.

സിരാ ശ്ലഥാ ഹതാ മൂർച്ഛാ ത്വക്പാരുഷ്യം ക്ഷയേഽസൃജഃ.
ഗണ്ഡസ്ഫിക്സ്കന്ധപൃഷ്ഠവക്ഷോജോദരസന്ധിഷു. 88

ഉപസ്ഥശോഫപിണ്ഡീഷു ശുഷ്കതാ ഗാത്രരൂക്ഷതാ
തോദോ ധമന്യഃ ശിഥിലാ ഭവന്ത്യാംസസംക്ഷയേ. 89

ഞരമ്പിന് അയവ്, തണുപ്പ്, മോഹാലസ്യം, തൊലിക്ക് കാഠിന്യം, ഇവ രക്തം ക്ഷയിച്ചാലുള്ള ലക്ഷണങ്ങളാണ്.

കവിൾത്തടം, ചുണ്ട്, കഴുത്ത്, തോൾ, മാറിടം, വയറ്, സന്ധികൾ, ഉപസ്ഥം (ലിംഗം—യോനി) കാൽവണ്ണ ഈ സ്ഥാനങ്ങൾക്ക് ശുഷ്കത, ശരീരരൂക്ഷത, കുത്തിനോവ്, നാഡികൾക്ക് ശൈഥില്യം ഇവ മാംസം ക്ഷയിച്ചാലുള്ള ലക്ഷണങ്ങളാണ്.

വയറു വീൎക്കാതെയും ഗൎഭം ഇളകാതെയും ഇരിക്കുന്നതു് ഗൎഭം ക്ഷയിച്ചാലുള്ള ലക്ഷണമാകുന്നു എന്നു് പ്രാജ്ഞന്മാരാൽ പറയപ്പെട്ടിരിക്കുന്നു.

ക്ഷയിച്ച ധാതുക്കളെ വൎദ്ധിപ്പിക്കുന്നതിനുള്ള വിധി.

തത്തൽസംവൎദ്ധനാഹാരവിഹാരാതിനിഷേവണാൽ
തത്തൽപ്രാപ്യ നരഃ ശീഘ്രം തത്തൽക്ഷയമപോഹതി.

അതതു ധാതുദോഷമലങ്ങളെ വൎദ്ധിക്കുന്ന ആഹാരവിഹാരങ്ങളെ അനുഷ്ഠിച്ചാൽ അതതു ധാതുദോഷമലങ്ങൾ വൎദ്ധിച്ചു് വേഗത്തിൽ അതിന്റെ ക്ഷയം ഇല്ലാതാകും.

ഓജസ്സു വൎദ്ധിക്കുന്നതിനുള്ള വിധി.

ഓജസ്തു വൎദ്ധതേ ന്യൂനം സുസ്നിഗ്ദ്ധൈഃ സ്വാദുഭിസ്തഥാ
ഹൃദ്യൈർവൃഷ്യൈർവിശേഷാത്തു ക്ഷീരമാംസരസാദിഭിഃ. 102

സ്നിഗ്ദ്ധങ്ങളായുള്ളവയും സ്വാദിഷ്ഠങ്ങളും ഹൃദ്യവൃഷ്യങ്ങളും ആയ ആഹാരങ്ങളെക്കൊണ്ടു് മനുഷ്യരുടെ ഓജസ്സു് വൎദ്ധിക്കുന്നു. പാൽ, മാംസരസം മുതലായവ ഉപയോഗിച്ചാൽ ഓജസ്സു് അത്യധികം വൎദ്ധിക്കും.

അന്യച്ച—

ദോഷധാതുമലക്ഷീണോ ബലക്ഷീണോപി മാനവഃ
തത്തൽസംവൎദ്ധനം യത്തദന്നപാനം പ്രകാംക്ഷതി. 103
യദ്യദാഹാരജാതം തു ക്ഷീണഃ പ്രാൎത്ഥയതേ നരഃ
തസ്യ തസ്യ സ ലാഭേന തത്തൽക്ഷയമപോഹതി. 104

ക്ഷയിച്ച ദോഷാദികളെ വൎദ്ധിപ്പിക്കുന്നതിനുള്ള മറ്റൊരു ഉപായത്തെ കാണിക്കുന്നു:—ദോഷം, ധാതു, മലം, ബലം ഇവ ക്ഷയിച്ച മനുഷ്യൻ ദോഷാദിവൎദ്ധനങ്ങളായ അന്നപാനങ്ങളെ ആഗ്രഹിക്കുന്നു. ക്ഷീണൻ ഏതേതാഹാരത്തെയാകുന്നു ആഗ്രഹിക്കുന്നതു്, അവനു് അതതാഹാരം ലഭിച്ചാൽ അവന്റെ ധാത്വാദിക്ഷയം ഇല്ലാതാകും.

വാതം ക്ഷയിച്ചവൻ ആഗ്രഹിക്കുന്ന സാധനങ്ങൾ.

കഷായകടുതിക്താനി രൂക്ഷശീതലഘൂനി ച
യവമുദ്ഗപ്രിയംഗൂംശ്ച വാതക്ഷീണോഭികാംക്ഷതി. 105

ചവൎപ്പു്, എരിവു്, കയ്പു്, രൂക്ഷം, ശീതം, ലഘു ഇങ്ങനെയുള്ള പദാൎത്ഥങ്ങളെയും യവം, ചെറുപയറു്, തിന ഇവയെയും വാതക്ഷീണൻ ആഗ്രഹിക്കുന്നു.

(ഖാണ്ഡവാഃ—മധുരാമ്ലാദിരസസംയോഗപാചിതാഃ ഗുഡാവപ്ലുതയഃ)

മാംസം ക്ഷയിച്ചവൻ നെയ്യിൽ പാകംചെയ്ത അന്നം, മധുരരസവും പുളിരസവും ചേർത്തുണ്ടാക്കിയ പാനീയവിശേഷം, മാംസം ഭക്ഷിക്കുന്നതും തടിച്ചതും ആയ പ്രാണികളുടെ മാംസം ഇവ അനുഗ്രഹിക്കുന്നു.

മേദസ്സു ക്ഷയിച്ചവൻ അനുഗ്രഹിക്കുന്ന സാധനങ്ങൾ.

മേദഃസിദ്ധാനി മാംസാനി ഗ്രാമ്യാനൂപൗദകാനി ച
സക്ഷാരാണി വിശേഷേണ മേദഃക്ഷീണോഽഭികാംക്ഷതി.

മേദസ്സുക്ഷയിച്ചവൻ, മേദസ്സിൽ പാകംചെയ്തമാംസം, ഗ്രാമ്യങ്ങളും ആനൂപങ്ങളും ജലചരങ്ങളും ആയ പ്രാണികളുടെ മാംസങ്ങൾ, വിശേഷിച്ച് ക്ഷാരപദാർത്ഥങ്ങൾ ഇവ അനുഗ്രഹിക്കുന്നു.

അസ്ഥിയും മജ്ജയും ക്ഷയിച്ചവൻ അനുഗ്രഹിക്കുന്ന സാധനങ്ങൾ.

അസ്ഥിക്ഷീണസ്തഥാ മാംസം മജ്ജാസ്ഥിസ്നേഹസംയുതം
സ്വാദ്വമ്ലരസസംയുതം ദ്രവ്യം മജ്ജക്ഷീണോഽഭികാംക്ഷതി.

അസ്ഥി ക്ഷയിച്ചവൻ മജ്ജയുടെയും അസ്ഥിയുടെയും സ്നേഹത്തോടുകൂടിയ മാംസവും; മജ്ജ ക്ഷയിച്ചവൻ മധുരാമ്ലരസംചേർന്ന പദാർത്ഥവും അനുഗ്രഹിക്കുന്നു.

ശുക്ലം ക്ഷയിച്ചവൻ അനുഗ്രഹിക്കുന്നസാധനങ്ങൾ.

ശിഖിനഃ കുക്കുടസ്യാണ്ഡം ഹംസസാരസയോസ്തഥാ
ഗ്രാമ്യാനൂപൗദകാനാം ച ശുക്രക്ഷീണോഽഭികാംക്ഷതി.

ശുക്ലം ക്ഷയിച്ചവൻ, മയിൽ, കോഴി, അരയന്നം, വണ്ണാരം കോഴി, ഗ്രാമ്യങ്ങളും ആനൂപങ്ങളും ഉദകസഞ്ചാരികളും ആയ പ്രാണികൾ ഇവയുടെ അണ്ഡത്തെ (വൃഷണത്തെ) അനുഗ്രഹിക്കുന്നു.

മലം ക്ഷയിച്ചവൻ അനുഗ്രഹിക്കുന്ന സാധനങ്ങൾ.

യവാന്നം യവകാന്നം ച ശാകാനി വിവിധാനി ച
മസൂരമാഷയൂഷം ച മലക്ഷീണോഽഭികാംക്ഷതി. 115

യവാന്നം, യവച്ചെന്നെല്ലിൻചോറ്, പല വിധത്തിലുള്ള ശാകങ്ങൾ, ചണംപയറിന്റെയും ഉഴുന്നിന്റെയും ചാറ് ഇവ മലം ക്ഷയിച്ചവൻ അനുഗ്രഹിക്കുന്നു.

മൂത്രം ക്ഷയിച്ചവൻ അനുഗ്രഹിക്കുന്ന സാധനങ്ങൾ.

പേയമിക്ഷുരസം ക്ഷീരം സഗുഡം ബദരോദകം
മൂത്രക്ഷീണോഽഭിലഷതി ത്രപുസൈർവാരുകാണി ച. 116

